# ശ്രീ
# വിവേകാനന്ദസ്വാമികൾ



ഗ്രന്ഥകർത്താ

കെ. വി. രാഘവൻനായർ

ശ്രീ

# വിവേകാനന്ദസ്വാമികൾ

ഗ്രന്ഥകർത്താ

കെ. വി. രാഘവൻനായർ



Published by

The Malayalam Publishing Co: Ltd.

TRICHUR.



1098

വില 1ക. 4ണ

VANEEKALPPARAM PRESS, TRICHUR.

# മുഖവുര

ഇന്ത്യയിലെന്നല്ല, ലോകത്തിൽത്തന്നെ, അടുത്തകാലത്തുണ്ടായിട്ടുള്ള മഹാന്മാരിൽ അഗ്രഗണ്യനായ ശ്രീവിവേകാനന്ദസ്വാമികളുടെ ജീവചരിത്രം സാമാന്യമായെങ്കിലും വായിച്ചറിയുവാനുപകരിക്കുന്ന ഒരു പുസ്തകം മലയാളഭാഷയിൽ അത്യാവശ്യമാണെന്ന കാര്യത്തിൽ ആർക്കും അഭിപ്രായഭേദമുണ്ടാകുമെന്നു തോന്നുന്നില്ല ഈ സംഗതിയെ അനുസ്മരിച്ചുകൊണ്ടാണു ഞാൻ പ്രകൃതഗ്രന്ഥമെഴുതുവാൻ തുടങ്ങിയതു്. എന്നാൽ, ഈ പുസ്തകം ഇംഗ്ലീഷിലോ ഇതരഭാഷകളിലോ ഉള്ള ഏതദ്വിഷയകമായ യാതൊരു ഗ്രന്ഥത്തിന്റെയും അനുവാദമോ സാമാന്യമോ ആയ തർജ്ജമയല്ല. ഒരു സ്വതന്ത്രഗ്രന്ഥം എന്നുതന്നെയാണു പറയേണ്ടതു്. എന്നാൽ സ്വാമികളുടെ പാശ്ചാത്യരും പൌരസ്ത്യരുമായ ശിഷ്യന്മാർ ഇംഗ്ലീഷുഭാഷയിൽ എഴുതിയതും 'മായാവതി അദ്വൈതാശ്രമ'ത്തിൽനിന്നു പ്രസിദ്ധപ്പെടുത്തിയതുമായ 'സ്വാമിവിവേകാനന്ദന്റെ ജീവചരിത്രം' (The Life of the Swami Vivekananda) എന്ന വിശിഷ്ടഗ്രന്ഥത്തെ ഞാൻ ആദ്യന്തം ഒരു മാതൃകയാക്കിയെടുക്കുകയും, അത്യാവശ്യമെന്നു തോന്നിയ ചില ഭാഗങ്ങൾ അതിൽനിന്നു വിവർത്തനംചെയ്തെടുക്കുകയും ചെയ്തിട്ടുണ്ടു്. ഇക്കാര്യത്തിൽ ഏതൽഗ്രന്ഥത്തിന്റെ കർത്താക്കന്മാർക്കും പ്രസാധകനും ഞാൻ സാമാന്യത്തിലധികം കടപ്പെട്ടിട്ടുണ്ടെന്ന വിവരം ഇവിടെ പരസ്യമായി രേഖപ്പെടുത്തുകയും ചെയ്തുകൊള്ളുന്നു.

ഈ പുസ്തകത്തിന്റെ എഴുത്തും അച്ചടിയും ഒന്നിച്ചു കഴിക്കേണ്ടിവന്നതിനാൽ പല ഭാഗങ്ങളിലും എന്റെ വിചാരങ്ങൾ കടലാസ്സിൽ പതിഞ്ഞിട്ടുള്ളതെങ്ങിനെയാണെന്നു് അ

ച്ചുകൂടത്തിൽവെച്ചേ എനിക്കു കാണാൻ കഴിഞ്ഞിട്ടുള്ളൂ. തന്നിമിത്തം ഇതിൽ കടന്നുകൂടുവാനിടവന്നിട്ടുള്ള ചില ചില്ലറ സ്ഖലിതങ്ങളെ ആവുന്നതും തിരഞ്ഞുപിടിച്ചു് ഒടുവിൽ അച്ചടിത്തെറ്റുകൾക്കു കൊടുത്തിട്ടുള്ള ശുദ്ധിപത്രംകൊണ്ടുതന്നേ പരിഹരിപ്പാൻ ശ്രമിച്ചിട്ടുണ്ടു്. ഇനിയും ചില ഭാഗങ്ങളിൽ ഒരു മിനുക്കുപണിയുടെ ആവശ്യമുള്ളതായി ഒരുപക്ഷേ മാന്യവായനക്കാർക്കു തോന്നിയെന്നു വന്നേക്കാം. അവയെല്ലാം അടുത്ത പതിപ്പിൽ യഥാക്രമം പരിഹരിച്ചുകൊള്ളാമെന്നു മാത്രം തല്ക്കാലം ഇവിടെപ്പറഞ്ഞുകൊണ്ടു സാഹിത്യവിഷയകമായ എന്റെ ഈ പ്രഥമോദ്യമത്തെ ഇതാ സഹൃദയസമക്ഷത്തിൽ സമർപ്പിച്ചുകൊള്ളുന്നു. എന്നു്

ഗ്രന്ഥകാരൻ.

ശ്രീ

# വിവേകാനന്ദസ്വാമികൾ

## ഒന്നാമദ്ധ്യായം

### പാരമ്പര്യം

ഗംഗാനദി തെളിഞ്ഞും പ്രശാന്തതയോടും പ്രവഹിക്കുന്നു. പ്രഭാതസൂര്യന്റെ രശ്മികൾ തട്ടിത്തിളങ്ങുന്ന തരംഗങ്ങളെ മുറിച്ചുകൊണ്ടു് ചെറുതും വലുതുമായ അനേകം ബോട്ടുകളും, വഞ്ചികളും, ചെറുതോണികളും രണ്ടുകരയും പാറി അങ്ങോട്ടുമിങ്ങോട്ടും പോയ്ക്കൊണ്ടിരിക്കുന്നു. പ്രാതസ്സ്നാനത്തിന്നു വേണ്ടി ഗ്രാമഘട്ടങ്ങളിലെല്ലാം അനേകം സ്ത്രീപുരുഷന്മാർ കൂടീട്ടുണ്ടു്. കൂട്ടത്തിൽ ചോരത്തിളപ്പുള്ള ചില ചെറുപ്പക്കാർ നീന്തിയും ഊളിയിട്ടും അതിൽക്കിടന്നു പുളയ്ക്കുന്നു. കുട്ടിത്തെറിക്കുത്തുമുഴുത്ത ചില പെൺകിടാങ്ങളും തമ്മിൽത്തമ്മിൽ വെള്ളം മുക്കി ഉയത്തും തുടിച്ചു നീന്തിയും ഊളിയിട്ടും കളിക്കുന്നു. നീന്താൻ വശമില്ലാത്ത ചെറുകുട്ടികൾക്കു് ഇതൊക്കെക്കണ്ടു് ഉത്സാഹം വൎദ്ധിച്ചുവശാവുന്നു. അവർ കൈകൊണ്ടു തുടിച്ചും തമ്മിൽത്തമ്മിൽ വെള്ളം മുക്കി ഉയത്തും മതിമറന്നു ചാടിക്കളിച്ചും തകൎക്കയാൽ കരുതലുള്ള മാതാക്കൾ അവരെ ശാസിച്ചും ചിലപ്പോൾ താഡിച്ചും ഒതുക്കി നിൎത്തുവാൻ പരിശ്രമിക്കുന്നു.

ഈ സന്ദൎഭത്തിൽ വളരെ വലിപ്പവും ഭംഗിയുമുള്ള ഒരു വഞ്ചി പുഴയിലെ ചെറുതരംഗങ്ങളെ ഭേദിച്ചുകൊണ്ടു കയറിപ്പോകുന്നു. യാത്രക്കാർ അതിൽ അസംഖ്യം പേരുണ്ടു്. കൂട്ടത്തിൽ,

താരുണ്യവതിയായ ഒരു സ്ത്രീ നദിയുടെ പ്രവാഹത്തിനഭിമുഖമായി ഇരിക്കുന്നു. കണ്ടാൽ ഏകദേശം ഏഴെട്ടു വയസ്സു പ്രായം തോന്നുന്ന ഒരു ബാലൻ ഗംഗയുടെ പ്രസന്നതയും, ആ പ്രഭാതത്തിന്റെ രമ്യതയും, സ്നാനം ചെയ്വാൻ ഇരുകരയിലും ഇറങ്ങിയിട്ടുള്ളവരുടെ വിനോദങ്ങളും കണ്ടു സന്തോഷത്താൽ മതിമറന്നപോലെ ഇടയ്ക്കിടയ്ക്കു് അമ്മയുടെ— അതേ ആ സൌന്ദൎയ്യവതിയായ തരുണി അവന്റെ മാതാവാണു്— അടുക്കൽ ഓടിയണഞ്ഞു് അവളെ കെട്ടിപ്പിടിച്ചു് ഓരോന്നു ചോദിച്ചും വഞ്ചിയിൽ അങ്ങുമിങ്ങും ഓടിക്കളിച്ചും ചിലപ്പോൾ എത്തിവലിഞ്ഞു വഞ്ചിയുടെ സമ്പൎക്കത്താൽ വെള്ളത്തിനുണ്ടാകുന്ന ചലനഭേദങ്ങളെ സൂക്ഷിച്ചു നോക്കിയും യാത്രക്കാൎക്കു പരമാനന്ദം നൽകിക്കൊണ്ടു വിളയാടുന്നുണ്ടു്. കുട്ടിയുടെ കളികൾ ചിലപ്പോൾ അപായകരങ്ങളായിരുന്നിട്ടും, അവന്റെ മാതാവോ മറ്റു യാത്രക്കാരോ അവനെ അതിൽനിന്നു വിരമിപ്പിക്കുവാൻ ശ്രമിക്കുന്നില്ല. അമ്മ മകനെത്തന്നെ സൂക്ഷിച്ചുനോക്കിക്കൊണ്ടാണിരിക്കുന്നതു്. പക്ഷെ അവന്റെ വിലാസഭംഗിയുടെ ഏതോ ഒരു ലഹരിയിൽ അവൾ നിമഗ്നയായിരിക്കയാണു്. അതു് ഒരു പക്ഷെ തന്റെ ജീവിതത്തിലെ അതിമനോഹരങ്ങളായ ചില പൂൎവ്വസ്മരണകളിലേക്കുകൂടി അവളെ നയിക്കുന്നുണ്ടായിരിക്കാം. ഇങ്ങിനെയുള്ള സന്ദൎഭങ്ങളിൽ ചിലപ്പോൾ മനുഷ്യരുടെ ഇന്ദ്രിയങ്ങളും മനസ്സും ഏകാഗ്രവും ആനന്ദമയവുമായ ഒരവസ്ഥയെ പ്രാപിക്കാറുണ്ടെന്നു പറഞ്ഞാൽ അനുഭവസ്ഥന്മാൎക്കു വളരെ എളുപ്പത്തിൽ മനസ്സിലാക്കാൻ കഴിയും. ബുദ്ധിയുടെ സ്വധൎമ്മമായ ഗുണദോഷവിവേചനശീലം അപ്പോൾ അവിടെയോ ചെന്നൊളിക്കും. ഇന്ദ്രിയങ്ങൾ അവയുടെ വ്യാപാരം നടത്തുന്നുണ്ടെങ്കിലും അതിന്റെ ഫലം ബുദ്ധിയിലേക്കു കടത്തുവാൻ അവയ്ക്കു ശക്തിയുണ്ടായിരിക്കയില്ല. മനുഷ്യജീവിതത്തിലെ സുന്ദരങ്ങളും സുഖകരങ്ങളുമായ സന്ദൎഭങ്ങളിൽ ഒന്നു് ഈ അവസ്ഥതന്നെയാണു്. പക്ഷെ

കണ്ണും കരളും ഏകോപിച്ച് സദാസമയത്തും ജാഗ്രതയോടെ പരിതസ്ഥിതികളെ പരിശോധിച്ചുകൊണ്ടിരുന്നാൽകൂടിയും ആപത്തുകൾ അറിയാതെ വന്നുചാടുന്ന ഈ ലൌകികജീവിതത്തിൽ ഇത്തരം മനോരാജ്യങ്ങൾ പലപ്പോഴും ഏതെങ്കിലും അപകടത്തിന്റെ പൂർവ്വാംഗങ്ങളായിത്തീരുന്നതും ഒട്ടും അപൂർവ്വമല്ല.

ദ്രുതഗതിയിൽ പോയ്ക്കൊണ്ടിരിക്കുന്ന തോണിയിൽ ഓടിച്ചാടിക്കളിച്ചുകൊണ്ടിരിക്കുന്ന കുട്ടി ഒരിക്കൽ വള്ളത്തിന്റെ വക്കിന്മേൽ കമിഴ്ന്നു കിടന്ന് ഏന്തിവലിഞ്ഞു ഗംഗാജലം കൈകൊണ്ടു മുക്കുവാൻനോക്കി. വീണ്ടും അതേ സാഹസത്തെ ആവർത്തിക്കുന്നതിന്നിടയ്ക്ക് അതാ കാൽ ഒന്നു വഴുതി, തലകീഴായി വെള്ളത്തിലേയ്ക്കു വീണു കഴിഞ്ഞു. സ്വപ്നാടനം ചെയ്തുകൊണ്ടിരുന്ന മാതാവു പെട്ടെന്നുണർന്നു. ഉച്ചത്തിൽ ഒന്നു നിലവിളിപ്പാൻ ശ്രമിച്ചു. പക്ഷേ ഒച്ച പൊങ്ങിയില്ല. അതാ പുത്രവാത്സല്യത്താൽ മതിമറന്ന ആ അമ്മയും ഗംഗയിലേയ്ക്കുതന്നെ ചാടിക്കഴിഞ്ഞു. ആ തരുണിക്കു നീന്താൻ വശമായിരുന്നില്ല. അവൾ ചാടിയ ലക്ഷ്യം തെറ്റാതെ കുട്ടിയെ കടന്നുപിടിച്ചുവെങ്കിലും അമ്മയും മകനും കൂടി മുങ്ങിയും പൊങ്ങിയും കഴിയുന്നതല്ലാതെ തോണിപറ്റുവാൻ സാധിക്കുന്നില്ല. യാത്രക്കാർ പരിഭ്രമിച്ചു. ചിലർ ഉച്ചത്തിൽ നിലവിളിച്ചു. അപ്പോഴയ്ക്കും ബലവാന്മാരായ രണ്ടുമൂന്നു പേർ മേൽമുണ്ടു വലിച്ചു വഞ്ചിയിലിട്ടു പുഴയിലേക്കു ചാടി. രണ്ടു കരയിലും കുളിച്ചിരുന്നവർ ഇതൊക്കെക്കണ്ടു. നീന്തുന്നതിൽ പ്രത്യേകം പേരെടുത്ത യുവാക്കന്മാരിൽ ചിലർ നീന്തിയണഞ്ഞു. മറ്റുള്ളവർ അവിടവിടെത്തന്നെ നിന്നു കോലാഹലം കൂട്ടിത്തുടങ്ങി. എല്ലാംകൂടി അവിടം മുഴുവനും ഇളകിമറിഞ്ഞു. ബലവാന്മാരും സമർത്ഥന്മാരുമായ ചിലർ നീന്തിയെത്തി അമ്മയുടെ നീണ്ടവാർകുന്തളത്തിന്മേൽ പിടികൂടി, വലിച്ചു വള്ള

ത്തൊടുപ്പിച്ചു. പിടിച്ചുകേറുവാൻ നോക്കുമ്പോൾ, ശ്വാസംമുട്ടിയും മുങ്ങിയും പൊങ്ങിയും ബോധക്ഷയമോ അതോ മരണംതന്നെയോ പ്രാപിച്ചിട്ടുള്ള ആ അവസ്ഥയിലും തന്റെ ഓമനമകന്റെ കൈ അവൾ മുറുകെപ്പിടിച്ചിരിക്കുന്നതായി കണ്ടു. അമ്മയേയും മകനേയും വഞ്ചിയിൽക്കയററിക്കിടത്തി ഉചിതമായ ശുശ്രൂഷകൾ ചെയ്തുതുടങ്ങി. വളരെനേരം കഴിയുന്നതിനു മുമ്പായി ആ രണ്ടു പുണ്യാത്മാക്കൾക്കും സുബോധവും സ്വാസ്ഥ്യവുമുണ്ടാകയും ചെയ്തു.

നമ്മുടെ വള്ളം വീണ്ടും അതിന്റെ യാത്രതുടൎന്നു. രാമദേവന്റെയും ശ്രീകൃഷ്ണഭഗവാന്റെയും ലീലകളെ വൎണ്ണിക്കുന്ന ഗാനങ്ങളും കഥകളും പാടിയും പറഞ്ഞും കേട്ടും മനശ്ശുദ്ധിയും സന്തുഷ്ടിയും ലഭിച്ചു നേടിക്കൊണ്ടിരുന്ന യാത്രക്കാരെയും വഹിച്ചുകൊണ്ടു് ആ വാഹനം അന്നത്തെ പകലും രാവും മുഴുവനും സഞ്ചരിച്ചു. അപ്പോഴെയ്ക്കും അവർ ഇന്ത്യയുടെ ആദ്ധ്യാത്മികചൈതന്യത്തിന്റെ പൂൎണ്ണസങ്കേതമായ വാരണാസീനഗരത്തിൽ— അതേ, ഹിന്തുക്കൾ രണ്ടായിരംസംവത്സരങ്ങൾക്കുമുമ്പെന്നപോലെതന്നെ ഇന്നും കൎമ്മഭൂമിയുടെ കണ്ണായി വിചാരിച്ചുപോരുന്ന കാശിയിൽ— എത്തിച്ചേൎന്നു.

കാശിയിൽ കാലഭേദംകൂടാതെ ഇന്ത്യയുടെ നാനാഭാഗങ്ങളിൽനിന്നും ജനങ്ങൾ വന്നുചേൎന്നുകൊണ്ടിരിക്കുന്നു. ഭാരതഭൂമിയുടെ ചരിത്രപ്രസിദ്ധന്മാരായ പുണ്യപുരുഷന്മാരിൽ ഒരാളും അവിടം സന്ദൎശിക്കാതിരുന്നിട്ടില്ല. കുമാരസന്ന്യാസിയായിരുന്ന ശങ്കരാചാൎയ്യസ്വാമികൾ തന്റെ അദ്വൈതമതത്തെ അവിടെവെച്ചാണു പ്രസംഗിച്ചതു്. അഹിംസയെ പരമധൎമ്മമായി സ്വീകരിച്ച ശ്രീബുദ്ധദേവൻ നിൎവ്വാണത്തെപ്പററി ആദ്യത്തിൽ ഉപദേശിച്ചതും അവിടെവെച്ചുതന്നെയാണു്. ഇന്ത്യമുഴുവനും പടൎന്നുപിടിച്ചുകിടക്കുന്ന ബ്രാഹ്മണമതത്തിന്റെ വേരുകൾ ഉറച്ചുകിടക്കുന്നതും അവിടെത്തന്നെ. ഇന്നുമിതാ യോഗികളും സന്ന്യാസികളും കാശിയെ തങ്ങളുടെ

പരമമായ സങ്കേതമായിട്ടാണു വെച്ചിട്ടുള്ളതു്. നാടും വീടും കുടുംബവുമെല്ലാം പരിത്യജിച്ചു, നക്ഷത്രങ്ങളാൽ അലംകൃതമായ ആകാശം മേല്പുരയുടെ സ്ഥാനം വഹിക്കുന്ന ഈ ലോകത്തെ ഒന്നായി വാസഗൃഹമാക്കിയും പ്രകൃതിമാതാവിന്റെ പാണികളിൽനിന്നു് അപ്പപ്പോൾ കിട്ടുന്നതു ഭക്ഷണപദാൎത്ഥമാക്കിയും ദൈവത്തെ ഏകബന്ധുവാക്കിയും കാലംകഴിക്കുന്ന യതിശ്രേഷ്ഠന്മാരെ അവിടെ അതിധാരാളമായി ഇന്നും കാണാം. തങ്ങളുടെ ജീവിതത്തിന്റെ അവസാനം ആ പുണ്യനഗരിയിൽവെച്ചായാൽകൊള്ളാമെന്നാശിക്കാത്ത ഒരു ഹിന്ദുവെങ്കിലും ഇന്നുമില്ല. പണ്ഡിതന്മാൎക്കാണെങ്കിൽ ജ്ഞാനത്തിന്റെ പരിപൂൎണ്ണാവസ്ഥയിലെത്തുവാൻ അവിടെച്ചെന്നാലേ സാധിക്കുകയുള്ളു. ഇങ്ങിനെയുള്ള അനേകം കാരണങ്ങളാൽ ജനബാഹുല്യം ഒരിക്കലും അവിടെ കുറഞ്ഞുമാറില്ല. നമ്മുടെ യാത്രക്കാരിൽപ്പെട്ട അമ്മയും മകനും ഈ ആൾത്തിരക്കിൽത്തന്നെയാണു് ചെന്നുചേൎന്നതു്. പ്രഭാതത്തിൽ ഗംഗയിൽ സ്നാനംചെയ്തു വിശ്വനാഥനേയും മററു ദേവതകളേയും ദൎശിപ്പാൻ പുറപ്പെട്ടു. പുതുതായി അവിടെക്കാണുന്ന കാഴ്ചകളെപ്പററിയെല്ലാം കുട്ടി ഓരോന്നു ചോദിച്ചുകൂട്ടുന്നുണ്ടെങ്കിലും അമ്മ അതിനെല്ലാം സത്വരം സമാധാനം പറയുന്നുണ്ടെന്നു തോന്നുന്നില്ല. അവളുടെ കണ്ണുകൾ ആ ആൾക്കൂട്ടത്തിലുള്ള ഓരോരുത്തരേയും പ്രത്യേകം പ്രത്യേകം വകതിരിച്ചുനോക്കുന്ന പണിയിൽ മുഴുകിയിരിക്കയാണു്. നേരം മദ്ധ്യാഹ്നത്തോടടുക്കുന്നതുവരെയും ഇങ്ങിനെതന്നെ കഴിഞ്ഞു. ക്ഷേത്രപരിധിവിട്ടു ജനങ്ങൾ സമീപമുള്ള അഗ്രഹാരങ്ങളിലേക്കു കൂട്ടംകൂട്ടമായി പോയ്ത്തുടങ്ങി. ഈ കൂട്ടത്തിൽ നമ്മുടെ അമ്മയും മകനും ഉൾപ്പെടാതിരുന്നില്ല. ചിരകാലമായി കാണ്മാൻ കൊതിച്ചിരിക്കുന്ന ഇഷ്ടബന്ധുക്കളുടെ ആതിഥ്യം സ്വീകരിപ്പാനായി അവരും പോയി. ഇങ്ങിനെ ഒന്നുരണ്ടല്ല ദിവസങ്ങൾ പലതു കഴിഞ്ഞു. ഒരു ദിവസം തേജസ്വിയായ ഒരു യോഗി തനിക്കുദിച്ചുവ

യി വന്നടുക്കുന്നതു കണ്ടമാത്രയിൽ 'അദ്ദേഹം' എന്നു് ഇടറിയ സ്വരത്തിൽ ഉച്ചരിച്ചുകൊണ്ടു് ആ തരുണി പെട്ടെന്നു നിലംപതിച്ചു. ഇതു യോഗിശ്രേഷ്ഠൻ കണ്ടു. 'ഓ മാതാവു വീണുപോയി' എന്നൊരു ശബ്ദം ഭഗവന്നാമോച്ചാരണത്തിലേർപ്പെട്ടിരുന്ന അദ്ദേഹത്തിന്റെ അധരങ്ങളിൽനിന്നു പുറപ്പെട്ടു. ക്ഷണത്തിൽ ഓടിയെത്തി അവളെ താങ്ങിയെടുത്തു. ആ തരുണിരത്നം ബോധരഹിതയായിത്തീർന്നിരിക്കുന്നു. അദ്ദേഹം നിശ്ചേഷ്ടമായ ആ ദേഹത്തെ ഒരു പൂമാലപോലെ അടുത്തു കല്പടമേൽക്കിടത്തി ഒരു നിമിഷത്തിനകം അവൾക്കു ബോധംവീണു. കണ്ണുമിഴിച്ചു. യോഗിയുടെ മുഖത്തേയ്ക്കൊന്നുനോക്കി. അവരുടെ കണ്ണുകൾ തമ്മിലിടഞ്ഞു. യോഗിക്കു് ആളെ മനസ്സിലായി. ഒരു നിമിഷനേരം അനുകമ്പയോടുകൂടി അദ്ദേഹം അവളെ നോക്കി. ഏതോ ചില വികാരങ്ങൾ ആ രണ്ടു ഹൃദയങ്ങളേയും സ്വല്പമൊന്നിളക്കി. യോഗി പിൻതിരിഞ്ഞു "മായ, മായ" എന്നുച്ചരിച്ചുകൊണ്ടു ആ ആൾക്കൂട്ടത്തിനിടയിൽക്കടന്നു് എവിടെയോ മറയുകയും ചെയ്തു.

## രണ്ടാമദ്ധ്യായം

### ദത്തകുടുംബം

ബങ്കാളത്തിലെ ദത്തവംശം ഇന്നും ഇന്ത്യയിലെങ്ങും പ്രസിദ്ധിയുള്ളതാണു്. കൽക്കത്താപട്ടണത്തിലുൾപ്പെട്ട സിമ്ലാ ജില്ലയിലാണു് ഇവരുടെ പഴയ തറവാടു നില്ക്കുന്നതു്. പട്ടണത്തിലെ കച്ചവടങ്ങളുടേയും കൈത്തൊഴിലുകളുടേയും തിക്കും തിരക്കും സഹിക്കായ്കയാൽ ഈ തറവാട്ടുകാരുടെ വകയായി ഏകദേശം ഒരമ്പതുകൊല്ലം മുമ്പു് അവിടെയുണ്ടായിരുന്ന കെട്ടിടങ്ങൾക്കും അതിന്റെ പരിതഃപ്രദേശങ്ങൾക്കും ഇന്നോളം പല മാററങ്ങളും സംഭവിച്ചിട്ടുണ്ടു്. ഉന്നതങ്ങളും വിശാ

ലങ്ങളും രമ്യങ്ങളുമായിരുന്ന മണിമന്ദിരങ്ങളും, അവയെ ചുററിക്കൊണ്ടുനിന്നിരുന്ന ഉദ്യാനങ്ങളും തോട്ടങ്ങളും എന്നിവയും ഇപ്പോൾ അധികമൊന്നും അവിടെക്കാണ്മാനില്ല. ഇതിനുപകരം 'ഗുരുമോഹനമുക്കർജ്ജിത്തെരു'വെന്നു വിളിക്കപ്പെടുന്ന ഒരുവരി അങ്ങാടികളാണു് ഇപ്പോഴുള്ളതു്. എന്നാൽ പഴക്കംകൊണ്ടു ജീൎണ്ണിച്ചും പുറവുമുള്ള സ്ഥലങ്ങളെല്ലാം അന്യാധീനപ്പെടുകയാൽ തന്നെ തിട്ടങ്ങളിലും ഒരു വലിയ കെട്ടിടം ഇപ്പോഴും അവിടെ നില്പുണ്ടു്. അതു ദത്തന്മാരുടെ പഴയ തറവാട്ടിന്റെ ഒരു പ്രധാനഭാഗമാണത്രേ. നമ്മുടെ കഥ നടന്ന കാലത്തു് ആ തറവാട്ടുകളുടെ പുഷ്ടിയിലും അന്തസ്സിലുമാണു് നിന്നിരുന്നതു്. വിവേകാനന്ദസ്വാമികളെന്ന പേരിൽ പിന്നീടു വിഖ്യാതനായ നരേന്ദ്രന്റെ പിതാവായ വിശ്വനാഥദത്തൻ ഏററവും പ്രശസ്തമായ രീതിയിൽ കുടുംബകാൎയ്യങ്ങൾ നടത്തിപ്പോന്നിരുന്നു. അദ്ദേഹം ബങ്കാളത്തിൽ അക്കാലത്തു ധാരാളം കേസ്സുകിട്ടുന്ന ഒരു വക്കീലാണു്. ജനസമ്മതനായ ഒരു നേതാവുമാണു്. സാധുക്കളെ ബുദ്ധിമുട്ടറിഞ്ഞു സഹായിച്ചും, ഇടത്തരക്കാൎക്കു വേണ്ടുന്ന ഒത്താശ ചെയ്തുകൊടുത്തും, വലിയവരെ യഥായോഗ്യം മാനിച്ചുപചരിച്ചും അദ്ദേഹം ബങ്കാളത്തിലെ എല്ലാ ജനങ്ങൾക്കും ഒരുപോലെ കണ്ണിലുണ്ണിയായിത്തീൎന്നു. വിശ്വനാഥദത്തന്റെ ഏതിഷ്ഠവും ബങ്കാളത്തിൽ മുഴുവനും നടക്കുമെന്നായി. ജനങ്ങൾ അദ്ദേഹത്തെ ബങ്കാളത്തിൽ കരീടമില്ലാത്ത രാജകുമാരൻ എന്ന ബഹുമാനപ്പേർകൊണ്ടാണു് പുകഴ്ത്തിയിരുന്നതു്. സംസ്കൃതം ഇംഗ്ലീഷ് സ്വഭാഷ എന്നിവയിലെല്ലാം ഇദ്ദേഹം ഒരുപോലെ പാണ്ഡിത്യം നേടിയിരുന്നു. ആദ്ധ്യാത്മികവിഷയത്തിലും ഇദ്ദേഹത്തിന്റെ പാണ്ഡിത്യം ഒട്ടും താഴെയായിരുന്നില്ല ദൈവഭക്തയും ത്യാഗത്തെ സ്വജീവിതത്തിലെ മുഖ്യധൎമ്മമായി അംഗീകരിച്ചിരുന്ന ഒരു വിശിഷ്ടകൎമ്മയോഗിനിയുമായ സ്വന്തം മാതാവായിരുന്നു വാസ്തവത്തിൽ വിശ്വനാഥദത്തന്റെ ആത്മീയഗുരു. ലൌ

ജീവിതത്തിൽ വലിയ സക്തിയൊന്നുമുണ്ടായിരുന്നില്ലെങ്കിലും, അദ്ധ്യാത്മികനിഷ്ഠകൾക്കു ഭംഗം വരുത്താതെ തന്റെ കുടുംബത്തെ സമ്പത്തിലും പ്രശസ്തിയിലും വളരെ ഉയൎന്ന ഒരു നിലയിലെത്തിപ്പാൻ വിശ്വനാഥൻ നിരന്തരമായി പ്രയത്നിച്ചു. ബങ്കാളത്തിലെ ധനവാന്മാരിൽ ഭൂരിപക്ഷവും വക്കീലായി അദ്ദേഹത്തെ അംഗീകരിക്കയാൽ ധനാൎജ്ജനത്തിനു വൈഷമ്യമൊന്നും നോക്കേണ്ടിവന്നില്ല. കൃത്യനിഷ്ഠ, സ്ഥിരത, സത്യം, ദയ മുതലായ ഗുണങ്ങൾ ജന്മനാതന്നെ സ്വാധീനമായിരുന്നതിനാൽ ജനങ്ങൾ അദ്ദേഹത്തെ ഒരു മാതൃകാപുരുഷനായി സ്വീകരിച്ചു മുടങ്ങാതെ മാനസപൂജ നടത്തുകയും ചെയ്തുവന്നു. ഇതിനെല്ലാം പുറമേ അദ്ദേഹത്തിന്റെ ചാൎച്ചയിലും വേഴ്ചയിലുമുള്ളവൎക്കും എന്തെന്നില്ലാത്ത ഒരു വലിപ്പം അക്കാലത്തുണ്ടായിരുന്നു. ഇതിനെപ്പററി "എന്റെ പിതാവിന്റെ രക്തം എവിടെയെല്ലാം ചെന്നുവോ അവിടെയെല്ലാം മഹത്വവുമുണ്ട്" എന്നു വിവേകാനന്ദസ്വാമികൾതന്നെ പിന്നീടൊരിക്കൽ പറകയുണ്ടായി. ഇത്രയും മഹാഭാഗ്യവാനായ ഇദ്ദേഹത്തിന്റെ കാലത്തുതന്നെയാണ് ദത്തകുടുംബം അതിന്റെ പരമകാഷ്ഠയെ പ്രാപിച്ചതും.

വിശ്വനാഥദത്തനെ ഈ നിലയിലെല്ലാമെത്തിച്ചതു് അദ്ദേഹത്തിന്റെ പുണ്യവതിയായ മാതാവാണ്. പിതാവിൽനിന്നു ഹൃദയപൂൎവ്വമായ ഒരനുഗ്രഹമല്ലാതെ മറെറാന്നും അദ്ദേഹത്തിനു സിദ്ധിച്ചില്ല. ദുൎഗ്ഗാചരണൻ—അതായിരുന്നു പിതാവിന്റെ പേർ—വിദ്യാഭ്യാസവും വിവാഹവും കഴിഞ്ഞു ലൌകികസുഖങ്ങളുടെ സിംഹഭാഗം അനുഭവിക്കേണ്ടുന്ന സമയം ആയപ്പോഴേക്കും അവയിൽനിന്നു പിൻമാറിക്കളഞ്ഞു. സുന്ദരിയും സുശീലയുമായ പത്നി, സമൃദ്ധമായ സമ്പത്ത്, മാന്യമായ ഒരു പദവിയിലെത്തത്തക്ക വിദ്യാഭ്യാസം, ഏതുവിധം സഹായവും ചെയ്യാനൊരുക്കവും പ്രാപ്തിയുമുള്ള ബന്ധുക്കൾ

എന്നിവയ്യൊന്നും അദ്ദേഹത്തിന്റെ ഐഹികജീവിതത്തെ മധുരമയമാക്കുവാൻ കഴിഞ്ഞില്ല. ഓമനമകന്റെ പുഞ്ചിരി കൊഞ്ചലും ഭഗ്ഗാചരന്റെ ഹൃദയത്തിൽ അത്ര ആഴത്തിൽപ്പതിഞ്ഞില്ല. പ്രാപഞ്ചികന്റെ നില കേവലം അസഹ്യമായി അദ്ദേഹത്തിനു തോന്നി. നിത്യവും നിരതിശയാനന്ദപ്രദവുമായ മറെറാരു ജീവിതം അദ്ദേഹത്തെ അത്യന്തം ശക്തിയോടുകൂടി ആകർഷിച്ചുകൊണ്ടിരുന്നു. സന്യാസികളും യോഗികളും അദ്ദേഹത്തെ നിരന്തരമായി സന്ദർശിച്ചുകൊണ്ടുമിരുന്നു. അവരുടെ സാന്നിദ്ധ്യം ഒന്നുമാത്രമേ അദ്ദേഹത്തിന്ന് ആ ഗൃഹത്തിൽ സന്തോഷപ്രദമായിട്ടുണ്ടായിരുന്നുള്ളു. ദിവസങ്ങൾ ഇങ്ങിനെ പലതും കഴിഞ്ഞു. ഒരിക്കൽ കാഷായവസ്ത്രവും കമണ്ഡലുവുമെടുത്ത് അദ്ദേഹം പുറത്തിറങ്ങിപ്പോകയും ചെയ്തു.

ബന്ധുക്കളുടെ സഹായത്താൽ ഭാര്യയും പുത്രനും വലിയ ബുദ്ധിമുട്ടൊന്നും കൂടാതെ നിത്യവൃത്തികഴിച്ചുവന്നു. യൌവനത്തിന്റെ പരിപൂർണ്ണാവസ്ഥയിൽ പ്രിയഭർത്താവു തന്നെ വിട്ടുപോയ കാര്യത്തിൽ ഭാര്യയ്ക്കു തൽക്കാലം അസഹ്യമായ മനോവേദനയുണ്ടായെങ്കിലും ക്രമേണ ആ ചിത്തവൃത്തി പരമോൽകൃഷ്ടമായ മറെറാന്നായി മാറി. ഭർത്താവു മനുഷ്യജന്മത്തിന്റെ പരമോദ്ദേശ്യത്തെ ലക്ഷ്യമാക്കിക്കൊണ്ടാണല്ലോ പ്രപഞ്ചത്തെ പരിത്യജിച്ചിട്ടുള്ളതു്. സ്വതേയുള്ള ബുദ്ധിഗുണത്താലും അദ്ദേഹവുമായി ചെറുപ്പംമുതൽക്കുണ്ടായ സംസർഗ്ഗത്താലും ആ ഉദ്ദേശത്തിന്റെ മാഹാത്മ്യം തികച്ചും മനസ്സിലാക്കുവാനുള്ള വൈഭവം അവൾക്കു സിദ്ധിച്ചിരുന്നു. താൻ സ്ത്രീകളിൽ വെച്ചു ധന്യയാണെന്നു തീർച്ചയാക്കി. പരമേശ്വരന്റെ പാദങ്ങളിൽ ഐക്യം പ്രാപിപ്പാൻ പോകുന്ന ഭർത്താവു പ്രത്യക്ഷദൈവംതന്നെയെന്നുറച്ചു. അദ്ദേഹത്തിന്റെ പരിശുദ്ധവിഗ്രഹത്തെ രാവും പകലും ജാഗ്രത്തിലും സ്വപ്നത്തിലും എന്നുവേണ്ട ഏതൊരു സമയത്തും മനസ്സിൽനിന്നു വേർപെടാതിരിക്ക

ത്തക്കവണ്ണം ധ്യാനിച്ചുറപ്പിച്ചു. ഓമനമകൻെറ സ്വഭാവത്തിലും സ്വരൂപത്തിലും കാണുന്ന സാദൃശ്യത്തിൽ ഹൃദയം ലയിപ്പിച്ചു. പ്രപഞ്ചത്തിൽ സർവ്വോൽകൃഷ്ടമായിട്ടുള്ളതു ത്യാഗമാണെന്നു നിശ്ചയിച്ചു. തൻെറ കർമ്മങ്ങളെല്ലാം ഈശ്വരാർച്ചനയുടെ പ്രകാരാന്തരം മാത്രമാണെന്നും തീർച്ചയാക്കി. ദുഃഖങ്ങളെല്ലാമൊഴിഞ്ഞു. ഹൃദയം ശാന്തമായി. എന്തെന്നില്ലാത്ത ഒരു സമാധാനവും സുഖവും അവരുടെ ഹൃദയത്തിൽ വിളയാടി. ഭർത്താവിൻെറ മാഹാത്മ്യം ഗ്രഹിച്ച സമീപസ്ഥന്മാരും ബന്ധുക്കളും സഖികളും അവരെ പരമഭാഗ്യവതിയെന്നു പുകഴ്ത്തി. അദ്ദേഹത്തിൻെറ സന്ന്യാസത്താൽ ആ തറവാടും പത്നിയും പുത്രനും മാഹാത്മ്യം നേടിയതായി അവരെല്ലാം തീർച്ചപ്പെടുത്തി.

പ്രപഞ്ചത്തിൽ തനിക്കു ബാക്കിയുള്ള ബന്ധങ്ങൾകൂടി ത്യജിച്ചു, ഭർത്താവിൻെറ പാദശുശ്രൂഷയ്ക്കായി പുറപ്പെട്ടാലോ എന്നൊരാലോചന ചില നിമിഷങ്ങളിലെല്ലാം അവരെ ഇളക്കാതിരുന്നില്ല. പക്ഷേ, പുത്രൻെറ ഭാവിജീവിതം തന്നെ ആശ്രയിച്ചാണു നിൽക്കുന്നതെന്നും, പ്രിയഭർത്താവു തന്നിൽ ചുമത്തീട്ടുള്ള ആ ഭാരം ഇങ്ങിനെ വിട്ടുകളയുന്നതു പാപമാണെന്നുമുള്ള എതിർവിചാരങ്ങൾ അതിനെ നിരോധിച്ചു. തൻെറ ദേഹത്തെ പുത്രൻെറ ഭാവിശ്രേയസ്സിനായി ആ ഗൃഹത്തിൽത്തന്നെ സൂക്ഷിപ്പാൻ തീർച്ചയാക്കി. എന്നാൽ കാശീനഗരത്തെക്കുറിച്ചുള്ള സ്മരണയും അവിടേയ്ക്കൊരു യാത്രചെയ്വാനുള്ള ആഗ്രഹവും സദായ്പോഴും അവരെ അലട്ടിക്കൊണ്ടിരുന്നു. തൻെറ പൂജാവിഗ്രഹത്തെ ഒരുവേള അവിടെ കണ്ടേയ്ക്കാം. എന്നാൽ അദ്ദേഹത്തിൻെറ പാദങ്ങളിൽ ഒരു സാഷ്ടാംഗനമസ്കാരം ചെയ്തു ജീവിതത്തെ അതിൽ പ്രത്യക്ഷമായിത്തന്നെ സമർപ്പിക്കയും ചെയ്യാമല്ലോ. സംവത്സരങ്ങൾ ഇങ്ങിനെ ചിലതു കഴിഞ്ഞു. ചിരകാലമായി തൻെറ ഹൃദയത്തിൽ സ്ഥലംപിടിച്ചിട്ടുള്ള ആ ഉദ്ദേശ്യത്തെ സഫലമാക്കുവാൻ ആ സതി തീർച്ച

യാക്കി. ഗംഗാനദിയിൽക്കൂടി വള്ളംവഴിയായി ഒരു യാത്ര പുറപ്പെട്ടു. കഴിഞ്ഞ അദ്ധ്യായത്തിൽ നാം കണ്ട ആ അമ്മയും മകനും ഈ സതിയും പുത്രനുമല്ലാതെ മററാരുമായിരുന്നില്ല. ആ യാത്രയിൽ അവൎക്കുണ്ടായിരുന്ന ഉദ്ദേശം മുഴുവനും സാധിച്ചുവെന്നു ഇനി പ്രത്യേകം പറയേണ്ടതില്ലല്ലോ.

കാശിയിൽ അവർ പിന്നെ ഒട്ടും താമസിച്ചില്ല. ക്ഷണത്തിൽ മടങ്ങി. സ്വഗൃഹത്തിലെത്തിയശേഷം അവർ തന്റെ പുത്രന്റെ ഭാവിജീവിതത്തെ ശുഭമയമാക്കുവാനുള്ള പരിശ്രമങ്ങൾ തുടങ്ങി. ഇംഗ്ലീഷുവിദ്യാഭ്യാസം അന്നു കൽക്കത്തയിൽ പ്രചരിച്ചുതുടങ്ങീട്ടുണ്ടു്. മകനെ പഴയരീതിയിലുള്ള ലൌകികവും വൈദികവുമായ വിദ്യകൾക്കു പുറമെ ആംഗലഭാഷയും പഠിപ്പിപ്പാൻ വേണ്ടുന്ന ഏൎപ്പാടുകൾ ചെയ്തു. കുട്ടി ബുദ്ധിമാനും സമൎത്ഥനുമായിരുന്നതിനാൽ അവയിലെല്ലാം അത്ഭുതകരമായ പാടവം നേടിക്കൊണ്ടുമിരുന്നു.

ദത്തന്മാരുടെ ഗൃഹം സന്യാസികൾക്കും യോഗികൾക്കും എന്നുമാത്രമല്ല, കാഷായവസ്ത്രധാരികൾക്കെല്ലാംതന്നെ ഏതൊരുസമയത്തും സ്വാഗതം നൽകുന്നതാണു്. ഇഷ്ടംപോലെ അവൎക്കു കടന്നുചെല്ലാം. ആവശ്യമുള്ളതു ചോദിക്കാം. ലോഭംകൂടാതെ കൊടുക്കുകയും ചെയ്യും. ഈ സമ്പ്രദായം കുറെ മുമ്പുതന്നെയുള്ളതാണു്. ദുൎഗ്ഗാചരണദത്തൻ സന്യസിച്ചതിനുശേഷം അദ്ദേഹത്തിന്റെ പത്നി ഈ വിഷയത്തിൽ കുറെക്കൂടെ ശ്രദ്ധവെച്ചിരുന്നു. യഥാൎത്ഥത്തിൽ ആ ഗൃഹവും സമ്പത്തും ഒരു സന്യാസിയുടേതുതന്നെയാണല്ലോ. തന്നിമിത്തം അതേജീവിതം അംഗീകരിച്ചിട്ടുള്ളവരുടെ സൌകൎയ്യത്തിനായി അതിൽ ഒരു ഭൂരിഭാഗം വിനിയോഗിക്കേണ്ടതു തന്റെ കൎത്തവ്യകൎമ്മമാണെന്നുകൂടി ആ മാന്യസ്ത്രീക്കു വിചാരമുണ്ടായിരുന്നു. ദിവസംപ്രതി അനേകം പേർ വന്നു ഭിക്ഷവാങ്ങിപ്പോകയും പതിവായിരുന്നു. ഒരു ദിവസം ഉച്ചതിരിഞ്ഞസമയത്തു് അസാമാന്യമായ തേജസ്സോടുകൂടിയ ഒരു സന്യാസി, തുറ

ന്നുവെച്ചു ആ ഗൃഹത്തിന്റെ പടിവാതൽ കടന്നു മുററത്തു പ്രവേശിച്ചു. ബാലനായ വിശ്വനാഥദത്തൻ അവിടെ കളിച്ചുകൊണ്ടിരുന്നു. സന്യാസിയെ കണ്ടപ്പോൾ കുട്ടി പതിവുപോലെ കാൽക്കൽവീണു നമസ്കരിച്ചു. എന്നാൽ സന്യാസിയാകട്ടെ, പതിവുപ്രകാരം കുട്ടിയെ എടുത്തെഴുന്നേല്പിക്കുന്നതിന്നുപകരം കുറച്ചുകലെനിന്നു കൈപൊക്കി ശിരസ്സിൽ അനുഗ്രഹിക്കയേ ചെയ്തുള്ളു. തൽക്ഷണം ഗൃഹാന്തർഭാഗത്തിൽനിന്നു് 'അച്ഛൻ' എന്നു ഗൽഗ്ഗദസ്വരത്തിൽ ഒരു ശബ്ദം പുറപ്പെട്ടു. കുട്ടി രോമാഞ്ചംപൂണ്ടുകൊണ്ടു പിടേന്നെഴുന്നേററു് അശ്രുപൂർണ്ണമായ ഓമനമിഴികൾകൊണ്ടു് ആ യതിശ്രേഷ്ഠന്റെ മുഖത്തൊന്നു നോക്കി. പ്രഭാതത്തിൽ മഞ്ഞുനീർത്തുള്ളികളണിഞ്ഞു വിളങ്ങുന്ന പനിനീർപ്പുഷ്പംപോലെ വികാരവേഗംകൊണ്ടു തുടുത്തും ധാരധാരയായി പ്രവഹിക്കുന്ന കണ്ണീർത്തുള്ളികളാൽ ആർദ്രമായുമിരിക്കുന്ന ആ ഓമനക്കോമളമുഖം യോഗീശ്വരന്റെ ഉള്ളിലും ഏതോ ചില വികാരങ്ങളെ ഉളവാക്കാതിരുന്നില്ല. ഒന്നു രണ്ടു് അശ്രുബിന്ദുക്കൾ അദ്ദേഹത്തിന്റെ കണ്ണിലും പൊടിഞ്ഞു. അടുത്ത നിമിഷത്തിൽ അതെല്ലാം എവിടെയോ മറഞ്ഞു. മുഖം ശാന്തമായി. കുട്ടിയെ വീണ്ടും വീണ്ടും അനുഗ്രഹിച്ചു് അദ്ദേഹം ആ മുററത്തുതന്നെ ഒരേടത്തിരുന്നു. ദിക്കാലങ്ങളെക്കുറിച്ചുള്ള ചിന്തവെടിഞ്ഞു് അദ്ദേഹം എങ്ങോട്ടെന്നില്ലാതെ സഞ്ചരിക്കുന്നതിടയിൽ ഏതോ ദൈവമതത്താൽ കൽക്കത്തയിലെത്തിച്ചേർന്നു. അപ്പോൾ ഒരു സ്നേഹിതൻ കണ്ടെത്തുകയും ആയാളുടെ സഹിക്കവയ്യാത്ത നിർബ്ബന്ധത്താൽ ആ ഗൃഹം ഒന്നു സന്ദർശിച്ചുപോകാൻ തീർച്ചപ്പെടുത്തുകയും ചെയ്തു വഴിക്കാണു് അദ്ദേഹം അവിടെ എത്തിച്ചേരാനിടയായതു്. ദുർഗ്ഗാചരണന്റെ ആഗമനം കേട്ടു ബന്ധുക്കളും സമീപവാസികളുമെല്ലാം അവിടെ ഓടിയെത്തി. അവരിൽ ചിലരോടെല്ലാം അദ്ദേഹം രണ്ടും നാലും വാക്കുകൾ സംസാരിക്കയും ചെയ്തു. എന്നാൽ പ്രധാന ബന്ധുക്കളിൽ

ചിലർ അദ്ദേഹത്തെ കുറച്ചു കാലം മകന്റെ ക്ഷേമത്തിന്നു വേണ്ടി സ്വഗൃഹത്തിൽത്തന്നെ താമസിക്കുവാൻ നിർബ്ബന്ധിച്ചു നോക്കി. സമ്മതിച്ചില്ല. അവസാനം അദ്ദേഹത്തെ അവിടെനിന്നു പുറത്തു വിടാതെ സൂക്ഷിപ്പാൻ അവർ തീർച്ചപ്പെടുത്തി. അതിന്നു വേണ്ടുന്ന ഏർപ്പാടുകളുമെല്ലാം ചെയ്തു ബാലനായ വിശ്വനാഥദത്തൻ പിതാവിനെ കൂടക്കൂടെ കാണുകയും സംസാരിക്കയും ചെയ്തിരുന്നുവെങ്കിലും അദ്ദേഹത്തിന്റെ മാതാവു് ഒരിക്കലും ആ സന്ന്യാസിക്കഭിമുഖമായിവരികയുണ്ടായില്ല. അവർ ആ ഗൃഹാന്തർഭാഗത്തിൽ ഒരേടത്തുനിന്നു വാതായനത്തിൽക്കൂടി അഞ്ജലിബന്ധത്തോടുകൂടി അദ്ദേഹത്തെ നോക്കിക്കണ്ടിരുന്നു. പലപ്പോഴും അദ്ദേഹത്തിന്റെ വിദൂരസാന്നിദ്ധ്യത്തെ ലക്ഷ്യമാക്കിക്കൊണ്ടു് ആ പരിശുദ്ധപാദങ്ങളിൽ ദണ്ഡനമസ്കാരം ചെയ്തു ഗൽഗ്ഗദസ്വരത്തിൽ എന്തൊക്കയോ പ്രാർത്ഥിക്കയും ചെയ്തിരുന്നു.

രണ്ടു നാലു ദിവസങ്ങൾ ഇങ്ങിനെ കഴിഞ്ഞു. പ്രപഞ്ചത്തെ മുഴുവനും കെട്ടിനിർത്തുന്ന മായയുടെ ബന്ധം പൊടിച്ചു ആ ദിവ്യപുരുഷനുണ്ടോ മനുഷ്യന്റെ സ്വല്പമായ തടസ്ഥങ്ങൾക്കു കീഴ്പെട്ടിരിക്കുന്നു? പ്രാപഞ്ചികബുദ്ധിയുടെ ചാപല്യമല്ലേ അദ്ദേഹത്തെ തടയുവാൻ പുറപ്പെട്ടതുതന്നെ. സ്വഗൃഹത്തേയും പുത്രനേയും കുറിച്ചുള്ള മമതയാൽ അദ്ദേഹം സ്വയം വശീകരിക്കപ്പെട്ടുമെന്നു പക്ഷേ അവർ ശങ്കിച്ചിരിക്കാം. നിത്യാനന്ദത്താൽ മധുരീകൃതമായ നിർവ്വാണപദം കണ്ട യോഗികൾ പിന്നെ എന്തൊരു മമതയാണുള്ളതു്. അദ്ദേഹത്തിന്നു പിന്നെ ഗൃഹവും പുത്രനുമുണ്ടോ? അഥവാ ഉണ്ടെങ്കിൽത്തന്നെ ഈ വിശാലമായ ലോകം മുഴുവനും അദ്ദേഹത്തിന്നു ഗൃഹമായിരിക്കും; ചരാചരങ്ങളൊക്കെ പുത്രന്മാരും. എന്തിനധികം പറയുന്നു; ഒരിക്കൽ അദ്ദേഹത്തെ അവിടെ കാണ്മാനില്ലാതായി. പിന്നീടൊരിക്കലും അദ്ദേഹത്തെപ്പറ്റി ആരും ഒന്നും കേട്ടിട്ടുമില്ല.

ഈവക സംഭവങ്ങൾക്കു ശേഷവും വിശ്വനാഥദത്തന്റെ വിദ്യാഭ്യാസം അമ്മയുടെ മേൽനോട്ടത്തിൽ നടന്നുവന്നു. അദ്ദേഹം അന്നത്തെ ചില ഉൽകൃഷ്ടപരീക്ഷകൾ ജയിച്ചുശേഷം ഒരു വക്കീലായിത്തീരുകയും അദ്ധ്യായാരംഭത്തിൽ പറഞ്ഞപോലെ ദത്തകുടുംബത്തെ തന്റെ കാലത്തു സമ്പത്തിന്റേയും പ്രശസ്തിയുടേയും മൂർദ്ധന്യാവസ്ഥയിലെത്തിക്കുകയും ചെയ്തു.

എന്നാൽ അദ്ദേഹത്തിന്റെ പ്രിയമാതാവിന്റെ ഭഗവന്നാമോച്ചാരണവും സങ്കീർത്തനവും ഇപ്പോൾ ആ ഗൃഹാന്തർഭാഗത്തിൽനിന്നു കേൾക്കാറില്ല. ആ മഹതി ഈ ഈ പ്രപഞ്ചത്തോടുള്ള സകല ബന്ധവും വിട്ടു ചിരപ്രാർത്ഥിതമായ കൈവല്യം പ്രാപിച്ചു കഴിഞ്ഞിരിക്കുന്നു.

## മൂന്നാമദ്ധ്യായം

### സ്വപ്നത്തിന്റെ ഫലം

മാതാവിന്റെ നിര്യാണത്തോടുകൂടി വിശ്വനാഥദത്തന്റെ അന്തഃപുരം ശൂന്യമായില്ല. അതിന്റെ മാഹാത്മ്യം ഒരല്പംപോലും കുറഞ്ഞിട്ടുമില്ല. അദ്ദേഹത്തിന്റെ സഹധർമ്മിണിയായ ഭുവനേശ്വരിദത്ത ഒരു മഹതിക്കു വേണ്ടുന്ന എല്ലാ ലക്ഷണങ്ങളും പരിപൂർണ്ണമായ ഒരു സ്ത്രീരത്നമായിരുന്നു. തികഞ്ഞ സൌന്ദര്യം, തെളിഞ്ഞ ശീലം, ഇളകാത്ത ദൈവഭക്തി, സാധുക്കളുടെ പേരിൽ ഒഴിയാത്ത ദയ, അക്ഷയമായ ക്ഷമ, നിശ്ചലമായ ഭർത്തൃസ്നേഹം എന്നിവയെല്ലാം ആ മഹതിക്കു ജന്മസിദ്ധങ്ങളാണ്. ഗൃഹഭരണത്തിലും അവർക്കുള്ള വൈദഗ്ദ്ധ്യം ഒന്നു വേറെതന്നെയായിരുന്നു. വിശ്വനാഥദത്തന്റെ ഓജസ്സും ആ കുടുംബത്തിന്റെ അന്തസ്സും നിലനിർത്തുന്നതിൽ ഈ സ്ത്രീരത്നത്തിന്റെ ബുദ്ധിസാമർത്ഥ്യവും കാര്യശേഷിയും ധാ

രാളം ഉപയോഗമായിത്തീരാതിരുന്നില്ല. സമീപവാസികളായ സാധുക്കളെല്ലാം അവരെ സ്വന്തമാതാവിനെപ്പോലെ സ്നേഹിക്കയും ബഹുമാനിക്കയും ചെയ്തിരുന്നു. ചുരുക്കിപ്പറയുന്നതായാൽ; കൌസല്യയും യശോദയും, യശോധരയും മേരീമാതാവും ഏതു ചില സൽഗുണങ്ങളെക്കൊണ്ടാണോ ലോകബഹുമാനത്തിന്നും ഈശ്വരാനുഗ്രഹത്തിന്നും ഒരുപോലെ പാത്രീഭവിച്ചതു് ആവക ഗുണങ്ങളെല്ലാം, ഭാവിയിൽ അവരെപ്പോലെതന്നെയുള്ള ഒരു മാന്യപദവിയെ ആരോഹണം ചെയ്യാൻ പോകുന്ന ഈ മഹതിയിലും അന്നുതന്നെ ഇണങ്ങിയിരുന്നു.

ഭുവനേശ്വരിദേവിയ്ക്കു രണ്ടു സ്ത്രീസന്താനങ്ങളാണു് ആദ്യത്തിലുണ്ടായതു്. ആ സഹോദരികളുടെ ജനനംകൊണ്ടു് ആ കുടുംബത്തിന്നു ധാരാളം സന്തുഷ്ടിയുമുണ്ടായി. എന്നാൽ ഭുവനേശ്വരിയുടെ ഹൃദയത്തിൻെറ ഒരു കോണിൽ മറെറാന്നു കിടപ്പുണ്ടായിരുന്നു. അതൊരു പുത്രൻെറ മുഖം കണ്ടാനന്ദിപ്പാനുള്ള ആഗ്രഹംതന്നെയായിരുന്നു. ഏതു സ്ത്രീപുരുഷന്മാരും ആഗ്രഹിക്കുന്ന ഈ അവസ്ഥയെ വിശ്വനാഥനും യഥാകാലം കാമിക്കാതിരുന്നില്ല. പക്ഷേ എപ്പോഴും കാര്യാന്തരങ്ങളിൽ ഏർപ്പെട്ടുകൊണ്ടിരുന്നതിനാലും പുരുഷസ്വഭാവത്തിൻെറ ചില പ്രത്യേകതകളാലും അവിടെ അതത്രവളരെ പ്രകാശിച്ചില്ല. എന്നാൽ ഭുവനേശ്വരിയുടെ ഹൃദയത്തിലാകട്ടെ ദിവസംപ്രതി അതു വളന്നു വന്നുകൊണ്ടുതന്നെയിരുന്നു. മനുഷ്യപ്രയത്നം തന്നെ സഫലമാകണമെങ്കിൽ ഈശ്വരസഹായം അത്യാവശ്യമാണെന്നു വിശ്വസിക്കാത്ത ഹിന്ദുവില്ലെന്നുതന്നെ പറയാം. അപ്പോൾ പുരുഷപ്രയത്നത്തിന്നും അപ്പുറത്തുകിടക്കുന്ന വിഷയത്തിൽ 'ഈശ്വരനേ ശരണം' എന്ന വിചാരം ഒരു യഥാർത്ഥഹിന്ദുവിൽ— അതും ഭുവനേശ്വരിയെപ്പോലെ മതനിഷ്ഠയിൽ നിന്നു് ഒരിക്കലും ഇളക്കാത്ത ഒരു കുലസ്ത്രീയിൽ— ഉറച്ചുവരുന്നതിൽ യാതൊന്നും അത്ഭുതപ്പെട്ടുവാനില്ല. ഇങ്ങിനെ, പു

ത്രനുണ്ടായിക്കാണണമെന്നുള്ള ഭുവനേശ്വരിദത്തയുടെ ആഗ്രഹം ക്രമേണ ഈശ്വരഭക്തിയായി മാറി. ദൈവസ്മരണ ഒരിക്കലും അവരുടെ ഉള്ളിൽനിന്നു പിരിയാതെയായി. പ്രാതഃസ്നാനം, ജപം, ഈശ്വരാച്ചനം, വ്രതാനുഷ്ഠാനം, പുരാണപാരായണം എന്നിവ അവരുടെ മുഖ്യകൃത്യങ്ങളായിത്തീൎന്നു. ദിവസങ്ങളും, മാസങ്ങളുമല്ല കൊല്ലങ്ങൾതന്നെയും കഴിഞ്ഞു. ആഗ്രഹം സഫലീകരിക്കുന്നതിന്നുള്ള അനുകമ്പ ദൈവത്തിന്നുണ്ടായില്ല. അതുകൊണ്ടും അവർ പിന്മാറിയില്ല. ദേവാലയങ്ങളിൽ ദിനംപ്രതി അനേകം വഴിപാടുകളും കഴിച്ചുതുടങ്ങി. ഇങ്ങിനെയിരിക്കെ കാശിവിശ്വനാഥന്നു ചില പ്രത്യേകവഴിപാടുകൾ കഴിപ്പിക്കണമെന്നു ഭുവനേശ്വരിക്കൊരാകാംക്ഷ തുടങ്ങി. ഉടനെ അവിടെ തന്റെ അകന്നശാഖയിലുള്ള ഒരു വെറിയമ്മയുള്ള കഥ ഓൎമ്മവന്നു. തന്റെ ഉദ്ദേശം മുഴുവനും വെളിവാകത്തക്കവണ്ണം അവൎക്കു വിസ്തരിച്ചൊരെഴുത്തെഴുതി. മറുപടിയും കാത്തിരിപ്പായി. ഏറെദ്ദിവസം കഴിയുന്നതിന്നു മുമ്പുതന്നെ മറുപടി കിട്ടി. വൃദ്ധയായ ആ സ്ത്രീ അതിൽ ഭുവനേശ്വരിയെ ധൈൎയ്യപ്പെടുത്തത്തക്കവണ്ണം ചിലതൊക്കെ എഴുതിയിരുന്നു. അതു കണ്ടപ്പോൾ മനസ്സിന്നു കുറെ സമാധാനവുമായി. അന്നു മുതൽ ഭുവനേശ്വരി കൽക്കത്തയിലാണെങ്കിലും അവരുടെ ഹൃദയം കാശിവിശ്വനാഥന്റെ തൃപ്പാദങ്ങളിൽ പുഷ്പാഞ്ജലി ചെയ്തുകൊണ്ടാണിരുന്നതു്. എല്ലാസ്സമയത്തും 'വിശ്വനാഥാ!' എന്ന ശബ്ദം അവരുടെ നാവിന്മേൽനിന്നു പുറപ്പെട്ടുകൊണ്ടിരുന്നു. മനസ്സു ധ്യാനത്തിൽ മുഴുകി; ഈശ്വരപാദങ്ങളിൽ ലയിച്ചു.

അന്നൊരു വ്രതാനുഷ്ഠാനമുള്ള ദിവസമായിരുന്നു. ഭുവനേശ്വരി പ്രാതസ്സ്നാനവും പതിവുള്ള അച്ചനയും കഴിച്ചശേഷം പുരാണപാരായണത്തിന്നിരുന്നു. പകൽ മുഴുവനും ഭഗവൽകഥകളിൽത്തന്നെ മുങ്ങിയും പൊങ്ങിയും കഴിഞ്ഞുകൂടി. രാത്രിയിൽ വ്രതസമപ്പണത്തിന്നു വേണ്ടതെല്ലാം ചെയ്തു. ആ

ഹാരാനന്തരം, ശയ്യയിലിരുന്നുകൊണ്ടു പതിവുള്ള പ്രാൎത്ഥനയും കഴിച്ചു കിടപ്പായി.

പ്രശാന്തമായ രാത്രി! പൂൎണ്ണചന്ദ്രൻ ആകാശമദ്ധ്യത്തിൽ തെളിഞ്ഞുവിളങ്ങുന്നു. ലോകമെല്ലാം ചന്ദ്രികയിൽ മുങ്ങി മറെറാരു പാലാഴിയായിത്തീൎന്നിരിക്കുന്നു. ജീവജാലങ്ങളെല്ലാം സുഖനിദ്രയിൽ ലയിച്ചു. നീലാംബരവും നക്ഷത്രഹാരവും ധരിച്ചു പ്രകൃതിമാതാവുമാത്രം ഉറങ്ങാതെ ചന്ദ്രവദനത്തിൽനിന്നു മന്ദസ്മിതവും പൊഴിച്ചുകൊണ്ട് ബോധം വിട്ടുറങ്ങുന്ന തന്റെ സന്താനങ്ങളെ സൂക്ഷിച്ചുനോക്കി അവരുടെ സുഖസ്ഥിതികണ്ടാനന്ദിച്ചുകൊണ്ടിരിക്കുന്നുണ്ട്.

ഭുവനേശ്വരി ഉറക്കറവിളക്കിന്റെ സ്വല്പപ്രകാശത്തോടുകൂടിയ മണിമച്ചിൽ നിൎമ്മലവും ശുഭ്രവുമായ ശയ്യാതലത്തിൽ നിഷ്കളങ്കമായ മുഖശോഭയ്ക്കു് ഈഷന്മാത്രമായ ഒരു മന്ദഹാസത്താൽ മാററുകൂട്ടിക്കൊണ്ടു കിടക്കുന്നു. തത്സമയം; ജടയും, ചന്ദ്രക്കലയും, സൎപ്പവും, അസ്ഥിമാലയും, പുലിത്തോലും ധരിച്ചു കയ്യിൽ കമണ്ഡലുവും ശൂലവുമെടുത്തുകൊണ്ട് ഒരു ദേഹം ആ ഗൃഹാന്തൎഭാഗത്തിലേക്കു കടന്നുചെന്ന് ആ വനിതാരത്നത്തിന്റെ തലതൊട്ടനുഗ്രഹിച്ചുകൊണ്ടു സമീപത്തുനിന്നു. ഏതാനും നിമിഷത്തിനുശേഷം ആ സ്വരൂപം ഒരു തേജസ്സായി മാറി. അതു് അവരുടെ ദേഹത്തിൽചെന്നു ലയിക്കയും ചെയ്തു. ഭുവനേശ്വരി ഇതൊക്കെക്കണ്ടു് അത്യന്തം സന്തുഷ്ടയായി. തന്റെ അഭീഷ്ടം സാധിച്ചതുപോലെയുള്ള ഒരു കൃതാൎത്ഥത തോന്നി. ഉടനേ കണ്ണുമിഴിച്ചു നോക്കി. ഹാ! അതൊരു വെറും സ്വപ്നം. ഉണൎന്നപ്പോൾ രാത്രിയുടെ ഏകാന്തനിശ്ശബ്ദതയല്ലാതെ മറെറാന്നും അവിടെയില്ല.

പിറേറദിവസം പുലൎന്നിട്ടും ആ സ്വപ്നത്തിന്റെ സ്മരണ അവരുടെ ഹൃദയത്തിൽത്തന്നെയുണ്ടായിരുന്നു. അതു സാധാരണ സ്വപ്നങ്ങളെക്കാൾ കുറച്ചധികം ആഴത്തിൽ ഉള്ളിൽപ്പ

തിയുകയും ചെയ്തിരുന്നു. എങ്കിലും ഒരു സ്വപ്നമാകയാൽ അവർ അതിനെപ്പററി പ്രിയഭർത്താവിനോടുപോലും ഒന്നും സംസാരിച്ചതുമില്ല. ഏറെ ദിവസം കഴിയുന്നതിന്നുമുമ്പായി ഗർഭചിഹ്നങ്ങൾ അങ്കുരിച്ചുകണ്ടു. അവരുടെ ഈശ്വരഭക്തിയും വിശ്വാസവും ഒന്നുകൂടി വർദ്ധിച്ചു. തന്റെ പ്രാർത്ഥനയുടെ പൂർണ്ണസാഫല്യവും പ്രതീക്ഷിച്ചുകൊണ്ടിരിപ്പായി.

---

## ഒന്നാമദ്ധ്യായം

### ജനനവും ശൈശവവും.

അന്നു ബങ്കാളികൾക്കൊരു സുദിനമായിരുന്നു. വംഗവർഷത്തിലെ നവമമാസമായ പൌഷത്തിന്റെ അന്ത്യദിനം. മകരസ്സംക്രാന്തി.

മകരസ്സംക്രാന്തിദിവസം ഗംഗാദേവിയെ പൂജിക്കുന്ന പതിവു ബങ്കാളത്തിൽ ഇന്നും നടന്നുവരുന്നുണ്ടു്. ഗൃഹം മുഴുവനും വെടിപ്പാക്കി ചുമരുകൾ വെങ്കളിയിട്ടു്, വാതിലുകൾ ജനലുകൾ മുതലായവയെല്ലാകെ ചായംതേച്ചു ഭംഗിവരുത്തുന്നതു് അന്നത്തെ ഒഴിച്ചുകൂടാത്ത ഒരു കൃത്യമാണു്. സർവ്വത്ര ആഡംബരവും അലങ്കാരവും പ്രദർശിപ്പിക്കും. പശുക്കളെക്കൂടി പുഷ്പങ്ങൾകൊണ്ടും അരിച്ചാന്തുകൊണ്ടും അലങ്കരിക്കണമെന്നാണു നിശ്ചയം. പുതിയ വിളവെടുത്തുകഴിഞ്ഞകാലമായിരുന്നതിനാൽ ജനങ്ങളെല്ലാം ഈ ഉത്സവം ഉത്സാഹപൂർവ്വംകൊണ്ടാടുകയും ചെയ്തിരുന്നു. ഇങ്ങിനെയുള്ള ഒരു പുണ്യദിനത്തിൽ— ക്രി. 1863 ജനവരി 12-ാംനു— ഭുവനേശ്വരിദേവി അസാമാന്യമായ മുഖകാന്തിയോടുകൂടിയ ഒരു പുത്രനെ പ്രസവിച്ചു. ദത്തകുടുംബത്തിന്നും സമീപവാസികൾക്കും ഇതുനിമിത്തം അവരുടെ ഉത്സവത്തിന്നു് ഒരു മാററുകൂടി കൂടിയതായി തോന്നി. ഭുവനേശ്വരിയുടെ ഹൃദയം തണുത്തു. കൃതജ്ഞ

താപൂർവ്വമായ ഒരു പ്രാർത്ഥന അതിൽനിന്നുയർന്നു. ഒരു പുത്രനുണ്ടായാൽ സാധാരണ മാതാക്കൾക്കുണ്ടാകുന്ന സന്തോഷവും ഇതും തമ്മിൽ വളരെ അന്തരമുണ്ടു്. തന്റെ പുത്രന്റെ ജനനം കേവലം സാധാരണമല്ലെന്നു മാതാവിന്നറിയാമായിരുന്നു. ആ സ്വപ്നത്തെ അവർ മറന്നിരുന്നില്ല. പരമശിവന്റെ കാരുണ്യംകൊണ്ടാണു് ഈ ഓമനപ്പൈതലിനെ തനിക്കു സിദ്ധിച്ചതെന്നു അവർ തീർച്ചപ്പെടുത്തി.

കളിമണ്ണുപോലെ ചൈതന്യമററ തലച്ചോറും ശൂന്യമായ ഹൃദയവും വഹിച്ചുകൊണ്ടാണു് മനുഷ്യൻ ആദ്യമായി ഈ ലോകത്തിൽ വന്നുജനിക്കുന്നതെന്നു വിശ്വസിപ്പാൻ ഹിന്ദുക്കൾക്കു തീരെ സാദ്ധ്യമല്ല. അങ്ങിനെയാണെങ്കിൽ മനുഷ്യരെല്ലാം തുല്യന്മാരായിരിക്കേണ്ടതായിരുന്നു. പരിതസ്ഥിതികളുടേയും സന്ദർഭങ്ങളുടേയും വ്യത്യാസങ്ങൾ മാത്രം സ്വഭാവഭേദത്തിന്നു കാരണമാക്കിക്കല്പിച്ചു സമാധാനപ്പെടുവാൻ പ്രയാസംതന്നെ. ആ സിദ്ധാന്തം അതിദീർഘമായ ഒരു വിവാദപദ്ധതിയിലേക്കു നമ്മെ പിടിച്ചുതള്ളുന്നു. ഒഴിയാത്ത വാശിയോടുകൂടി നാം അതിനെ തുടർന്നുപോയാലും ശരിയായ ഒരു സമാധാനം കിട്ടത്തക്കദിക്കിലെത്തുന്നില്ല. അന്ത്യം ശൂന്യമായിപ്പോകുന്നതേയുള്ളു. ജന്മാന്തരം, കർമ്മവാസന എന്നിവ അത്ര നിസ്സാരമാക്കിത്തള്ളേണ്ടതല്ല. രസതന്ത്രപ്രകാരമോ ആധുനികഗണിതശാസ്ത്രതത്വങ്ങളെ അടിസ്ഥാനപ്പെടുത്തിയോ ആ വിഷയത്തിൽ ഒരു പരിശോധന സാദ്ധ്യമല്ലായിരിക്കാം. അതുകൊണ്ടു നാം അവയ്ക്കപ്പുറമൊക്കെ വെറും ശൂന്യമാണെന്നു കരുതേണ്ടതില്ല. ശാസ്ത്രങ്ങളും അവയ്ക്കു കടക്കാൻ നിവൃത്തിയില്ലാത്ത ഒരിടമുണ്ടെന്നു സിദ്ധാന്തിക്കുന്നുണ്ടു്. ബാഹ്യപ്രപഞ്ചത്തിന്റെ ആവിർഭാവം അവിടുന്നാണെന്നു് അവ സമ്മതിയ്ക്കുന്നതുമുണ്ടു്. ശാസ്ത്രം ഏതെങ്കിലും ഒരു പുതിയ ശക്തി നേടി ആ അപ്രാപ്യത്തെ പ്രാപ്യമാക്കി അതിന്റെ പരമരഹസ്യങ്ങളെ മുഴുവനും പരസ്യമാക്കുന്നതുവരേയും നമുക്കു

ആവക സിദ്ധാന്തങ്ങളെ കേവലം പ്രാമാണികമായിത്തന്നേ അംഗീകരിക്കാം.

"പുഴ്വീച്ച പൂച്ച പുലി വണ്ടെലി ഞണ്ടു പച്ച-
പ്പുല്ലെന്നുതൊട്ടു പലമാതിരിയായ ജന്മം

പയ്യേ കഴിച്ചു''പോന്നശേഷമാണു് ആത്മാവിനു മനുഷ്യജന്മം സിദ്ധിക്കുന്നതെന്നാത്രേ വേദാന്തം ഘോഷിക്കുന്നതു്. പരിണാമവാദികളും മറെറാരുവിധത്തിൽ ഇതൊക്കെ അംഗീകരിക്കുന്നുണ്ടല്ലോ. കഴിഞ്ഞില്ല. നരജന്മംതന്നെ പലതും ഒരേ ആത്മാവിന്നു വേണ്ടിവരുമെന്നും സിദ്ധാന്തിക്കുന്നു. ഈ ജന്മജന്മാന്തരങ്ങളിൽ സമ്പാദിക്കുന്ന സംസ്കാരങ്ങളെല്ലാം വിട്ടുപോകാതെ സ്വരൂപിച്ചുകൂട്ടുകയും ചെയ്യുന്നു. ഈ സംസ്കാരങ്ങളുടെ പ്രകാശത്തെയാണു് കർമ്മവാസനയെന്നു പറയുന്നതു്. ഇങ്ങിനെ അധികം സംസ്കൃതമായ ഒരാത്മാവു് അടുത്തജന്മത്തിൽ അത്യുൽകൃഷ്ടമായ ഒരവസ്ഥയെ പ്രാപിക്കുന്നു. ഇതുപ്രകാരം നോക്കുമ്പോൾ ജന്മജന്മാന്തരങ്ങളിലെ പരിചയങ്ങൾ നാം ജനിക്കുമ്പോൾതന്നേ നമ്മിലുണ്ടായിരിക്കുമെന്നു സമ്മതിക്കേണ്ടിവരുന്നുവല്ലോ. അപ്പോൾ മഹാന്മാരുടെ മഹത്വം അവൎക്കു സന്ദൎഭവശാൽ യാദൃച്ഛികമായി കിട്ടുന്നതല്ല. അവർ യത്നിച്ചുനേടിയതുതന്നെയാണു്. കവിയും തത്വജ്ഞാനിയുമായ എമേഴ്സൺ (Emerson) "യുവാവിൽ കാണുന്നതെല്ലാം ശിശുവിലുമുണ്ടായിരിക്കും'' എന്നു പറയുന്നതിലടങ്ങിയ രഹസ്യവും ഇതുതന്നെയായിരിക്കണം.

ഏതായാലും ഭുവനേശ്വരിദത്തയുടെ അടുക്കൽക്കണ്ട ചെറുശിശു ലോകത്തിലെ സാധാരണശിശുക്കളെപ്പോലെ കൈകാൽ കുടഞ്ഞു കരഞ്ഞുകൊണ്ടിരുന്നുവെങ്കിലും അതിന്റെ കരച്ചിലും പുഞ്ചിരിയും കേവലം സാധാരണമായ ഒരൎത്ഥത്തിൽതന്നെയായിരുന്നുവെന്നു വിചാരിച്ചുകൂട. ചിക്കാഗോപട്ടണത്തിൽ പിന്നീടു നടന്ന മതമഹാസഭയിൽവെച്ചു വിവേകാനന്ദസ്വാമികൾ ചെയ്ത അത്ഭുതാവഹമായ പ്രസം

ഗത്തിലടങ്ങിയ അമൂല്യതത്വങ്ങൾ ആ രോദനത്തിലും, അന്തർഭവിച്ചുകിടപ്പുണ്ടായിരുന്നില്ലെന്ന് ആർക്കു തീർച്ചയാക്കാം. ആ രോദനം നമുക്കർത്ഥം മനസ്സിലാകത്തക്ക ഒരു ഭാഷയിലല്ലായിരുന്നുവെന്ന ഏകകാരണംകൊണ്ടു് അതിൽ ഒരു തത്വവും അടങ്ങിയിരുന്നില്ലെന്നു പറയാമോ? പുരാതന ഭാരതത്തിലെ ഋഷിപുംഗവന്മാർ പ്രപഞ്ചത്തിലെ സകല സുഖങ്ങളേയും, പോരാ, ആഹാരം നിദ്ര എന്നീ അവശ്യകൃത്യങ്ങൾ പോലും പരിത്യജിച്ച വന്യാശ്രമങ്ങളിൽ കാററും മഴയും വെയിലും തണുപ്പും സഹിച്ചിരുന്നു ചെയ്ത തപസ്സിന്റെ ഫലം ലോകാനുഗ്രഹപരമായിട്ടുള്ളതാണെന്നും അതു് ഒരിക്കലും പരിഷ്കാരക്കുറവുകൊണ്ടു പററിപ്പോയ ഒരു വിസ്മിതമല്ലായിരുന്നുവെന്നും, ഉള്ള തത്വം ഭൌതികസുഖങ്ങൾ മാത്രവിട്ടനുഭവിച്ചു മതിമറന്ന പാശ്ചാത്യരുടെ തലച്ചോറിൽ കടക്കത്തക്കവണ്ണം ഉച്ചത്തിലുൽഘോഷിച്ച അധരങ്ങൾ അതുതന്നെയല്ലേ? ചിക്കാഗോവിൽവെച്ചു ജനങ്ങൾ ആഹ്ലാദംകൊണ്ടാർത്തുവിളിക്കത്തക്കവണ്ണം "അമേരിക്കയിലെ സോദരീസോദരന്മാരെ!" എന്ന സംബോധനാശബ്ദം പുറപ്പെട്ടതും ആ ഇളംചുണ്ടുകളിൽനിന്നു തന്നെ. അവിടെ കൂടിയിരുന്നവരിൽ ഒരാളിൽനിന്നെങ്കിലും ഇത്രയും ഹൃദയാകർഷകമായ ഒരു ശബ്ദം പുറപ്പെട്ടുവോ? ഇല്ല. എന്നാൽ ആ അധരങ്ങൾക്കുള്ള മാഹാത്മ്യം ജന്മസിദ്ധംതന്നെയായിരുന്നുവെന്നു സമ്മതിക്കുന്നതിലെന്തൊരയുക്തിയാണുള്ളതു്?

ദത്തന്മാർ ബങ്കാളത്തിലെ കായസ്ഥവർണ്ണത്തിൽപെട്ടവരാണു്. ബ്രാഹ്മണർ കഴിഞ്ഞാൽ പിന്നെ അവിടെ പ്രാധാന്യം ഈ ജാതിക്കാർക്കാകുന്നു. ഇതരദേശങ്ങളിലെ ക്ഷത്രിയരും ഇവരും തമ്മിൽ വ്യത്യാസമൊന്നുമില്ല. ബങ്കാളത്തിലെ പഴയ ഹിന്ദുരാജാക്കന്മാരെല്ലാം ഈ ജാതിയിൽപ്പെട്ടവരുമായിരുന്നു.

ശിശുവിന്റെ ആകൃതി മുത്തച്ഛന്റേതുതന്നെയായിരുന്നു. ഇതു കണ്ടു ജനങ്ങൾ അത്ഭുതപ്പെട്ടു. ഒരുപക്ഷേ ആ യതി

ശ്രേഷ്ഠൻതന്നെയായിരിക്കുമോ ഈ ചെറുപൈതൽ എന്നുകൂടി ചിലർ ശങ്കിക്കാതിരുന്നില്ല. പുനർജ്ജന്മത്തെപ്പററിയും സന്യാസികളുടെ ദിവ്യത്വത്തെപ്പററിയും ധാരാളം വിശ്വാസമുള്ള ഹിന്തുക്കൾക്കു് ഇങ്ങിനെയുള്ള ശങ്കകളുണ്ടാകുന്നതു് ഒട്ടും അസാധാരണമല്ലല്ലോ. പലരും ഈ വിഷയത്തിൽ പലതും സംസാരിച്ചിരുന്നു. ഏതെങ്കിലും ദുർഗ്ഗാചരണത്തെക്കുറിച്ചുള്ള സ്മരണയ്ക്കു ഈ ചെറുപൈതൽ ഒരുപകരണമായി എന്നു തീർച്ചതന്നെ. ദിവസങ്ങൾ ഇങ്ങിനെ പലതും കഴിഞ്ഞു. കുട്ടിക്കെന്തുപേരാണു് ഇടേണ്ടതെന്നാലോചനയായി. ഓരോരുത്തരും ഓരോന്നഭിപ്രായപ്പെട്ടുതുടങ്ങി. മുത്തച്ഛൻെറ പേർതന്നെ വിളിക്കണമെന്നായിരുന്നു അധികപക്ഷക്കാരുടെ അഭിപ്രായം. പക്ഷെ മാതാവിന്നിതു സമ്മതമായില്ല. 'വീരേശ്വരൻ' എന്നു പേരിടണമെന്നു് അവർ തീർച്ചയാക്കി. അതെല്ലാവരും സമ്മതിക്കയും ചെയ്തു. ഇതിൻെറ ചുരുക്കമായി കുടുംബത്തിലുള്ളവരെല്ലാം 'ബിലേ' എന്നു വിളിച്ചുവന്നു. ബങ്കാളത്തിലും ഈ നാട്ടിലും നാമകരണവിഷയത്തിൽ ചില ഭേദഗതികളുണ്ടു്. നാം കുട്ടികൾക്കു് 'രാമൻ, കൃഷ്ണൻ, ഗോവിന്ദൻ' എന്നൊക്കെ പേരിടുകയും നാട്ടുകാരും വീട്ടുകാരുമെല്ലാം അതുതന്നെ വിളിക്കയും ചെയ്യുന്നു. ചിലപ്പോൾ 'അപ്പു, കുട്ടൻ, കുട്ടപ്പൻ' എന്നൊക്കെ ചില ഓമനപ്പേരുകൾ ചിലർക്കു വീട്ടുകാർ കൊടുക്കാറുണ്ടെങ്കിലും അങ്ങിനെ വേണമെന്നൊരു നിയമമില്ല. ബങ്കാളത്തിൽ ഒരു മനുഷ്യനു രണ്ടുപേർ സാധാരണ നടപ്പാണു്. ഒന്നു വീട്ടുകാർക്കു വിളിപ്പാനും മറെറാന്നു നാട്ടുകാർക്കു വിളിപ്പാനും. ഇതിൽ വീട്ടുകാർക്കു വിളിപ്പാനുള്ള പേരാണു് മുൻപ്രസ്താവിച്ചതു്. പിന്നീടു ക്രമപ്രകാരമുള്ള നാമകരണദിനത്തിൽ ശിശുവിന്നു 'നരേന്ദ്രനാഥൻ' എന്നു പേരിടുകയും ചെയ്തു. ഈ പേരിലാണു് വിവേകാനന്ദസ്വാമികൾ സന്യാസത്തിന്നു മുമ്പിൽ അറിയപ്പെട്ടിരുന്നതു്.

വളർന്നുവന്നതോടുകൂടി നരേന്ദ്രൻ വല്ലാത്ത ഒരു വികൃതി

കുട്ടിയായിത്തുടങ്ങി. ഒരുവിധത്തിലും ഒരേടത്തും അടക്കിയിരുത്തുവാൻ സാധിക്കാതായി. എന്തുചെയ്യണമെന്നറിയാതെ മാതാവു വലിയ കുഴക്കിലകപ്പെട്ടു. രണ്ടു പോററമ്മമാരുടെ സഹായമുണ്ടായിട്ടുകൂടി കുട്ടിയെ അപായംകൂടാതെ സൂക്ഷിപ്പാൻ അവൎക്കു സാധിച്ചില്ല. ഇങ്ങിനെ വിഷമിച്ചപ്പോൾ അവൎക്കു പിന്നെയും ആ സ്വപ്നത്തിന്റെ സ്മരണയുണ്ടായി. തന്റെ മകൻ ശിവാനുഗ്രഹം കൊണ്ടുണ്ടായതാണെന്നും അദ്ദേഹം ശിവഭൂതങ്ങളിൽ ഒരാളായിരിക്കുമെന്നും അവർ തീൎച്ചയാക്കി. "നീ ഇങ്ങിനെ വികൃതികാണിച്ചാൽ ശിവൻ നിന്നെ കൈലാസത്തിൽ കേറാനയക്കില്ല" എന്നൊരു ഭീഷണി പറഞ്ഞുനോക്കി. എന്തു മായമോ? കുട്ടി പെട്ടന്നടങ്ങി. സ്വസ്ഥമായിരുന്നു. ഈ സൂത്രം പിന്നീടു പലപ്പോഴും ഭുവനേശ്വരി പ്രയോഗിച്ചിരുന്നു. അപ്പോഴെല്ലാം ഫലവുമുണ്ടായിരുന്നു. തലയിൽ എപ്പോഴും ജലധാരചെയ്തുകൊണ്ടിരിക്കുന്നതു നരേന്ദ്രന്നു ചെറുപ്പത്തിൽ വളരെ ഇഷ്ടമായിരുന്നു. ഇതുനിമിത്തം വികൃതികാണിക്കുമ്പോൾ അമ്മ പിടിച്ചു പലപ്പോഴും ധാരായന്ത്രത്തിന്റെ ചുവട്ടിൽ കൊണ്ടുചെന്നു വെക്കുകയും പതിവായിരുന്നു. അവിടെ ഒന്നും അനങ്ങാതിരുന്നുകൊള്ളും.

കാഷായവസ്ത്രധാരികളെ കാണുന്നതു നരേന്ദ്രന്നു വളരെ സന്തോഷമായിരുന്നു. അവരുടെ ദൎശനം ഏതോ ചില ഉത്സാഹങ്ങളേയും സാരംഭങ്ങളേയും പുറപ്പെടുവിച്ചുകൊണ്ടുമിരുന്നു. ദത്തഭവനത്തിൽ സന്യാസിമാർ സാധാരണയായി ചെന്നും പോന്നുമിരിയ്ക്കുന്ന പതിവു് അന്നും വിട്ടുപോയിട്ടില്ല. ഒരു ദിവസം 'നാരായണഹരി! നാരായണഹരി!' എന്നു് ഉച്ചത്തിൽപ്പറഞ്ഞുകൊണ്ടു ഒരു സന്യാസി കടന്നുവന്നു. നരേന്ദ്രന്നു് അദ്ദേഹത്തെക്കണ്ടപ്പോൾ എന്തെന്നില്ലാത്ത ഒരാഹ്ലാദമുണ്ടായി. അച്ഛൻ ആദ്യമായി കൊടുത്ത ഒരു കസവുദോത്തി കയ്യിലുണ്ടായിരുന്നതു സന്യാസിയുടെ ഭിക്ഷാപാത്രത്തിലിട്ടുകൊടുത്തു. അദ്ദേഹത്തിന്നു ചുററുവാൻമാത്രം അതിന്നു വലുപ്പമുണ്ടായിരുന്നില്ല. എങ്കിലും

സന്ന്യാസി കുട്ടിയുടെ ആ ഔദാൎയ്യത്തെ അനുഗ്രഹപൂൎവ്വം സ്വീകരിച്ച് അതെടുത്തു തലയിൽക്കെട്ടി. ഈ വൎത്തമാനം വീട്ടിലുള്ളവരെ കുറച്ചു പരിഭ്രമിപ്പിച്ചു. ഇങ്ങിനെ കണ്ണിൽക്കണ്ടതൊക്കെ എടുത്തു സന്ന്യാസിമാൎക്കു സമ്മാനിക്കുന്നതു നിൎത്തുവാൻ അവർ ഒടുവിൽ നരേന്ദ്രനെ പിടിച്ച് അകത്തിട്ടടച്ചുതുടങ്ങി. സന്ന്യാസിമാർ വരുന്ന സമയത്തൊന്നും പുറത്തുവിടില്ല. ഇതുകൊണ്ടും നരേന്ദ്രന്റെ ഉത്സാഹത്തിന്നു കുറവില്ലായിരുന്നു. അകത്തിരുന്നാൽ ജനലിൽക്കൂടി നോക്കി സന്ന്യാസിമാരെ മാടിവിളിച്ച് അടുത്തുവരുത്തും. അവിടെ കാണുന്നതെല്ലാം എടുത്തു പുറത്തിട്ടുകൊടുക്കുകയും ചെയ്യും. ഇങ്ങിനെ തന്റെ ഉദ്ദേശം സാധിച്ചാൽ സന്തോഷാധിക്യത്താൽ മതിമറന്ന് ആടുവാനും പാടുവാനും തുടങ്ങും വീട്ടിലുള്ളവരെ തന്റെ 'മിടുക്കു' ഇതുവഴിയായി ബോദ്ധ്യപ്പെടുത്തുകയും ചെയ്യും

തന്റെ രണ്ടു സഹോദരിമാരെയും നരേന്ദ്രൻ സദാപ്പോഴും ഉപദ്രവിച്ചുകൊണ്ടിരിക്കും. അവർ നരേനെക്കാൾ പ്രായം കൂടിയവരായിരുന്നിട്ടും അദ്ദേഹം പ്രസരിപ്പുകൊണ്ടു് അവരെ തോല്പിച്ചിരുന്നു. ഉപദ്രവം സഹിക്കാതാകുമ്പോൾ അവർ ആട്ടിപ്പിടിച്ചു പ്രഹരിക്കാൻനോക്കും. ഓട്ടത്തിൽ അവൎക്കു നരനെ ജയിപ്പാൻ ഞെരുക്കമായിരുന്നു. ഇങ്ങിനെ അവരെ അധികനേരം അങ്ങുമിങ്ങും ഓടിച്ചശേഷം താൻ ക്ഷീണിക്കുമ്പോൾ കുപ്പക്കണ്ടിലേക്കിറങ്ങിനിൽക്കും. അവർ കുപ്പതൊട്ടാൽ ശുദ്ധം മാറുമല്ലോ. തന്നിമിത്തം സമീപത്തുചെന്നുനിന്ന് അതിൽനിന്നു കയറുവാൻ ശാസിക്കയോ അപേക്ഷിക്കയോ ചെയ്വാൻ മാത്രമേ അവൎക്കു നിവൃത്തിയുള്ളു. അപ്പോൾ അവരെ കൊഞ്ഞനംകാട്ടി പരിഹസിക്കയും ചെയ്യും. കുപ്പതൊട്ടാൽ ശുദ്ധംമാറുമെന്നു എത്ര പറഞ്ഞുകൊടുത്തിട്ടും നരേന്ദ്രൻ വകവെച്ചിരുന്നില്ല. കനകവും മണ്ണാംകട്ടയും ചണ്ഡാലനും ബ്രാഹ്മണനും എല്ലാം തുല്യമായിക്കരുതിവന്ന വിവേകാനന്ദസ്വാമികളുടെ സമഭാവന ഒരുപക്ഷേ അന്നുതന്നെ നരേന്ദ്രനിൽ വേരൂന്നീട്ടുണ്ടായിരുന്നില്ലെന്നെങ്ങിനെ പറയാം.

ബങ്കാളത്തിൽ ഗോമാതാവിനെ ആരാധിക്കുന്ന പതിവ് എല്ലാ ഗൃഹങ്ങളിലുമുണ്ട്. പശുക്കൾക്കു വല്ലതും തിന്മാൻകൊടുക്കുന്നതും അവയെ തൊട്ടുഴിഞ്ഞുപചരിക്കുന്നതും ഒരു വലിയ സൽക്കർമ്മമായി എല്ലാവരും ഇന്നും വിചാരിച്ചുപോരുന്നുണ്ട്. നരേന്ദ്രന്ന് ഇതിൽ ധാരാളം ഔത്സുക്യമുണ്ടായിരുന്നു. എപ്പോഴും പശുക്കൾക്കു തീററികൊടുക്കുന്നതിലും അവയെ പരിപാലിക്കുന്നതിലും അദ്ദേഹം പ്രത്യേകം ജാഗ്രതവെച്ചുപോന്നു. ഗൃഹത്തിലെ പശുക്കൾക്കുപുറമേ ഒരു കുരങ്ങൻ, ആട്, മയിൽ എന്നിവയും നരേന്ദ്രന്റെ നർമ്മമിത്രങ്ങളായി അവിടേയുണ്ടായിരുന്നു. ജന്തുക്കളെപ്പററി കലശലായ സ്നേഹം മരണംവരേയും അദ്ദേഹത്തിന്നുണ്ടായിരുന്ന കഥ ലോകപ്രസിദ്ധമാണല്ലോ.

നടക്കാൻകഴിവായമുതൽ റോട്ടിൽക്കൂടി കുതിരകളും വണ്ടികളും കടന്നുപോകുന്നതു കാണ്മാൻ എപ്പോഴും പടിക്കൽചെന്നു നിൽക്കുന്നതു നരേന്ദ്രന്നു വളരെ സന്തോഷമായിരുന്നു. കുതിരക്കാരൻ വണ്ടിക്കാരൻ എന്നിവരാണു ലോകത്തിലെ അതിഭാഗ്യവാന്മാരെന്നുകൂടി അദ്ദേഹം ധരിച്ചിരുന്നു. ഒരിക്കൽ അച്ഛനും അമ്മയും നരേന്ദ്രനുംകൂടി ഒരു കുതിരവണ്ടിയിൽ സഞ്ചരിക്കുമ്പോൾ "നിനക്കു വലുതാകുമ്പോൾ എന്തു ജോലിയിലേർപ്പെടാനാണ് താല്പര്യം" എന്നു പിതാവു ചോദിച്ചപ്പോൾ "ഒരു വണ്ടിക്കാരനോ കുതിരക്കാരനോ ആകുവാനാണ് എനിക്കാഗ്രഹം. അച്ഛൻ ഒരു കുതിരയും വണ്ടിയും ചമ്മട്ടിയും വാങ്ങിത്തരണം" എന്നു നരേന്ദ്രൻ പറകയുണ്ടായത്രേ. അതേ, അദ്ദേഹം പോററുവാനും നയിക്കുവാനും വേണ്ടിത്തന്നെ പിറന്ന പുണ്യാത്മാവായിരുന്നു. ഭാവിജീവിതത്തിൽ എന്താണ് ചെയ്തത്? ഇന്ത്യയുടെ ആദ്ധ്യാത്മികജീവിതത്തെ പോററി പരിപുഷ്ടമാക്കിക്കൊണ്ടു മുന്നോട്ടു നയിച്ചു.

## അഞ്ചാമദ്ധ്യായം

### ബാല്യം.

കേരളത്തിൽ മാത്രമല്ല, ഇന്ത്യയിലെല്ലാടവും രാമായണകഥയ്ക്കുള്ള പ്രചാരം സീമാതീതമാണ്. ദിവസത്തിൽ ഒരു തവണയെങ്കിലും രാമായണപാരായണമില്ലാത്ത ഗൃഹങ്ങളില്ല. രാമദേവൻെറയും സീതാദേവിയുടേയും കഥയറിയാത്ത ഹിന്തുക്കളുമില്ല. കുട്ടികൾ ആദ്യമായി ഭക്തിപുരസ്സരം സംസ്കരിച്ചു തുടങ്ങുന്ന ഈശ്വരനാമവും അതുതന്നെയാണ്. നരേന്ദ്രനാഥൻെറ നിലയും ഇതിൽനിന്നൊട്ടും വിഭിന്നമായിരുന്നില്ല. അമ്മ മടിയിൽവെച്ചു താലോലിച്ചുകൊണ്ടു രാമായണകഥ അനേകം തവണ മകനു പറഞ്ഞുകൊടുത്തിരുന്നു. അസ്ഫുടാക്ഷരങ്ങളുച്ചരിച്ചുകൊണ്ട് ആദ്യം സംസാരിപ്പാൻതുടങ്ങിയ ശൈശവഭാഷയിൽത്തന്നെ രാമൻെറയും സീതയുടേയും പേരുകൾ അടങ്ങിയിരുന്നു. ഇങ്ങിനെ ബാല്യമായപ്പോഴയ്ക്കും രാമദേവനെക്കുറിച്ചുള്ള ഭക്തി നരേന്ദ്രൻെറ ഹൃദയത്തിലുറച്ചു. മുതിന്നവർ രാമനാമം ജപിക്കുന്നതും ദിനംതോറും പൂജയും ധ്യാനവും നടത്തുന്നതും കണ്ടുകണ്ടു നരേന്ദ്രനും അതിൽ ബാലോചിതമായ ഔത്സുക്യം ജനിക്കുകയുംചെയ്തു. ഹിന്ദുബാലന്മാരുടേയും ഇതരബാലന്മാരുടേയും കളികൾക്കൊരന്തരമുണ്ട്. ജന്തുക്കളെ കല്ലെട്ടത്തെറിഞ്ഞും ദ്രോഹിച്ചും കളിപ്പാൻ മററു കുട്ടികൾ തുടങ്ങുന്ന പ്രായത്തിൽത്തന്നെ ഹൈന്ദവബാലന്മാർ ആരുംകാണാത്ത വല്ല മൂലയിലും ചെന്നിരുന്ന് ഓട്ടിൻകഷണങ്ങൾകൊണ്ടോ മറേറാ അമ്പലമുണ്ടാക്കി അതിൽ വല്ല കല്ലിൻകഷണവുമെടുത്തു പ്രതിഷ്ഠിച്ച് അമ്മയോ അച്ഛനോ തിന്മാൻ കൊടുക്കുന്ന പലഹാരാംശങ്ങൾ കൊണ്ടുപോയി നിവേദിച്ചും വല്ല കാട്ടുപൂക്കളുമറുത്തു പൂജിച്ചും വിനോദിപ്പാനാണ് താല്പൎയ്യപ്പെടുന്നത്. പൂഴിച്ചോറുവെച്ച് അതിഥിസൽക്കാരം നടത്തുന്നതും അവരുടെ പതിവാണ്. ഇതൊക്കെ തേഞ്ഞുമാഞ്ഞു

പോയ്ക്കൊണ്ടിരിക്കുന്ന ഉൽകൃഷ്ടസംസ്കാരത്തിന്റെ അപൂൎണ്ണഛായകളായിരിക്കാം. മനുഷ്യന്റെ സാമുദായികജീവിതത്തിന്റെ പ്രാരംഭദശയ്ക്കും ബാല്യത്തിനും തമ്മിൽ ഏതോ ഒരദൃശ്യമായ ബന്ധമുണ്ടെന്നു സൂക്ഷിച്ചുനോക്കിയാൽ മനസ്സിലാക്കാം. ആദിമമനുഷ്യരെ പ്രകൃതിവിലാസങ്ങൾ അത്യന്തം ശക്തിയോടുകൂടി ആകൎഷിച്ചിരുന്നുവെന്നതു ചരിത്രപ്രസിദ്ധമാണല്ലോ. ഇതുപോലെതന്നെ പ്രായപൂൎത്തി വന്ന ഒരാൾക്കില്ലാത്ത പല ആകൎഷണങ്ങളും കുട്ടികൾക്കു പ്രകൃതിയിലുണ്ടു്. ഈ സിദ്ധാന്തത്തെ അംഗീകരിച്ചുകൊണ്ടു നോക്കുമ്പോൾ നമ്മുടെ കുട്ടികളുടെ വിനോദത്തിനും ഇന്നത്തെ മുതിൎന്ന മനുഷ്യരുടെ കാൎയ്യത്തിനും തമ്മിൽക്കാണുന്ന അന്തരത്തിലും ആന്തരമായ ഒരു തത്വമുണ്ടെന്നു കാണാം

കാലം വന്നപ്പോൾ നമ്മുടെ നരേന്ദ്രനും ഇങ്ങിനെയുള്ള വിനോദങ്ങളിൽതന്നെ ഏൎപ്പെടുവാൻ തുടങ്ങി. ഒരു ദിവസം അടുത്ത ഗൃഹത്തിലെ ഒരു ബ്രാഹ്മണബാലനും നരേന്ദ്രനുംകൂടി ഏതാനും ചില്ലിക്കാശുകളുമെടുത്തുകൊണ്ടു് അങ്ങാടിയിൽപോയി ഒരു മൺപാവ വാങ്ങി. അതു സീതാസമേതനായ രാമദേവന്റെ വിഗ്രഹമായിരുന്നു. നരേന്ദ്രനും സഖാവും ഇതു കയ്യിൽക്കിട്ടിയപ്പോൾ സന്തോഷംകൊണ്ടു മതിമറന്നു. തിരികെ ദത്തഗൃഹത്തിലെത്തി ആരും കാണാതെ തട്ടിൻപുറത്തു കയറി വാതിലടച്ചു വിഗ്രഹത്തെ ഒരേടത്തു പ്രതിഷ്ഠിച്ചു രണ്ടാളും അതിന്റെ മുമ്പിൽ ധ്യാനിച്ചുകൊണ്ടിരിപ്പായി. മണിക്കൂറുകൾ ഇങ്ങിനെ രണ്ടുമൂന്നുകഴിഞ്ഞു. നരേന്ദ്രനെ ഗൃഹത്തിലെങ്ങും കാണായ്കയാൽ അന്വേഷണം തുടങ്ങി. അപ്പോഴേക്കും അടുത്ത ഗൃഹത്തിലെ നായികയും തന്റെ മകനെ അന്വേഷിച്ചുവിടെയെത്തി. കുട്ടികളെ നോക്കുന്ന ദിക്കിലെങ്ങും കാണ്മാനില്ല. എല്ലാവരും പരിഭ്രമിച്ചു. ഉച്ചത്തിൽ വിളിച്ചു നോക്കി. ഉത്തരമില്ല. ഒടുവിൽ തട്ടിൻപുറവും ഒന്നു പരിശോധിക്കാമെന്നുവെച്ചു ചെന്നുനോക്കുമ്പോൾ അങ്ങോട്ടു കടക്കുവാ

നുള്ള വാതൽ അടച്ചു ഭദ്രമാക്കി വെച്ചതായിക്കണ്ടു. വാതലിന്മേൽ തട്ടിനോക്കി. ആരും തുറക്കാനുള്ള ഭാവമില്ല. ഒടുവിൽ അവർ പ്രയാസപ്പെട്ടു വാതിലിന്റെ സാക്ഷ പൊട്ടിച്ചു. ഈ കോലാഹലം കേട്ടു നമ്മുടെ ബ്രാഹ്മണബാലന്റെ സമാധി ഭേദിച്ചു. ആയാൾ ഭയപ്പെട്ടു മറെറാരു വഴിക്കു ചാടിയോടിപ്പോയി സ്വഗൃഹത്തിൽ അഭയം പ്രാപിച്ചു. നരേന്ദ്രൻ അപ്പോഴും സമാധിയിലിരിക്കയായിരുന്നു. ശബ്ദവും ലഹളയുമൊന്നും അദ്ദേഹം കേട്ടതേയില്ല. മാതാവു ചെന്നു പിടിച്ചുകുലുക്കിയപ്പോൾ മാത്രമേ സമാധി ഭേദിച്ചുള്ളു. അപ്പോഴും അതിൽനിന്നു വിരമിച്ചില്ല. താൻ രാമദേവനെ ധ്യാനിക്കയാണെന്നും തന്നെ ഉപദ്രവിക്കരുതെന്നും അവരോടപേക്ഷിച്ചു. അതിന്നനുവദിക്കയുംചെയ്തു. ദിവസങ്ങൾ പലതും ഇങ്ങിനെ പോയ്ക്കൊണ്ടിരുന്നു.

നരേന്ദ്രന് അച്ഛന്റെ കുതിരക്കാരനെ വലിയ ബഹുമാനമായിരുന്നു. അവൻ വളരെ യോഗ്യനും ഭാഗ്യവാനുമാണെന്നൊരു വിശ്വാസം എങ്ങിനെയോ ഈ ബാലന്റെ ഉള്ളിൽ കടന്നുകൂടിയിരുന്നു. തന്നിമിത്തം ഏതു കാര്യത്തിലും തനിക്കു നേരിടുന്ന സംശയങ്ങളെല്ലാം അവനോടു ചോദിച്ചാണ് തീർത്തിരുന്നത്. പലപ്പോഴും അവന്റെ കുടിലിൽച്ചെന്നു വളരെ നേരം സംസാരിച്ചിരിക്കും. ഇങ്ങിനെ, ഒരു ദിവസം സംസാരം ദാമ്പത്യജീവിതത്തെക്കുറിച്ചായി. ഏതോ കാരണവശാൽ ആ കുതിരക്കാരനു ദാമ്പത്യം വളരെ വെറുത്തിരുന്നു. അവൻ അതിനെപ്പററി അത്യന്തം ആക്ഷേപിച്ചു പറഞ്ഞു. ഇതു കേട്ടപ്പോൾ നരേന്ദ്രന്റെ ഹൃദയത്തിൽ ഒരാലോചന കടന്നു. രാമദേവനെ താൻ ഇഷ്ടദേവനാക്കി കല്പിച്ചാരാധിക്കുന്നുണ്ടല്ലോ. അദ്ദേഹം സീതാസമേതനുമാണ്. ദാമ്പത്യം ഇത്ര വളരെ ആക്ഷേപാർഹമായിരിക്കെ തന്റെ ആരാധന അനുചിതമായിപ്പോകയില്ലേ? ഇങ്ങനെ [illegible] ആ വിചാരങ്ങൾ. ഉടനെ അതിനു [illegible]

മനസ്സിന്നു തീരെ സുഖമില്ലാതായി. ഒരു ദിവസം നരേന്ദ്രൻ കരഞ്ഞുകൊണ്ടു് അമ്മയുടെ സമീപത്തു ചെന്നു. പുത്രവത്സലയായ മാതാവു് ഇതു കണ്ടപ്പോൾ വല്ലാതെ പരിഭ്രമിച്ചു. കാരണം ചോദിച്ചപ്പോൾ ഉത്തരമില്ല. വീണ്ടും വീണ്ടും നിർബ്ബന്ധിക്കയാൽ ഒടുവിൽ സംഗതികളെല്ലാം സ്വകാര്യമായി വിസ്തരിച്ചു പറഞ്ഞു. അമ്മ ഇതൊക്കെ അത്ഭുതത്തോടുകൂടി കേട്ടു് "എന്നാൽ എന്റെ ഓമന ശിവനെ ധ്യാനിച്ചുകൊള്ളൂ" എന്നൊരുത്തരവും പറഞ്ഞു. നരേന്ദ്രന്റെ മനസ്സിന്നു സമാധാനമായി. പിറേറ ദിവസംതന്നെ അങ്ങാടിയിൽ പോയി ഒരു ശിവവിഗ്രഹം വാങ്ങി. മറേറ വിഗ്രഹത്തെ സ്ഥാനത്തുനിന്നു നീക്കി അവിടെ പ്രതിഷ്ഠിച്ചു ധ്യാനം തുടങ്ങി. 'എന്റെ മകൻ ശിവാംശമാണു്'' എന്നു് അമ്മ ചിലപ്പോൾ പറയാറുണ്ടായിരുന്നു. ഇതും കുട്ടി കേട്ടു ധരിച്ചിട്ടുണ്ടായിരുന്നതിനാൽ ശിവപൂജയിൽ ഔത്സുക്യം കുറേക്കൂടി അധികമായി. എന്നാൽ, ശിവൻ പാർവ്വതീസമേതനല്ലേ? ദാമ്പത്യത്തിന്നു ദോഷമുണ്ടെങ്കിൽ അതദ്ദേഹത്തിന്നുമില്ലേ? എന്നൊക്കെ വായനക്കാർ ശങ്കിക്കുന്നുണ്ടായിരിക്കാം. ശരി, ഇതൊരു കുട്ടിയുടെ വിനോദമല്ലേ? കാര്യകാരണബോധം ആ ബാലനുണ്ടോ? നാം കാണുന്ന ഈ വിനോദങ്ങളിലടങ്ങിയ തത്വങ്ങൾ നരേന്ദ്രൻ അന്നു മനസ്സിലാക്കിട്ടുണ്ടായിരിക്കയില്ലെന്നു തീർച്ചയാണല്ലോ. ജന്മാന്തരസിദ്ധമായ ഏതോ വാസനയുടെ പ്രേരണകൾ അദ്ദേഹത്തെ അങ്ങിനെയൊരു വഴിക്കു തട്ടിത്തിരിച്ചുവിടുന്നു എന്നു മാത്രമേയുള്ളൂ. അഥവാ ഈശ്വരന്റെ അദൃശ്യപാണികൾക്കു് ഈ ലോകത്തിൽ എന്തുതന്നെയാണു ചെയ്യാൻ കഴിയാത്തതു്. ഏതായാലും വിനോദത്തിന്നുവേണ്ടി തുടങ്ങിയ ആ ധ്യാനം ഹൃദയത്തിന്റെ അഗാധഭാഗങ്ങളിലേക്കു കടന്നു് ഉത്തമമായ ഫലങ്ങളെ ഉല്പാദിപ്പിച്ചുകൊണ്ടിരുന്നു. അന്നാരും അതറിഞ്ഞതുമില്ല.

ഒരു ദിവസം നരേന്ദ്രൻ കാവിവസ്ത്രത്തിന്റെ നിറത്തിലു

ളള ഒരു മുണ്ടു കയ്യിലാക്കി. അതും ചുററിക്കൊണ്ടു സന്തോഷത്താൽ മതിമറന്നു് അന്തഃപ്പുരത്തിൽക്കിടന്നു ചാടി നൃത്തം വെപ്പാൻ തുടങ്ങി. ഇതു കണ്ടു ഭുവനേശ്വരിഅമ്മ 'എന്താ നരൻ കാട്ടുന്ന'തെന്നു കോപിച്ചു ചോദിച്ചു. "ഞാൻ ശിവനാണു്; ഞാൻ ശിവനാണു്" എന്നായിരുന്നു അതിന്നുള്ള സമാധാനം. മാതാവിന്നു തന്റെ സ്വപ്നം തൽക്ഷണം സ്മൃതിപഥത്തിൽ വന്നു. നരേന്ദ്രൻ പിതാമഹനെപ്പോലെ ഒരു സമയം ഗൃഹവും കുടുംബവും പരിത്യജിച്ചു സന്ന്യസിച്ചേക്കുമോ എന്നൊരു ശങ്ക അവൾക്കു പെട്ടെന്നു് ഉള്ളിലുദിച്ചു. പക്ഷേ, അതവളെ കലശായി പരിഭ്രമിപ്പിച്ചില്ല. അങ്ങിനെ സംഭവിക്കണമെങ്കിൽത്തന്നെ ഇനിയും കുറെ സംവത്സരങ്ങൾ കഴിയണമല്ലോ. ഇപ്പോൾ ഏതെങ്കിലും അതിനെക്കുറിച്ചു വിചാരപ്പെടേണ്ടതില്ല.

ഇക്കാലത്തു നരേന്ദ്രന്നു് ഉറക്കത്തിൽ അത്ഭുതകരമായ ഒരനുഭവമുണ്ടായി. രാത്രിയിൽ കിടന്നാൽ ഉറക്കത്തിന്റെ മയക്കം ബാധിക്കുന്നതോടുകൂടി ഒരു തേജോഗോളം എവിടുന്നോ തന്റെ അടുക്കലേക്കു വരുന്നതായി അദ്ദേഹത്തിന്നു ദിനംപ്രതി കാണാമായിരുന്നു. ആ ഗോളം നരേന്ദ്രന്റെ സമീപത്തു വന്നു നിൽക്കും. ക്രമേണ അദ്ദേഹം ആ ഗോളത്തിൽ ലയിക്കയും ചെയ്യും. അതിനപ്പുറമൊന്നും ഓർമ്മിപ്പാൻ കഴികയില്ല; സുഖസുഷുപ്തിയായി. ഇതു കേവലം അസാധാരണമായ ഒരു സംഭവമാണെങ്കിലും അതെല്ലാവർക്കുമുള്ളതായിരിക്കുമെന്നാ നരേന്ദ്രൻ വിചാരിച്ചുള്ളു. ആരോടും അതിനെപ്പററി ഒന്നും പറഞ്ഞതുമില്ല. എന്നാൽ ശ്രീരാമകൃഷ്ണദേവൻ പിന്നീട്ടു് ഒന്നാമതായി നരേന്ദ്രനെ കണ്ടപ്പോൾത്തന്നെ അദ്ദേഹത്തോടു് ഈ വർത്തമാനം ചോദിക്കയുണ്ടായി. അപ്പോഴാണു നരേന്ദ്രൻ അതിന്റെ മാഹാത്മ്യം ഗ്രഹിപ്പാൻ തുടങ്ങിയതു്. കുട്ടിക്കാലത്തു കളിക്കുമ്പോൾ ഒരു ദിവസം നരേന്ദ്രൻ തന്റെ ഒരു സ്നേഹിതനോടു് [illegible] ഇങ്ങിനെയുള്ള ജ്യോതിർഗ്ഗോള

ത്തെ രാത്രിയിൽ പതിവായി കാണാറുണ്ടോ എന്നു ചോദിക്കയുണ്ടായത്രേ! ആ സാധു അങ്ങിനെയൊന്നു കണ്ടിട്ടുണ്ടായിരുന്നില്ല. അതിന്റെ സ്ഥിതിയെന്തെന്നു മനസ്സിലാക്കിയിരുന്നതുമില്ല. തന്നിമിത്തം താൻ അതു കാണാറില്ലെന്നു മാത്രം മറുപടി പറവാനേ ആയാൾക്കു സാധിച്ചുള്ളു. പക്ഷേ നരേന്ദ്രന് അതൊരത്ഭുതവർത്തമാനമായിരുന്നു. യോഗികളും തപസ്വികളും അനവച്ഛിന്നമായ ജ്യോതിസ്സിനെ കാംക്ഷിച്ചുകൊണ്ടു ക്ലേശിക്കുന്നു. നരേന്ദ്രനെ ആ ജ്യോതിസ്സു സ്വയം പ്രാപിക്കുന്നു. ഒരു പക്ഷേ അദ്ദേഹം ആ ക്ലേശങ്ങളെല്ലാം പൂർവ്വജന്മങ്ങളിൽ കഴിച്ചിട്ടുണ്ടായിരിക്കാം.

ഏതാണ്ടക്കാലത്തുതന്നെ ഒരു ദിവസം നരേന്ദ്രൻ ധ്യാനത്തിലിരിക്കുമ്പോൾ ദണ്ഡും കമണ്ഡലുവും ധരിച്ചുകൊണ്ടുള്ള ഒരു വൃദ്ധസന്യാസി തന്റെ സമീപത്തു വന്നു നില്ക്കുന്നതായി തോന്നി. നരേന്ദ്രൻ വല്ലാതെ ഭയപ്പെട്ടു് അവിടെ നിന്നെഴുന്നേറ്റോടി. അതു ബുദ്ധദേവനായിരുന്നുവെന്നാണു പിൻകാലങ്ങളിൽ അദ്ദേഹം വിശ്വസിച്ചിരുന്നതു്. അതിനുശേഷം അന്ത്യകാലംവരേയും ആ സ്വരൂപത്തെ അദ്ദേഹം ദർശിക്കയുണ്ടായിട്ടില്ല. പലപ്പോഴും കാണ്മാൻവേണ്ടി ശ്രമിച്ചുനോക്കീട്ടുണ്ടെങ്കിലും ഏതോ കാരണത്താൽ അതു നിഷ്ഫലമായതേയുള്ളു. എന്നാൽ നിദ്രാസമയത്തുണ്ടായിരുന്ന ജ്യോതിർഗ്ഗോളദർശനം മരണംവരേയുമുണ്ടായിരുന്നു. പക്ഷേ അന്ത്യകാലത്തിൽ അത്ര സാധാരണമായിരുന്നില്ലത്രേ.

കുട്ടിക്കാലത്തു നരേന്ദ്രനു കളിയിലുള്ള ഉത്സാഹം അസാമാന്യമായിരുന്നു. സ്ക്കൂളിൽ, പഠിപ്പിൽ എന്നപോലെ കളിയിലും നരേന്ദ്രൻ മുമ്പനായിരുന്നു. ചങ്ങാതിമാർ നരേന്ദ്രനെ തങ്ങളുടെ നായകനായിട്ടാണു് കരുതിവന്നിരുന്നതു്. ഇതു് അദ്ദേഹത്തിനു് അത്യന്തം അഭിമാനകരവുമായിരുന്നു. ഒരു ദിവസം വീട്ടിൽ ചങ്ങാതിമാരോടുകൂടി ഒളിച്ചുകളിച്ചുകൊണ്ടിരിക്കയായിരുന്നു. മാളികയിൽ ചെന്നൊളിച്ച ഒരു ചങ്ങാതി

യെ തിരഞ്ഞു വരാന്തയിൽക്കൂടി നടക്കുമ്പോൾ കാൽ വഴുതി താഴെ വീണുപോയി. സ്നേഹിതന്മാർ ഇതു കണ്ടു പരിഭ്രമിച്ചു നിലവിളിച്ചു. മാതാവും മററുള്ളവരും ഓടിയെത്തി. നോക്കുമ്പോൾ നരേന്ദ്രൻ ചോരയിൽ കുളിച്ചു ബോധരഹിതനായി കിടക്കുന്നു. പിന്നത്തെ കോലാഹലം അവർണ്ണ്യമാണു്. ലഹളകേട്ടു്, ആപ്പീസ്സുമുറിയിലിരുന്നിരുന്ന വിശ്വനാഥദത്തനും അദ്ദേഹത്തെ കാണ്മാൻ വന്നിരുന്ന കക്ഷികളുമെല്ലാം ഓടിയെത്തി. ക്ഷണത്തിൽ ഡാക്ടരെ വരുത്തി. വേണ്ടുന്ന ശുശ്രൂഷകൾ നടത്തി. ഭാഗ്യവശാൽ നരേന്ദ്രന്നു വലത്തെ പുരികത്തിന്മേൽ ഒരു മുറിവു മാത്രമേ പററിയിരുന്നുള്ളു. അതിന്റെ കല മരണംവരെയും അവിടെ കാണാമായിരുന്നു. "ചെറുപ്പത്തിൽ ആ മുറിവു പററിയിരുന്നില്ലെങ്കിൽ നരൻ ഭൂലോകം അങ്ങിനെതന്നെ തകൎക്കുമായിരുന്നു"വെന്നു പിന്നീടു ശ്രീരാമകൃഷ്ണദേവൻ ആ മുറിവു ചൂണ്ടിക്കാണിച്ചു ചിലപ്പോൾ പറയാറുണ്ടായിരുന്നുവത്രേ.



## ആറാമദ്ധ്യായം.

### വിദ്യാഭ്യാസം.

അഞ്ചാംവയസ്സിൽ കുട്ടികളെ എഴുത്തിനുവെക്കുന്ന പതിവു് ഇന്ത്യയിൽ ഏതാണ്ടു സൎവ്വസാധാരണംതന്നെയാണു്. അതു കേവലം ഒരു പ്രവൃത്തിമാത്രമല്ല; ദിവ്യമായ ചില അംശങ്ങൾക്കൂടി അതിലുണ്ടു്. വിഘ്നേശ്വരനേയും സരസ്വതിയേയും പൂജിച്ചു പ്രസാദിപ്പിക്കാതെ ഈ കൃത്യം നടത്താറില്ല. ബാലികാബാലന്മാരെ വിദ്യയുടെ അധിദേവതയായ വാണീദേവിക്കു സമൎപ്പിക്കുക എന്നതാണു് ഇതിന്റെ താല്പൎയ്യമെന്നു മാത്രമേ ചുരുക്കത്തിൽ ഒന്നു പറവാനുള്ളു. ബാലനായ നരേന്ദ്രനെയും ഈ ചടങ്ങുകളൊക്കെ നടത്തി അഞ്ചാംവയസ്സിൽതന്നെ

കുലഗുരു എഴുത്തിനുവെച്ചു. അക്കാലത്തെ മാതൃകയ്ക്കനുസരിച്ച സമീപം ഒരേടത്തു നടത്തിവന്നിരുന്ന ഒരെഴുത്തുപള്ളിയിലേയ്ക്കു പഠിപ്പാനയക്കുകയും ചെയ്തു. നരേന്ദ്രന്നു് ഇതിൽ വളരെ സന്തോഷംതോന്നി. ഒരു പുതിയ ജീവിതം, പുതിയ പരിതസ്ഥിതികൾ, പുതിയ ചങ്ങാതികൾ എന്നിതൊക്കെ അമിതമായ കൌതുകമുണ്ടാക്കി. എന്നാൽ പുതിയ ചങ്ങാതികളുമായുള്ള ഇടപഴക്കത്തിൽനിന്നു ചില ദുസ്സ്വഭാവങ്ങളും അനേകം 'കന്ന'വാക്കുകളും കുട്ടി കണ്ടും കേട്ടും പഠിച്ചു. കുടുംബത്തിൽ ഇതു വലിയ ആക്ഷേപവിഷയമായി. ഉടനെ എഴുത്തുപള്ളിയിലേക്കയക്കുന്നതു നിർത്തി. അവിടെത്തന്നെ ഒരു പ്രത്യേകഗുരുനാഥനെ താമസിപ്പിക്കുകയും ചെയ്തു. സ്നേഹിതന്മാരെ വിട്ടുപിരിയുന്നതിന്നു വൈമനസ്യമുണ്ടെന്നു കണ്ടപ്പോൾ അയൽവാസികളുടെ ചില കുട്ടികളെയും നരേന്ദ്രന്റെ കൂടെ അവിടെവെച്ചു പഠിപ്പിക്കുന്നതിന്നു വേണ്ടുന്ന ഏർപ്പാടുകളും ചെയ്തു.

നരേന്ദ്രന്റെ ഗ്രഹണശക്തിയും ധാരണാശക്തിയും അത്ഭുതാവഹമാണ്. എന്തുതന്നെയായാലും ഒരിക്കൽ കേട്ടാൽ അതു പിന്നെ ഒരു കാലത്തും മറന്നുപോകയില്ല. താൻ ഗ്രഹിക്കേണ്ട വിഷയത്തെപ്പറ്റി ഗുരുവരും വല്ലതും പറയുമ്പോൾ അദ്ദേഹം കണ്ണടച്ചു ശാന്തനായിരിക്കും. ഈ ഒരു പതിവുതന്നെ ചെറുപ്പത്തിൽതന്നെയുള്ളതാണ്. ഗുരുമഹാശയന്നു് ഈ സ്വഭാവം ആദ്യത്തിൽ മനസ്സിലായിരുന്നില്ല. വല്ലതും പറഞ്ഞുകൊടുക്കുമ്പോഴൊക്കെ കുട്ടി കണ്ണടച്ചുകൊണ്ടിരിക്കുന്നതു് അദ്ദേഹം ഒന്നുരണ്ടുതവണ കണ്ടു. ഉറക്കംതൂങ്ങുകയായിരിക്കുമെന്നു വിചാരിച്ചു് ദേഷ്യപ്പെട്ടു് ഒരിക്കൽ ഒരടി കൊടുത്തു. കുറെ ശകാരിക്കയും ചെയ്തു. നരേന്ദ്രൻ ഉടനെ, ഗുരുനാഥൻ പറഞ്ഞുകൊടുത്തിരുന്ന ഭാഗങ്ങളെല്ലാം മനപ്പാഠമായി ചൊല്ലിക്കൊടുത്തു. ഇതു കണ്ടപ്പോഴേ ഗുരുനാഥന്നു

കാര്യം മനസ്സിലായുള്ളു. ഈ സ്വഭാവം പിൻകാലങ്ങളിലും നരേന്ദ്രനിൽനിന്നു വിട്ടുമാറിയിരുന്നില്ല.

ഇക്കാലങ്ങളിൽ നരേന്ദ്രൻ രാത്രിയിൽ തന്റെ കുടുംബത്തിൽപ്പെട്ട ഒരു പഴയ പണ്ഡിതന്റെ കൂടെയാണു് കിടന്നിരുന്നതു്. അദ്ദേഹം അക്കാലത്തു കൽക്കത്തയിലുണ്ടായിരുന്ന വലിയ സംസ്കൃതവിദ്വാന്മാരുടെ കൂട്ടത്തിൽ ഒരാളായിരുന്നു. നരേന്ദ്രന്റെ വിദ്യാഭ്യാസത്തിൽ ജാഗരൂകനായിരുന്ന അദ്ദേഹം രാത്രിയിൽ അമരകോശത്തിലെ ഏതാനും പദ്യങ്ങൾ മനഃപ്പാഠമാക്കിക്കൊടുക്കുക പതിവായിരുന്നു. ഇങ്ങിനെ, ഏതാനും ദിവസംകൊണ്ടു് ആ ഗ്രന്ഥം മുഴുവനും നരേന്ദ്രനു ഹൃദിസ്ഥമായി. സംസ്കൃതപാണ്ഡിത്യത്തിന്റെ കാര്യമായ ആരംഭം ഇതിൽനിന്നാണു്. ഇതിനും പുറമേ, രാമായണം മഹാഭാരതം മുതലായ ഇതിഹാസങ്ങളിലേയും പുരാണങ്ങളിലേയും കഥകളും അവയുടെ അന്തരാർത്ഥങ്ങളും നരേന്ദ്രനു പറഞ്ഞുകൊടുത്തുകൊണ്ടുമിരുന്നു. ആര്യസംസ്കാരത്തിന്റെ മാഹാത്മ്യത്തെക്കുറിച്ചുള്ള ബോധം നരേന്ദ്രനിൽ ഉറച്ചതും അതിന്റെ പുനരുദ്ധാരണത്തിന്നുവേണ്ടി പരിശ്രമിക്കുന്നതിൽ ഔത്സുക്യം ജനിച്ചതും ഇതിൽനിന്നായിരിക്കാമെന്നൂഹിച്ചുകൂടായ്കയില്ല. ആശയങ്ങളും ആദർശങ്ങളും മനുഷ്യന്റെ ഉള്ളിൽ ആഴത്തിൽ പതിയുന്നതിന്നുള്ള കാലം ബാല്യംതന്നെയാണല്ലോ. തന്റെ പുത്രൻ പൌരസ്ത്യസംസ്കാരത്തെ തികച്ചും വിലമതിക്കുന്ന ഒരാളായിക്കണ്ടാൽക്കൊള്ളാമെന്നാഗ്രഹിച്ചിരുന്ന ഭുവനേശ്വരിദേവിക്കു് ഈ സമ്പ്രദായങ്ങളെല്ലാം വളരെ ബോദ്ധ്യമായി. മകന്റെ ഭാവിയെക്കുറിച്ചു് അവർ സന്തോഷിക്കയും ചെയ്തു.

ബാലപാഠങ്ങൾ കഴിഞ്ഞതിനുശേഷം നരേന്ദ്രനെ ഇംഗ്ലീഷുവിദ്യാലയത്തിലേക്കയച്ചു. "മെട്രോപ്പോലിറ്റൻ ഇൻസ്റ്റിറ്റ്യൂട്ടു്" എന്ന പേരിൽ പ്രസിദ്ധമായ വിദ്യാലയത്തിലാണു് മെട്രിക്കുലേഷൻപരീക്ഷ പാസ്സാകുന്നതുവരെ പഠിച്ചതു്. അവിടെ ച്ചെന്നതോടുകൂടി നരേന്ദ്രന്റെ ജീവിതംതന്നെ ഒന്നുമാറി. വി

ദ്യാലയത്തിലെ ഗുരുനാഥന്മാരോടും സഹപാഠികളോടുമുള്ള പെരുമാററംനിമിത്തം ജീവിതത്തിലെ മുഖ്യപാഠങ്ങൾ പലതും പഠിച്ചുറപ്പിച്ചുവെച്ചു. ക്ലാസ്സിൽ നരേന്ദ്രൻ എപ്പോഴും ഒന്നാമനായിരുന്നു. ഇതുപോലെതന്നെ കളിയിലും നായകത്വം നരേന്ദ്രന്നുതന്നെ. എല്ലാ വിനോദങ്ങളിലും അദ്ദേഹം മുമ്പനായി. ക്രിക്കെററുകളിയായിരുന്നു നരേന്ദ്രന്നേററവും തൃപ്തിപ്പെട്ടതു്.

സ്കൂളിൽ ചേൎന്ന ഉടനെ ഇംഗ്ലീഷുഭാഷ പഠിപ്പാൻ നരേന്ദ്രന്നു മനസ്സുണ്ടായിരുന്നില്ല. അന്യരാജ്യക്കാരുടെ ഈ ഭാഷ നാമെന്തിന്നു പഠിക്കണമെന്നായിരുന്നു അദ്ദേഹത്തിന്റെ ചോദ്യം. ഈ വാശി മാററുവാനായി പല പരിശ്രമങ്ങളും ചെയ്തുനോക്കിയെങ്കിലും ഒന്നും ഫലപ്പെട്ടില്ല. എന്നാൽ കുറേ ദിവസം കഴിഞ്ഞപ്പോൾ അതു താനേ വിടുകയും നരേന്ദ്രന്നു് ആംഗലഭാഷയുടേ പേരിൽ താല്പര്യം ജനിക്കയും ചെയ്തു. അന്നുമുതൽ അതും ഉത്സാഹിച്ചുപഠിച്ചുതുടങ്ങി. ക്രമേണ അതിലും വിദഗ്ദ്ധനായിത്തീൎന്നു. ഇംഗ്ലീഷുഭാഷയിൽ വെള്ളക്കാരെക്കൂടി അതിശയിപ്പിക്കത്തക്ക നൈപുണ്യം നേടിയ ഭാരതീയരിൽ സൎവ്വഥാ പ്രാധാന്യം സ്വാമികൾക്കുണ്ടായിരുന്നു. പ്രസംഗങ്ങളിലും പ്രബന്ധങ്ങളിലും അദ്ദേഹം പ്രദർശിപ്പിച്ചിട്ടുള്ള പാടവം ഇന്നും പണ്ഡിതന്മാരുടെ പ്രശംസയ്ക്കു വിഷയമാണു്.

പഠിക്കുന്നകാലത്തുതന്നെ നരേന്ദ്രനാഥന്നു് ശകാരത്തിൽ വലിയ വെറുപ്പായിരുന്നു. ആക്ഷേപിച്ചാൽ അദ്ദേഹത്തിന്റെ സമ്പ്രദായമൊക്കെ മാറും. അടക്കാൻ വഹിയാത്തവണ്ണം ക്ഷോഭിക്കും. എന്നാൽ നല്ലവാക്കു പറയുന്നിടത്തോളം സ്വഭാവത്തിന്റെ നൈൎമ്മല്യം വെളിപ്പെടുകയും ചെയ്യും. മെത്രാപ്പോലിത്താൻവിദ്യാലയത്തിൽ അദ്ദേഹം പഠിക്കുന്നകാലത്തു വിദ്യാൎത്ഥികളെ നിസ്സാരമായ കാരണത്തിന്നുപോലും കഠിനമായി ശിക്ഷിക്കുന്നതു പതിവായിരുന്നു. ഒരു ദിവസം നരേന്ദ്രൻ ഏതോ കാരണവശാൽ ക്ലാസ്സിൽവെച്ചു് ഉച്ചത്തിൽ ചി

രിച്ചു. ഗുരുനാഥൻ കോപിച്ചു ചെവിപിടിച്ചു തിരുമ്മി. ചോര ധാരധാരയായി ഒലിച്ചുതുടങ്ങി. നരേന്ദ്രന്നു കോപം വർദ്ധിച്ചു. അദ്ദേഹം പുസ്തകക്കെട്ടുമെടുത്തു ക്ലാസ്സിൽനിന്നു പുറത്തിറങ്ങിപ്പോവാനുള്ള ഭാവമായി. അപ്പോഴെക്കും, അന്നു കൽത്തയിലുള്ള ഒരു ജനപ്രധാനിയും പ്രസ്തുതവിദ്യാലയത്തിന്റെ മേൽനോട്ടക്കാരിലൊരാളുമായ ഈശ്വരചന്ദ്രവിദ്യാസാഗരൻ അവിടെയെത്തി. അദ്ദേഹം സംഭവങ്ങളുടെ സ്ഥിതി മുഴുവനും അന്വേഷിച്ചറിഞ്ഞു തെററു ഗുരുനാഥന്റെ പേരിലാണെന്നു തീർച്ചയാക്കുകയും അയാളെ കഠിനമായി ശാസിക്കയും ചെയ്തു. ഇതൊക്കെ കണ്ടപ്പോൾ നരേന്ദ്രന്നു സമാധാനമായി. അദ്ദേഹം അവിടെത്തന്നെ ഇരിക്കുകയും ചെയ്തു. ഈ ഒരു സംഭവംനിമിത്തം ആ വിദ്യാലയത്തിൽ കുട്ടികളെ ആവശ്യത്തിനും അനാവശ്യത്തിന്നും കഠിനമായി ശിക്ഷിച്ചുകൊണ്ടിരുന്ന പതിവുതന്നെ മാററുന്നതിന്നു ഭരണാധികാരികൾ വേണ്ടുന്ന വ്യവസ്ഥ ചെയ്തു. ഭൂമിശാസ്ത്രത്തെസ്സംബന്ധിച്ചുള്ള ഒരു ചോദ്യത്തിന്നു നരേന്ദ്രൻ പറഞ്ഞ ഉത്തരം ശരിയല്ലെന്നു തെററിദ്ധരിച്ചു മറെറാരു ഗുരുനാഥനും ഒരിക്കൽ അദ്ദേഹത്തെ കഠിനമായി പ്രഹരിക്കയുണ്ടായി. എത്രതന്നെ ശിക്ഷിച്ചിട്ടും നരേന്ദ്രൻ തന്റെ ഉത്തരം ശരിയാണെന്നു ശഠിച്ചതേയുള്ളു. പിന്നീടു, തെററിപ്പോയതു തനിക്കായിരുന്നുവെന്നു ഗുരുനാഥന്നുതന്നെ മനസ്സിലായി. അദ്ദേഹം അക്കാര്യത്തിൽ നരേന്ദ്രനോടു മാപ്പു ചോദിക്കയും ചെയ്തു. ഈ രണ്ടു സന്ദർഭങ്ങളിലും തന്റെ പക്കൽ തെററില്ലാതെ ശിക്ഷയനുഭവിക്കേണ്ടിവന്നതിനെപ്പററി നരേന്ദ്രൻ മാതാവിനോടു സങ്കടം പറഞ്ഞു. അപ്പോഴെല്ലാം ആ മഹതി സാന്ത്വനവാക്കുകൾകൊണ്ടു സമാധാനപ്പെടുത്തുകയും ന്യായത്തിന്നുവേണ്ടിയും ചിലപ്പോൾ ശിക്ഷയനുഭവിക്കേണ്ടിവരുന്നതു ലോകസ്വഭാവമാണെന്നു മകനെ പറഞ്ഞു മനസ്സിലാക്കുകയും ചെയ്തു. ശ്രീമാതാവിന്റെ ഈ ഉപദേശം ഏററവും വിലയുള്ളതായി തനിക്കു പലപ്പോഴും അനുഭവപ്പെ

ട്ടിട്ടുണ്ടെന്നു വിവേകാനന്ദസ്വാമികൾതന്നെ പിൻകാലങ്ങളിൽ പറയാറുണ്ടായിരുന്നു.

നരേന്ദ്രനാഥന്റെ പിതാവു രാജ്യസഞ്ചാരത്തിൽ അത്യന്തം പ്രതിപത്തിയുള്ള ഒരാളായിരുന്നു. പലപ്പോഴും കാര്യാൎത്ഥമായോ അല്ലാതെയോ അദ്ദേഹം ദൂരദേശങ്ങളിൽ സഞ്ചരിച്ചിരുന്നു. അധികദിവസം വല്ലെടിക്കിലും താമസിക്കേണ്ടിവരുമ്പോൾ കുടുംബങ്ങളെ കൂടെകൊണ്ടുപോകുന്നതും അസാധാരണയായിരുന്നില്ല. 1877-ൽ അദ്ദേഹത്തിനു മദ്ധ്യസംസ്ഥാനത്തിലുള്ള റായിപ്പുരിയിൽ ചെന്നു കുറെദിവസം താമസിക്കേണ്ടുന്ന ഒരാവശ്യം നേരിട്ടു. അന്നു കുടുംബങ്ങളേയും കൂടെകൊണ്ടുപോയിരുന്നതിനാൽ നരേന്ദ്രനും പുറപ്പെട്ടിട്ടു അവിടെത്തന്നെ താമസിക്കേണ്ടിവന്നു. സൎവ്വകലാശാലാവിദ്യാഭ്യാസത്തിലേപ്പെടുവാനുള്ള പ്രവേശനപ്പരീക്ഷയ്ക്കു പഠിക്കേണ്ടുന്ന കാലമായിരുന്നു അതു്. റായിപ്പുരിയിൽ അന്നു് അത്രമാത്രം ഉയൎന്ന വിദ്യാലയങ്ങളുമുണ്ടായിരുന്നില്ല. തന്നിമിത്തം രണ്ടുകൊല്ലക്കാലം അവിടേ വിദ്യാലയത്തോടുള്ള ബന്ധം മുഴുവനും വിട്ടു താമസിക്കേണ്ടിവന്നു. അവിടുന്നു മടങ്ങി കൽക്കത്തയിലെത്തിയപ്പോഴക്കും പരീക്ഷയ്ക്കുള്ള കാലവും കുറെ അടുത്തിരുന്നു. എങ്കിലും നരേന്ദ്രൻ അതിൽ ജയിച്ചു. എന്നുമാത്രമല്ല, ആ വിദ്യാലയത്തിലെ ഒരു വിഭാഗത്തിൽ അക്കൊല്ലം അദ്ദേഹംമാത്രമേ ജയിച്ചുള്ളുവെന്നുകൂടി ഒരു വിശേഷമുണ്ടായി. ഇതുനിമിത്തം നരേന്ദ്രനെക്കുറിച്ചു് വിദ്യാലയാദ്ധ്യക്ഷന്മാൎക്കുള്ള ബഹുമാനം വളരെ വൎദ്ധിക്കയും ചെയ്തു.

റായിപ്പുരിയിൽ താമസിച്ചിരുന്നകാലത്തെ നരേന്ദ്രന്റെ ജീവിതം നിഷ്പ്രയോജനമെന്നു വിചാരിക്കേണ്ട. അദ്ദേഹത്തിന്റെ സംസ്കാരത്തിൽ ഒരു വലിയഭാഗം അന്നത്തെസ്സമ്പാദ്യമാണെന്നാണു് പറയേണ്ടതു്. വിശ്വനാഥദത്തൻ ബുദ്ധിശക്തികൊണ്ടും ലൌകികജ്ഞാനംകൊണ്ടും കൽക്കത്തയിൽ വളരെ പേരെടുത്ത ഒരാളായിരുന്നു. അദ്ദേഹം തന്റെ പുത്രനെ

ഒരു തികഞ്ഞ മനുഷ്യനാക്കിത്തീൎക്കുവാൻ വേണ്ടുന്ന പരിശ്രമങ്ങളെല്ലാം അവിടെവെച്ചു ചെയ്യുന്നു. പ്രയാസപ്പെട്ട പല വിഷയങ്ങളെപ്പററിയും അച്ഛനും മകനും തമ്മിൽ വിവാദം നടത്തും. സന്ദൎഭോചിതങ്ങളായ ഉപദേശങ്ങൾ എല്ലായ്പോഴും നൽകിക്കൊണ്ടിരിക്കും. ഇങ്ങിനെ നരേന്ദ്രൻെറ അറിവും ലോകപരിചയവും അക്കാലത്തു് എത്രയോ ഇരട്ടി വൎദ്ധിപ്പാനിടയായി.

ഉൽകൃഷ്ട വിദ്യാഭ്യാസത്തിന്നായി ആദ്യം കൽക്കത്തയിലെ പ്രസിഡൻസി കോളേജിലാണ് ചേൎന്നതെങ്കിലും അധികം താമസിക്കാതെ അതിൽനിന്നു പിരിഞ്ഞു 'ജനറൽ അസംബ്ലി ഇൻസ്റ്റിററ്യൂഷൻ' എന്ന വിദ്യാലയത്തിൽ ചെന്നുചേൎന്നു. ഇതു സ്കോട്ട്ലണ്ട് മിഷ്യനറിസംഘം വകയാണ്. 'സ്കോട്ടിഷ് ചൎച്ച്സ് കോളേജ്' എന്ന പേരിൽ അതിപ്പോഴും നടന്നുവരുന്നു. വിവേകാനന്ദസ്വാമികൾ പാശ്ചാത്യരാജ്യങ്ങളിൽ പ്രാമാണ്യവും വിജയവും നേടി കൽക്കത്തയിൽ വന്നിറങ്ങി രാജയോഗ്യമായ രഥത്തിലിരുന്നു തൻെറ യൂറോപ്യന്മാരും ഇന്ത്യക്കാരുമായ ഏതാനും സ്നേഹിതന്മാരോടുകൂടെ ഘോഷയാത്രയായി പോയ്ക്കൊണ്ടിരിക്കുമ്പോൾ കുതിരകളെ അഴിച്ചുവിട്ടു വണ്ടി സ്വയം വലിച്ചുകൊണ്ടുപോയതു ഈ കോളേജിലെ വിദ്യാൎത്ഥികളായിരുന്നു. നരേന്ദ്രനാഥൻെറ പേർ ഇന്നും അവിടെ വിദ്യാൎത്ഥികൾ അഹംഭാവത്തോടും കൃതാൎത്ഥതയോടുംകൂടി ഉച്ചരിച്ചുപോരുന്നു.

കോളേജ് വിദ്യാഭ്യാസത്തിലെ ഒന്നാമത്തെ കൊല്ലം മുഴുവനും നരേന്ദ്രൻ ആംഗലസാഹിത്യത്തിലാണ് മുഖ്യമായി പരിശ്രമിച്ചതു്. അതിൽ നിസ്തുല്യമായ നൈപുണ്യം നേടി. തത്വശാസ്ത്രം (Philosophy) തൎക്കം (Logic) എന്നിവയും നരേന്ദ്രനു വളരെ ബോദ്ധ്യപ്പെട്ട വിഷയങ്ങളാണ്. ചരിത്രം ജ്യോതിശാസ്ത്രം എന്നിവയും അദ്ദേഹം തൻെറ പ്രത്യേകവിഷയങ്ങളാക്കിപ്പുടുത്തിരുന്നു. അവയിലും നരേന്ദ്രനെ ജയിച്ചുവെക്ക

ത്തക്ക വിദ്യാൎത്ഥികൾ അന്നുണ്ടായിരുന്നില്ല. കോളേജിലെ പാഠ്യവിഷയങ്ങൾകൊണ്ടുമാത്രം നരേന്ദ്രൻ തൃപ്തിപ്പെട്ടിരുന്നില്ല. അന്നുതന്നെ ഹേർബർട്ട്സ്പെൻസർ (Herbert Spencer) മിൽ (Mill) കാൻറ് (Kant) എന്നീ പാശ്ചാത്യതത്വജ്ഞാനികളുടെ ഉൽകൃഷ്ടഗ്രന്ഥങ്ങളെല്ലാം വളരെ നിഷ്കൎഷിച്ചു പഠിച്ചുകൊണ്ടിരുന്നു. രാത്രിയിലെ വായന മിക്കവാറും ഇവയാണ്. ബുദ്ധിയുടെ ഉണൎച്ചയ്ക്കുവേണ്ടി അന്നു കാപ്പിയും ചായയും അതിധാരാളമായി കഴിക്കയും ചെയ്തുകൊണ്ടിരുന്നു. നരേന്ദ്രനാഥന്റെ പുസ്തകവായന കേവലം സാധാരണമായിരുന്നില്ല. അദ്ദേഹം ഏതുവിഷയം വായിച്ചാലും അതിനെപ്പററിയെല്ലാം നിഷ്കൎഷയോടുകൂടി ആലോചിച്ചു സ്വാനുഭവംവരുത്തിയിരുന്നു. ഇതുനിമിത്തം വലിയവലിയ ഗ്രന്ഥകാരന്മാരുടെ പിഴകൾകൂടി അന്നുതന്നെ അദ്ദേഹത്തിന്നു മനസ്സിലാക്കാൻ കഴികയും ചെയ്തിരുന്നു. സ്പെൻസരുടെ തത്വശാസ്ത്രത്തിലെ ചില സിദ്ധാന്തങ്ങളെക്കുറിച്ചു് ഈ വിദ്യാൎത്ഥിക്കു് അഭിപ്രായഭേദമുണ്ടായി. സംഗതികൾ വിസ്തരിച്ചെഴുതി സാക്ഷാൽ സ്പെൻസൎക്കു് അയച്ചുകൊടുത്തു. സ്പെൻസർ നരേന്ദ്രന്റെ വാദങ്ങളെ എതിൎത്തില്ല. നേരെമറിച്ചു് അതെല്ലാം സമ്മതിക്കയും തന്റെ ഗ്രന്ഥങ്ങൾ ആവൎത്തിച്ചു് അച്ചടിക്കുമ്പോൾ അവയെല്ലാം യഥാവിധി ഭേദപ്പെടുത്തിക്കൊള്ളാമെന്നു സമ്മതിക്കയുമാണു് ചെയ്തതു്.

കോളേജിലെ ഗുരുനാഥന്മാൎക്കെല്ലാം നരേന്ദ്രനെ വലിയ ബഹുമാനമായിരുന്നു. അസംബ്ലി കോളേജിലെ പ്രധാനാദ്ധ്യാപകനും തത്വശാസ്ത്രത്തിൽ നരേന്ദ്രന്റെ പ്രത്യേകഗുരുവും ഇന്ത്യയിൽ അന്നുള്ള ആംഗ്ലേയപണ്ഡിതന്മാരിൽ അഗ്രഗണ്യനമായിരുന്ന ഡബ്ലിയു. ഡബ്ലിയു ഹെയ്സ്റ്റി ഒരിക്കൽ ഇങ്ങിനെ പറയുകയുണ്ടായി!

"നരേന്ദ്രനാഥൻ ഒരു ശരിയായ ബുദ്ധിമാനാണു്. ഞാൻ ലോകത്തിന്റെ നാനാഭാഗങ്ങളിലും സഞ്ചരിച്ചിട്ടുണ്ടു്

എന്നാൽ അവിടെയെങ്ങും ഇത്രയും ബുദ്ധിയും പ്രാപ്തിയുമുള്ള ഒരു കുട്ടിയെ ഞാൻ കണ്ടിട്ടില്ല. ജർമ്മൻ സർവ്വകലാശാലകളിൽപോലും തത്വശാസ്ത്രത്തിൽ ഇത്ര സാമർത്ഥ്യമുള്ള വിദ്യാർത്ഥികളില്ല. അദ്ദേഹം തൻെറ ജീവിതത്തിൽ ഒരു വലിയ കീർത്തിമാനായിത്തീരാതിരിക്കയില്ല."

പരീക്ഷകൾ അടുക്കുമ്പോൾ നരേന്ദ്രൻ തൻെറ വീടുവിട്ട് അടുത്തുള്ള വലിയമ്മയുടെ വീട്ടിൽ ചെന്നിരുന്നാണ് വായിക്കാറുള്ളത്. അതാതു ദിവസം വായിക്കേണ്ടുന്ന ഭാഗങ്ങൾ മുൻകൂട്ടി തൻെറ തന്നെ ക്ലിപ്തപ്പെടുത്തിയിരിക്കും. അതുമുഴുവനുംതീക്കാതെ അവിടുന്നെഴുനേൽക്കുകയില്ലെന്നാണ് നിശ്ചയം. തലച്ചോർ മന്ദിക്കാതിരിപ്പാൻവേണ്ടി രാത്രിയിൽ നല്ലകട്ടപ്പമുള്ള കാപ്പിയോ ചായയോ കുറെ തയ്യാറാക്കി സമീപത്തു കരുതിവെക്കും. ഉറങ്ങുമ്പോൾ ഒരു കയർകൊണ്ടു കാൽവല്ലതിന്മേലേക്കും പിടിച്ചുകെട്ടുമത്രെ. എന്നാൽ തിരിഞ്ഞും മറിഞ്ഞും കിടക്കുമ്പോൾ ഈ ബന്ധനത്തിൻെറ തടസ്ഥംതാൽ ഉണരാനിടവരുമല്ലോ. അപ്പോൾ പുലർകാലത്തുംവായിപ്പാൻ സാധിക്കയുംചെയ്യും.

ബി. ഏ പരീക്ഷപാസ്സായാൽ ബാരിസ്റ്റർ ഭാഗം പഠിക്കാൻ നരേന്ദ്രനെ ബിലാത്തിക്കയക്കണമെന്നായിരുന്നു പിതാവു നിശ്ചയിച്ചിരുന്നതു്. നരേന്ദ്രന്നു് അതു സമ്മതവുമായിരുന്നു. എന്നാൽ ദക്ഷിണേശ്വരത്തിലെ യോഗീശ്വരനെന്നു വിഖ്യാതനായ ശ്രീരാമകൃഷ്ണപരമഹംസദേവന്നുമാത്രം അതിൽ വലിയ വൈമനസ്യമുണ്ടായിരുന്നു. ആ ലോകഗുരു തൻെറ സന്ദേശത്തെ ലോകംമുഴുവനും വിതരണംചെയ്യുന്നതിനായി കരുതിയിട്ടുള്ള ഈ അവതാരപുരുഷനെ മറെറാന്നിലേക്കു തിരിച്ചുവിടുന്നതിന്നുള്ള പരിശ്രമത്തിൽ അദ്ദേഹത്തിന്നു പരിതാപം തോന്നുന്നതിലത്ഭുതമില്ലല്ലോ. ഏതായാലും നരേന്ദ്രൻ ബി. ഏ. പരീക്ഷ ജയിച്ചു. പിന്നീടു ബിലാത്തിക്കുപോകേണ്ടുന്ന ആലോചനതന്നെയുണ്ടായില്ല. നരേന്ദ്രൻെറ പൌ

കികസുഖങ്ങളെ അത്രമാത്രമേ ഈശ്വരൻ നീട്ടിക്കൊണ്ടുപോകാൻ വിചാരിച്ചിരുന്നുള്ളു. മനുഷ്യന്റെ വിചാരങ്ങളുടെ സാഫല്യം അവന്റെ സ്വാധീനത്തിലല്ലെന്ന് ഇത്തരം സന്ദർഭങ്ങളിൽമാത്രമേ നാം സ്മരിക്കയുള്ളൂ. വിധിയും ഈശ്വരനുമെല്ലാം പുരുഷപ്രയത്നത്തിന്റെ ഉടവുകളെ മൂടിവെപ്പാനുള്ള ചില കല്പിതപദാൎത്ഥങ്ങളാണെന്നു പറയുന്നവർ ധാരാളമാണ്. എന്നാൽ അവയുടെ വിപരീതശക്തിനിമിത്തം പുരുഷപ്രയത്നത്തിന്റെ അസ്ഥിവാരം ഇടിഞ്ഞുപൊളിഞ്ഞുപോകുമ്പോൾ ആ ലോകായതികന്മാരും അവരുടെ മനസ്സാക്ഷിയോടെങ്കിലും മാപ്പുചോദിക്കാതിരിക്കയില്ല.

## എട്ടാമദ്ധ്യായം

### പിതൃവിയോഗം.



പരീക്ഷയിൽ വിജയംനേടിക്കഴിഞ്ഞശേഷം ഒരുദിവസം നരേന്ദ്രനാഥൻ സ്വഗൃഹത്തിൽനിന്നു രണ്ടുനാഴിക അകലത്തുള്ള ഒരു സ്നേഹിതനെ കാണാൻപോയി. നരേന്ദ്രനാഥൻ അവിടെ എത്തിയ വൎത്തമാനം കേട്ടപ്പോൾ മററുചില സ്നേഹിതന്മാരും വന്നുചേൎന്നു. എല്ലാവരുംകൂടി സംസാരിച്ചും രസിച്ചും തൎക്കിച്ചും അന്നത്തെ പകൽ കഴിഞ്ഞു. രാത്രിയും അവിടത്തന്നെ കൂടുവാനുറച്ചു. നേരംപോക്കും കളിയും തകൎത്തുകൊണ്ടിരുന്നമദ്ധ്യേ ഒരു ഭൃത്യൻ നരേന്ദ്രനെ കാണ്മാൻ വന്നതായി അറിഞ്ഞു. അടുത്തു വിളിച്ചു വിവരം ചോദിച്ചപ്പോൾ-ഹാ എന്തു പറയട്ടെ-നരേന്ദ്രന്റെ പ്രിയപിതാവു പെട്ടെന്നുണ്ടായ ഹൃദ്രോഗത്താൽ മരണംപ്രാപിച്ചുകഴിഞ്ഞ വൎത്തമാനവുംകൊണ്ടാണ് അവൻ വന്നിരിക്കുന്നതെന്നു മനസ്സി

ലായി. നരേന്ദ്രന്ന് ആദ്യം ഇതൊരു പരമാൎത്ഥമാണെന്നുതന്നെ തോന്നിയില്ല. താൻ ഗൃഹംവിട്ടുപോരുമ്പോൾ പതിവുപോലെ അവിടെക്കണ്ട പിതാവു് ഇത്രവേഗം മരിക്കയൊ? മരണം ഇത്രക്ഷണത്തിൽ സംഭവിക്കുമോ? ജീവിതത്തിന്ന് ഒരു വിലയും ബലവുമൊന്നുമില്ലേ? എന്നിങ്ങിനെയുള്ള ചിന്തകളോടുകൂടി നരേന്ദ്രൻ അപ്പോൾത്തന്നെ ഗൃഹത്തിലേക്കു തിരിച്ചു.

ദത്തഭവനത്തിന്റെ ശുക്രദശ ഇതാ കഴിഞ്ഞു. അതിന്റെ നായകൻ ലോകാന്തരം പ്രാപിച്ചിരിക്കുന്നു. അത്ര നേരവും ഇഹലോകത്തിൽ ഒരു സ്ത്രീക്കു വേണ്ടുന്ന എല്ലാ അവസ്ഥയും തനിക്കു തികഞ്ഞിരിക്കുന്നുവെന്നു വേണമെങ്കിൽ അഭിമാനിക്കത്തക്ക പരിപൂൎണ്ണതയോടുകൂടിയിരുന്ന ഭുവനേശ്വരിമാതാവു് ഇപ്പോൾ സ്ത്രീജീവിതത്തിൽവെച്ചു അത്യന്തം പരിതാപകരമായ വൈധവ്യം പ്രാപിച്ചിരിക്കുന്നു. രണ്ടു പെൺകുട്ടികളും മൂന്നാൺകുട്ടികളും അവൎക്കുണ്ടെങ്കിലും അവരിൽ ആരും കുടുംബം ഭരിക്കത്തക്ക നിലയിലായിട്ടില്ല; ഇതെല്ലാമാണു നില. വിശ്വനാഥദത്തന്റെ മൃതശരീരം നെല്ലും അരിയും പുറവും വലച്ച ശ്മശാനത്തിലേക്കു കൊണ്ടുപോകാനുള്ള കട്ടിലിന്മേൽക്കിടത്തി ബന്ധുക്കൾ തലയ്ക്കലും കാൽക്കലുമായിരുന്നു 'ബോലോ ഹരി' 'ഹരി ബോലോ' എന്നിങ്ങിനെ ബങ്കാളിഭാഷയിൽ ഭഗവന്നാമത്തെ ഉച്ചത്തിൽ ഉച്ചരിച്ചുകൊണ്ടിരിക്കുന്നു. ഈ സമയത്താണു നരേന്ദ്രൻ അങ്ങോട്ടു കടന്നു ചെന്നതു്. അദ്ദേഹത്തിന്നും സങ്കടം സഹിക്കവയ്യാതായി. പക്ഷെ അപ്പോൾ അതിന്നുള്ള സമയമല്ലായിരുന്നു. അനന്തരകൃത്യം, അതേ, പിതാവിന്റെ അനന്തരകൎമ്മങ്ങൾ ചെയ്യേണ്ടതിന്നു ബന്ധുക്കൾ തന്നേ കാത്തുകൊണ്ടിരിക്കയായിരുന്നു.

നരേന്ദ്രന്റെ വരവു കണ്ടപ്പോൾ ബന്ധുക്കളും സ്നേഹിതന്മാരുമെല്ലാം സംസ്കാരത്തിന്നു വേണ്ടുന്ന വട്ടങ്ങൾ കൂട്ടിത്തുടങ്ങി. അങ്ങിനെതന്നെ മൃതശരീരമെടുത്തു ശ്മശാനഘട്ടത്തിലേയ്ക്കു പോയി ഒരു ചിതയുണ്ടാക്കി അതിൽവെച്ചു ചിതയിൽ

തീ കൊളുത്തേണ്ടതു നരേന്ദ്രനായിരുന്നു. ആ കൃത്യം അദ്ദേഹത്തെ പല സംഗതികളും ഓർമ്മിപ്പിച്ചു. അഗ്നി ജ്വലിച്ചു. ആ കാഴ്ച കുറച്ചു നേരംകൊണ്ടവസാനിക്കയും ചെയ്തു.

മനുഷ്യന്റെ യഥാർത്ഥസ്ഥിതിയെന്തെന്നു തീർച്ചപ്പെടുത്തുവാൻ എളുപ്പമല്ല. ചില സമയങ്ങളിൽ ഒരാൾക്കുതന്നെസ്സംബന്ധിച്ചുതന്നെ അത്ഭുതം തോന്നാറുണ്ട്. ഒരിക്കലും അറിയാൻ കഴിയാത്തവിധം വികാരങ്ങൾ നമ്മിൽ ഒതുങ്ങിക്കിടക്കുന്നുണ്ടായിരിക്കും. പുറമേയുള്ള ഏതെങ്കിലും പദാർത്ഥങ്ങളുടേയോ സംഭവങ്ങളുടേയോ സമ്പർക്കത്താൽ അതു പെട്ടെന്നുണരും. തൽഫലമായി അതേവരെ നിർദ്ദേശിച്ചിട്ടുള്ള ജീവിതോദ്ദേശ്യങ്ങൾ ഒന്നായി മാറിപ്പോയെന്നു വരുവാൻ ഒരു തരക്കേടുമില്ല. ഇങ്ങിനെയുള്ള സന്ദർഭങ്ങളിലാണു തന്നെത്താൻ അത്ഭുതപ്പെടുന്നത്. ബുദ്ധദേവന്റെ ജീവിതമാണ് ഇതിനുദാഹരണം. രാജധാനിയിൽനിന്നു പുറത്തിറങ്ങി ഒരു ദിവസത്തെ രാജ്യസഞ്ചാരം ചെയ്തപ്പോഴേക്കും അദ്ദേഹം വിരക്തനായി. ആ പ്രപഞ്ചവൈരാഗ്യം വാസ്തവത്തിൽ ആ കാഴ്ചകളിൽനിന്നു കിട്ടിയതാണോ? എന്നാൽ അതൊക്കെ കാണുന്ന മനുഷ്യരൊക്കെ വിരക്തരാകേണ്ടതല്ലേ? അല്ല; വൈരാഗ്യം ദ്രഷ്ടാവിൽത്തന്നെയുണ്ടായിരുന്നു. കാഴ്ചകൾ അതിനെ ഉണർത്തി. ഇങ്ങിനെയൊരു സംഭവമുണ്ടാകുമെന്നു ബുദ്ധൻതന്നെയും മുൻകൂട്ടി അറിഞ്ഞിരുന്നതുമില്ല. ഇതു കേവലം ബുദ്ധനെ മാത്രം സംബന്ധിക്കുന്ന ഒരു പ്രത്യേക നിയമമാണെന്നു ചിന്തിക്കേണ്ട. ഓരോ മനുഷ്യനിലും ഏതെങ്കിലും ചില നിലകൾ ഒളിച്ചു കിടക്കുന്നുണ്ടായിരിക്കും. സന്ദർഭവുമായി നേരിടുമ്പോൾ അതു പുറത്തുവരികയും ചെയ്യും. ഇതു ലോകത്തിലെ നിത്യനൈമിത്തികസംഭവമാണ്.

പ്രതാപശാലിയും പണ്ഡിതാഗ്രഗണ്യനുമായ വിശ്വനാഥദത്തന്റെ ദേഹം ഏതാനും നിമിഷങ്ങൾകൊണ്ട് ആ ചിതയിൽ ദഹിച്ചുകഴിഞ്ഞു. അവശിഷ്ടമായി ഏതാനും അസ്ഥികൾ മാത്രമുണ്ടായിരുന്നു. അതു ഗംഗാനദിയിൽ സമർപ്പി

ക്കയും ചെയ്തു. അദ്ദേഹത്തെസ്സംബന്ധിച്ച യാതൊന്നും ഇനി ഈ ലോകത്തിൽ ബാക്കിയില്ല. ഇതല്ലേ ഏതു മനുഷ്യൻെറയും അവസ്ഥ. ശാശ്വതമെന്നു ഭാവിക്കുന്ന ജീവിതം ഇത്ര തുച്ഛമാണോ? ഇതിനെ പ്രമാണമാക്കിക്കൊണ്ടല്ലേ മനുഷ്യൻ ഞെളിയുന്നതു് വിസ്മയം. എന്നിങ്ങിനെയുള്ള അനേകം വികാരങ്ങളും വിചാരങ്ങളും നരേന്ദ്രൻെറ ഹൃദയത്തിലുത്ഭവിച്ചു. അവയുടെ പ്രവാഹത്തിൽ അദ്ദേഹം കുറെ നേരം കിടന്നു തിരിഞ്ഞു. ശാശ്വതമായ ഒന്നു മനുഷ്യത്വത്തിൽ അന്തർഭവിച്ചു കിടപ്പുണ്ടായിരിക്കണമെന്നും അതിനെ ആരാഞ്ഞറിയുന്നതും സാക്ഷാൽക്കരിക്കുന്നതുമാണു് യഥാർത്ഥമായ ജീവിതോദ്ദേശ്യമെന്നും അദ്ദേഹം തീർച്ചയാക്കി.

തിരിയെ ഗൃഹത്തിലെത്തിയപ്പോൾ അവിടെ തൻെറ രണ്ടു സഹോദരികളും സഹോദരന്മാരും ദുഃഖംകൊണ്ടു തളന്നു കിടക്കുന്നു. മാതാവു കണ്ണുവരളുംവരെക്കരഞ്ഞിട്ടും അവസാനിക്കാത്ത മനോവേദനയുടെ തീവ്രപരാക്രമത്തിൽ സ്തംഭിച്ചു നിശ്ചേഷ്ടയായി ഒരേടത്തിരിക്കയും ചെയ്യുന്നു. അവരെ സമാശ്വസിപ്പിക്കുന്നതായിരുന്നു നരേന്ദ്രൻെറ പ്രഥമകൃത്യം. ഭുവനേശ്വരിദത്ത ഒരു സാധാരണ സ്ത്രീയല്ല. തൻെറ മംഗല്യസൂത്രത്തിന്നു് ഒരിക്കൽ ഭംഗം വരുമെന്നു് അവൾക്ക് മുമ്പുതന്നെ വിവരമുണ്ടു്. പക്ഷേ അതിത്ര പെട്ടന്നാകുമെന്നു മാത്രം വിചാരിച്ചിരുന്നില്ല. ഐഹികജീവിതം കേവലം തുച്ഛമാണെന്നും അവൾക്കറിയാം. ആകയാൽ ഭർത്താവിൻെറ മരണത്തെക്കാൾ മററു ചില സംഗതികളാണു് അവരെ അധികം വ്യാകുലപ്പെടുത്തിയിരുന്നതു്. ഏററവും വലിയ പദവിയിൽക്കഴിഞ്ഞിരുന്ന ഒരു വലിയ കുടുംബം; അതിലെ അംഗങ്ങളോ വിധവയായ ഒരമ്മയും ഒന്നിനും പ്രാപ്തിയായിട്ടില്ലാത്ത നാലു കുട്ടികളും. ഈ നിലയിൽ തറവാട്ടിൻെറ അന്തസ്സു നിലനിർത്തേണ്ട ഭാരം മുഴുവനും ആ മാതാവിലാണിരിക്കുന്നതു്. പ്രിയഭർത്താവു മരിക്കുമ്പോൾ ആ ഭാരം അവരുടെ തലയിലല്ലേ സമർപ്പിച്ചിട്ടുള്ളതും.

നരേന്ദ്രൻ മാത്രമേ ഇതിനവലംബമായിട്ടുള്ളൂ. പിതാവിന്റെ സമ്പാദ്യമാണെങ്കിൽ വളരെ കുറച്ചു ബാക്കിയുമുള്ളൂ. ഇങ്ങിനെയുള്ള വിചാരങ്ങളാണു്. ആ ഗൃഹനായികയെ അപ്പോൾ അത്യധികം പീഡിപ്പിച്ചിരുന്നതു്. നരേന്ദ്രനു് ഇതെല്ലാം ക്ഷണത്തിൽ മനസ്സിലായി. അദ്ദേഹം മടങ്ങി വന്ന ഉടനെ 'അമ്മ ഒന്നും വ്യസനിക്കേണ്ട. എല്ലാം ഞാൻ വഴിപോലെയാക്കിക്കൊള്ളാം' എന്നു പറഞ്ഞു. മാതാവു സന്തുഷ്ടയായി. അശ്രുപ്രവാഹത്തിനിടയിൽക്കൂടി ഒരു മങ്ങിയ മന്ദഹാസം അവരുടെ അധരങ്ങളിൽ കാണുമാറായി. ക്രമേണ, ഗൃഹകാര്യങ്ങൾ ഒരു വിധത്തിൽകൊണ്ടു നടക്കത്തക്ക വൈദഗ്ദ്ധ്യം അവൎക്കു സിദ്ധിക്കയും ചെയ്തു.

നരേന്ദ്രൻ അന്നു നിയമപരീക്ഷയ്ക്കു പഠിക്കുകയായിരുന്നു. അതിനിടയിൽക്കൂടി ഗൃഹകാര്യങ്ങളും അന്വേഷിച്ചു പോന്നു. എങ്കിലും പുതിയ സമ്പാദ്യത്തിനൊന്നും മാൎഗ്ഗമില്ലാത്തതിനാൽ കാര്യങ്ങളെല്ലാം വലിയ വിഷമതയിലായി. ചിലവുകൾ സാമാന്യം ഭേദപ്പെട്ട നിലയിൽ ചെയ്യാതെ നിവൃത്തിയുമില്ല. മാതാവും നരേന്ദ്രനും മാത്രമേ ഇതിന്റെ സ്ഥിതികൾ മുഴുവനും ഗ്രഹിച്ചിരുന്നുള്ളൂ. പുറമേ ഈവക കുഴപ്പങ്ങളൊന്നും അറിയിക്കാതെ കഴിച്ചുകൂട്ടുവാൻ അവർ രണ്ടുപേരും നന്നാ മനസ്സുവെച്ചിരുന്നു. ചില ദിവസങ്ങളിൽ പട്ടിണിതന്നെയും പറ്റിപ്പോയിട്ടുണ്ടു്. എന്നിട്ടും നരേന്ദ്രൻ തന്റെ സ്നേഹിതന്മാർ എത്രതന്നെ ക്ഷണിച്ചാലും അവരുടെ വീട്ടിൽനിന്നു് ഒരു നേരമെങ്കിലും ഉണ്ണുകയുണ്ടായിട്ടില്ല. പലപ്പോഴും അദ്ദേഹം ഓരോ വയസ്യന്മാരെ കാണ്മാൻ അവരുടെ ഗൃഹങ്ങളിൽ പോയ്ക്കൊണ്ടിരിക്കും. നരേന്ദ്രന്റെ ക്ഷീണിതാവസ്ഥ കാണുമ്പോൾ അവർ അദ്ദേഹത്തെ ഭക്ഷണം കഴിപ്പാൻ നിർബ്ബന്ധിക്കും. അദ്ദേഹമാകട്ടെ, ഏതെങ്കിലും ഒഴികഴിവു പറഞ്ഞു് അവിടെനിന്നു ഓടിപ്പോരികയേയുള്ളൂതാനും. സ്വഗൃഹത്തിലെ സ്ഥിതികളോൎക്കുമ്പോൾ അദ്ദേഹത്തിനു തനിച്ചു ഭക്ഷിപ്പാൻ

തോന്നുകയില്ല. ഇങ്ങിനെ പരാധീനവും പട്ടിണിയും കഷ്ടപ്പാടുമായി കഴിഞ്ഞുവരുന്ന കാലത്തു മറെറാരനത്ഥംകൂടി നേരിട്ടു. ദത്തഗൃഹം വളരെ പുരാതനമാണെന്നു പറഞ്ഞിട്ടുണ്ടല്ലോ. കുടുംബത്തിൽ ചിലർ ആ വീട്ടിന്റെ ഏതാനും ഭാഗത്തിനു തങ്ങൾക്കവകാശമുണ്ടെന്നും അതു ഭാഗിച്ചു കിട്ടണമെന്നും ശാഠ്യംപിടിച്ചുതുടങ്ങി. ഏതുവിധമെങ്കിലും ഗൃഹം കൈക്കലാക്കണമെന്നായിരുന്നു അവരുടെ ആഗ്രഹം. ഭുവനേശ്വരി മാതാവും നരേന്ദ്രനും ഇതിനു വഴിപ്പെടാഞ്ഞപ്പോൾ അവർ വ്യവഹാരം കൊടുത്തു. വേണ്ടതുപോലെ പണം ചിലവാക്കാനില്ലായ്കയാലും കാൎയ്യം നടത്തുന്നതിൽ തഴക്കവും പഴക്കവുമുള്ള സഹായികളില്ലാത്തതുകൊണ്ടും ആദ്യത്തിൽ കുറേ സങ്കടമുണ്ടായെങ്കിലും വിശ്വനാഥദത്തന്റെ ബന്ധുക്കളും സ്നേഹിതന്മാരുമായ പല യോഗ്യന്മാരും പിന്നീടതിൽ പ്രവേശിച്ചു വേണ്ടുന്ന സഹായങ്ങൾ ചെയ്തുപോന്നു. കൽക്കത്തയിൽ അന്നുള്ള ബാരിസ്റ്റർമാരിൽ അഗ്രഗണ്യനായ ഡബ്ളിയു. സി. ബാനൎജ്ജിപോലും വ്യവഹാരത്തിന്റെ ഗുണദോഷം പറഞ്ഞു കൊടുത്തും മററും സഹായിപ്പാൻ പുറപ്പെട്ടു. കേസ്സിൽ ഒരു സാക്ഷിയായി നരേന്ദ്രനേയും വിസ്തരിക്കേണ്ടിവന്നു. അദ്ദേഹത്തിന്റെ മൊഴിനിമിത്തം സാരമായ ചില ഗുണങ്ങൾ പ്രതിഭാഗത്തേക്കുണ്ടെന്നു കണ്ടപ്പോൾ നരേന്ദ്രൻ 'ഒരു ചേല'യാണെന്നു പറഞ്ഞ് ന്യായവക്കീൽ അദ്ദേഹത്തെ ആക്ഷേപിച്ചു. പ്രതിഭാഗം കേസ്സു നടത്തിയിരുന്നതു് ഒരു യൂറോപ്യനായിരുന്നതിനാൽ അദ്ദേഹത്തിന്ന് ഈ വാക്കിന്റെ അത്ഥം മനസ്സിലായില്ല. ഉടനേ നരേന്ദ്രനോടു ചേല എന്നാൽ എന്താണെന്നു ചോദിച്ചു. ഏതെങ്കിലും ഒരാധ്യാത്മികഗുരുവിന്റെ ശിഷ്യത്വം അവലംബിച്ചുകൂടിയവരെ ചേല എന്നു പറയുന്ന പതിവ് ഉത്തരേന്ത്യയിൽ ഇന്നും നടപ്പുണ്ടു്. ഇതനുസരിച്ചു നരേന്ദ്രൻ ശ്രീരാമകൃഷ്ണപരമഹംസന്റെ ചേലയാണെന്നായിരുന്നു വക്കീൽ പറഞ്ഞതു്. നരേന്ദ്രൻ ഈ വിവരം തന്റെ വക്കീലി

നെ പറഞ്ഞു മനസ്സിലാക്കി. താൻ പരമഹംസദേവന്റെ ശിഷ്യനാണെന്നു സമ്മതിക്കയും ചെയ്തു. ഇതുകൊണ്ടൊന്നും കേസ്സിൽ നരേന്ദ്രന്നു യാതൊരു ദോഷവും നേരിട്ടില്ല. ഒത്ത ഗൃഹം വിശ്വനാഥന്റെ വിധവയ്ക്കും സന്താനങ്ങൾക്കും ചേരേണ്ടതാണെന്നു കോടതി തീർച്ചപ്പെടുത്തി. നരേന്ദ്രൻ എത്രവിസ്താരത്തിന്നു കൊടുത്ത മറുപടികൾ ജഡ്ജിക്കു വളരെ ബോദ്ധ്യമായി. അദ്ദേഹം നരേന്ദ്രനോടു 'നിങ്ങൾ ഒരു നല്ല വക്കീലായിത്തീരും' എന്നു നേരിട്ടു പറഞ്ഞഭിനന്ദിക്കയും ചെയ്തു. വിധി കഴിഞ്ഞു കോടതിയിൽനിന്നു പിരിയുവാൻ ഭാവിച്ചപ്പോൾ കേസ്സിൽ തനിക്കെതിരുഭാഗം പിടിച്ചിരുന്ന വക്കീൽ ഓടിവന്നു നരേന്ദ്രന്നു കൈകൊടുത്തു 'ഞാൻ ജഡ്ജിയോടു പൂർണ്ണമായി യോജിക്കുന്നു. നിങ്ങൾക്കേററവും പററിയ തൊഴിൽ നിയമപരിശീലനംതന്നെയാണ്. ഞാനും അതിൽ നിങ്ങൾക്കു വിജയമാശംസിക്കുന്നു' എന്നു പറഞ്ഞു നരേന്ദ്രനെ അഭിനന്ദിച്ചു.

നരേന്ദ്രൻ കോർട്ടിൽനിന്നു നേരെ വീട്ടിലേക്കു ചെന്നു. അമ്മ ഉൽക്കണ്ഠയോടെ മകന്റെ വരവുംകാത്തിരിക്കുന്നുണ്ടായിരുന്നു. നരേന്ദ്രൻ സന്തോഷത്തോടുകൂടി "രക്ഷപ്പെട്ടു അമ്മേ, നമ്മുടെ വീടു രക്ഷപ്പെട്ടു" എന്നു പറഞ്ഞുംകൊണ്ടാണ് ചെന്നുകയറിയതു്. മാതാവു സന്തോഷാധിക്യത്താൽ മതിമറന്നു. ഓടിച്ചെന്നു രണ്ടു കയ്യും മകന്റെ ശിരസ്സിൽവെച്ചനുഗ്രഹിച്ചു. സന്തോഷവും കൃതാർത്ഥതയും അവരുടെ ഹൃദയത്തിൽ വിളയാടി. ഈ മകന്റെ മാതൃസ്ഥാനംനിമിത്തം താൻ ധന്യയായിരിക്കുന്നുവെന്നൊരു വിചാരം അവരുടെ ഹൃദയത്തിലുറയ്ക്കുകയുംചെയ്തു.

---

## എട്ടാമദ്ധ്യായം

### ബ്രഹ്മസമാജം.

സത്യത്തെക്കുറിച്ചുള്ള പ്രതിപത്തിയും എങ്ങിനെയെങ്കിലും അതു തേടിപ്പിടിപ്പാനുള്ള വാസനയും മനുഷ്യർക്കൊക്കെയു

ണ്ടു്. ഇതേവാസനതന്നെയാണു് കള്ളനേയും സന്ന്യാസിയേയും രാവുംപകലും എന്നപോലെ അന്യോന്യഭിന്നങ്ങളായ അവരുടെ വൃത്തികളിൽ പ്രോത്സാഹിപ്പിക്കുന്നതും. യോഗി ആത്മാവിന്റെയും തദ്വാരാ സർവ്വേശ്വരന്റെയും സത്യസ്ഥിതികളെ ഗ്രഹിപ്പാനായി നക്ഷത്രങ്ങളെ സാക്ഷികളാക്കിക്കൊണ്ടു രാത്രിമുഴുവനും പ്രാണായാമാദികളഭ്യസിക്കുന്നു. ചോരനാകട്ടെ രാത്രിമുഴുവനും അന്യന്റെ മുതലിരിക്കുന്ന സ്ഥലത്തെ തേടിനടക്കുന്നു. അതു കയ്യിൽകിട്ടിയാൽ പ്രപഞ്ചത്തിന്റെ സത്യസ്ഥിതിയായിക്കരുതിപ്പോരുന്ന സുഖജീവിതം അതുകൊണ്ടു സാദ്ധ്യമാകുമെന്നാണവന്റെ വിശ്വാസം. ഇങ്ങിനെ രണ്ടുപേരും ചെയ്യുന്നതു സത്യാന്വേഷണംതന്നെ. എന്നാൽ മനുഷ്യന്റെ ജന്മാന്തരവാസനയനുസരിച്ചാണു് മാർഗ്ഗങ്ങൾ സ്വീകരിക്കപ്പെടുന്നതെന്നത്രെ മതതത്വജ്ഞന്മാർ തീർച്ചപ്പെടുത്തിയിരിക്കുന്നതു്. ആരിൽ അധികം ചൈതന്യവും ഓജസ്സും അടങ്ങിയിരിക്കുന്നുവോ അവർ അധികം ചുറുചുറുക്കോടുകൂടി പണിയെടുക്കും. അവർ ഏതു മാർഗ്ഗത്തിൽ തിരിഞ്ഞാലും അതിന്റെ അററംവരെ എത്തുകയും ചെയ്യും. ഒരുപക്ഷെ ആ മാർഗ്ഗം ഉദ്ദിഷ്ടഫലത്തിന്നുതകുന്നതല്ലെങ്കിൽ അതിൽനിന്നു പിന്തിരിഞ്ഞു മറെറാരുമാർഗ്ഗമായി പരിശ്രമിച്ചു കാര്യം നേടുകയും ചെയ്യും. ഇതാണു് യഥാർത്ഥമായ പുരുഷത്വം. വിവേകാനന്ദസ്വാമികൾ 'ശക്തി' 'ഉത്സാഹം' എന്നിവയെക്കുറിച്ചു കണക്കില്ലാതെ പ്രശംസിച്ചിട്ടുള്ളതും ഇതേസംഗതിയെ അടിസ്ഥാനപ്പെടുത്തിക്കൊണ്ടുതന്നെയാണു്.

നരേന്ദ്രന്റെ ജീവിതത്തിൽ ആദ്യംമുതൽക്കേ അസ്വാസ്ഥത മാത്രാതീതമായിക്കാണാം. ഏതൊരു കാര്യവും ഹൃദയപൂർവ്വമല്ലാതെ ചെയ്യുകയില്ല. ഉദ്ദേശിച്ചനിലയിലെത്തുന്നതുവരെ മന്ദത തന്റെ പരിശ്രമത്തെ ബാധിക്കയുമില്ല. അറിയുവാനുള്ള ഉൽക്കണ്ഠയ്ക്കു യാതൊരതിരുമില്ല. വല്ലവരും പറഞ്ഞതിനേയോ വല്ല പുസ്തകത്തിലും കണ്ടതിനേയോ അങ്ങി

നേത്തന്നെ വിശ്വസിക്കുകയെന്ന സ്വഭാവമേ അദ്ദേഹത്തിനില്ല. സ്വാനുഭവം ഒന്നിനെ മാത്രമേ പൂർണ്ണമായി വിശ്വസിക്കുയുള്ളൂ. ചെറുപ്പംമുതൽക്കുള്ള ഈ ഒരൊററ സ്വഭാവമാണു് നരേന്ദ്രനെ ലോകഗുരുവാക്കിത്തീർത്തതു്.

വിദ്യാർത്ഥിയായിരിക്കുമ്പോൾതന്നെ മതം അദ്ദേഹത്തിന്റെ ശ്രദ്ധയെ പൂർണ്ണമായാകർഷിച്ചിരുന്നു. ഈശ്വരൻ ഉണ്ടെന്നു് എല്ലാവരും പറയുന്നു. പക്ഷെ അതെങ്ങിനെ അവരറിഞ്ഞുവെന്നു ചോദിച്ചാൽ മററുള്ളവർ പറഞ്ഞിട്ടു് എന്നോ വല്ല പുസ്തകങ്ങളും വായിച്ചിട്ടു് എന്നോ മാത്രമേ ഉത്തരം പറവാൻ അവർക്കു സാധിക്കുന്നുള്ളൂ. സാധാരണന്മാരുടെ നില എന്നും എവിടേയും ഇതുതന്നെയാണല്ലോ. ഭഗവൽഗീത ചെറുപ്പത്തിലേ നരേന്ദ്രനു വളരെ പിടിച്ചിട്ടുണ്ടു്. സംഗീതഭംഗിയോടുകൂടിയ അതിലെ പദ്യങ്ങളിലും അവയുടെ അഗാധമായ അർത്ഥത്തിലും ഏതോ ഒരു വശീകരണശക്തിയുള്ളതായി നരേന്ദ്രനനുഭവമുണ്ടു്. പക്ഷെ അതൊന്നും അദ്ദേഹത്തിന്റെ സംശയത്തിന്നു പരിഹാരമായില്ല. പിന്നീടു പാശ്ചാത്യരുടെ ശാസ്ത്രഗ്രന്ഥങ്ങളാണു് വായിപ്പാൻ തുടങ്ങിയതു്. സ്പെൻസർ, മിൽ, ഹ്യൂം എന്നിവരുടെ തത്വജ്ഞാനപ്രതിപാദകങ്ങളായ പുസ്തകങ്ങളെ അദ്ദേഹം സശ്രദ്ധം വായിച്ചു. പക്ഷെ ഫലം വിപരീതമായിരുന്നു. ഇവയെല്ലാം അദ്ദേഹത്തെ ഒരവിശ്വാസിയാക്കിത്തീർക്കുകയാണു് ചെയ്തതു്. ആസ്തിക്യബുദ്ധിയുടെ അടിസ്ഥാനമെന്തെന്നു കണ്ടുപിടിപ്പാൻ കഴിഞ്ഞില്ല. ഷെല്ലി എന്ന മഹാകവിയുടെ ആദ്ധ്യാത്മികതത്വപ്രതിപാദകങ്ങളായ ഗാനങ്ങൾ മാത്രമേ അതിൽനിന്നു ഭിന്നിച്ചുനിന്നിരുന്നുള്ളൂ. ഇങ്ങിനെ നരേന്ദ്രൻ വായിച്ചും ആലോചിച്ചും ഒരവസാനം കാണാതെ വീണ്ടും വീണ്ടും അസ്വസ്ഥനായിത്തീർന്നു

ഇക്കാലത്തു ബങ്കാളത്തിൽ ബ്രഹ്മസമാജം വളരെ പ്രബലപ്പെട്ടുനിന്നിരുന്നു. രാജാരാമമോഹനറായി എന്ന മഹാൻ

സ്ഥാപിച്ചിട്ടുള്ള ഈ മതത്തെ ഹിന്ദുമതത്തിലെ പ്രോട്ടസ്റ്റാൻഡ്മതമെന്നാണ് പറയേണ്ടത്. ഹൈന്ദവധർമ്മങ്ങളുടേയും ക്രൈസ്തവധർമ്മങ്ങളുടേയും ഒരു സങ്കലനമാണ് അതിൻെറ സ്വരൂപം. പുതിയ പുതിയ വിചാരങ്ങളും ജീവിതക്രമവും വന്നുചേരുമ്പോൾ പ്രാചീനാചാരങ്ങളിൽനിന്നു മനുഷ്യസമുദായം പുറത്തുചാടുന്നതു ലോകപ്രകൃതിയാണല്ലോ. ഇങ്ങിനെ പാശ്ചാത്യപരിഷ്കാരം ബങ്കാളത്തിൽ പ്രചരിപ്പാൻ തുടങ്ങിയതോടുകൂടി അവിടത്തെ ജനങ്ങൾക്കും ഹിന്ദുക്കളുടേ പഴയ ആചാരങ്ങളുടേ നേരെ പ്രതിപത്തി കുറഞ്ഞുതുടങ്ങി. ജീവിതം നവീനരീതിയിലായി. ക്രമത്തിൽ മതവിശ്വാസത്തിന്നും ഇളക്കംതട്ടിത്തുടങ്ങി. ഈ വ്യതിചലനത്തെ ക്രമപ്പെടുത്തണമെങ്കിൽ മൂലതത്വങ്ങൾക്കു ഹാനിവരുത്താതെ അവയെ അംഗീകരിച്ചും പുറമെയുള്ള ആചാരങ്ങളെ മാത്രം പുതുക്കിയും ഉള്ള മതപരിഷ്കാരങ്ങൾ— അഥവാ സാമുദായികപരിഷ്കാരങ്ങൾ— അത്യാവശ്യമാണ്. അല്ലാത്തപക്ഷം പുതിയ ജീവിതരീതികളിൽ ഭ്രമിക്കുന്ന ജനങ്ങൾ മുഴുവനും വഴിപിഴച്ചുപോകും. രാമമോഹനറായി ഈ തത്വം ഗ്രഹിച്ചുകൊണ്ടാണ് ബ്രാഹ്മമതം സൃഷ്ടിപ്പാൻ പുറപ്പെട്ടത്. അദ്ദേഹം അന്നതു ചെയ്തിരുന്നില്ലെങ്കിൽ ബങ്കാളിലെ ജനങ്ങളിൽ ഒരു വലിയ ഭാഗം ക്രിസ്തീയരായിപ്പോകതന്നെ ചെയ്യുമായിരുന്നു. വിശ്വാസക്രമങ്ങളെ അദ്ദേഹം ഭേദിപ്പിച്ചില്ല. വിഗ്രഹാരാധന പാതിരിമാരുടെ നിന്ദയ്ക്കു വിഷയമായിരിക്കയാൽ അതിനെ അദ്ദേഹവും നിഷേധിച്ചു. ബഹുദൈവങ്ങളെ ആരാധിക്കുന്നതും നിരോധിച്ചു. സ്ത്രീകളെ സ്വതന്ത്രകളാക്കി. ജാതിക്കെട്ടിനെ ഉടച്ചു. വിധവാവിവാഹം സ്വീകരിച്ചു. ഉടന്തടി ചാട്ടത്തെ നിന്ദിച്ചു. സഹോദരത്വത്തെ സ്ഥാപിച്ചു. ഇങ്ങിനെയെല്ലാമാണ് ബ്രഹ്മസമാജം ആദ്യം സൃഷ്ടിക്കപ്പെട്ടത്. കാലാന്തരത്തിൽ അതിലും മാററങ്ങൾ വളരെ വന്നിട്ടുണ്ട്. ഒന്നാമതായി ഈ ഉദ്ദേശങ്ങളൊന്നും അദ്ദേഹത്തിൻെറ അനുഗാ

മികരം ഒരു ലക്ഷ്യമാക്കി ഉറപ്പിച്ചുവെച്ചില്ല. രണ്ടാമതു് ബ ങ്കാളത്തിലെ യാഥാസ്ഥിതികന്മാർ റായിയുടെ അഭിപ്രായ ങ്ങളെ അംഗീകരിക്കാതെ അതിലെ കുററവും കുറവും ചൂണ്ടി ക്കാണിക്കുന്നതിൽ സദാ ജാഗരൂകന്മാരായിരിക്കയും ചെയ്തു. ഇ തുനിമിത്തം യാഥാസ്ഥിതികന്മാരോടു മല്ലടിച്ചുകൊണ്ടു നിൽ ക്കുന്നതായിത്തീൎന്നു ബ്രാഹ്മമതക്കാരുടെ മുഖ്യധൎമ്മം. ഇതു മൂലതത്വങ്ങളിൽനിന്നുള്ള വ്യതിചലനത്തിന്നു ത്വരിതഗതി കൂട്ടുകയും ചെയ്തു.

നരേന്ദ്രന്റെ കാലത്തു ബങ്കാളിൽ ബ്രാഹ്മമതം വളരെ പ്രബലമായിത്തന്നെയാണിരുന്നതു്. വിശ്വവിശ്രുതന്മാരായ മഹൎഷി ദേവേന്ദ്രനാഥടാഗോർ, കേശവചന്ദ്രസേനൻ എന്നി വർ അതിന്റെ നായകന്മാരായിരുന്നു. ഇവരുടെ പാണ്ഡി ത്യം പാശ്ചാത്യൎക്കുപോലും വിസ്മയാവഹമായിരുന്നു. അന്നു ബങ്കാളിലെ യുവാക്കന്മാരിൽ അധികഭാഗവും ഇതിലെ അംഗ ങ്ങളുമായിരുന്നു. മതവിഷയകമായ ചൎച്ചകളിൽ അത്യന്തം ശ്രദ്ധവെച്ചിരുന്ന നരേന്ദ്രനും അതിലെ ഒരംഗമായിച്ചേൎന്നു. ഈശ്വരവിശ്വാസത്തിലുള്ള പ്രത്യേകതകളൊന്നുമല്ല അദ്ദേ ഹത്തെ അതിലേക്കു മുഖ്യമായാകൎഷിച്ചതു്. സാമുദായികസ്വാ തന്ത്ര്യം അവിടെ സൎവ്വപ്രധാനമായിക്കണ്ടപ്പോൾ അതൊരു മുഖ്യഗുണമായി അദ്ദേഹം കണക്കാക്കി. മാമൂൽപ്രകാരമുള്ള വയെ മുഴുവനും കണ്ണടച്ചു വിശ്വസിക്കാതെ സ്വതന്ത്രമായി ചിന്താലോചിപ്പാനും അതു സഫലമാകുമെന്നു കണ്ടാൽ അ നുഷ്ഠിച്ചു ഫലിപ്പിക്കുവാനുമുള്ള സ്വാതന്ത്ര്യവും അതിൽക്കണ്ടു. ഇതും അദ്ദേഹത്തിന്നു വളരെ ആശ്വാസജനകമായിത്തോന്നി. ഇങ്ങിനെ നരേന്ദ്രൻ ബ്രഹ്മസമാജക്കാരനായിച്ചേൎന്ന വിവരം മാതാവിനോടും പറഞ്ഞു. തന്റെ മകന്റെ വിശ്വാസം വ ളരെ നല്ല സ്ഥാനത്തായിട്ടുണ്ടെന്നു് അവൾക്കു വിചാരമുണ്ടായിരു ന്നില്ല. എന്നാൽ നരേന്ദ്രൻ പരമാൎത്ഥിയാണെന്നും ഹൈന്ദ വധൎമ്മത്തിന്റെ യഥാൎത്ഥപ്രകൃതം സത്യാന്വേഷണത്തിൽ അ

ദ്ദേഹത്തിന്നു മനസ്സിലാകുമെന്നും അപ്പോൾ അതിൽനിന്നു പിൻമാറിക്കൊള്ളുമെന്നും അവർ തീർച്ചപ്പെടുത്തി. ക്രമത്തിൽ കാൎയ്യം അങ്ങിനെതന്നെ വന്നു കലാശിക്കയും ചെയ്തു. എന്നാൽ നരേന്ദ്രൻ പിന്നീടു വിവേകാനന്ദനായിത്തീൎന്നപ്പോൾ ബ്രഹ്മസമാജത്തെ പരിത്യജിക്കയല്ല ചെയ്തതു്. വാസ്തവത്തിൽ അദ്ദേഹം ഒന്നിനെയും പരിത്യജിച്ചില്ല. എല്ലാ മതങ്ങളേയും അംഗീകരിച്ചു. മതങ്ങളെല്ലാംതന്നെ സത്യത്തെ കണ്ടുപിടിപ്പാനുള്ള മാൎഗ്ഗങ്ങളാണെന്നും ചിലതു കുറച്ചധികം വളവുള്ളവയും മററു ചിലതു എളുപ്പമുള്ളവയുമാണെന്നല്ലാതെ സൂക്ഷ്മത്തിൽ അവയ്ക്കു തമ്മിൽ യാതൊരു ഭേദഗതിയുമില്ലെന്നായിരുന്നുവല്ലോ അദ്ദേഹത്തിൻെറ സിദ്ധാന്തം. പിന്നെയെന്തിന്നു ബ്രാഹ്മമതത്തെ പരിത്യജിക്കുന്നു. ഒരിക്കൽ ഒരു സ്നേഹിതൻ "നിങ്ങൾ ബ്രാഹ്മമതത്തെ ത്യജിച്ചുവോ?" എന്നു വിവേകാനന്ദസ്വാമികളോടു ചോദിക്കയുണ്ടായി. "ഇല്ല; ഞാൻ പരിത്യജിച്ചിട്ടില്ല" എന്നായിരുന്നു അദ്ദേഹം ഇതിന്നു കൊടുത്ത മറുപടി.

---

## ഒമ്പതാമദ്ധ്യായം

### നിങ്ങൾ ദൈവത്തെ കണ്ടിട്ടുണ്ടോ?

പരിശ്രമം, സ്ഥിരപരിശ്രമം, ഒരിക്കലും വിഫലമാകാറില്ല. അതൊരിക്കലല്ലെങ്കിൽ മറെറാരിക്കൽ സഫലമാകും. നരേന്ദ്രൻ ബ്രഹ്മസമാജാംഗമായിരുന്ന കാലമെല്ലാം അതിലെ ഗുരുക്കന്മാരുടെ നിൎദ്ദേശങ്ങളെ പൂൎണ്ണമായംഗീകരിക്കയും അവയെ അണുമാത്രംപോലും പിഴക്കാതെ അനുഷ്ഠിക്കയും ചെയ്തുവന്നു. ഇപ്പോൾ അദ്ദേഹം ഒരു ബാലനല്ല; ഒരു മനുഷ്യനാണു്. ഈ നിലയിൽ കേശവചന്ദ്രസേനനേയും മഹൎഷിദേവന്ദ്രനാഥടാഗോറിനേയും അദ്ദേഹം ബഹുമാനിച്ചുപോന്നു. അ

വരുടെ ഉദ്ദേശങ്ങൾ കളങ്കമില്ലാത്തവയും സ്വാർത്ഥരഹിതങ്ങളുമാണെന്നു് അദ്ദേഹത്തിന്നു പൂർണ്ണബോദ്ധ്യമുണ്ടായിരുന്നു. അവർ ലോകാനുഗ്രഹത്തിന്നുവേണ്ടിത്തന്നെ പണിയെടുക്കുന്നവരുമായിരുന്നു. ഇതിൽ എല്ലാംകൊണ്ടും പ്രാധാന്യം മഹർഷിക്കുതന്നെ കല്പിക്കാതെ തരമില്ല. അദ്ദേഹം അനല്പമായ സമ്പത്തിന്റെ അധിപതിയാണു്. എന്നിട്ടും അതൊക്കെ പരിത്യജിച്ചു കേവലം ഒരു സാധുവിന്റെ നിലയിൽ ഉപജീവനം കഴിച്ചുപോരുന്നു; ആദ്ധ്യാത്മികചിന്തയിൽത്തന്നെ നിരതനായി കാലം കഴിച്ചുവരുന്നുവെന്നാണു പറയേണ്ടതു്. മററു യാതൊരു കാര്യങ്ങളിലും ശ്രദ്ധിക്കുന്നതേയില്ല. കേശവചന്ദ്രസേനനെ ഉത്സാഹിപ്പിക്കയും അദ്ദേഹത്തിന്റെ മഹിമയെ സംരക്ഷിക്കുകയും ചെയ്യുന്നതു കൂടി ഇദ്ദേഹമായിരുന്നു. നരേന്ദ്രന്റെ എല്ലാവിധഭക്തിബഹുമാനങ്ങൾക്കും മഹർഷി പാത്രമായിരുന്നു. അദ്ദേഹം നരേന്ദ്രനേയും ഉള്ളഴിഞ്ഞു സ്നേഹിച്ചുപോന്നു. നരേന്ദ്രൻ ഒരു സാധാരണ ശിഷ്യനല്ലെന്നു മഹർഷിയും കരുതിയിരുന്നു. തരമുള്ള വിധത്തിലെല്ലാം അദ്ദേഹം നരേന്ദ്രനെ ആദ്ധ്യാത്മികവിഷയത്തിൽ മുമ്പോട്ടു നയിച്ചു. ധ്യാനത്തിന്റെ ഗുണങ്ങളേയും അതു നടത്തുന്നതിനുള്ള മാർഗ്ഗങ്ങളേയും ഉപദേശിച്ചു. നരേന്ദ്രൻ അങ്ങിനെതന്നെ അനുഷ്ഠിച്ചുമിരുന്നു. ധ്യാനത്തിൽ അദ്ദേഹം പതിവായി ഒരു ജ്യോതിസ്സു തന്റെ രണ്ടു കൺപുരികങ്ങളുടേയും മദ്ധ്യത്തിൽ വന്നു നിൽക്കുന്നതായി കണ്ടിരുന്നു. അതിന്റെ ദർശനം ഏതോ അനിർവ്വാച്യമായ ഒരു സുഖമുണ്ടാക്കുന്നതായും നരേന്ദ്രനു തോന്നി. എന്നാൽ ഇതുകൊണ്ടൊന്നും നരേന്ദ്രൻ തൃപ്തിപ്പെട്ടില്ല. അദ്ദേഹത്തിന്നു് ഈശ്വരൻ ഉണ്ടോ ഇല്ലയോ എന്ന ശങ്ക തീർന്നതുമില്ല. ഉണ്ടെങ്കിൽ ഒന്നു കണ്ടല്ലാതെ അടങ്ങുന്നതു ശരിയല്ലെന്നു തീർച്ചപ്പെടുത്തി. ഇങ്ങിനെയുള്ള വിചാരങ്ങൾക്കു ക്രമത്തിൽ ശക്തികൂടി. മററൊന്നും ഉള്ളിൽ കടക്കാതെയായി. തലച്ചോറു ചുട്ടുപഴുത്തതുപോലെ തോന്നി. ആകപ്പാടെ നരേന്ദ്രൻ ഒരു ഭ്രാന്തന്റെ

കൂട്ടത്തിലായി. ഒരു ദിവസം മഹർഷിയുടെ തപോമന്ദിരത്തിലേയ്ക്കോടിച്ചെന്നു. വാതിൽ ഉച്ചത്തിൽ ഒച്ചപൊങ്ങത്തക്കവണ്ണം ഉന്തിത്തുറന്നു് അകത്തു കടന്നു. മഹർഷി ധ്യാനത്തിലിരിക്കയായിരുന്നു. ശബ്ദം കേട്ടു് അദ്ദേഹം സമാധിയുണർന്നു നോക്കിയപ്പോൾ മുമ്പിൽക്കണ്ടതു് അസ്വസ്ഥനായി നിൽക്കുന്ന നരേന്ദ്രനെയായിരുന്നു. നരേന്ദ്രൻ മഹർഷിയോടു യാതൊരു കുസലുമില്ലാതെ "മഹാശയാ! നിങ്ങൾ ദൈവത്തെക്കണ്ടിട്ടുണ്ടോ" എന്നു ചോദിച്ചു. മഹർഷി ഇരുന്നദിക്കിൽനിന്നൊന്നു ഞെട്ടിപ്പോയി. ശബ്ദത്തിന്റെ കാഠിന്യംകൊണ്ടല്ല; അതിലടങ്ങിയ തത്വത്തിന്റെ കാഠിന്യം നിമിത്തം. അദ്ദേഹം മറുപടി പറവാൻ ഒന്നു രണ്ടു പ്രാവശ്യം ചുണ്ടനക്കി. ഒച്ച പൊങ്ങിയില്ല. ഒടുവിൽ "കുട്ടി! നിനക്കു് ഒരു യോഗിയുടെ കണ്ണുകളുണ്ടു്" എന്നു മാത്രം പറഞ്ഞു. നരേന്ദ്രൻ പിന്നീടവിടെ അധികനേരം നിന്നില്ല. മഹർഷിയെ വന്ദിച്ചു് അവിടെ നിന്നു പോന്നു. ഈ സംഭവത്തിനു ശേഷം നരേന്ദ്രൻ ഭ്രാന്തനെപ്പോലെയല്ല ഭ്രാന്തൻതന്നെയായി എന്നു പറയാം. പുസ്തകങ്ങളിൽ മുഴുവൻ തിരഞ്ഞിട്ടും ദൈവത്തെക്കണ്ടില്ല. മഹാശയനായ മഹർഷിയോടു ചോദിച്ചിട്ടും ഒരു വിവരവും മനസ്സിലായില്ല. 'ഇനി എന്തുവേണ്ടു ആരോടു ചോദിക്കേണ്ടു എവിടെപ്പോകേണ്ടു' എന്നൊന്നും വിചാരമില്ലാതെ കുഴങ്ങി. ഈ അവസരത്തിൽ ദക്ഷിണേശ്വരത്തിലെ യോഗിശ്രേഷ്ഠന്റെ നാമം ഓർമ്മയിൽ വന്നു. അദ്ദേഹത്തോടു ചോദിച്ചുനോക്കാമെന്നുവെച്ചു. അങ്ങോട്ടു പുറപ്പെട്ട സമയം 'നരൻ എങ്ങോട്ടാണു പോകുന്ന'തെന്നു മാതാവു ചോദിച്ചപ്പോൾ ഒട്ടും സംശയിക്കാതെ കാര്യം പറഞ്ഞു. എന്നാൽ ഭുവനേശ്വരിമാതാവു 'ശ്രീരാമകൃഷ്ണദേവൻ' എന്നു കേട്ടപ്പോൾ ഒന്നു ഞെട്ടി. എങ്കിലും തൽക്കാലം ഒന്നും പുറത്തു പറയാതെ എല്ലാം ഈശ്വരപാദങ്ങളിൽ സമർപ്പിച്ചു സമാധാനിക്കയും ചെയ്തു.

നരേന്ദ്രൻ ദക്ഷിണേശ്വരത്തിലേക്കു പുറപ്പെട്ടോടി. ശ്രീ

രാമകൃഷ്ണദേവൻ അവിടെത്തന്നെ ഇരിപ്പുണ്ടായിരുന്നു. അദ്ദേഹത്തിന്റെ മുമ്പിൽച്ചെന്നു വന്ദിച്ചു മുമ്പു മഹർഷിയോടു ചോദിച്ച ചോദ്യംതന്നെ ആവർത്തിച്ചു. 'സ്വാമി! സ്വാമി! അങ്ങുന്നു ദൈവത്തെക്കണ്ടിട്ടുണ്ടോ' ശ്രീരാമകൃഷ്ണദേവൻ ബ്രഹ്മാനന്ദാനുഭൂതിയുടെ പ്രശാന്തഭാവം സ്ഫുരിക്കുന്ന നേത്രങ്ങൾ നരേന്ദ്രന്റെ മുഖത്തു ഒരു മന്ദഹാസത്തോടുകൂടിയർപ്പിച്ച് 'ഉവ്വ് മകനേ! ഞാൻ ദൈവത്തെക്കണ്ടിട്ടുണ്ട്. ഞാൻ നിന്നെ എന്റെ മുമ്പിൽക്കാണുംപോലെതന്നെ പരമാത്മാവായി അദ്ദേഹത്തെയും കാണുന്നു. അദ്ദേഹത്തെ കുറേക്കൂടി ആന്തരമായിക്കാണുന്നുവെന്നുമാത്രമേ വിശേഷമുള്ളൂ. അദ്ദേഹത്തെ നിനക്കു കാണിച്ചു തരുവാനും എനിക്കു സാധിക്കും.' എന്നു മറുപടി പറഞ്ഞു. നരേന്ദ്രന്റെ സന്തോഷത്തിനതിരില്ലാതായി. അദ്ദേഹം കൃതാത്മന്മാരിൽവെച്ചു കൃതാത്മനായി. സന്തോഷാധിക്യത്താൽ വാക്കുമുട്ടി. കണ്ണുകളിൽനിന്നു് ആനന്ദബാഷ്പം ധാരധാരയായൊഴുകി. ഹാ! ഇതിൽക്കവിഞ്ഞെന്തൊന്നാണു വേണ്ടതു്. ഇതാ ദൈവത്തെക്കണ്ട ഒരു സിദ്ധയോഗി മുമ്പിലിരിക്കുന്നു. താൻ ദൈവത്തെ പ്രത്യക്ഷമായി കണ്ടിട്ടുണ്ടെന്നും നരേന്ദ്രനു കാണിച്ചു കൊടുക്കാമെന്നും പറയുന്നു. നരേന്ദ്രൻ അദ്ദേഹത്തിന്റെ പാദങ്ങളിൽ നമസ്കരിച്ചു. ധന്യധന്യമായ ഒരു ജീവിതം നയിപ്പാൻ തുടങ്ങുകയും ചെയ്തു.

ഓം ശാന്തിഃ ശാന്തിഃ



# പത്താമദ്ധ്യായം

## ദക്ഷിണേശ്വരത്തിലെ യോഗി

കൽക്കത്തയിൽനിന്നു സുമാർ മൂന്നുനാഴിക ദൂരത്തു ഗംഗാതീരത്തിലാണു് വിശ്രുതമായ ദക്ഷിണേശ്വരത്തിലെ കാളീ

ക്ഷേത്രം സ്ഥിതിചെയ്യുന്നതു്. റാണിരാജാമണി എന്ന പേരിൽ അറിയപ്പെടുന്ന ഒരു മഹതി അവിടെ ആ മഹാക്ഷേത്രം പണിയിക്കയും അതിലെ ചിലവിന്നുവേണ്ടുന്ന ഭൂസ്വത്തുകൾ നീക്കിവെക്കുകയും ചെയ്തിട്ടു ഇപ്പോഴെയ്ക്കും കൊല്ലം കുറെക്കഴിഞ്ഞിരിക്കുന്നു. ബങ്കാളത്തിലെ പ്രസിദ്ധപ്പെട്ട ഒരു മഹതിയായ രാജാമണിയുടെ നാമധേയം ഈ ക്ഷേത്രത്തോടു സംഘടിക്കയാൽ ഇന്ത്യയുടെ ചരിത്രത്തിൽനിന്നു് എന്നും മാഞ്ഞുപോകാത്തവിധം ഉറച്ചിട്ടുണ്ടു്. വാസ്തവത്തിൽ അവർ അതിനൎഹയുമാണു്. റാണി എന്നപേർ അവൾക്കു കുട്ടിക്കാലത്തു പിതാവു നൽകിയതായിരുന്നു. ബങ്കാളത്തിലെ സ്ത്രീകളുടെകൂട്ടത്തിൽ അവർ പിൻകാലങ്ങളിൽ ഒരു 'റാണി'യായ്ത്തന്നെ പ്രകാശിച്ചപ്പോൾ ആ പേരിന്റെ ഔചിത്യം എല്ലാവരും പ്രശംസിച്ചുപോന്നു. തന്റെ അധീനത്തിലുണ്ടായിരുന്ന അനല്പമായ സമ്പത്തു മുഴുവനും റാണി പൊതുജനങ്ങളുടെ—പ്രത്യേകിച്ചും സാധുക്കളുടെ—നന്മയ്ക്കുവേണ്ടി ചിലവുചെയ്തുപോന്നു. ഗംഗാതീരത്തിലെ മുക്കുവരുടെ ഉപയോഗത്തിന്നായി അവർ അനവധി ഭൂസ്വത്തു ജന്മഭോഗമൊഴിവാക്കി ദാനം ചെയ്തിട്ടുണ്ടു. ഇതു നിമിത്തം ആ ദിക്കിലെ അധഃകൃതർ റാണിയുടെ പേർ സാക്ഷാൽ മഹേശ്വരിയുടെ നാമധേയംപോലെ പരിശുദ്ധമായി ഇന്നും കരുതിപ്പോരുന്നു. ബ്രാഹ്മണൎക്കു ഭക്ഷണം കൊടുപ്പാനായി അവർ ഏൎപ്പെടുത്തീട്ടുള്ള ഊട്ടുപുരകളും മററു പല ധൎമ്മസ്ഥാപനങ്ങളും ഇപ്പോഴും പ്രശസ്തരീതിയിൽ നടന്നുപോരുന്നുണ്ടു്. ഇവരുടെ ദക്ഷിണേശ്വരക്ഷേത്രത്തിലെ ഒരു ശാന്തിക്കാരനായിരുന്നു ശ്രീരാമകൃഷ്ണപരമഹംസദേവൻ.

പരമഹംസൻ കൽക്കത്തയിൽനിന്നു കുറെ അകലെ ഒരു കുഗ്രാമത്തിൽ ഉൽകൃഷ്ടബ്രാഹ്മണകുലത്തിൽ 1834 ഫെബ്രുവരി 20-ാംനു ജനിച്ചു. മാതാപിതാക്കന്മാർ ദാരിദ്ര്യത്തിൽക്കിടന്നു കുഴങ്ങുന്നവരായിരുന്നതിനാൽ പുത്രന്നു പറയത്തക്ക വിദ്യാഭ്യാസമൊന്നും നൽകുവാൻ സാധിച്ചില്ല. എഴുതുവാനും

വായിപ്പാനുംതന്നേ ഈ ബ്രാഹ്മണകുമാരനു വേണ്ടുംവണ്ണം വശമായിരുന്നില്ല. പിതാവു് ഒരു വിഷ്ണുഭക്തനും ശ്രീരാമപൂജയിൽ വളരെ നിഷ്ഠയുള്ള ഒരാളുമായിരുന്നു. മകനും ഈ സ്വഭാവങ്ങളെല്ലാം അച്ഛനിൽനിന്നു നന്നെ ചെറുപ്പത്തിൽത്തന്നെ സ്വീകരിച്ചു. പത്തുപതിനൊന്നു വയസ്സായപ്പോഴെയ്ക്കും ഒരുത്തമഭക്തന്നു വേണ്ടുന്ന ഗുണങ്ങളെല്ലാം അദ്ദേഹത്തിൽ സ്വയം പ്രകാശിച്ചുതുടങ്ങി. ഭഗവന്നാമം വല്ലവരും ജപിച്ചു കേട്ടാൽ ഈ ബാലൻ ആനന്ദംകൊണ്ടു മതിമറക്കും. സ്തോത്രങ്ങളോ കീർത്തനങ്ങളൊ ചൊല്ലിക്കേട്ടാൽ നൃത്തംവെപ്പാൻ തുടങ്ങുകയായി. സാധാരണന്മാർ ഇതൊക്കെ വെറും കുട്ടിക്കളികളായിട്ടേ കരുതിയിരുന്നുള്ളുവെങ്കിലും, ഗ്രാമത്തിലെ വൃദ്ധന്മാരിൽപ്പലരും ഇദ്ദേഹത്തിന്റെ ഭാവിയെക്കുറിച്ചു പ്രശംസിക്കയും ബഹുമാനിക്കയും ചെയ്തുപോന്നു. ഏകദേശം പതിനെട്ടു വയസ്സാകുന്നതുവരെയും ഇങ്ങിനെ കഴിഞ്ഞു. അക്കാലത്തു് ഈ ബ്രാഹ്മണൻ അദ്ദേഹത്തിന്റെ ജ്യേഷ്ഠൻ മുഖാന്തരം ദക്ഷിണേശ്വരക്ഷേത്രത്തിൽ ശാന്തിക്കാരനായി നിയമിക്കപ്പെട്ടു. കുറേക്കാലം പൂജമുതലായവയെല്ലാം ക്രമമായി നടത്തിപ്പോന്നുവെങ്കിലും ക്രമേണ അതിലൊക്കെ അനാസ്ഥയും അമാന്തവും കണ്ടുതുടങ്ങി. കാളീമാതാവിലുള്ള അദ്ദേഹത്തിന്റെ ഭക്തിയും ശ്രദ്ധയും മുഴുവനും ആഭ്യന്തരമായി. മാതാവിന്നു തന്റെ അച്ചനകൊണ്ടു തൃപ്തിവരുന്നുണ്ടോ? ഉണ്ടെങ്കിൽ അതിന്റെ അടയാളം വല്ലതും ദൃഷ്ടാന്തമായി കാണേണ്ടതല്ലേ? എന്നും മററുമുള്ള ചിന്തകൾ അദ്ദേഹത്തെ രാവും പകലും അലട്ടിക്കൊണ്ടിരുന്നു. ഊണും ഉറക്കവുമെല്ലാം ക്രമേണ കുറഞ്ഞുകുറഞ്ഞു് ഒടുവിൽ തീരെ ഇല്ലാതായി. അദ്ദേഹം "മാ! മാ!" എന്നു വിളിച്ചു കണ്ണീരൊലിപ്പിച്ചു കരഞ്ഞുകൊണ്ടു സദായ്പ്പോഴും അങ്ങുമിങ്ങും ഓടിനടക്കുകയായി. പലരും ഇതുകണ്ടു് ശാന്തിക്കാരന്നു ഭ്രാന്താണെന്നു വിചാരിച്ചുപ്പെട്ടുതുടങ്ങി. എന്നാൽ റാണി രാജാമണി

യുടെ ജാമാതാവായി മധുരബാബു എന്നൊരാളുണ്ടായിരുന്നു. അദ്ദേഹം ഈ ഭ്രാന്തിന്റെ യഥാൎത്ഥം മനസ്സിലാക്കി. ഏതെങ്കിലും ഒരു വിഷയത്തിൽ ഔത്സുക്യം മുഴുത്ത് അത്യാഗ്രഹമായി പ്പരിണമിച്ചു മറെറാരുകാൎയ്യത്തിലും ശ്രദ്ധയില്ലാതെതീൎന്നിട്ടുള്ള മനുഷ്യന്റെ നടപടികൾ ഒരു ഭ്രാന്തന്റെ സമ്പ്രദായത്തോടു വളരെസാദൃശ്യമുള്ളതായിരിക്കും. ചിലപ്പോൾ അതു നാം യഥാൎത്ഥഭ്രാന്തായിത്തന്നേ വിചാരിക്കയും ചെയ്യാറുണ്ട്. ശ്രീരാമകൃഷ്ണന്റെ ഭ്രാന്ത് കേവലം ആദ്ധ്യാത്മികമായിരുന്നു. മനുഷ്യജന്മത്തിന്റെ പരമമായ ഫലസിദ്ധിയിൽ അദ്ദേഹത്തിന്റെ ആത്മാവും ബുദ്ധിയും ഒരുപോലെ പ്രവേശിച്ചിരിക്കുന്നു. എന്നാൽ അതിന്റെ സാക്ഷാൽക്കാരം സിദ്ധിച്ചിട്ടുമില്ല. ഈ നിലയിൽ ഉള്ളശക്തിയൊക്കെ പ്രയോഗിച്ചു പ്രതിബന്ധങ്ങളോടു മല്ലടിച്ചു നാലുപുറവും നോക്കാതെ പ്രാപ്യസ്ഥാനത്തിലേയ്ക്കു കുതിക്കുന്ന ആദ്ധ്യാത്മികപ്രവൃത്തിയുടെ തീവ്രപരാക്രമമാണ് അവു കണ്ടിരുന്നതു്.

പരമഹംസദേവന്റെ ബന്ധുക്കളും കുടുംബങ്ങളും ഈ വൎത്തമാനം കേട്ടു വല്ലാതെ വ്യസനിച്ചു. അദ്ദേഹത്തെക്കൊണ്ടു വിവാഹംചെയ്യിച്ചാൽ ഈ ബുദ്ധിഭ്രമത്തിന്നു ശാന്തികിട്ടുമെന്നാണ് അവർ തീൎച്ചയാക്കിയതു്. ലോകത്തോടുള്ള ബന്ധംവിട്ടു പൊങ്ങുവാൻ തുടങ്ങുന്ന ബുദ്ധിയെ വീണ്ടും ചോട്ടിലേയ്ക്കുതന്നെ കൊണ്ടുവന്നു പ്രപഞ്ചത്തോടു കൂട്ടിക്കെട്ടുവാൻ സാധിച്ചാൽ അതു സ്വസ്ഥാനത്തിരുന്നുകൊള്ളുമെന്നതു ശരിതന്നെ. ഏതായാലും അവരുടെയെല്ലാം നിൎബ്ബന്ധത്തിന്നു കീഴ്പ്പെട്ടു് അദ്ദേഹം ഒരു ബാലികയെ വിവാഹംചെയ്തു. വധു കേവലം ബാലയായതിനാൽ നാട്ടുനടപടിപ്രകാരം അവരെ പിതൃഗൃഹത്തിൽത്തന്നെ പാൎപ്പിച്ചു പരമഹംസദേവൻ ദക്ഷിണേശ്വരത്തിലേയ്ക്കുതന്നേ പോന്നു് ആ ക്ഷേത്രത്തിന്നു സമീപം ഒരുപൎണ്ണശാലയുണ്ടാക്കി അതിലിരുന്നു സമാധി പരിശീലിച്ചുതുടങ്ങി. ബാഹ്യപ്രപഞ്ചം അദ്ദേഹത്തിന്നു കേവലം

ശൂന്യമായി കാണത്തക്ക ചേഷ്ടകളൊന്നുമില്ലാതായി. വിചാരം, വികാരം, പ്രവൃത്തി എന്നിവയെല്ലാം അന്തർമ്മുഖമായി ആത്മാവിൽത്തന്നെ ലയിക്കയും ചെയ്തു. ഇങ്ങിനെ ആറുമാസക്കാലം ഇടവിടാതെ ധ്യാനത്തിലിരുന്നു. 'ഹ്രിദൊയി' എന്ന ഒരു സംബന്ധി അക്കാലത്തു പരമഹംസന്റെ പരിചാരകനായി നിയമിക്കപ്പെട്ടിരുന്നു. അദ്ദേഹം ഗുരുവിന്റെ ദേഹസംരക്ഷണത്തിന്നു കഴിയുന്നതെല്ലാം ചെയ്തുപോന്നു. ഭക്ഷണം വായ് പൊളിപ്പിച്ചു ഉള്ളിലേയ്ക്കു ചെലുത്തുകയാണ് ചെയ്തിരുന്നത്. സ്വപ്നത്തിൽ പിച്ചും പേയും പറയുന്നകൂട്ടത്തിൽ അദ്ദേഹം എന്തൊക്കെയോ ഇടയ്ക്കു പറയാറുണ്ടായിരുന്നു. ആത്മാനന്ദാനുഭൂതിയിൽ അദ്ദേഹത്തിന്ന് അപ്പപ്പോഴുണ്ടായിരുന്ന അനുഭവങ്ങളായിരുന്നു വാസ്തവത്തിൽ ആ വാക്കുകളിൽ അടങ്ങിയിരുന്ന സംഗതികൾ. കുറേക്കഴിഞ്ഞപ്പോഴേക്കും തലമുടിമുഴുവനും നീണ്ടു ജടപിടിച്ചു. മുഖത്ത് ഏതോ അവാച്യമായ ഒരു ശോഭ പരിസ്ഫുരിച്ചു. നേത്രങ്ങൾ അഗ്നിജ്വാലപോലെ തേജോമയങ്ങളായി. ഇക്കാലത്തു അനേകം സന്ന്യാസികളും യോഗികളും അദ്ദേഹത്തെ സന്ദർശിച്ചുകൊണ്ടിരുന്നു.

ഇങ്ങിനെ ക്രമപ്രവൃദ്ധമായ സമാധിയോടുകൂടിയിരിക്കുമ്പോൾ പരമഹംസന്നു അപായകരമായ ഒരു പനി വന്നുപെട്ടു. യാതൊരൌഷധവും അതിന്നു ഫലിക്കാതെ കാര്യംമഹാവിഷമതയിലായി. സ്വതേ, ബലിഷ്ഠമായ ശരീരം ഒരു വെറും അസ്ഥിക്കൂടമായിത്തീർന്നു മുഖം വല്ലാതെ ദയനീയമായി. നേത്രങ്ങളിൽ മാത്രം ഒരു ദിവ്യചൈതന്യം അപ്പോഴും വിളയാടിക്കൊണ്ടിരുന്നു. ഇങ്ങിനെ രോഗസ്ഥിതി വളരെ വൈഷമ്യത്തിലായിരിയ്ക്കെ ഒരു സന്ന്യാസിനി യദൃച്ഛയാ അവിടെവന്നുചേർന്നു. സൌന്ദര്യത്തെക്കുറിച്ചുള്ള എല്ലാ അഭിമാനവും ആ മഹതി കൈവിട്ടിരുന്നുവെങ്കിലും ജന്മസിദ്ധമായ ആ വസ്തു അവരെ അന്നോ വെടിഞ്ഞിരുന്നില്ല. കാവിവസ്ത്രങ്ങളിൽക്കൂടി സ്ഫടികക്കട്ടിപിറി

ക്കുന്ന ദീപശിഖപോലെ പ്രശോഭിച്ചുകൊണ്ടിരുന്ന അവരുടെ അംഗലാവണ്യം ആരെയും അതിശയിപ്പിക്കുന്നതായിരുന്നു. അവരുടെ നോക്കും വാക്കും എന്നുവേണ്ട അംഗചലനങ്ങൾപോലും മനുഷ്യലോകത്തിനാകെ ഒരനുഗ്രഹമായിത്തോന്നി. ഈ സിദ്ധ ശ്രീരാമകൃഷ്ണദേവനെ കണ്ടു. അദ്ദേഹത്തിന്റെ താൽക്കാലികസ്ഥിതി മുഴുവനും അവൾക്കു മനസ്സിലായി. മധുരബാബുവിന്റെ അപേക്ഷപ്രകാരം അവർതന്നെ ഒരു ശുശ്രൂഷകിയുടെ നിലയിൽ അദ്ദേഹത്തെ പരിചരിച്ചുതുടങ്ങി. 'ബ്രാഹ്മണി' എന്ന പേരിലാണ് അവരെ എല്ലാവരും അറിഞ്ഞിരുന്നതു്. ശ്രീരാമകൃഷ്ണദേവന്റെ രോഗം അദ്ദേഹത്തിൽ മാത്രാതീതമായി വർദ്ധിച്ചുവരുന്ന ഭക്തിയുടെ തള്ളിച്ച വഹിക്കുവാനുള്ള ശക്തി ദേഹത്തിനില്ലായ്കയാൽ വന്നിട്ടുള്ളതാണെന്നായിരുന്നു അവരുടെ അഭിപ്രായം. ഉയരംകുറഞ്ഞ കുടിലിൽക്കടുങ്ങിയ ആനയുടെ ദേഹം ഉള്ളിലൊതുങ്ങാതെ കുടിലിന്റെ ഭാഗങ്ങൾ തകൎന്നു പൊളിഞ്ഞുപോകുന്നപോലെ ആദ്ധ്യാത്മികമായി വർദ്ധിച്ചുവരുന്ന ഓജസ്സ് അതിന്നു നില്ക്കുവാൻതക്കവണ്ണം ഇടംകിട്ടുവാനായി ദേഹത്തെ തകൎക്കുകയായിരുന്നുവത്രേ. ആത്മചൈതന്യമാകുന്ന അഗ്നിയുടെ ജ്വലനം അത്രയും തീവ്രമായിരുന്നുവെന്നു താല്പൎയ്യം. ഏതായാലും ഈ രോഗം പുതുതായിരുന്നില്ല. അതിരില്ലാത്ത ഭക്തിയോടുകൂടി ആത്മദ്ധ്യാനത്തിനു പുറപ്പെടുന്നവരിൽ ചിലൎക്കെങ്കിലും ഇതു മുമ്പും സംഭവിച്ചിട്ടുകൊണ്ടോ അല്ലെങ്കിൽ അങ്ങിനെ പിടിപെടുക്കുമെന്നു ദിവ്യദൃഷ്ടികൊണ്ടു കണ്ടറിഞ്ഞതിനാലോ ഏതായാലും വേണ്ടതില്ല, യോഗശാസ്ത്രകാരജ്ഞന്മാർ അതിന്നു ചില പ്രതിവിധികൾ കല്പിച്ചിട്ടുണ്ട്. നമ്മുടെ ബ്രാഹ്മണി അവയെല്ലാം ധരിച്ചുവെക്കുകയും ചെയ്തിരുന്നു. അവർ ശാസ്ത്രോക്തമായ ഔഷധപ്രയോഗങ്ങളും മററു ചികിത്സകളും ക്രമത്തിൽ ആരംഭിച്ചു. അവയുടെ പരിശീലനത്താൽ രോഗത്തിന്നു കുറവും കണ്ടുതുടങ്ങി. ക്രമേണ ദീനം തീരെ സുഖപ്പെട്ടു. രോഗം തീ

രെ മാറിയതോടുകൂടി സമാധിയും ഭേദിച്ചു. ശ്രീരാമകൃഷ്ണദേവന് ഇതു വളരെ സങ്കടകരമായിത്തോന്നി. എന്നാൽ ബ്രാഹ്മണി അദ്ദേഹത്തെ പറഞ്ഞു ധൈര്യപ്പെടുത്തുകയും കാളീഭജനവിധികളെസ്സംബന്ധിച്ച ചില പുതിയ ഉപദേശങ്ങൾ നൽകുകയും ചെയ്തു. ഈ കാര്യങ്ങളെല്ലാം നിർവ്വഹിച്ചുകഴിഞ്ഞതിൽപ്പിന്നെ ബ്രാഹ്മണിയെ ആ ദിക്കിലെങ്ങും കണ്ടിട്ടില്ല. അവർ ഈശ്വരാജ്ഞനിമിത്തം അവിടെ തൽക്കാലം വന്ന ഒരു സിദ്ധയോഗിനിയോ അതോ ഭക്തരക്ഷണാർത്ഥം ബ്രാഹ്മണിയായി അവതരിച്ച സാക്ഷാൽ മഹേശ്വരിതന്നെയോ എന്നു സൂക്ഷ്മമായി അറിവാൻ ആർക്കും സാധിച്ചിട്ടുമില്ല.

ബ്രാഹ്മണി പിരിഞ്ഞുപോയതോടുകൂടി പരമഹംസന്റെ അവസ്ഥയ്ക്കു ചില മാററങ്ങളുണ്ടായി. അദ്ദേഹത്തിന്റെ ഹൃദയം തെളിഞ്ഞു. നിസ്സീമമായ ശക്തിയോടുകൂടി മുമ്പേ ഉദിച്ചിരുന്ന ആദ്ധ്യാത്മികശക്തി അതിന്റെ പ്രാചുര്യസ്ഥാനത്തിലെത്തി. അവിടെ അതിനു സ്ഥിരപ്രതിഷ്ഠ ലഭിച്ചു. ശ്രീരാമകൃഷ്ണദേവൻ സിദ്ധപുരുഷനമായി. പിന്നീടു ഭിന്നമാർഗ്ഗങ്ങളോടുകൂടിയ മതസിദ്ധാന്തങ്ങളെ അനുഭവപ്പെടുത്തുവാനാണ് തുടങ്ങിയതു്. ഇതിൽ അദ്വൈതം, വിശിഷ്ടാദ്വൈതം, ദ്വൈതാദ്വൈതം മുതലായ ഹിന്തുക്കളുടെ വിഭിന്നമതങ്ങൾ മാത്രമല്ല, ക്രിസ്തുമതം, മുഹമ്മദുമതം, സൌരാഷ്ട്രമതം മുതലായവപോലും അദ്ദേഹത്തിന്റെ ശ്രദ്ധയ്ക്കു വിഷയമായി. അവയിലെല്ലാം ഒരുപോലെയുള്ള അനുഭവജ്ഞാനം അദ്ദേഹം സമ്പാദിക്കയും ചെയ്തു. ഇതിൽ വേദാന്തമതം മാത്രം ഒരു ഗുരുമുഖേന പഠിക്കയുണ്ടായി. തോടാപുരി എന്ന പേരിൽ പ്രസിദ്ധനായ 'അവധൂത'നായിരുന്നു ഈ വിഷയത്തിൽ പരമഹംസന്റെ ഗുരു. അദ്ദേഹം വെയിലും മഞ്ഞും മഴയും ഒന്നും വിലവെയ്ക്കാതെ ദിഗംബരനായി യദൃച്ഛയാ കയ്യിൽക്കിട്ടുന്നതു മാത്രം ഭക്ഷിച്ചുകൊണ്ടു് കാലദേശാദികളെക്കുറിച്ച യാതൊന്നും ചിന്തിക്കാതെ സഞ്ചരിക്കുന്നകാലത്തു് 'ബങ്കാളത്തിൽ

ലോക. അവിടെ സ്വല്പം പ്രവൃത്തിയുണ്ടു്. അവിടെ അങ്ങയുടെ സഹായമാവശ്യപ്പെടുന്ന ഒരു ജീവിയുണ്ടു്" എന്നൊരാജ്ഞ അദ്ദേഹത്തിന്റെ ശ്രവണത്തിൽ സൂക്ഷ്മമായി മുഴങ്ങി. സിദ്ധന്മാൎക്കുമാത്രം അപ്പപ്പോൾ കേൾക്കാവുന്ന ആ നാദത്തെ അദ്ദേഹം ബഹുമാനിച്ചു. ഉടനെ ദക്ഷിണേശ്വരത്തിലേക്കു തിരിച്ചു. അവിടെ പരമഹംസൻ അപ്പോൾ ആത്മധ്യാനത്തിന്റെ പരമകാഷ്ഠയിൽ പ്രവേശിച്ചിരിക്കയായിരുന്നു. "ഇരുപത്തൊന്നു ദിവസം തുടൎച്ചയായി ആ നിലയിൽ സമാധിഭേദിയ്ക്കാതെയിരിക്കുന്നപക്ഷം ആത്മാവു ദേഹംവിട്ടു നിത്യനിൎവ്വാണം പ്രാപിക്കും." എന്നു യോഗശാസ്ത്രം വിധിച്ചിട്ടുള്ള ആ ഉൽകൃഷ്ടസമാധിയിലാണു് അപ്പോൾ ശ്രീരാമകൃഷ്ണദേവൻ വൎത്തിച്ചിരുന്നതു്. തോടാപുരി താൻതന്നെ തിരഞ്ഞെടുത്ത ശിഷ്യന്റെ അവസ്ഥ കണ്ടു പരമസന്തുഷ്ടനായി. വേദാന്തത്തിൽ അദ്ദേഹത്തിനു വേണ്ടുന്ന ഉപദേശങ്ങളെല്ലാം നൽകി തോടാപുരി മൂന്നുദിവസത്തിലധികം ഒരുദിക്കിൽ താമസിക്കയില്ലെന്നാ വ്രതത്തോടുകൂടിയ ഒരാളായിരുന്നുവെങ്കിലും, ദക്ഷിണേശ്വരത്തിൽ ഏതാനുംമാസങ്ങൾതന്നെ കഴിച്ചുകൂട്ടി. തോടാപുരി വേദാന്തവിഷയത്തിൽ വേണ്ടുന്ന സിദ്ധികൾ സമ്പാദിപ്പാൻ നാല്പതുസംവത്സരം മുഴുവനും നിരന്തരപരിശ്രമം ചെയ്യേണ്ടിവന്നിരുന്നു. ശ്രീരാമകൃഷ്ണദേവൻ മാതാവിന്റെ അനുമതിയോടുകൂടി വെറും മൂന്നുദിവസംകൊണ്ടുമാത്രം അതിന്റെ പരമാവധിയിലെത്തി. തോടാപുരിക്കു് ആദ്യത്തിൽ ഇതു വിശ്വാസമായില്ല. നിൎവ്വികല്പസമാധിയിൽ പ്രവേശിച്ച പരമഹംസനെ പരീക്ഷിപ്പാനായി അദ്ദേഹം കഠിനമായ ദേഹദണ്ഡങ്ങൾ ഏല്പിച്ചുനോക്കി. പക്ഷേ അതുകൊണ്ടൊന്നും യാതൊരു ഫലവുമുണ്ടായില്ല. അദ്ദേഹം വാസ്തവമായ സമാധിയെത്തന്നേ പ്രാപിച്ചിരുന്നു.

അദ്ദേഹത്തിന്റെ പത്നിയ്ക്കു് അപ്പോഴെയ്ക്കും പ്രായപൂൎത്തി വന്നിരുന്നു. അവർ തന്റെ ഭൎത്താവിന്റെ വൎത്ത

മാനംകേട്ടു വ്യസനാകുലയായി അദ്ദേഹത്തെ കാണ്മാൻ കാൽനടയായി പുറപ്പെട്ടു. ദക്ഷിണേശ്വരത്തിൽവെച്ചു അവർ തമ്മിൽ കണ്ട ഉടനെ പരമഹംസദേവൻ 'മാതാവേ!' എന്നു വിളിച്ചുകൊണ്ടു് അവരുടെ കാൽക്കൽ സാഷ്ടാംഗനമസ്കാരം ചെയ്കയാണുണ്ടായതു്. ആ മഹതിക്കു തന്റെ ഭർത്താവിന്റെ സ്ഥിതി മനസ്സിലായി. അവർ അദ്ദേഹത്തിന്റെ ഒരു ശിഷ്യയായി സമീപത്തു താമസിച്ചു് ആത്മവിദ്യകളഭ്യസിക്കയും ഗുരുശുശ്രൂഷ നടത്തുകയും ചെയ്തുപോന്നു. മയാവതി എന്ന പേരിൽ ഗുരുദേവന്റെ ശിഷ്യന്മാർ ഇവരെ പിന്നീടു വളരെ ഭക്തിപൂർവ്വം ഉപചരിച്ചുപോന്നു. 'മായാവതി' എന്ന മഠം അവരുടെ സ്മാരകമായി സ്ഥാപിക്കുകയും ചെയ്തിട്ടുണ്ടു്.

ശ്രീരാമകൃഷ്ണദേവന്റെ ആദ്ധ്യാത്മികപരിശ്രമങ്ങൾ ഇങ്ങിനെ പരിപൂർണ്ണമായി. എന്നാൽ തോടാപുരി അതേവരേയും സഗുണനായ ഈശ്വരനിൽ വിശ്വസിച്ചിരുന്നില്ല. രാമകൃഷ്ണദേവനോടുള്ള സംസർഗ്ഗംനിമിത്തം ആ വിശ്വാസം അദ്ദേഹത്തിനുണ്ടായിത്തീർന്നുവെന്നുമാത്രമല്ല, സഗുണോപാസനയിൽ അദ്ദേഹം പരമഹംസനെ ഗുരുവായി വരിച്ചു വേണ്ടുന്ന സിദ്ധികൾ സമ്പാദിക്കുകയും ചെയ്തു. രാമകൃഷ്ണദേവൻ ഇതിൽപ്പിന്നെയാണു് മുൻപറഞ്ഞതുപോലെ മതാന്തരജ്ഞാനം സമ്പാദിപ്പാൻ പുറപ്പെട്ടതു്. അദ്ദേഹം മുഹമ്മദനും ക്രിസ്ത്യനുമായി 'അല്ല'യേയും ക്രിസ്തുവിനേയും ദർശിച്ചു. ഇതിന്റെയെല്ലാം ഫലമായി എല്ലാമതങ്ങളും ഏകമായ ഉദ്ദേശത്തോടുകൂടിയവയാണെന്നും അക്കാര്യത്തിൽ അവയ്ക്കു തമ്മിൽ യാതൊരന്തരവുമില്ലെന്നും മാർഗ്ഗത്തിൽമാത്രമേ ഭേദഗതിയുള്ളുവെന്നും അതു പരസ്പരം ക്ഷന്തവ്യമാണെന്നുമുള്ള തത്വത്തെ സിദ്ധവൽക്കരിപ്പാൻ അദ്ദേഹത്തിന്നു സാധിക്കയുംചെയ്തു.

സാധനകളെ സാമാന്യമായിപ്പരിശീലിച്ചതിൽപ്പിന്നെയും വളരെക്കാലം പരമഹംസൻ ശാന്തമായ ധ്യാനത്തിൽത്തന്നെ നിരതനായിക്കഴിച്ചുകൂട്ടി. അപ്പോഴെക്കും ജാതിമതഭേദ

മെന്ന്യേ ഭക്തന്മാർ അദ്ദേഹത്തെ സന്ദർശിപ്പാൻ വന്നുതുടങ്ങി. ഇതിൽ ക്രൈസ്തവന്മാരും മഹമ്മദീയരും ശിഖരും ധാരാളമുണ്ടായിരുന്നു. അവൎക്കും ഹിന്തുക്കൾക്കെന്നപോലെ അദ്ദേഹത്തിൽ ഭക്തിയുമുണ്ടായിരുന്നു. ദയാനന്ദസരസ്വതി മുതലായ ഇന്ത്യയിലെ പ്രസിദ്ധമതസ്ഥാപകന്മാരിൽ പലരും അന്നു പരമഹംസരെ സന്ദർശിക്കയും അദ്ദേഹത്തിന്റെ അനുഗ്രഹം വാങ്ങുകയും ചെയ്തിട്ടുണ്ട്. അവരെയെല്ലാം അവരവരുടെ പ്രസ്ഥാനങ്ങളിൽത്തന്നെ പ്രോത്സാഹിപ്പിക്കുന്നതല്ലാതെ ഏതെങ്കിലും ഒരു പ്രത്യേകസിദ്ധാന്തത്തെ അംഗീകരിപ്പാനായി അദ്ദേഹം ഒരുവിധത്തിലും നിർബ്ബന്ധിച്ചില്ല. ഇങ്ങിനെയാണു് പരമഹംസൻ ലോകഗുരുവായിത്തീൎന്നതു്.

മഹൎഷിദേവേന്ദ്രനാഥടാഗോർ, കേശവചന്ദ്രസേനൻ മുതലായ അന്നത്തെ മഹാചാര്യന്മാരെല്ലാം പരമഹംസരെ അത്യന്തം ഭക്തിബഹുമാനങ്ങളോടുകൂടി ആരാധിച്ചുവന്നു. ഗൃഹസ്ഥന്മാരും ബ്രഹ്മചാരികളും ഭേദമെന്ന്യേ അദ്ദേഹത്തിന്റെ ശിഷ്യത്വം അംഗീകരിക്കയും ചെയ്തുവന്നു. അക്കൂട്ടത്തിൽ ഒരാളാണു് നരേന്ദ്രനും. എന്നാൽ ശിഷ്യസംഘത്തിൽ അദ്ദേഹത്തിനുള്ള സ്ഥാനം കേവലം നക്ഷത്രങ്ങളുടെ ഇടയിൽ ചന്ദ്രനുള്ള നിലപോലെ അത്രയും പ്രാധാന്യമുള്ളതായിരുന്നു എന്നൊരു വിശേഷമുണ്ടു്. ഇതു് അടുത്ത അദ്ധ്യായങ്ങളിൽനിന്നു നമുക്കു വെളിവാകയും ചെയ്യും.

## പതിനൊന്നാമദ്ധ്യായം

### ഗുരുവും ശിഷ്യനും

ശ്രീരാമകൃഷ്ണദേവൻ ഇന്ത്യയുടെ പുരാതനമായ എല്ലാ മഹിമകളുടേയും അധിവാസസ്ഥാനമായിരുന്നു. പുരാതനഭാരതത്തിലെ ഋഷിപുംഗവന്മാർ ഏതൊരു മാൎഗ്ഗത്തിൽക്കൂടി സ

ചരിച്ചുവോ അതിൽനിന്ന അണുമാത്രംപോലും പിഴക്കാതെയാണ് അദ്ദേഹം സഞ്ചരിച്ചിരുന്നതു്. ഇതു കേവലം പരിശുദ്ധവും ദിവ്യവുമായ ഒരു സംസ്കാരത്തിന്റെ ശരിയായ പ്രവാഹംതന്നേ. എന്നാൽ പാശ്ചാത്യസംസർഗ്ഗത്താൽ മറെറാരു ജീവിതപ്രവാഹം വേറൊരു വഴിക്കൊഴുകുന്നുണ്ടായിരുന്നു. അതിന്റെ വിശേഷങ്ങളെല്ലാം ബാഹ്യമായിരുന്നുവെന്നു സാമാന്യമായിപ്പറയാമെങ്കിലും, അതും ഭാരതീയരുടെ ജീവിതത്തെ ഒന്നാകെ ബാധിക്കാതിരുന്നില്ല. എന്നുതന്നേയല്ല, പുരാതനസംസ്കാരത്തിന്റെ രൂപഭേദങ്ങളെന്നു കല്പിച്ചുകൊണ്ടു പുതുതായി ആവിർഭവിച്ച ബ്രാഹ്മമതം, ആര്യസമാജം, ബ്രഹ്മവിദ്യ മുതലായവയുടെ ആവിർഭാവത്തിന്നുകൂടി ഈ നൂതനജീവിതപ്രവാഹം ഹേതുവായിത്തീർന്നുവെന്നുവരുമ്പോൾ അതു ഭാരതീയരുടെ സംസ്കാരത്തിന്റെ ഏതു ഭാഗത്തേയും ഒന്നു ചലിപ്പിക്കത്തക്കവണ്ണമുള്ള ശക്തി ജനസമുദായത്തിൽ ചെലുത്തിയിരുന്നുവെന്നും വരുന്നുണ്ടു്. ഏതായാലും നരേന്ദ്രൻ ഈ നൂതനസംസ്കാരത്തിന്റെ ഒരവതാരംപോലെയാണു കാണപ്പെട്ടുന്നതു്. ആംഗലസാഹിത്യത്തിലും, പാശ്ചാത്യസംസ്കാരത്തിലും അദ്ദേഹം വേണ്ടുവോളം പരിചയം നേടിയിട്ടുണ്ടു്. അദ്ദേഹത്തിന്റെ ചിന്താക്രമംതന്നേ പാശ്ചാത്യരുടെ നവീനശാസ്ത്രസിദ്ധാന്തങ്ങളെ അവലംബിച്ചുനില്ക്കുന്നു. സ്വാതന്ത്ര്യത്തിന്റെ മൂർത്തരൂപമാണ് അദ്ദേഹത്തിന്റെ സ്വഭാവം. പഴയതെന്നോ പുതിയതെന്നോ ഉള്ള കാരണത്തിന്മേൽ യാതൊന്നും അദ്ദേഹം അംഗീകരിക്കയില്ല. ഏതിന്നും ശരിയായ യുക്തിയും ന്യായവും കാണണം. ഈ നിലയ്ക്കു് അദ്ദേഹത്തെ നവീനമാതൃകയിലുള്ള ഒരുൽകൃഷ്ടപുരുഷനായിക്കല്പിക്കുന്നതിൽ യാതൊരു യുക്തിഭംഗവുമില്ല. അധുനാതനങ്ങളായ മതസിദ്ധാന്തങ്ങളിൽ അദ്ദേഹം നല്ല പാണ്ഡിത്യവും നേടീട്ടുണ്ടു്. ഭാരതീയജനസമുദായം കേവലം പുരാതനമാതൃകയിൽ ഏതു നൂ

ൻ *

റാണ്ടുകൾതന്നെ കഴിഞ്ഞുകൂടീട്ടുണ്ടെങ്കിലും അതിനെ അങ്ങിനെതന്നെ മുമ്പോട്ടു നീട്ടിക്കൊണ്ടുപോകുന്നതിൽ ഏതോ ഒരു വൈമനസ്യം അവൎക്കുണ്ടായിക്കൊണ്ടിരിക്കുന്നു. അതിന്റെ പരിപൂൎണ്ണതയെക്കുറിച്ചു് അവൎക്കു സംശയം ജനിച്ചു തുടങ്ങിയിരിക്കുന്നു. എന്നാൽ ആധുനികപരിഷ്കാരത്തെ അങ്ങിനെതന്നെ അംഗീകരിക്കുന്നതിൽ അവൎക്കു സങ്കോചവുമുണ്ടു്. ഈ സ്ഥിതിയ്ക്കു് ഈ രണ്ടു സംസ്കാരങ്ങളുടേയും കൂടിയുള്ള ഒരു സംയുക്തരൂപത്തെ ഉത്തമമാതൃകയിൽക്കാണ്മാൻ ജനസമുദായം താല്പൎയ്യപ്പെട്ടുകൊണ്ടിരിക്കുന്നുവെന്നു വിചാരിക്കാം.

പുരാതനകാലംമുതൽക്കേ അനുഗ്രഹീതമായ ഭാരതഭൂമി ഒരിക്കലും ആവശ്യങ്ങൾക്കുവേണ്ടി ക്ലേശിക്കേണ്ടിവന്നിട്ടില്ല. വേണ്ടതെല്ലാം കാലാനുസൃതം സ്വയമായി ആവിൎഭവിച്ചു കാണുന്നതാണു പണ്ടേയുള്ള പതിവു്. ഇതേ നിലയിൽ ഈ ഒരാവശ്യവും ഇതാ പൂൎണ്ണമാകാൻ പോകുന്നു. പരമഹംസനും നരേന്ദ്രനും ഒന്നിച്ചുചേൎന്നു് ഈ രണ്ടു ജീവിതങ്ങളും ഏകോപിച്ചു പ്രവഹിക്കുന്നതായാൽ ഭാരതത്തിന്റെ മാഹാത്മ്യം സുരക്ഷിതമായി. ആവശ്യം പൂൎണ്ണമാകയും ചെയ്തു. ഇതു് ഈശ്വരകല്പിതമായിരിക്കണം. അതിനു പ്രതിബന്ധങ്ങൾ എന്തുതന്നെ നേരിട്ടാലും അതൊക്കെ താനേ നീങ്ങിക്കൊള്ളും. നമ്മുടെ ഭാവി ശോഭനമാകും. അതിന്നേയ്ക്കു പരിപൂൎണ്ണമായിട്ടില്ലെങ്കിൽ നാം പരിതപിക്കേണ്ടതില്ല. കാലം സമീപിക്കുന്നേ ഉള്ളൂ എന്നായിരിക്കാം.

ശ്രീരാമകൃഷ്ണദേവന്റെ ഒരുത്തമഭക്തനായ രാമദാദാ നരേന്ദ്രന്റെ സംബന്ധികളിൽ ഒരാളായിരുന്നു. അദ്ദേഹമാണു് ആ രണ്ടു പുണ്യാത്മാക്കളേയും തമ്മിൽക്കൂട്ടിയിണക്കി ഇന്ത്യയെ എന്നല്ല ഭൂലോകത്തെത്തന്നെ ഒന്നായി നവീകരിക്കത്തക്ക ആ ശക്തിയെ രൂപീകരിപ്പാൻ ഭാഗ്യമുണ്ടായ ധന്യൻ. ഒരു ദിവസം അദ്ദേഹം നരേന്ദ്രനെ സമീപത്തു വിളിച്ചു, "ബിലേഹ്" നീ എന്തിനുവേണ്ടിയാണു് ആദ്ധ്യാത്മജ്ഞാനസമ്പാദന

ത്തിനുവേണ്ടി ബ്രഹ്മസമാജത്തേയും മററും തേടിനടക്കുന്ന തു്? നിനക്കു മതത്തെക്കുറിച്ചു യഥാത്ഥമായ പ്രതിപത്തിയുണ്ടെങ്കിൽ ദക്ഷിണേശ്വരത്തിലേയ്ക്കു പോകണമെന്നാണു ഞാൻ നിന്നോടുപദേശിക്കുന്നതു്. അങ്ങുമിങ്ങും ചെന്നു് അതുമിതുമൊക്കെ പഠിക്കുന്നതു നിഷ്ഫലമാണു്." എന്നു നരേന്ദ്രനെ ശരിയായ മാർഗ്ഗത്തിലേക്കു തിരിച്ചുകൊടുത്തു. നരേന്ദ്രൻ ദക്ഷിണേശ്വരത്തിലെ യോഗിയെക്കുറിച്ചു പണ്ടുതന്നെ കേട്ടിരുന്നുവെങ്കിലും ഗുരു പറഞ്ഞപ്പോൾ അദ്ദേഹത്തിനു പരമഹംസനെക്കാണ്മാൻ ഒരു പുതിയ ഉത്സാഹം തോന്നി. ദക്ഷിണേശ്വരത്തിലേയ്ക്കു നടന്നു. യോഗി നരേന്ദ്രനെ വളരെക്കാലമായി കാണ്മാൻ കാത്തിരിക്കുന്ന ഒരാളെപ്പോലെയാണു സ്വീകരിച്ചതു്. നരേന്ദ്രനു് ഇതിന്റെ സാരം മനസ്സിലായില്ല. പരമഹംസന്റെ തൽക്കാലസന്തോഷം അത്ഭുതത്തോടുകൂടി കാണ്മാൻ മാത്രമേ നരേന്ദ്രനു കഴിഞ്ഞുള്ളു. ഉടനേ ഗുരു ഒരു പാട്ടുപാടുവാൻ പറഞ്ഞു. നരേന്ദ്രൻ ബങ്കാളിഭാഷയിലുള്ള ഭക്തിരസപ്രധാനമായ ഒരു ഗാനം സ്വതസ്സിദ്ധമായ സ്വരമാധുര്യവും സംഗീതപാണ്ഡിത്യവും വെളിവാകുംവണ്ണം പാടി. ശ്രീരാമകൃഷ്ണദേവന്റെ നേത്രങ്ങൾ അടഞ്ഞു. അദ്ദേഹം സമാധിയിൽ മുഴുകി. നേത്രങ്ങളിൽനിന്നു് അശ്രുബിന്ദുക്കൾ ഇററിററു വീണു തുടങ്ങി. അതിരില്ലാത്ത സന്തോഷപ്പുളപ്പിൽ അദ്ദേഹം പറവാൻ തുടങ്ങി:—

'കുട്ടി! എന്റെ കുട്ടി! ഓ, ഞാൻ എത്ര കാലമായി നിന്നെ കാത്തിരിക്കുന്നു. ഇതാ ഒടുവിൽ നീ വന്നു' ഇത്രയും പറഞ്ഞപ്പോഴേയ്ക്കും അദ്ദേഹത്തിന്റെ പുറമേയുള്ള ബോധം സമാധിയിൽ ആണ്ടുപോയി. പിന്നെ ഒന്നും മിണ്ടിയില്ല. ഏതാനുംനിമിഷനേരം നരേന്ദ്രൻ ഇതൊക്കെ കൌതുകത്തോടുകൂടി നോക്കിക്കണ്ടുകൊണ്ടിരുന്നു. അപ്പോഴേക്കും ഗുരുവിന്റെ ബുദ്ധി സമാധിയിൽനിന്നു ക്രമേണ മോചിച്ചു തുടങ്ങി. അദ്ദേഹം വീണ്ടും പറവാൻ തുടങ്ങി. "എന്റെ കുട്ടി! ഞാൻ

എത്ര കൊല്ലമായി നിന്നെ കാത്തുകൊണ്ടിരിക്കുന്നു. പ്രാപഞ്ചികന്മാരോടു സംസാരിച്ചു സംസാരിച്ച് എന്റെ അധരങ്ങൾ വെന്തുപോയിരിക്കുന്നു. ഇനി ഞാൻ നിന്നോടു സംസാരിച്ച് അവയെ സുഖപ്പെടുത്തട്ടെ."

ഗുരുസന്നിധിയിൽ യോഗ്യരും പാവപ്പെട്ടവരും വൃദ്ധരും ബാലരും ആയി ഒട്ടേറെപ്പേരുണ്ട്. അവരിൽ ചിലർ നരേന്ദ്രനു മുമ്പുതന്നേ പരിചിതരും, മററു ചിലർ തീരെ അപരിചിതരുമായിരുന്നു. ഇവരെല്ലാം ഗുരുവിന്റെ ദിവ്യത്വത്തിൽ വിശ്വസിക്കുന്നവരാണ്. ഇത്രയും ജനങ്ങളുടെ മുമ്പാകെവെച്ച് അദ്ദേഹം പറയുന്നതും പ്രവർത്തിക്കുന്നതുമെല്ലാം അത്ഭുതത്തോടുകൂടി നരേന്ദ്രൻ നോക്കിക്കണ്ടു. ഒടുവിൽ ഈ സന്ന്യാസി ഒരു ഭ്രാന്തനായിരിക്കണമെന്നാണ് അദ്ദേഹം വിചാരിച്ചത്. അദ്ദേഹത്തിൽ ഭ്രമിച്ചുകൂടിയവരും അന്ധവിശ്വാസികളും ഒരുവക ഭ്രാന്തന്മാരുമാണെന്നു നരേന്ദ്രനു തോന്നി. എന്നാൽ അകാരണമായ ഒരാകർഷണം അദ്ദേഹത്തിന്റെ നേരെ തനിക്കും തോന്നി. ഇതും നരേന്ദ്രനു മനസ്സിലായി. ഇതൊക്കെക്കൂടി അവിടം ഒരു പുതിയ ലോകംപോലെ തോന്നി. വല്ലവിധത്തിലും, അവിടുന്നു പുറത്തിറങ്ങിക്കിട്ടിയാൽ മതിയെന്നായി. ഗുരുവിനോടു യാത്ര പറഞ്ഞു പുറപ്പെട്ടു. എന്നാൽ കൂടക്കൂടെ ചെന്നു കണ്ടുകൊള്ളാമെന്നു നരേന്ദ്രനെക്കൊണ്ടു വാഗ്ദത്തംചെയ്യിച്ച ശേഷമേ പരമഹംസൻ അദ്ദേഹത്തെ വിട്ടയച്ചുള്ളു.

ഇങ്ങിനെ രാമകൃഷ്ണദേവനെ ആദ്യം സന്ദർശിച്ചു പുറത്തിറങ്ങിയപ്പോൾ തനിക്കുണ്ടായ വികാരങ്ങളെപ്പററി പിന്നീടൊരിക്കൽ സ്വാമികൾതന്നെ താഴെവരുംപ്രകാരം പറകയുണ്ടായി, "ഇതെന്തൊരു ഭ്രാന്തനാണെ'ന്നായിരുന്നു' അന്നത്തെ എന്റെ വിചാരം. 'ആകട്ടെ ഇത്രയൊക്കെപ്പറഞ്ഞു' ഈ ഭ്രാന്തന്റെ സന്നിധിയിലേയ്ക്കു ചെന്നാ എന്നെ അയച്ചത്! യുക്തി അദ്ദേഹം ഒരു ഭ്രാന്തനാണെന്നു കാണിക്കുന്നു. എന്നാൽ അ

ദ്ദേഹത്തിൻെറ ആകർഷണം അത്ഭുതാവഹം— സ്നേഹവും അത്ഭുതാവഹംതന്നെ.' ഇങ്ങിനെ ഞാൻ അദ്ദേഹത്തെ ഒരു ഭ്രാന്തനായിട്ടാണു കണക്കാക്കിയതു്. എന്നാൽ എനിക്കു് അദ്ദേഹത്തിൻെറ പേരിൽ വാചാമഗോചരമായ ഒരു ബഹുമാനം എങ്ങിനെയോ തോന്നിക്കൊണ്ടിരുന്നു. ഒരേ സമയത്തിൽ ഇതു രണ്ടുംകൂടിയുണ്ടാകുന്നതു് അത്ഭുതകരമായ ഒരനുഭവമാണു്."

ഒന്നാമത്തെ സന്ദർശനം ഇങ്ങിനെ കഴിഞ്ഞു. എന്നാൽ വാഗ്ദത്തപ്രകാരം വീണ്ടും അദ്ദേഹത്തെ സന്ദർശിപ്പാൻ നരേന്ദ്രൻ നിർബ്ബന്ധിതനായിരുന്നുവല്ലോ. അത്രമാത്രവുമല്ല; ഏതോ ഒരു ശക്തി അദ്ദേഹത്തെ അങ്ങോട്ടു പ്രബലമായാകർഷിക്കയുംചെയ്തുകൊണ്ടിരുന്നു. തന്നിമിത്തം അധികം താമസിക്കാതെ നരേന്ദ്രൻ വീണ്ടും ഗുരുവിനെ സന്ദർശിച്ചു. അന്നും മുൻപോലെതന്നെ ഒരു പാട്ടുപാടുവാനാണു് പരമഹംസൻ കണ്ട ഉടനെ ആവശ്യപ്പെട്ടതു്. നരേന്ദ്രൻ പാടുവാൻ തുടങ്ങി. പരമഹംസൻ ആനന്ദമഗ്നനായി. ശ്രോതാക്കളും ആ ഗാനത്തിൽ നിന്നുത്ഭവിക്കുന്ന ഏതോ ഒരവാച്യമായ സുഖാനുഭവത്താൽ നിശ്ചേഷ്ടരായി. നരേന്ദ്രനുതന്നെയും എന്തെന്നില്ലാത്ത ഒരു സുഖം തോന്നി. അദ്ദേഹത്തിൻെറ ബഹുമുഖമായ ബുദ്ധിയുടെ ശക്തിമുഴുവനും ആ ഗാനത്തിൽ അലിഞ്ഞുചേന്നു. ചുററുമുള്ളതെല്ലാം ശൂന്യമായിത്തോന്നി. ഈ ഘട്ടത്തിൽ രാമകൃഷ്ണദേവൻ "നോക്കു! സരസ്വതീദേവിയുടെ തേജസ്സു് ഈ ബാലനിൽനിന്നു പുറത്തേക്കു പുറപ്പെടുന്നതു നോക്കൂ" എന്നു മൌനഭേദനംചെയ്തു് നരേന്ദ്രനെ ഹാർദ്ദമായി ഒന്നു നോക്കി. ചുററും കൂടിയിരുന്നവരെല്ലാം ഇതുകണ്ടു വല്ലാതെ അത്ഭുതപ്പെട്ടു. ഇത്തരത്തിലുള്ള വാക്കും നോക്കും അദ്ദേഹത്തിൽനിന്നു് ഇതിനു മുമ്പൊരിക്കലും പുറപ്പെട്ടുകണ്ടിട്ടില്ല. അതായിരുന്നു അവരുടെയെല്ലാം അത്ഭുതത്തിനു കാരണം. ഇതിനുശേഷം ഗുരു "കുട്ടീ! നീ രാത്രിയിൽ ഉറങ്ങുന്നതിനുമുമ്പായി ഒരു തേജോഗോളം

കാണാറുണ്ടോ" എന്നു ചോദിച്ചു. "ഉണ്ടു്" എന്നായിരുന്നു നരേന്ദ്രന്റെ അത്ഭുതത്തോടുകൂടിയ മറുപടി. "ഹാ! അതു ശരിയാണ്! ഇതു ധ്യാനസിദ്ധന്റെ ലക്ഷണമാണ്. അങ്ങിനെയുള്ളവരുടെ ഉറക്കംതന്നെ ഒരു സമാധിയാണ്" എന്നു ഗുരു നരേന്ദ്രനെ അഭിനന്ദിച്ചു.

നരേന്ദ്രനു പുറപ്പെടുവാൻ സമയമായി. അദ്ദേഹം വല്ലാതെ പരിഭ്രമിച്ചു ഒരു നിലയിൽ ഗുരുവിനോടു യാത്രപറഞ്ഞു കൂട്ടുകാരോടുകൂടി പുറത്തിറങ്ങി. കൂട്ടുകാർ നരേന്ദ്രന്റെ പരിഭ്രമംകണ്ടു ചിരിച്ചുതുടങ്ങി. എന്നാൽ അദ്ദേഹത്തിന്ന് അതിൽ പങ്കുചേരുവാൻ കഴിഞ്ഞില്ല. ഗൌരവതരങ്ങളായ ചിന്തകൾ നരേന്ദ്രനെ ബാധിച്ചിരുന്നു. മുമ്പൊരിക്കൽ മഹർഷി "കുട്ടി! നിനക്കൊരു യോഗിയുടെ കണ്ണുകളുണ്ടു്" എന്നു പറഞ്ഞതും അദ്ദേഹത്തിന് ഓർമ്മവന്നു. അതിൽ എന്തോ ഒരു വാസ്തവമുണ്ടായിരിക്കണമെന്നു തോന്നി. എന്നാൽ രാമകൃഷ്ണദേവൻ ഒരു ഭ്രാന്തനും, മഹർഷി എന്തോ സന്ദർഭവശാൽ തെററിദ്ധാരണ പിണഞ്ഞിട്ടുള്ള ഒരാളും ആയിരിക്കുമോ എന്നും അദ്ദേഹം ശങ്കിക്കാതിരുന്നില്ല. ഇതിൽപിന്നെ നരേന്ദ്രൻ തന്നെ പരമഹംസന്റെ സന്നിധിയിലേയ്ക്കയച്ച ദേഹത്തെക്കണ്ടു് രാമകൃഷ്ണദേവന്റെ സ്ഥിതികളെക്കുറിച്ചു ചിലതെല്ലാം ചോദിച്ചുനോക്കി. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ രാമകൃഷ്ണദേവൻ സിദ്ധനും മഹായോഗ്യനുമായ ഒരാളായിരുന്നു. എന്നാൽ അതുകൊണ്ടും നരേന്ദ്രന്റെ ആശങ്കകൾ തീരെ ശമിച്ചില്ല. പക്ഷേ, ഗുരുദേവനെ അവിശ്വസിപ്പാനും പൂർണ്ണമായ യുക്തയില്ല. കേശവചന്ദ്രസേനൻ തുടങ്ങി നരേന്ദ്രന്റെ ഭക്തിബഹുമാനങ്ങൾക്കു പാത്രീഭവിച്ച അന്നത്തെ യോഗ്യന്മാരെല്ലാം അദ്ദേഹത്തിന്റെ ഭക്തന്മാരായിരുന്നു. ആ മാന്യന്മാരെല്ലാം കേവലം ഒരു ഭ്രാന്തനെ ഇത്രമാത്രം ബഹുമാനിക്കുമെന്നു വിചാരിപ്പാൻ തരമില്ലല്ലോ. ഇങ്ങിനെ നരേന്ദ്രൻ ഗുരുദേവന്റെ സ്ഥിതിയെക്കുറിച്ചു പലവിധത്തിലും ആലോചിച്ചും

സംശയിച്ചും ഉറച്ചും ദിവസം കഴിച്ചുവന്നു. എന്നാൽ മൂന്നാമത്തെ തവണ അദ്ദേഹത്തെ സന്ദശിച്ചപ്പോൾ നരേന്ദ്രന്നു് അത്ഭുതകരമായ ഒരനുഭവമുണ്ടായി.

അന്നും നരേന്ദ്രൻ കുറച്ചുനേരം പാടി. പാട്ടുകേട്ടു പരമാനന്ദം പൂണ്ട പരമഹംസദേവൻ ഒരസാധാരണ ഭാവത്തിൽ നരേന്ദ്രന്റെ മുഖത്തു സൂക്ഷിച്ചു നോക്കിക്കൊണ്ടിരുന്നു. ഇങ്ങിനെ കുറച്ചുകഴിഞ്ഞപ്പോൾ ഗുരുദേവൻ അവിടെനിന്നെഴുന്നേററു നരേന്ദ്രനേയും കൂട്ടിക്കൊണ്ടു ക്ഷേത്രവളപ്പിലെ തോട്ടത്തിലേയ്ക്കു നടന്നു. പോകുംവഴിക്കു നരേന്ദ്രന്റെനേരെ തിരിഞ്ഞു് "കരുതിക്കൊൾക! നിന്നിൽ ശിവനും എന്നിൽ ശക്തിയുമാണു്. ഇതു രണ്ടും ഒന്നുതന്നേ." എന്നു പറഞ്ഞു. നരേന്ദ്രൻ ഒന്നു മന്ദഹസിച്ചതേയുള്ളു. ഇതെല്ലാം ഒരുവക ഭ്രാന്താണെന്നേ അദ്ദേഹത്തിന്നു തോന്നിയുമുള്ളു. അന്നു വൈകുന്നേരംവരേയും നരേന്ദ്രൻ ഗുരുദേവന്റെ ശിഷ്യഗണങ്ങളോടുകൂടി പാടിയും സംസാരിച്ചും വിനോദിച്ചും കഴിച്ചുകൂട്ടി. നേരം സന്ധ്യയായി. ഭക്തജനങ്ങളുടെ മനോഭാവം ഒന്നാകെ ഒന്നു മാറി. നേരംപോക്കും വിനോദവുമെല്ലാം അവിടെ നിന്നു. എല്ലാം ശാന്തമായി. ധ്യാനം ജപം മുതലായ സാന്ധ്യകൎമ്മങ്ങൾക്കുള്ള പുറപ്പാടായി. ഗുരുദേവനും സമാധിയാരംഭിച്ചു. ഇങ്ങിനെയിരിക്കെ ശ്രീരാമകൃഷ്ണദേവൻ പെട്ടന്നു കണ്ണുതുറന്നെഴുന്നേററു ശിഷ്യഗണങ്ങൾ ഇരിക്കുന്നതിന്നിടയിലേയ്ക്കു കടന്നുചെന്നു നരേന്ദ്രന്റെ ഹൃദയത്തിൽ ഒരു കൈകൊണ്ടൊന്നു തടവി, അദ്ദേഹത്തെ പിടിച്ചുടുപ്പിച്ചു മുഖം മുഖലോടുചേൎത്തുപിടിച്ചു. ഒരു മാത്രനേരം ഈ നിലയിൽ നിന്നശേഷം അദ്ദേഹം നരേന്ദ്രനെ സ്വസ്ഥാനത്തുതന്നെ ഇരുത്തി പിൻമാറുകയുംചെയ്തു. ഹാ! നരേന്ദ്രന്റെ പിന്നത്തെ അവസ്ഥയെക്കുറിച്ചെന്താണു പറയേണ്ടതു്. ചുററുമുള്ള വസ്തുക്കളും അവിടെക്കൂടിയ ജനങ്ങളും ക്രമേണ തന്റെ ദൃഷ്ടിയിൽനിന്നു മറയുന്നതായി അദ്ദേഹത്തിന്നു തോന്നി. ബാഹ്യപ്രപഞ്ചം ശൂന്യമായി. താൻ

എവിടെയ്ക്കോ ആണ്ടുപോകുംപോലെ തോന്നി. നേത്രങ്ങൾ അടഞ്ഞു. ബോധക്ഷയം ബാധിക്കുന്നതായിത്തോന്നി. നരേന്ദ്രൻ പരിഭ്രമിച്ച്, "അയ്യോ നിങ്ങൾ എന്താണെന്നെച്ചെയ്യുന്നത്. വീട്ടിൽ എനിക്ക് അച്ഛനും അമ്മയും ഉണ്ടല്ലോ" എന്നുമാത്രം സ്വപ്നംകണ്ടു നിലവിളിക്കുന്ന നിലയിൽ സാമാന്യം ഉച്ചത്തിലും എന്നാൽ അവ്യക്തമായും പറഞ്ഞു നിശ്ചേഷ്ടമായ ഒരവസ്ഥയെ പ്രാപിച്ചു. കുറച്ചുനേരം നരേന്ദ്രൻ ഇങ്ങിനെ തന്നെയിരുന്നു. ഉടനെ ഗുരുദേവൻ വീണ്ടും അദ്ദേഹത്തിന്റെ ഹൃദയത്തിൽ ഒന്നുകൂടി സ്പർശിച്ചു. ക്രമത്തിൽ നരേന്ദ്രനു ബോധംവീണുതുടങ്ങി. ശ്വാസോച്ഛ്വാസം ക്രമത്തിലായി. കണ്ണുമിഴിച്ചു എല്ലാം മുൻസ്ഥിതിയിൽ വന്നു. തൽക്കാലം ഒരു വലിയ ഉറക്കത്തിൽനിന്നുണർന്ന നിലയാണ് നരേന്ദ്രനുണ്ടായതു്. ബോധരഹിതമായ ആ അവസ്ഥയെക്കുറിച്ചു യാതൊരോർമ്മയും അദ്ദേഹത്തിനുണ്ടായിരുന്നില്ല. ഗുരുദേവൻ അദ്ദേഹത്തെ വെറുതെ ബോധംകെടുത്തുകയല്ല ചെയ്തതെന്നു കാര്യം തീർച്ചയാണ്. നിത്യവും നിരതിശയവുമായ ബ്രഹ്മാനന്ദത്തിലേയ്ക്കു കടത്തിവിടുകയാണ് ചെയ്തതു്. ഒരുപക്ഷേ നിർവ്വാണകാംക്ഷിയായ നരേന്ദ്രന്റെ ആത്മാവിനു ദേഹത്തോടുള്ള ബന്ധം ഇതുകൊണ്ടുതന്നെ വേർപെട്ടിരിക്കണം. ദേഹമല്ല താൻ ആത്മാവാണെന്നുള്ള ബോധം ജനിക്കയുംചെയ്തിട്ടുണ്ടായിരിക്കണം. എന്നാൽ പൂർണ്ണസമാധിയിലെ യാതൊരനുഭവവും അദ്ദേഹത്തിനു സ്മരിപ്പാൻ സാധിക്കാതാക്കിയതെന്തിനാണാവോ? സ്വപ്രയത്നംകൊണ്ടു് അദ്ദേഹം ആ നിലയെത്തിക്കഴിഞ്ഞിട്ടില്ല. ഗുരുദേവന്റെ ഇച്ഛ ഒന്നുമാത്രമാണ് ആ പരമാനന്ദാനുഭവത്തിനു തൽക്കാലം അദ്ദേഹത്തെ അർഹനാക്കിയതു്. അതിന്റെ ജ്ഞാനം അദ്ദേഹത്തിൽ നിലനിന്നുകഴിഞ്ഞാൽ നരേന്ദ്രൻ എത്തേണ്ട ദിക്കിൽ എത്തിക്കഴിഞ്ഞു. അതിത്ര പെട്ടെന്നു പാടില്ലെന്നുകൂടി ഗുരുദേവൻ വിചാരിച്ചിട്ടുണ്ടായിരിക്കാം. അഥവാ അതിനെപ്പറ്റി നാം എന്തിനിത്ര വിഷ

മിച്ചു ചിന്തിക്കുന്നു. ബ്രഹ്മജ്ഞനായ അദ്ദേഹം അതിൽ എന്തെങ്കിലും സാരമായ ഒരു തത്വം കണ്ടുവെച്ചിട്ടുണ്ടായിരിക്കും. അതു നമ്മുടെ ബുദ്ധിക്കു ഗോചരമല്ലാതേയും വരുന്നയ്ക്കാം. മഹത്തുക്കളുടെ ഇംഗിതം അറിവാൻ തുലോം വിഷമമുള്ളതാണല്ലോ.

പരിപൂർണ്ണമായ ആ സമാധിയിൽനിന്നു വിട്ടശേഷം ആ കല്പാടേ ഒരു പരിഭ്രമമായിരുന്ന നരേന്ദ്രനിൽ അവശേഷിച്ചുതെങ്കിലും, അദ്ദേഹത്തിന്റെ ഹൃദയം രാമകൃഷ്ണദേവന്റെ അധീനത്തിലായ്ക്കഴിഞ്ഞു. ശങ്കകളും സംശയങ്ങളും പിന്നെയും ചിരകാലം നിലനിന്നിരുന്നുവെങ്കിലും അവയുടെയെല്ലാം അടിയിൽ ആന്തരമായ വിശ്വാസം നരേന്ദ്രനു ഗുരുദേവന്റെ പേരിലുണ്ടായിരുന്നു. കാളീഭക്തനായ ഗുരുദേവന്റെ വിശ്വാസം എത്രകണ്ടു ശരിയാണെന്നു നരേന്ദ്രൻ ശങ്കിക്കാതിരുന്നില്ല. സഗുണോപാസനയിൽ അദ്ദേഹത്തിനു വിശ്വാസമുണ്ടായിരുന്നില്ല. ഈ ഒരു ശങ്ക അടുത്തകാലത്തൊന്നും വിട്ടുപോയതുമില്ല. ഗുരുദേവൻ നരേന്ദ്രനെ വേദാന്തമാർഗ്ഗത്തിൽ പ്രവേശിപ്പിക്കുവാനുള്ള കാരണവും ഒരുപക്ഷേ ഇതുതന്നേയായിരിക്കാം. എന്നാൽ സ്വാമികൾ പിന്നീടു വിഗ്രഹാരാധനയുടെ തത്വം പൂർണ്ണമായി മനസ്സിലാക്കുകയും അതിനെപ്പററി പല പ്രസംഗങ്ങളിലും പ്രശംസിക്കുകയും ചെയ്തിട്ടുണ്ടുതാനും.

## പതിമൂന്നാമദ്ധ്യായം

### ഗുരുവും ശിഷ്യനും (തുടച്ച്)

അന്നു ബ്രഹ്മസമാജക്കാൎക്ക് ഒരു വിശേഷദിവസമായിരുന്നു. പ്രമാണികളും വിദ്വാന്മാരുമായി അനേകം സമാജാംഗങ്ങൾ 'മന്ദിര'ത്തിൽ സന്നിഹിതരായിരുന്നു. എല്ലാവരുംകൂടി

കീർത്തനങ്ങളും മററും ചൊല്ലി വിനോദിച്ചുകൊണ്ടിരിക്കുന്നതാണ് ഇങ്ങിനെയുള്ള ദിവസങ്ങളിലെ പതിവ്. കൂട്ടത്തിൽ മുമ്പനായി നരേന്ദ്രനുമുണ്ടായിരുന്നു. അദ്ദേഹത്തിൻെറ സംഗീതത്തിൻെറ ലഹരിയിൽ ആ സദസ്സ് മുങ്ങിയും പൊങ്ങിയും കഴിയുന്ന സമയമാണ്. തൽക്ഷണം കഷ്ടിച്ചു മുട്ടോളമെത്തുന്ന ഒരു വസ്ത്രവും ധരിച്ചുകൊണ്ട് ഒരു വൃദ്ധൻ സമാജമന്ദിരത്തിൽ കടന്നുചെന്നു. അദ്ദേഹം ആരെയോ ഉൽകണ്ഠയോടുകൂടി സൂക്ഷിച്ചുനോക്കുന്നുണ്ട്. എന്തോ അവ്യക്തമായി പിറുപിറുക്കുകയും ചെയ്യുന്നുണ്ട്. സഭാമണ്ഡപത്തെ നോക്കിക്കൊണ്ടു "നരൻ! നരൻ!" എന്ന് ഉച്ചത്തിൽ ഒന്നുരണ്ടു വിളിച്ചു. നരേന്ദ്രൻ പാടുകയായിരുന്നു. ഭക്തിപരമായ നരേന്ദ്രൻെറ ഗാനം കേട്ടതോടുകൂടി വൃദ്ധൻെറ കണ്ണുകളിൽനിന്ന് ആനന്ദാശ്രുക്കൾ പൊഴിഞ്ഞുതുടങ്ങി. അദ്ദേഹം സമാധിയിലായി. നരേന്ദ്രന് ആളെ മനസ്സിലായി. അതെ; ആ ശിഷ്യവാത്സല്യത്താൽ ആകൃഷ്ടനായ സാക്ഷാൽ ശ്രീരാമകൃഷ്ണദേവൻ തന്നെയായിരുന്നു. നരേന്ദ്രൻ പാട്ടുനിർത്തി അടുത്തുചെന്നു. ഗുരുദേവൻ "നാരായണ! നാരായണ!" എന്നു ജപിച്ചുകൊണ്ടു കണ്ണുമിഴിച്ച് എന്തെന്നില്ലാത്ത ആഹ്ലാദത്തോടുകൂടി നരേന്ദ്രനെ നോക്കി. "കുട്ടീ! എൻെറ കുട്ടീ! നീ ഇത്ര ദിവസവും എന്നെ വന്നുകാണാഞ്ഞതെന്താണ്. ഞാൻ എത്ര ദിവസമായി നിൻെറ വരവിനെത്തന്നെ ഉൽകണ്ഠയോടുകൂടി കാത്തിരിക്കുന്നു?" എന്നു ഗുരുദേവൻ മൌനമുപേക്ഷിച്ചു. "പോരൂ! പോരൂ! എൻെറ കൂടെ പോരൂ! ഞാൻ നിന്നെക്കാണ്മാൻ എത്രമാത്രം കൊതിച്ചു!" എന്നു പറഞ്ഞുകൊണ്ടു നരേന്ദ്രനെയും കൂട്ടി സമാജമന്ദിരത്തിൽനിന്നു പുറത്തിറങ്ങുകയും ചെയ്തു.

നരേന്ദ്രന് ഈ സമ്പ്രദായമൊന്നും അത്ര പിടിച്ചില്ല. 'ഇദ്ദേഹം ഒരു ഭ്രാന്തൻതന്നെയാണ്. ഈ ആൾക്കൂട്ടത്തിൽ വന്ന എല്ലാവരും കാൺകെ ഇത്രയും ബഹളംകൂട്ടിയതു നന്നായില്ലാ' എന്നൊക്കെ തൽക്കാലമൊന്നു തോന്നി. എങ്കിലും ഗുരു

ദേവനെ അനുഗമിക്കാതിരിപ്പാൻ നരേന്ദ്രനു ശക്തിയുണ്ടായില്ല. ദൈവത്തെക്കണ്ടിട്ടുണ്ടോ എന്നറിവാനായി നരേന്ദ്രൻ ഏതാനുംദിവസംമുമ്പ ഗുരുദേവനെ ചെന്നു കണ്ടതിൽപ്പിന്നെ ഒരിക്കലും അദ്ദേഹത്തെ സന്ദർശിക്കയുണ്ടായില്ല. ഇതുനിമിത്തം ശിഷ്യവാത്സല്യനായ ആ ദിവ്യഗുരു തന്റെ 'കുമാര'നെ അന്വേഷിച്ചുപുറപ്പെട്ടതായിരുന്നു. ഈ കാര്യങ്ങളെല്ലാം സമാജമന്ദിരത്തിലുണ്ടായിരുന്നവർ അത്ഭുതത്തോടുകൂടിക്കണ്ടു. നരേന്ദ്രനെ തങ്ങളുടെ ഇടയിൽനിന്നാകർഷിച്ചുകൊണ്ടുപോകുന്നതാരാണെന്നു ബ്രാഹ്മസാമാജികന്മാൎക്കു പൊതുവിൽ അന്നാണു് ഒന്നാമതായി മനസ്സിലായതു്.

ഈശ്വരകല്പിതത്തെ അധിലംഘിക്കുവാനുള്ള പുരുഷപ്രയത്നം കാററിനെ കയറിട്ടുകെട്ടുവാനുള്ള പരിശ്രമംപോലെ വിഫലമാണു്. അതു മനുഷ്യന്റെ പിടിയിൽത്തടയാതെ ഉദ്ദിഷ്ടകാൎയ്യം നിൎവ്വഹിക്കതന്നെ ചെയ്യും. ശ്രീരാമകൃഷ്ണപരമഹംസദേവനും നരേന്ദ്രനും ഒന്നിച്ചുകൂടണമെന്നതു ദൈവമതമാണെങ്കിൽ അതെങ്ങിനെ സംഭവിക്കാതിരിക്കും. നരേന്ദ്രന്റെ മാഹാത്മ്യവും മോക്ഷവും ഗുരുദേവനെ ആശ്രയിച്ചിരിക്കുന്നു. ഗുരുദേവന്റെ ലോകാനുഗ്രഹശക്തിയാകട്ടെ നരേന്ദ്രനെ അവലംബിച്ചുകൊണ്ടും നില്ക്കുന്നു. ഈ നിലയിൽ ഈ രണ്ടു ശക്തികളും ഒന്നുകൂടാതെ ഒരിക്കലും ഉദ്ദേശംസാദ്ധ്യമല്ല. താന്ത്രികകാലത്തിലെ ഈശ്വരാവതാരം, പൌരാണികകാലത്തെ നരനാരായണന്മാർ എന്നപോലെതന്നെ, രാമകൃഷ്ണവിവേകാനന്ദരൂപത്തിലേ പൂൎണ്ണമാകുന്നുള്ളു. പിന്നെ അവർതമ്മിൽ അടുക്കാതിരിപ്പാൻ ആർതന്നെ പരിശ്രമിച്ചിട്ടെന്തുഫലം?

നരേന്ദ്രന്റെ ചങ്ങാതിമാരിൽത്തന്നെ രാമകൃഷ്ണദേവനെക്കുറിച്ചാക്ഷേപിക്കുന്നവരും ചിലരുണ്ടായിരുന്നു. അങ്ങിനേയുള്ളവരുടെ വാക്കുകളും നരേന്ദ്രൻ ശ്രദ്ധിച്ചുതന്നെ കേട്ടിരുന്നു. അദ്ദേഹം എന്നും ഒരു 'സത്യാ'ന്വേഷിയായി മാത്രമേ വൎത്തിച്ചിട്ടുള്ളു. ഒരുദിവസം കല്ക്കത്തയിൽ നരേന്ദ്രനും അദ്ദേഹ

ത്തോടൊന്നിച്ചു സർവ്വകലാശാലാപരീക്ഷയ്ക്കു പഠിച്ചിരുന്ന ചങ്ങാതിമാരുംകൂടി വെടിപറഞ്ഞുകൊണ്ടു് ഒരേടത്തുകൂടിയിരുന്നു. കൂട്ടത്തിൽ ഒരാൾ നരേന്ദ്രൻ രാമകൃഷ്ണപരമഹംസനുമായി സഹവസിക്കുന്നതു നന്നല്ലെന്നഭിപ്രായപ്പെട്ടു. നരേന്ദ്രൻ ആദ്യത്തിൽ മൌനമായിരുന്നു കേട്ടുവെങ്കിലും, ആക്ഷേപം കലശലായപ്പോൾ എതുവാദത്തിന്നു പുറപ്പെടാതിരിപ്പാൻ അദ്ദേഹത്തിന്നു നിവൃത്തിയില്ലാതെവന്നു. വാദത്തിലേപ്പെട്ടാൽപ്പിന്നെ എതിരാളിയുടെ നാവടങ്ങുന്നതുവരെ ഒതുങ്ങാത്ത വാശിയോടുകൂടി എതിർക്കുന്നതു് അദ്ദേഹത്തിൻെറ സഹജസ്വഭാവമായിരുന്നു. ഇങ്ങിനെ രണ്ടുപേരും തമ്മിൽ തർക്കം കൊണ്ടുമുറുകിയസമയത്തു് അവിടെ പെട്ടന്നൊരാൾവന്നു. ഗുരുദേവൻ! അതേ, അദ്ദേഹംതന്നെ. നരേന്ദ്രൻ അധികദിവസമായി ചെന്നുകാണാത്തതിനാൽ അടക്കാൻവയ്യാത്ത സങ്കടത്തോടുകൂടി അദ്ദേഹം തേടിപ്പിടിച്ചുവന്നതായിരുന്നു. പരമഹംസനെക്കണ്ടതോടുകൂടി വാദവും ബഹളവുമൊക്കെ നിന്നു. എല്ലാവരും അത്ഭുതപരവശരായി. നരേന്ദ്രനെ ഒതുങ്ങാത്തസ്സന്തോഷത്തോടുകൂടിയാണു് ഗുരുദേവൻ സ്വീകരിച്ചതു്. അദ്ദേഹത്തിൻെറ അപ്പോഴത്തെ സ്വഭാവം ഒരു ചെറുകുട്ടിയുടേതുപോലെ അത്ര ലഘുവും നിഷ്കളങ്കവുമായിരുന്നു. അടുത്തുചെന്ന നരേന്ദ്രനു ഗുരുദേവൻ കുറെ പലഹാരം കയ്യിൽക്കൊടുത്തു. തൻെറ വാത്സല്യഭാജനത്തിന്നു കൊടുപ്പാനായി അദ്ദേഹം അതു കയ്യിൽകൊണ്ടുവന്നതായിരുന്നു. നരേന്ദ്രനേ നേരേ ആശ്രമത്തിലേയ്ക്കായിരുന്നു അദ്ദേഹം കൂട്ടിക്കൊണ്ടുപോയതു്. അവിടെ ചെന്നഉടനേ സതീർത്ഥ്യന്മാർ അദ്ദേഹത്തെ ആദരപൂർവ്വം സ്വീകരിച്ചു. എല്ലാവരുംകൂടി ഗുരുസന്നിധിയിൽ ആഹ്ലാദിച്ചുകൊണ്ടിരിപ്പായപ്പോൾ പരമഹംസൻ പതിവുപോലെ നരേന്ദ്രനോടു പാടുവാൻ പറഞ്ഞു. അദ്ദേഹം തംബുരു കയ്യിലെടുത്തു ഗാനംതുടങ്ങി. ഗുരുദേവൻ ആനന്ദത്തിൽ മുഴുകി. സന്ധ്യവരെയും ഇങ്ങിനെതന്നെ കഴിഞ്ഞു. ക്ഷേത്രത്തിലെ മ

ണിനാദം മുഴങ്ങി. ലോകം ശാന്തമായി. ആശ്രമത്തിലെ ഗാനം നിന്നു എല്ലാവരും ഭഗവൽഭജനത്തിലേർപ്പെട്ടു.

ഗുരുശിഷ്യന്മാർ തമ്മിൽ ഇണങ്ങിക്കൂടിയ കാലത്തു് ഇത്തരത്തിൽ അനേകം സംഭവങ്ങൾ നടന്നിട്ടുണ്ടു്. പക്ഷേ, അതു മുഴുവനും ഇവിടെ എടുത്തു വിവരിക്കുന്നതു് ഒരിക്കലും അനാവശ്യമാകയില്ലെങ്കിലും ഗ്രന്ഥവിസ്താരം അതിനു പ്രതിബന്ധമായി നില്ക്കുന്നു. ആകയാൽ ഒരു സംഗതികൂടിപ്പറഞ്ഞശേഷം നമുക്കു മററു ഭാഗങ്ങളിലേക്കു തിരിയാം.

നരേന്ദ്രനും പരമഹംസനും തമ്മിലുള്ള ബന്ധം നാം കാണുന്നതുപോലെ കേവലം സന്ദർഭവശാൽ നേരിട്ടതല്ല. നരേന്ദ്രന്റെ ജനനത്തിനു മുമ്പുതന്നെ നടന്ന ഒരു സംഭവം അതിനു ദൃഷ്ടാന്തമായിട്ടുണ്ടു്. ഇതു ശ്രീരാമകൃഷ്ണദേവൻതന്നെ ഒരിക്കൽ അരുളിച്ചെയ്തിട്ടുള്ളതുമാണു്. ലോകാനുഗ്രഹാർത്ഥം ദേവിയെ ധ്യാനിച്ചുകൊണ്ടു് ഒരിക്കൽ അദ്ദേഹം സമാധി പ്രാപിച്ചു. ആനന്ദമയവും അനിർവ്വാച്യവുമായ ആ അവസ്ഥയിൽ അദ്ദേഹം സപ്തർഷികളെ കണ്ടെത്തി. അവരെ ഏഴുപേരേയും ക്രമത്തിൽ വന്ദിച്ചുപോരുന്ന കൂട്ടത്തിൽ ഒടുവിലത്തെ ഋഷിവര്യനെ അദ്ദേഹം കടന്നു പിടിച്ചു. അവർ തമ്മിൽ അന്യോന്യം പിടിയും വലിയുമായി. ഏതു വിധമെങ്കിലും അദ്ദേഹത്തെ ഭൂലോകത്തിലേക്കു പിടിച്ചുകൊണ്ടുവരുവാനാണു പരമഹംസൻ പരിശ്രമിച്ചതു്. എന്നാൽ അദ്ദേഹം ശ്രീരാമകൃഷ്ണദേവന്റെ പിടിയിൽനിന്നു ബലാൽക്കാരേണ വേർപെട്ടുവെങ്കിലും ദിവ്യമായ ഒരു മഹസ്സ് ആ ഋഷിയുടെ ദേഹത്തിൽനിന്നു പുറപ്പെടുകയും അതു കൽക്കത്താപട്ടണത്തിൽ ചെന്നു പതിക്കുകയും ചെയ്തു. വിവേകാനന്ദസ്വാമികളുടെ ജനനവും ഈ സംഭവവും അടുത്ത കാലങ്ങളിലാണു നടന്നിട്ടുള്ളതു്. ആ തേജഃപുഞ്ജമാണു സ്വാമികളെന്നത്രേ പരമഹംസന്റെ മതം. സപ്തർഷികളിൽ ഒരാൾക്കു നേരിട്ടു വന്നു ജനിക്കത്തക്കവണ്ണം ലോകം ഇനിയും പാകപ്പെട്ടു കഴിഞ്ഞിട്ടി

ല്ലെന്നാണു ഗുരുദേവൻ അരുളിച്ചെയ്തതു്. ഈ വിധത്തിൽ തനിക്കുവേണ്ടി അഥവാ തൻെറ ആദശ്ശങ്ങളെ ലോകത്തിൽ വിതരണംചെയ്യാനായി ജന്മമെടുത്ത ആ ദിവ്യതേജസ്സിൻെറ വിരഹമാണു് അദ്ദേഹത്തെ അത്ര വേദനപ്പെടുത്തിയിരുന്നതു്. ആദ്യംതന്നെ അത്രയും പരിചയത്തോടുകൂടി നരേന്ദ്രനെ സ്വീകരിപ്പാനുള്ള കാരണവും അതുതന്നെയാണു്.

## പതിമൂന്നാമദ്ധ്യായം

### നരേന്ദ്രനാഥദത്തൻ.

നരേന്ദ്രൻ ശ്രീരാമകൃഷ്ണപരമഹംസനുമായി സഹവാസംതുടങ്ങി ഏകദേശം രണ്ടുകൊല്ലം കഴിഞ്ഞതിൽപ്പിന്നെയാണു് സന്ന്യാസം സ്വീകരിച്ചതു്. അതുവരെയും അദ്ദേഹം ഗുരുസന്നിധിയിൽ ചെന്നും പോന്നും ഓരോ അനുഭവങ്ങളാൽ ദിനംപ്രതി ഗുരുദേവനുമായുള്ള ബന്ധം അധികമധികം ദൃഢപ്പെട്ടും കഴിഞ്ഞുവന്നു. ദത്തകുടുംബം ഇക്കാലങ്ങളിൽ അനേകം കഷ്ടപ്പാടുകൾ അനുഭവിക്കേണ്ടിവന്നിട്ടുണ്ടു്. നരേന്ദ്രനും ഇതിൽ തനിക്കുള്ള ഭാഗം അനുഭവിക്കാതിരുന്നില്ല. പിതാവിൻെറ മരണംവരെ സകല ലൌകികസുഖങ്ങളുടേയും സങ്കേതമായിരുന്ന ഭവനം അതിനുശേഷം അനേകം വിധത്തിലുള്ള അരിഷ്ടതകളുടെ നിവാസസ്ഥാനമായിട്ടാണു് തീൎന്നതു്.

നരേന്ദ്രൻ പരമഹംസനുമായി ഇടപ്പെട്ടുവാനാരംഭിച്ച കാലത്തു വിശ്വനാഥദത്തൻ ജീവിച്ചിരിപ്പുണ്ടായിരുന്നു. അദ്ദേഹം ആ വത്തമാനം അറിയുകയും ചെയ്തിരുന്നു. പക്ഷെ യാതൊരു വിധത്തിലും പുത്രൻെറ സ്വൈരജീവിതത്തെ തടസ്സപ്പെടുത്തണമെന്ന വിചാരം അദ്ദേഹത്തിനുണ്ടായിരുന്നില്ല. നരേന്ദ്രനിൽ അദ്ദേഹത്തിനു പൂൎണ്ണവിശ്വാസമുണ്ടായിരുന്നു. ബുദ്ധിമാനും സമത്ഥനുമായ പുത്രൻ വിശിഷ്ടനായ ആ

യോഗിയുമായി ഇടപഴകുന്നതുനിമിത്തം അയാളുടെ സ്വഭാവത്തിന്നു നൈർമ്മല്യം കൂടുമെന്നു മാത്രമേ പിതാവു വിചാരിച്ചിരുന്നുള്ളു. നരേന്ദ്രനും തന്റെ ഭാവിജീവിതം ഏതുവിധത്തിലായിരിക്കുമെന്നു തീർച്ചയുണ്ടായിരുന്നില്ല. സന്യസിക്കണമെന്ന് അദ്ദേഹം തീർച്ചപ്പെടുത്തിയിരുന്നതുമില്ല. വിശ്വനാഥദത്തൻ ജീവിച്ചിരിക്കുന്നപക്ഷം നരേന്ദ്രനു സന്യസിപ്പാൻ അനുവാദംകൊടുക്കുകയില്ലെന്നുമാത്രമല്ല, വേണ്ടിവന്നാൽ ബലം പ്രയോഗിച്ചിട്ടെങ്കിലും തന്റെ പുത്രനെ അങ്ങിനെയുള്ള സംരംഭങ്ങളിൽനിന്നു നിവർത്തിപ്പിക്കയും ചെയ്യുമായിരുന്നു. വിശ്വനാഥദത്തൻ ആദ്ധ്യാത്മികജീവിതത്തെക്കുറിച്ചു വലിയ മതിപ്പുള്ള ഒരാൾതന്നെയായിരുന്നു. എന്നാൽ തന്റെ മകന്റെ ഭാവിയെക്കുറിച്ചു അദ്ദേഹം മറ്റൊരുവിധത്തിലാണ് വിചാരിച്ചിരുന്നത്. നരേന്ദ്രൻ ഒരു വക്കീലായി തന്റെ ജീവിതത്തെ തുടർന്നുപോകണമെന്നും അങ്ങിനെ കുടുംബത്തിന്റെ ശ്രേയസ്സും ഐശ്വര്യവും നിലനിൽത്തുമാറാക്കണമെന്നും യഥാർത്ഥത്തിൽ അദ്ദേഹം വിചാരിച്ചിരുന്നു. പുത്രനെക്കൊണ്ടു ചെറുപ്പത്തിൽതന്നെ ഒരു വിവാഹംചെയ്യിക്കണമെന്നു പിതാവു കരുതാതിരുന്നില്ല. അതിന്നുവേണ്ടി അദ്ദേഹം ശ്രമിക്കയും ചെയ്തു. ആദ്യത്തിൽ നരേന്ദ്രൻ അതിന്നു വഴിപ്പെട്ടില്ല. രണ്ടുതവണ അദ്ദേഹം വിവാഹം നിശ്ചയിച്ചു. പക്ഷെ ആകസ്മികമായി ഓരോ പ്രതിബന്ധങ്ങൾ നേരിടുകയാൽ ആ അവസരത്തിലൊന്നും അതു നടത്തുവാൻ സാധിച്ചില്ല. ഒടുവിൽ കൽക്കത്തയിലെ ഒരു വലിയ കുടുംബത്തിൽനിന്ന് ഒരു ബാലികയെ വിവാഹം ചെയ്യാനാലോചിച്ചു. വധുവിന്റെ കുടുംബക്കാർ ഒരു വലിയ സംഖ്യ സ്ത്രീധനമായി കൊടുക്കാമെന്നും നരേന്ദ്രനെ ഇംഗ്ലണ്ടിലേക്കയച്ചു നിയമവിദ്യാഭ്യാസം ചെയ്യിക്കാമെന്നും ഏററു. ഈ വിവാഹം നരേന്ദ്രനും സമ്മതമായി. അദ്ദേഹം ലൌകികജീവിതത്തിലുള്ള പ്രതിപത്തികൊണ്ടു മാത്രമാണ് അതു

സമ്മതിച്ചതെന്നു കരുതേണ്ട. തന്റെ കുടുംബത്തിന്റെ അവസ്ഥ നന്നാക്കാമെന്നും ഇംഗ്ലണ്ടിൽ പോയി അവിടത്തെ രാജ്യസ്ഥിതിയും ജനങ്ങളുടെ സ്വഭാവവും കണ്ടു മനസ്സിലാക്കുകയും വിദ്യാഭ്യാസവിഷയത്തിൽ പരിപൂർണ്ണമായ ഒരു സ്ഥാനത്തിൽ എത്തുകയും ചെയ്യാമെന്നുമുള്ള വിചാരങ്ങളാണു വാസ്തവത്തിൽ നരേന്ദ്രനെ അതിന്നു കീഴ്പെടുത്തിയതു്. ഇങ്ങിനെ തത്കുടുംബത്തിന്നു മുഴുവനും ശ്രേയസ്കരമെന്നു തോന്നിയിരുന്ന ആ വിവാഹത്തിൽ വലിയ വൈമനസ്യം ഒരു മനുഷ്യന്നുമാത്രമേ ഉണ്ടായിരുന്നുള്ളു. അതു ദക്ഷിണേശ്വരത്തിലെ യോഗിക്കായിരുന്നുതാനും. നരേന്ദ്രന്റെ വിവാഹത്തെക്കുറിച്ചുള്ള ആലോചന കേൾക്കുമ്പോഴെല്ലാം അദ്ദേഹം വല്ലാതെ വ്യസനിച്ചിരുന്നു. ലോകാനുഗ്രഹത്തിന്നായി അവതരിച്ച ആ പുണ്യാത്മാവിനെ ഒരാളുടെമാത്രം പ്രേമത്തിനു വിഷയമാക്കുന്നതും ഒരു കുടുംബത്തിന്റെമാത്രം രക്ഷാകർത്താവാക്കുന്നതും പരമഹംസന്നു പരമസങ്കടമായിത്തോന്നി. അദ്ദേഹം ആ അവസരങ്ങളിലെല്ലാം ദക്ഷിണേശ്വരത്തിലെ ദേവീവിഗ്രഹത്തിന്റെ തൃപ്പാദങ്ങളിൽ ചെന്നു വീണുകരഞ്ഞു പ്രാർത്ഥിച്ചു: “അമ്മേ! നരേന്ദ്രനെ അവിടുത്തെ മായയിൽനിന്നു മോചിപ്പിക്കേണമേ! അദ്ദേഹത്തിന്റെ ജീവിതത്തെ ലോകാനുഗ്രഹത്തിന്നായിത്തന്നെ വിനിയോഗിക്കേണമേ!” എന്നു പരമഹംസദേവൻ സങ്കടം സഹിക്കവയ്യാതെ ഇടതൊണ്ട വിറച്ചുകൊണ്ടു യാചിച്ചു. കാര്യവും അതുപോലെതന്നെ വന്നുചേർന്നു. എന്നാൽ ഒടുവിലത്തെ വിവാഹനിശ്ചയത്തിന്നുമാത്രം യാതൊരു പ്രതിബന്ധവും മുൻകൂട്ടി കണ്ടിരുന്നില്ല. അതു നടക്കുമെന്നുതന്നെയായിരുന്നു എല്ലാവരുടേയും വിചാരം. എന്നാൽ വിവാഹത്തിന്നു നിശ്ചയിച്ചിരുന്ന ദിവസം നരേന്ദ്രന്റെ പിതാവ്— വിശ്വനാഥൻ— പെട്ടെന്നു പരലോകം പ്രാപിച്ചു. ദൈവഗതി മറിച്ചാകുന്നതല്ലല്ലോ. അത്തവണയും വിവാഹം മുടങ്ങുകതന്നെ ചെയ്തു. പിതാവിന്റെ മരണശേഷവും വിവാഹത്തെക്കുറിച്ചുള്ള ആലോ

ചന തീരെ ഉണ്ടാകാതിരുന്നില്ല. പക്ഷെ അന്നത്തെ ഗൃഹനായകൻ നരേന്ദ്രൻതന്നെയായിരുന്നുവല്ലോ. കാൎയ്യങ്ങളെല്ലാം ഇഷ്ടംപോലെ നടത്തുവാൻ അദ്ദേഹത്തിന്നുതന്നേ സ്വാതന്ത്ര്യമുണ്ട്. ആരും തന്നെ നിൎബ്ബന്ധിപ്പാനില്ല. മാതാവുമാത്രമേ ശാസിപ്പാനുള്ളു. അവരുടെ നിൎബ്ബന്ധം നരേന്ദ്രന്റെ ഹിതത്തെ അതിക്രമിച്ചിരുന്നതുമില്ല. ഇങ്ങിനെയുള്ള കാരണങ്ങളാൽ ആവക ആലോചനകളൊന്നും പ്രബലപ്പെട്ടില്ല. ഇങ്ങിനെ കുറച്ചു കാലം ചെന്നപ്പോഴെയ്ക്കും അദ്ദേഹത്തിന്റെ ആദൎശം യഥാസ്ഥാനത്തു ചെന്നുറയ്ക്കുകയും ചെയ്തുകഴിഞ്ഞു.

നിയമപരീക്ഷയ്ക്കു പഠിച്ചുകൊണ്ടിരുന്ന കാലത്താണു പിതൃവിയോഗം സംഭവിച്ചതെന്നു മുമ്പൊരേടത്തു പറഞ്ഞിട്ടുണ്ടല്ലോ. ഗൃഹത്തിലെ ധനസ്ഥിതി വളരെ ശോചനീയവുമായിരുന്നു. ഈ നിലയിൽ തന്റെ കുടുംബത്തെ ദാരിദ്ര്യത്തിൽനിന്നു മോചിപ്പിക്കുവാൻ നരേന്ദ്രൻ വളരെയൊക്കെ ബുദ്ധിമുട്ടേണ്ടിവന്നു. സ്വല്പസമ്പാദ്യത്തിന്നുവേണ്ടി അദ്ദേഹം വിദ്യാഭ്യാസത്തിന്നിടയിൽ സ്കൂൾമാസ്റ്ററായും ഗുമസ്തനായും മററും ജോലിനോക്കേണ്ടിവന്നിട്ടുണ്ട്. ഇതിനെല്ലാം പുറമേ അതു നരേന്ദ്രന്റെ ആത്മീയപരിവൎത്തനകാലവുമായിരുന്നു. തനിഷ്ടിത്തം ഒരു വഴിക്കു കുതിച്ചുചാടുന്ന തന്റെ ബുദ്ധിയെ ഇങ്ങിനെയുള്ള നിസ്സാരകാൎയ്യങ്ങൾ നിൎവ്വഹിപ്പാനായി മറെറാരു വഴിക്കു പിടിച്ചു തിരിപ്പാൻ അദ്ദേഹം അനുഭവിച്ചിട്ടുള്ള ക്ലേശം അസാമാന്യമാണു്. ഏതു വിധത്തിലെങ്കിലും ഈവക ബുദ്ധിമുട്ടുകളോടൊക്കെ മല്ലിട്ടുകൊണ്ടു കുടുംബരക്ഷയ്ക്കു വേണ്ടുന്ന പരിശ്രമവും, നിയമപരീക്ഷയ്ക്കുള്ള പഠിപ്പും, ഗുരുദേവന്റെ സന്നിധിയിൽവെച്ചും സ്വന്തമായുമുള്ള ആദ്ധ്യാത്മികജ്ഞാനസമ്പാദനവും ഒന്നിനൊന്നു വിഘ്നമായിത്തീരാതിരിക്കത്തക്കവണ്ണം അദ്ദേഹം ഏകകാലത്തിൽത്തന്നെ നിൎവ്വഹിച്ചുപോന്നു. കുടുംബകാൎയ്യങ്ങൾ അന്യരോടു പറയുന്നതു വലിയസ

കടമായിരുന്നു. ഒരിക്കൽ പരമഹംസൻ തന്റെ ഭക്തന്മാരായ ചില ധനികന്മാരോടു നരേന്ദ്രന്റെ കുടുംബപരാധീനതയെക്കുറിച്ചു ചിലതു പ്രസ്താവിക്കയുണ്ടായി. നരേന്ദ്രന്നു് ഇതു വളരെ അസഹ്യമായിത്തോന്നി. എന്നു മാത്രമല്ല, "അവിടുന്നു് എന്തിനാണു് എന്റെ കുടുംബകാര്യങ്ങൾ അന്യന്മാരോടിങ്ങിനെ പറയുന്നതു്?" എന്ന ചോദ്യം മൂലം തന്റെ ക്ഷോഭം വെളിപ്പെടുത്തുകകൂടി ചെയ്തു. ഗുരുദേവൻ തന്റെ ശിഷ്യവാത്സല്യത്തിന്റെ ആധിക്യംകൊണ്ടു മാത്രമാണു് ഇങ്ങിനെ പറയാനിടയായതു്. പക്ഷെ അതു തന്റെ പ്രിയശിഷ്യനെ വേദനിപ്പിക്കയാണു ചെയ്തതെന്നു കണ്ടപ്പോൾ ആ പരമദയാലുവിന്നു സങ്കടം സഹിക്കവയ്യാതായി. അദ്ദേഹം കരഞ്ഞുതുടങ്ങി. "കുട്ടി! ഞാനിനിയെന്താണു ചെയ്യേണ്ടതു്? എന്റെ വക്കൽ നിന്നെ സഹായിപ്പാൻ ഒന്നുമില്ലല്ലോ. ഞാൻ ദിനംപ്രതി ഭിക്ഷയ്ക്കു നടക്കാം. കിട്ടുന്നതു നിന്റെ ദാരിദ്ര്യനിവാരണത്തിന്നുപയോഗപ്പെടുത്തുകയും ചെയ്യാം." എന്നു തന്റെ അനുകമ്പ മുഴുവനും വെളിപ്പെടുത്തി. ഗുരുവിന്റെ സങ്കടം കണ്ടപ്പോൾ നരേന്ദ്രനും കരഞ്ഞുതുടങ്ങി. ഇങ്ങിനെ നരേന്ദ്രന്റെ ക്ഷോഭം കണ്ണുനീരിൽക്കലാശിക്കയും ചെയ്തു. എന്നാൽ ഗുരുദേവൻ പിന്നീടൊരിക്കലും ആക്കാര്യത്തെപ്പററി സംസാരിച്ചിട്ടില്ല. അദ്ദേഹം മാതാവിന്റെ പാദങ്ങളിൽ വീണു നരേന്ദ്രന്റെ ദാരിദ്ര്യനിവൃത്തിക്കുവേണ്ടി പ്രാർത്ഥിച്ചു. 'കാഞ്ചന'ത്തെക്കുറിച്ചുള്ള മതിപ്പു വേർപെടുത്തുവാൻ ഏതൊരു ദേവിയോടു് അദ്ദേഹം അർത്ഥിച്ചുവോ അതേ ദേവിയുടെ പാദങ്ങളിൽത്തന്നെ നമസ്കരിച്ചു് അല്പകാഞ്ചനത്തിന്നുവേണ്ടിത്തന്നെ യാചിപ്പാൻ ശിഷ്യവാത്സല്യം അദ്ദേഹത്തെ പ്രേരിപ്പിച്ചു. ഗുരുദേവന്റെ അപേക്ഷ ദേവി കൈക്കൊണ്ടുവെന്നാണു തോന്നുന്നതു്. ദത്തകുടുംബത്തിന്റെ ബുദ്ധിമുട്ടുകൾ വളരെക്കുറഞ്ഞു. അടുത്ത കുടുംബങ്ങളും ബന്ധുക്കളെല്ലാം മനസ്സലിഞ്ഞു് അവരെ സഹായിപ്പാൻ തുടങ്ങി. വിചാരി

ക്കാത്തവിധത്തിൽ ഓരോ കായ്യലാഭങ്ങളുണ്ടായിക്കൊണ്ടുമിരുന്നു.

നരേന്ദ്രന്നു തന്റെ കഷ്ടതകൾക്കിടയിൽ ഒരാശ്വാസം ദക്ഷിണേശ്വരത്തിൽനിന്നു മാത്രമാണു സിദ്ധിച്ചിരുന്നതു്. ഒഴിവുകിട്ടുമ്പോൾ അദ്ദേഹം അവിടെപ്പോയിത്താമസിക്കും. ഗുരുസന്നിധിയിൽ ചെന്നാൽ പിന്നെ അദ്ദേഹത്തിന്നു പരമാനന്ദമല്ലാതെ മറെറാന്നുമില്ല. എല്ലാ ബുദ്ധിമുട്ടുകളും അദ്ദേഹം മറക്കും. സന്തോഷത്തിൽ മുഴുകും. തന്നിമിത്തം മരുഭൂമിയിൽ കഷ്ടപ്പെടുന്ന ഒരു പാന്ഥന്നു കുറച്ചകലെയുള്ള ഫലജലസമൃദ്ധമായ തുരുത്തിന്റെ സ്മരണംപോലെ ഗുരുസന്നിധിയെക്കുറിച്ചുള്ള വിചാരംപോലും അദ്ദേഹത്തിന്നു ജീവിതയാത്രാക്ലേശങ്ങൾക്കു ശാന്തിയും ഉത്സാഹവും നൽകിക്കൊണ്ടിരുന്നു. കാലം ചെല്ലുംതോറും പരമഹംസദേവന്റെ സന്നിധി അദ്ദേഹത്തിന്നു് അധികമധികം പ്രിയതരമായി തോന്നിക്കൊണ്ടിരുന്നു. ഒടുവിൽ ചില ദിവസങ്ങൾ അവിടെത്തന്നെ താമസിച്ചു കഴിച്ചുകൂട്ടുവാനും തുടങ്ങി. ഗുരുവിന്റെ അന്ത്യകാലമായപ്പോഴേയ്ക്കും നരേന്ദ്രൻ പിരിയാതെ അരികെത്തന്നേ ഇരിപ്പായി. അപ്പോഴേയ്ക്കും അദ്ദേഹം ദക്ഷിണേശ്വരത്തിൽനിന്നു ഗാസിപ്പുരിയിലെ ഉദ്യാനത്തിലേയ്ക്കു താമസം മാററിയിരുന്നു. അവിടെ വെച്ചു ഗുരുവിന്റെ മഹാസമാധിവരേയും നരേന്ദ്രൻ അദ്ദേഹത്തെ ശുശ്രൂഷിച്ചു.

കുടുംബത്തോടുള്ള ബന്ധം നരേന്ദ്രൻ വളരെ സാവധാനത്തിലാണു വിട്ടതു്. ആദ്യമൊക്കെ ദിനംപ്രതി ഗൃഹത്തിൽത്തന്നെ മടങ്ങിയെത്തിയിരുന്നു. പിന്നീടതു പോയി. ഒന്നും രണ്ടും ദിവസം കൂടുമ്പോഴേ വെല്ലുകയുള്ളുവെന്നായി. ക്രമത്തിൽ അതുംവിട്ടു് ഏതാനും ദിവസങ്ങൾ കഴിയുമ്പോൾ ഒരിക്കൽ അവിടെ ചെന്നുപോരികയെന്ന നിലയായി. ഇങ്ങിനെ ക്രമത്തിൽ സംഭവിച്ച ഈ വേർപാടു മാതാവിനേയും വല്ലാതെ വ്യസനിപ്പിച്ചില്ല. എന്നാൽ പ്രകൃത്യാ ദയാലുവായിരുന്നതി

നാൽ അമ്മയുടേയും സഹോദരീസഹോദരന്മാരുടേയും സങ്കടങ്ങൾക്കു നിവൃത്തിയുണ്ടാക്കുന്ന കാൎയ്യത്തിൽ അദ്ദേഹം എപ്പോഴും ബദ്ധശ്രദ്ധനായിരുന്നുതാനും.

ഗുരുവിന്റെ മഹാസമാധിക്കു ശേഷമാണു നരേന്ദ്രൻ സൎവ്വവും പരിത്യജിച്ചു സന്യാസം സ്വീകരിച്ചതു്. എന്നാൽ പിൻകാലങ്ങളിലും അദ്ദേഹം ഗൃഹത്തെ തീരെ മറന്നില്ല. സ്വഗൃഹത്തെപ്പററിയുള്ള സ്മരണം എപ്പോഴും അദ്ദേഹത്തിന്നു് ഉദ്വേഗജനകമായിരുന്നു. സന്യാസിമാർ ഗൃഹത്തേയും കുടുംബങ്ങളേയുംപററി യാതൊന്നും സ്മരിക്കപോലും ചെയ്യരുതെന്ന നിയമം പാശ്ചാത്യരും പൌരസ്ത്യരും ഒരുപോലെ അംഗീകരിച്ചുപോരുന്നതാണു്. എന്നാൽ വിവേകാനന്ദസ്വാമികൾ അതത്ര കാൎയ്യമായി കരുതിയിരുന്നില്ല. അദ്ദേഹം സന്യസിച്ചശേഷവും കൂടക്കൂടെ ഗൃഹത്തിൽചെന്നു് അമ്മയെക്കണ്ടു യോഗക്ഷേമങ്ങളെല്ലാം അന്വേഷിക്കുക പതിവായിരുന്നു. മരണംവരേയും ഇങ്ങിനെതന്നെയാണു കഴിഞ്ഞുപോന്നതു്.

വിവേകാനന്ദസ്വാമികൾ പരിവ്രാജകവൃത്തി സ്വീകരിച്ചു് ഇന്ത്യയിലെങ്ങും സഞ്ചരിച്ചും കഠിനമായ തപോനിഷ്ഠകൾ ആചരിച്ചും കഴിച്ചുകൂട്ടുന്ന കാലത്താണു് അദ്ദേഹത്തിന്റെ രണ്ടു സഹോദരിമാരും മരിച്ചുപോയതു്. ഈ വൎത്തമാനം അദ്ദേഹത്തെ വല്ലാതെ വ്യസനിപ്പിച്ചു. പക്ഷേ ആ വ്യസനം തന്റെ തപോനിഷ്ഠയ്ക്കു കുറേക്കൂടി ശക്തിയുണ്ടാക്കുകയാണു ചെയ്തതു്.

ദാരിദ്ര്യം, സാമുദായികപാരതന്ത്ര്യം, സ്ത്രീകളുടെ ശോച്യാവസ്ഥ എന്നിവയെക്കുറിച്ചെല്ലാം പിൻകാലങ്ങളിൽ സ്വാമികൾ പ്രഖ്യാപനംചെയ്ത സംഗതികൾ അദ്ദേഹത്തിന്നു സ്വഗൃഹത്തിൽവെച്ചുണ്ടായ അനുഭവങ്ങളിൽനിന്നു മുളച്ചുവളൎന്നവയായിരുന്നു. ദരിദ്രന്മാരെക്കുറിച്ചു സ്വാമികൾക്കുണ്ടായിരുന്ന അനുകമ്പ ലോകപ്രസിദ്ധമാണല്ലോ. താൻതന്നെ ദാരിദ്ര്യത്തി

ത്തിൻെറ വിഷശക്തി മുഴുവനും അനുഭവിച്ചിരുന്നു. അതു കൊണ്ടാണു് അദ്ദേഹം കേവലം ബ്രഹ്മജ്ഞാനത്തെക്കുറിച്ചു മാത്രം സംസാരിക്കുന്ന ഒരു സന്ന്യാസിയല്ലാതായിത്തീന്നതു്.

തൻെറ പുത്രൻെറ സന്ന്യാസം ചിലപ്പോഴെല്ലാം ഭുവനേശ്വരിമാതാവിനു് അഭിമാനജനകമായ ഒന്നായി അവർ വിചാരിച്ചിരുന്നു. തങ്ങളുടെ കുടുംബത്തിന്നു മുമ്പൊരിക്കലുമുണ്ടായിട്ടില്ലാത്ത പ്രഖ്യാതി അതുനിമിത്തമാണുണ്ടായതെന്നും, ലോകാനുഗ്രഹാത്ഥം സഫലമായ പല പ്രയത്നങ്ങളും നടത്തുന്ന ആ പരമോൽകൃഷ്ടപുരുഷൻെറ മാതാവാണല്ലോ താനെന്നും വിചാരിക്കുമ്പോൾ അവക്കെന്തെന്നില്ലാത്ത ഒരാനന്ദമുണ്ടാകും. എന്നാൽ സ്ത്രീത്വം പലപ്പോഴും അതിന്നു സമ്മതിച്ചിരുന്നില്ല. തൻെറ പുത്രനും പത്നിയും പൌത്രന്മാരുംകൂടി ആ ഗൃഹത്തിൽ ഉണ്ടായിരുന്നാൽ തനിക്കു തോന്നാവുന്ന സുഖത്തെക്കുറിച്ചു വിചാരിക്കുമ്പോൾ അവരുടെ മനസ്സു വല്ലാതെ കലങ്ങാറുണ്ടു്. നരേന്ദ്രനു് ഏതാണ്ടു തുല്യഗുണവാന്മാരായ രണ്ടു സഹോദരന്മാരുണ്ടായിരുന്നു. അവനരക്കൊണ്ടു വിവാഹം ചെയ്യിക്കുവാൻ മാതാവു പല പരിശ്രമങ്ങളും ചെയ്തുനോക്കി. എന്നാൽ ഏതുകാരണംകൊണ്ടോ അവക്കും ദാമ്പത്യജീവിതം ഒട്ടും തൃപ്തികരമായി തോന്നാഞ്ഞതിനാൽ അതിന്നു വഴിപ്പെട്ടില്ല. സ്വാമികളുടെ മഹാസമാധിക്കുശേഷവും കുറേക്കാലം ഭുവനേശ്വരിദേവി ജീവിച്ചിരുന്നു. പാശ്ചാത്യരും പൌരസ്ത്യരുമായ സ്വാമികളുടെ അനേകം ശിഷ്യന്മാർ പിൻകാലങ്ങളിൽ അവരെ കണ്ടു വന്ദിക്കുകയും സ്വാമികളുടെ ബാല്യത്തിലെ വത്തമാനങ്ങൾ അവർ പറയുന്നതു കേട്ടു സന്തോഷിക്കയും പതിവുണ്ടായിരുന്നു. ഒടുവിൽ ആ മഹതി ഭക്തന്മാരുടെ നിത്യസ്മരണയ്ക്കു വിഷയമായ പുണ്യനാമങ്ങളുടെകൂട്ടത്തിൽ തൻെറ ശിശുവിനാമധേയത്തെയുംവിട്ടു നിത്യനിവ്വാണം പ്രാപിച്ചു.

# പതിനാറാമദ്ധ്യായം

## സാധന.

ദക്ഷിണേശ്വരം ഇപ്പോൾ ഇന്ത്യയിലെ മാഹാത്മ്യമേറിയ തീർത്ഥഭൂമികളിൽ ഒന്നായിട്ടാണിരിക്കുന്നതു്. കാളീക്ഷേത്രവും രാമകൃഷ്ണദേവൻ അധിവസിക്കയും സമാധിശീലിക്കയും ചെയ്ത സ്ഥലങ്ങളും ജനങ്ങൾ പാപനാശനാർത്ഥം ചെന്നു സന്ദർശിക്കുന്നു. ഗംഗാതീരത്തിൽ സ്ഥിതിചെയ്യുന്ന ആ സ്ഥലം സ്വതേതന്നെ മോഹനമാണു്. നദിയിൽ ഇടവിടാതെ സഞ്ചരിച്ചുകൊണ്ടിരിക്കുന്ന ബോട്ടുകളിലെ യാത്രക്കാർ പാടുന്ന ഗീതങ്ങളുടെ മാധുര്യവും വഹിച്ചുകൊണ്ടുവരുന്ന ഇളംകളിക്കാറേററുകൊണ്ടു് അവിടെ ഇരിപ്പാൻ ഒരു പ്രത്യേകസുഖമുണ്ടു്. രാമകൃഷ്ണദേവന്റെ ആശ്രമം ഇന്നും അനല്പമായ ശാന്തിയുടെ അധിവാസസ്ഥാനമാണു്. ഗുരുദേവൻ തനിച്ചിരുന്നു തീവ്രസമാധി ശീലിച്ചതും പിന്നീടു ശിഷ്യഗണങ്ങളെ യഥോചിതം വേണ്ടുന്ന സാധനകൾ ശീലിപ്പിച്ചതുമായ ആ സ്ഥലം ഇന്നും അവാച്യമായ ഒരാനന്ദത്തിന്നു നിദാനമായിട്ടാണിരിക്കുന്നതു്. അവിടെച്ചെന്നാൽ ആർക്കും അതു് അനുഭവമാകയും ചെയ്യും. ഇതിനുപുറമേ ഗുരുദേവനും നരേന്ദ്രനും സമാധി ശീലിച്ചതായ ചില പ്രത്യേകസ്ഥലങ്ങളും അവിടെത്തന്നെയുണ്ടു്.

ദക്ഷിണേശ്വരക്ഷേത്രത്തിന്റെ പശ്ചിമസ്ഥലങ്ങളെ തോട്ടം എന്നു പറയാറുണ്ടെങ്കിലും അവയ്ക്കുള്ള ശരിയായ പേർ 'കാടു്' എന്നാണു്. അവിടെ ഫലവൃക്ഷങ്ങളും കാട്ടുചെടികളും കെട്ടിപ്പടൎന്നുപിടിച്ചു വളൎന്നുനിൽക്കുന്നു. ഇടയിൽ അവിടവിടെ ശ്രീരാമകൃഷ്ണദേവന്റെ ഓരോ ശിഷ്യന്മാർ ഇരുന്നു തപംചെയ്തതിന്റെ അടയാളമായി ഭക്തന്മാർ വെട്ടിവെടിപ്പാക്കിയിട്ടുകാണാം. ഇപ്പോഴും ഓരോ മുമുക്ഷുക്കൾ അവിടെയിരുന്നു ധ്യാനിക്കുന്നതും കാണാം.

ക്ഷേത്രത്തിന്റെ മുന്നിൽ കുറച്ചുകലെയായി അതിനിടയിൽ ഒരു വലിയ ആൽവൃക്ഷവും അതിന്മേൽ കുറെ ഉയരത്തിൽ ഒരു ഇരിപ്പിടവും ഉണ്ടു്. അവിടെവെച്ചായിരുന്നു പരമഹംസദേവൻ സമാധിശീലിച്ചതു്. അദ്ദേഹത്തിന്റെ സഹായത്തോടുകൂടി തോടാപുരിയും അവിടെവെച്ചു ജീവാത്മപരമാത്മൈക്യം നേടീട്ടുണ്ടു്. നരേന്ദ്രനും ഈ സ്ഥലത്തുവെച്ചുതന്നെയാണു് വേണ്ടുന്ന സാധനകൾ സമ്പാദിച്ചതു്. സാമാന്യക്കാർക്കൊന്നും അവിടെയിരുന്നു ധ്യാനിപ്പാൻ കഴികയില്ല. പഞ്ചവടി എന്നാണു് അതിന്റെ അന്വർത്ഥമായ പേർ. യോഗശാസ്ത്രവിധിപ്രകാരം അഞ്ചുതരം വൃക്ഷങ്ങൾ നട്ടുപിടിപ്പിച്ചുണ്ടാക്കിയതാണു് ആ സ്ഥലം. ആൽവൃക്ഷം പ്രധാനമായിക്കാണുന്നുവെന്നേ ഉള്ളൂ. മററു നാലുതരം വൃക്ഷങ്ങളും അവിടെ ശ്രദ്ധിച്ചുനോക്കിയാൽക്കാണാം. ഉഗ്രമൂർത്തിയായ ഒരു ഭൈരവൻ ആ വൃക്ഷത്തിന്മേൽ സ്ഥിതിചെയ്യുന്നുണ്ടു്. മനസ്സിനു വേണ്ടുവോളം ശുദ്ധിയെത്താത്തവർക്കാർക്കും അവിടെയിരുന്നു ധ്യാനിപ്പാൻ സാധിക്കയില്ല. ഭൈരവൻ ഭയപ്പെടുത്തും. തോടാപുരിയെ ഇങ്ങിനെ ചിലപ്പോൾ ഉപദ്രവിച്ചിട്ടുണ്ടു്. ഒടുവിൽ പരമഹംസദേവൻ അദ്ദേഹത്തിന്റെ കാര്യത്തിൽ ചില ഒഴികഴിവുകളുണ്ടാക്കിക്കൊടുത്തു. അതുകൊണ്ടാണു് അദ്ദേഹത്തിനു് അവിടെവെച്ചു് ഉദ്ദിഷ്ടകാര്യം നിർവഹിപ്പാൻ സാധിച്ചതു്. എന്നാൽ നരേന്ദ്രൻ ഇങ്ങിനെയുള്ള സഹായങ്ങളൊന്നും ആവശ്യപ്പെട്ടില്ല. നിശ്ശബ്ദമായ രാത്രിയിൽ അദ്ദേഹം ഏകനായി ഒരിക്കൽ അവിടെയിരുന്നു ധ്യാനിക്കുകയായിരുന്നു. നരേന്ദ്രൻ എത്രതന്നെ പരിശ്രമിച്ചിട്ടും ഹൃദയം ധ്യാനത്തിൽ ലയിക്കാതെ ബുദ്ധിമുട്ടി. ഏതോ ഒരു ശക്തി തന്നെ അവിടെ സ്വൈരമായിരിക്കാൻ സമ്മതിക്കാതെ ഉപദ്രവിക്കുന്നുണ്ടെന്നും തോന്നി. നരേന്ദ്രൻ കോപിച്ചു മുമ്പിൽ ജ്വലിക്കുന്ന അഗ്നിയിൽനിന്നു് ഒരു വലിയ കൊള്ളിയെടുത്തു് ആ വൃക്ഷക്കൊമ്പിന്മേൽ ഉള്ള ശക്തിയൊക്കെ പ്രയോഗിച്ചു് ഒരടികൊടുത്തു.

അടിയുടെ ശക്തിനിമിത്തം നരേന്ദ്രൻ കുറേനേരത്തേയ്ക്കു ബോധക്ഷയത്തിലകപ്പെട്ടുപോയി. എന്നാൽ അതിനുശേഷം അദ്ദേഹത്തിന്നവിടെ സ്വൈരമായിരുന്നു ധ്യാനിക്കാമെന്നുവന്നു. യാതൊരുപദ്രവവുമില്ലാതായി. പിന്നീടു ഗുരുദേവൻ ഈ വർത്തമാനം കേട്ടു തന്റെ ശിഷ്യന്റെ കരളുറപ്പിനെപ്പറ്റി അദ്ദേഹം സന്തോഷിച്ചു. പക്ഷേ ഒന്നും പറഞ്ഞില്ല. ഒന്നു മന്ദഹസിച്ചതേയുള്ളു.

പഞ്ചവടിയുടെ സമീപമായി ഒരു വില്വവൃക്ഷം നിൽക്കുന്നുണ്ടു്. അതും ധ്യാനത്തിന്നുവേണ്ടി പ്രത്യേകം നിയമിക്കപ്പെട്ട ഒരു സ്ഥലംതന്നെയാണു്. പരമഹംസദേവൻ വലിയ വലിയ സിദ്ധികളൊക്കെ ആ സ്ഥലത്തുവെച്ചായിരുന്നു സമ്പാദിച്ചതു്. ഇപ്പോഴും ആ വൃക്ഷം അവിടെയുണ്ടു്. അതിനൊരു തറകെട്ടിക്കൊടുത്തുനിർത്തിയിരിക്കുന്നു. അതിന്റെ ചുവട്ടിൽ അഞ്ചു തലയോട്ടുകൾ ചില പ്രത്യേകസ്ഥാനങ്ങളിൽ സ്ഥാപിച്ചിട്ടുണ്ടു്. ഇതിൽ മൂന്നെണ്ണം കുരങ്ങന്റേതാണു്. ഒന്നു് ആത്മഹത്യചെയ്ത ഒരു മനുഷ്യന്റേതും, മറേറതു പേരുകേട്ട ഒരു പോക്കിരിയുടേതുമാണു്. ഈ കപാലങ്ങളുടെ മദ്ധ്യത്തിലിരുന്നാണു് ധ്യാനിക്കേണ്ടതു്. കപാലം ശിവന്റെ ഭിക്ഷാപാത്രമാണു്. ഭദ്രകാളി കപാലമാലയാണു് ധരിക്കുന്നതു്. ഇതുകൊണ്ടെല്ലാം അതിനെന്തോ ഒരു സാന്നിദ്ധ്യമുണ്ടെന്നുവരുന്നു. വാസ്തവത്തിൽ കപാലം എന്നു കേൾക്കുമ്പോൾ തന്നെ നമുക്കു ചില വികാരങ്ങളുണ്ടാകുന്നു. അതിന്റെ ദർശനം നമ്മുടെ ഹൃദയത്തെ ഇളക്കുന്നു. അതെന്നും അങ്ങിനെ നശ്വരമായ ഒരസ്ഥിക്കൂടമല്ലല്ലോ. ഒരിക്കൽ അതൊരു മനുഷ്യന്റെ ദേഹത്തെ ഉത്തമാംഗമായി അലംകരിച്ചിരുന്നുവെന്നു തീർച്ചതന്നെ. എന്നാൽ കാലാന്തരത്താൽ അതിന്റെ ഭംഗിയും മേന്മയുമൊക്കെപ്പോയി. അതൊരു വെറും അസ്ഥിമാത്രമായി. ഈ സ്ഥിതികളെല്ലാം നമ്മെ ഓർമ്മിപ്പിക്കുവാൻ അതിന്നു ശക്തിയുണ്ടു്. അതു പ്രപഞ്ചത്തിന്റെ അസ്ഥിരതയെ സൂചിപ്പിക്കുന്നു. അതുവഴിയായി ആത്മാവിന്റെ

"ദേഹോഹം"മെന്നുള്ള തെറ്റിദ്ധാരണ നീക്കുന്നു. സംഹാരമൂൎത്തിയായ ശിവനും നാശകശക്തിയായ ഭദ്രകാളിയും അവയെ ധരിച്ചുകൊണ്ടു സ്വപ്രകൃതിയെ പ്രഖ്യാപനം ചെയ്യുന്നു. പ്രപഞ്ചപരിത്യാഗത്തിന്നു പരിശ്രമിക്കുന്ന മുമുക്ഷുവിന്റെ ഹൃദയത്തിൽ അനുകൂലതരങ്ങളായ വികാരങ്ങളെ ഉദ്ദീപിപ്പിക്കാനുള്ള ശക്തി അതിന്നുണ്ടെന്നു് ഇത്രയും സംഗതികളെക്കൊണ്ടു തന്നെ നമുക്കു മനസ്സിലാക്കാമല്ലോ. ഇതുപോലെതന്നെയുള്ള സാധനകൾ ഇനിയും ചിലതുണ്ടു്. ശവം ദഹിക്കുന്ന ചുടലയിലിരുന്നു ചില ധ്യാനക്രമങ്ങൾ അനുഷ്ഠിക്കേണ്ടതുണ്ടെന്നു കാണുന്നു. അൎദ്ധരാത്രിയിൽ ചുടലക്കളത്തിലിരുന്നു ചെയ്യുന്ന ധ്യാനം ദേഹത്തോടു് ആത്മാവിനുള്ള കൃത്രിമബന്ധത്തെ നശിപ്പിക്കുമത്രേ. ഇതിനുംമേലായി, അൎദ്ധരാത്രിയിൽ ഏകനായി നിശ്ശബ്ദമായ ഒരു സ്ഥലത്തു് അന്നു മരിച്ച ഒരു മൃതശരീരം കൊണ്ടുചെന്നുവെച്ചു് അതിന്മേലിരുന്നും ചില സാധനകൾ ചെയ്യേണ്ടതുണ്ടു്. ഇതെല്ലാം സാധാരണന്മാർ കേൾക്കുമ്പോൾതന്നെ പേടിക്കുമെങ്കിലും മുമുക്ഷുക്കൾ അതും അതിലപ്പുറവും ചെയ്വാൻ ലേശംപോലും ഭയപ്പെടുകയില്ല. പ്രപഞ്ചത്തോടുള്ള ബന്ധം നശിക്കുംതോറും ഭയവും ശങ്കകളുമൊക്കെ നമ്മെ വിട്ടുമാറുന്നു. സകല ഭയങ്ങൾക്കും കാരണം ദേഹമാണു്. ദിവ്യമായ ആത്മാവിനെ യാതൊരു ഭയവും തീണ്ടുകയില്ല. അതു് എല്ലാ ഭയങ്ങൾക്കും ശങ്കകൾക്കും മീതെയാണു് സ്ഥിതിചെയ്യുന്നതു്. അതുകൊണ്ടുതന്നെയാണു് ഭയശങ്കാവിഹ്വലനായി യുദ്ധത്തിൽനിന്നു പിൻമാറിനില്ക്കുന്ന അൎജ്ജുനന്നു്, ഭഗവാൻ,

"അച്ഛേദ്യോയമദാഹ്യോയമക്ലേദ്യോശോഷ്യ ഏവ ച
നിത്യഃ സൎവ്വഗതഃ സ്ഥാണുരചലോയം സനാതനഃ"

എന്ന ആത്മസ്വഭാവമുപദേശിപ്പാൻ തുടങ്ങിയതും.

ഏതായാലും നരേന്ദ്രൻ ഭയലേശംകൂടാതെ അതാതു സ്ഥല

ഫല *

ങ്ങളിലിരുന്നു ക്രമപ്രകാരം വേണ്ടുന്ന സാധനകളൊക്കെച്ചെയ്തു. അദ്ദേഹം സ്വതേതന്നെ ധീരനും മുക്തനുമായിരുന്നു. നരേന്ദ്രനിൽ കണ്ടിരുന്ന ധീരത കേവലം ലൌകികമായ ഒന്നായിരുന്നില്ല. അതു ബുദ്ധിയുടെ കാൎക്കശ്യത്തിൽനിന്നു പുറപ്പെട്ടിരുന്നതുമില്ല. അന്തരാത്മാവിൽനിന്നു പ്രകാശിച്ചിരുന്ന സ്ഥൈൎയ്യമായിരുന്നു അതു്. നരേന്ദ്രനുശേഷം ആരും അവിടങ്ങളിലിരുന്നു സമാധി ശീലിപ്പാൻ പ്രാപ്തരായിട്ടില്ല. ഏതോ ഒരു വിദ്വാൻ ഒരിക്കൽ അതിന്നു പരിശ്രമിക്കയുണ്ടായെങ്കിലും ഫലിച്ചില്ല. ആയാൾക്കു ഭ്രാന്തുപിടിപെടുകയാണുണ്ടായതു്.

---

## പതിനഞ്ചാമദ്ധ്യായം



### നരേന്ദ്രന്റെ ശക്തി.

നരേന്ദ്രന്റെ ശക്തി മുഴുവനും അറിയണമെങ്കിൽ ശ്രീരാമകൃഷ്ണദേവന്റെ ശക്തിയെത്രയുണ്ടെന്നു മനസ്സിലാക്കിയാൽ മതി. ഗുരുവും ശിഷ്യനും വാസ്തവത്തിൽ ഒന്നുതന്നെയായിരുന്നു. ഗുരുദേവൻ തന്റെ ശക്തിമുഴുവനും പ്രിയശിഷ്യനിൽ ചെലുത്തിയിരുന്നു. സ്വല്പകാലത്തെ അഭ്യാസത്താൽ നരേന്ദ്രന്നു സിദ്ധിച്ച വലിയ ഫലത്തിന്റെ രഹസ്യവും അതുതന്നെയായിരുന്നു. എന്നാൽ ഗുരുവിന്റെ ശക്തിയെ ശിഷ്യനിൽ എങ്ങിനെ ആരോപിച്ചുവെന്നൊരു സംശയത്തിന്നിവിടെ വഴിയുണ്ടു്. ആത്മികവിഷയത്തിൽ സമ്പാദിക്കുന്ന ജ്ഞാനം വിജ്ഞാനംപോലെയുള്ളതല്ല. അതിൽ തത്വങ്ങളേക്കാൾ അനുഭവങ്ങൾക്കാണു് പ്രാമാണ്യം. ഈ സ്ഥിതിക്കു ഗുരുവിന്റെ അനുഭവങ്ങൾ ശിഷ്യനെ വേണമെങ്കിൽ പറഞ്ഞു മനസ്സിലാക്കാമെന്നല്ലാതെ അവയുടെ അനുഭവം ശിഷ്യനുണ്ടാക്കിക്കൊടുപ്പാൻ സാധിക്കുമോ? എന്നായിരിക്കണം ഇതിലെ പ്രധാനമായ വാദവിഷയം. അതത്രയും വാസ്തവംതന്നെ. എന്നാൽ

രാമകൃഷ്ണദേവനെപ്പോലെ സ്വാനുഭവം നേടിയ ഗുരു നരേന്ദ്ര നെപ്പോലെയുള്ള ഒരു ശിഷ്യനെ സഹായിപ്പാനുണ്ടെങ്കിൽ അ നുഭവങ്ങൾതന്നെ സാധാരണയിൽനിന്നു വളരെ അധികം വേ ഗത്തിലും വെടിപ്പിലും സമ്പാദിക്കാമെന്നു തീച്ചയാണല്ലോ. ന്യൂട്ടൺ എന്ന ശാസ്ത്രജ്ഞൻ എത്രയോ കാലത്തെ അദ്ധ്വാന ത്തിൻെറയും ദീർഘമായ ഗാഢചിന്തനത്തിൻെറയും ഫലമാ യിട്ടാണ് ആകഷണശക്തി കണ്ടുപിടിച്ചു ദൃഷ്ടാന്തമാക്കിയതെ ങ്കിലും അദ്ദേഹത്തിൻെറ സഹായത്താൽ പിന്നീടാക്കും അത്ര വളരെ ക്ലേശം അനുഭവിക്കേണ്ടിവന്നിട്ടില്ലെന്നു നമുക്കു ദൃഷ്ടാ ന്തമാണല്ലോ. ഇതു കേവലം പ്രാമാണികമായ ഒരു ജ്ഞാന ത്തെ ഉദാഹരണങ്ങൾമൂലം വെളിപ്പെടുത്തുവാനുള്ള പരിശ്രമ മാണ്. എന്നാൽ പരമഹംസനിൽനിന്നു നരേന്ദ്രനു ലഭി ക്കേണ്ടുന്ന ജ്ഞാനമാകട്ടെ മുഴുവനും പ്രത്യക്ഷമാകാടിയിൽപ്പെ ട്ടതാണ്. അതു് ഓരോന്നോരോന്നായി കാണിച്ചുകൊടുപ്പാൻ തക്ക ഗുരു സമീപത്തിലുണ്ടുതാനും. ഈ നിലയിൽനിന്നാ ലോചിക്കുമ്പോൾ ഗുരുവിൻെറ ശക്തിമുഴുവനും ശിഷ്യനിലാ രോപിക്കുവാനുള്ള ഒരു മാർഗ്ഗം നാം കണ്ടു. എന്നാൽ പരമ ഹംസദേവൻെറ ശക്തിയും വൈഭവവും നമ്മുടെ ചിന്തനത്തി നുപോലും ഗോചരമല്ലാത്തവിധം അത്രയും ഉയന്ന ഒരു പദ്ധ തിയിലാണ് നിൽക്കുന്നതു്. അദ്ദേഹം മേല്പറഞ്ഞ മാർഗ്ഗത്തെ അവലംബിച്ചുകൊണ്ടല്ല നരേന്ദ്രനു സ്വശക്തി മുഴുവനും ദാ നംചെയ്തതും. ദശനം സ്പശനം എന്നിവയാൽമാത്രം അദ്ദേ ഹത്തിന്നു വേറുംപ്രാപഞ്ചികന്മാരെ ഉത്തമഭക്തന്മാരാക്കിത്തീ ക്കുവാനും ബ്രഹ്മജ്ഞാനവും ആനന്ദവും ദാനംചെയ്യാനും ശ ക്തിയുണ്ടെന്നുള്ളതിന്നു് അനേകം ദൃഷ്ടാന്തങ്ങൾ ഉണ്ടായിട്ടു ണ്ടു്. നരേന്ദ്രനുതന്നെയും അദ്ദേഹം ഇതു ദൃഷ്ടാന്തപ്പെടുത്തി ക്കൊടുത്തതായി മുമ്പെത്തെ അദ്ധ്യായത്തിൽ നാം വായിച്ചിട്ടുമുണ്ട ല്ലോ. ഇതു കേവലം ബ്രഹ്മജ്ഞന്മാക്കും രസതന്ത്രശാലയിലെ വിദഗ്ദ്ധന്മാക്കും തമ്മിലുള്ള ഒരന്തരമാണ്. ഇങ്ങിനെ ഗുരു

തന്റെ ആദ്ധ്യാത്മികശക്തിയെ ഉപയോഗപ്പെടുത്തിക്കൊണ്ടാണ് തന്റെ ചൈതന്യമെല്ലാം നരേന്ദ്രനിൽ അർപ്പിച്ചതു്. ഇതു പണ്ടും ഭാരതവർഷത്തിലെ ബ്രഹ്മജ്ഞാനികൾക്കു പരിചയമുള്ള ഒരു വിദ്യയുമാണ്. സുദേഷ്ണനെന്ന മഹർഷിശ്രേഷ്ഠൻ തന്റെ ശക്തി മുഴുവനും ശ്രീരാമദേവങ്കൽ ആരോപിച്ചു ദേഹത്യാഗംചെയ്ത കഥ രാമായണത്തിൽ പ്രസിദ്ധമാണല്ലോ. ആകയാൽ ആ സംഗതി ഒരു വലിയ വിവാദവിഷയമാക്കാതെ വിട്ടുകളയുന്നതാണു നല്ലതു്.

പ്രപഞ്ചത്തിന്റെ ബന്ധനശക്തി ഒട്ടും ലഘുവായിട്ടുള്ളതല്ല. അതു മനുഷ്യലോകത്തെ മുഴുവനും തന്നിൽത്തന്നെ വശീകരിച്ചുനിർത്തുവാൻ കരുത്തുള്ളതാണ്. എന്നാൽ അതിനെ ഛേദിപ്പാനുള്ള ഖഡ്ഗത്തിന്റെ മൂർച്ചയും അതുപോലെത്തന്നെ തീവ്രമാണ്. പക്ഷേ അതു കയ്യിലാക്കുവാനും കുറച്ചധികം പ്രയാസമുണ്ടെന്നേയുള്ളു. ഓരോ സംഗതികളാൽ നമുക്കു ചില സന്ദർഭങ്ങളിൽ വൈരാഗ്യം താനേ തോന്നിപ്പോകാറുണ്ടു്. പക്ഷേ അതു ബന്ധനത്തിന്റെ ശക്തി കുറഞ്ഞിട്ടല്ല. അതു വീണ്ടും ശക്തികൂട്ടാനുള്ള ഒരുപായംമാത്രമാണ്. ഏതെങ്കിലും നഷ്ടകഷ്ടങ്ങളുടെ പിൻപേ കിട്ടുന്ന സ്വല്പസുഖവും നമുക്കു വളരെ വലുതും ഹൃദയംഗമവുമായിത്തോന്നുന്നു. ഇങ്ങിനെ അധികമധികം ബലമായി നമ്മെ വരിഞ്ഞുകെട്ടുവാനുള്ള ഉപായമായിത്തീരുന്ന ആ വൈരാഗ്യം ഒരിക്കലും വൈരാഗ്യമല്ല. സ്ഥായിയായും ആന്തരമായുമുള്ള വൈരാഗ്യം മാത്രമേ നമ്മെ മോക്ഷത്തിലേയ്ക്കു നയിക്കയുള്ളു. അതു പ്രാപഞ്ചികങ്ങളായ കാരണങ്ങളെ ആശ്രയിച്ചു നില്ക്കയുമില്ല. പരമഹംസന്റെയും നരേന്ദ്രന്റെയും വൈരാഗ്യങ്ങൾ അങ്ങിനെയുള്ളവയായിരുന്നു. അവർ പ്രപഞ്ചത്തിന്റെ സ്വാദെന്തെന്നറിഞ്ഞിട്ടില്ല. അറിവാൻ കാംക്ഷിച്ചിട്ടുമില്ല. ജന്മനാതന്നെ വൈരാഗ്യവും വരിച്ചുകൊണ്ടാണ് അവർ ഈ ലോകത്തിലേയ്ക്കു വന്നിട്ടുള്ളതു്. ഈ മുമുക്ഷുക്കളെ സ്വതഃതന്നെ ജീവന്മുക്തന്മാരായിട്ടാണ്

വിചാരിച്ചുപോകുന്നതു്. അവരുടെ ജന്മം ലോകത്തിൽ അതിദുർല്ലഭവുമാണു്. ഒന്നോ രണ്ടോ നൂററാണ്ടു ചെല്ലുമ്പോൾ ലോകത്തിന്റെ ഏതെങ്കിലും ഒരു കോണിൽ അവർ അവതരിച്ചേയ്ക്കാം. അതുനിമിത്തം ആ രാജ്യവും കാലവും അനുഗ്രഹീതമായിത്തീരുകയും ചെയ്യുന്നു.

പ്രപഞ്ചത്തിൽ കാമിനിയും കാഞ്ചനവുമൊഴികെയുള്ളതൊക്കെ ത്യജിക്കാം. ആ രണ്ടും ത്യജിക്കുന്നതാണു് തീരെ അസാദ്ധ്യമായിരിക്കുന്നതു്. ഏതവസ്ഥയിലും ദേഹസംരക്ഷണം ആവശ്യമാണല്ലോ. അവിടെ കാഞ്ചനത്തോടുള്ള ബന്ധം തീരെ ഛേദിപ്പാൻ അസാദ്ധ്യമായിത്തീരുന്നു. ഭിക്ഷയെടുത്തിട്ടെങ്കിലും അന്നവൃത്തി സമ്പാദിക്കാതെ തരമില്ല. ഇങ്ങിനെ വല്ലതും സമ്പാദിക്കാതെ കഴികയില്ലെന്ന സ്വഭാവത്തെ വിഷയമാക്കി കാഞ്ചനം ഏതു സിദ്ധനേയും തനിക്കു വശപ്പെടുത്തിക്കളയുന്നു. ദേഹം നിലനിൽക്കുന്നിടത്തോളം നില്ക്കുന്ന ചില പ്രകൃതിശക്തികളെ ആശ്രയിച്ചുകൊണ്ടു കാമിനിയും നിൽക്കുന്നു. തന്നിമിത്തം അസാമാന്യമായ കരളുറപ്പും സ്വശക്തിയും ഉള്ളവർക്കുമാത്രമേ അവയെ അധിലംഘിപ്പാൻ കഴിയുന്നുള്ളൂ. പ്രപഞ്ചത്തിന്റെ നിലനിൽപ്പുതന്നെ അവയെ ആശ്രയിച്ചാണല്ലോ നിൽക്കുന്നതു്. മനുഷ്യലോകം അവയിൽനിന്നു മോചിച്ചുകഴിഞ്ഞാൽപിന്നെ എന്തു ശേഷമാണുള്ളതു്? തന്നിമിത്തം പ്രകൃതിശക്തിയായ മായാദേവിയുടെ ഈ രണ്ടു പാശങ്ങളും ഉറപ്പിച്ചാണു ലോകത്തെ യഥാസ്ഥാനത്തു നിർത്തുകയായിരിക്കാം ചെയ്യുന്നതു്.

ശ്രീരാമകൃഷ്ണദേവൻ തീവ്രപരിശ്രമത്താൽ ഈ മായയെ തീരെ അധിലംഘിച്ചിരുന്നു. പന്ത്രണ്ടു സംവത്സരം മുഴുവനും അദ്ദേഹം ഇതിനുവേണ്ടി കഠിനക്ലേശങ്ങളെ അനുഭവിച്ചിട്ടുണ്ടു്. അങ്ങിനെ അദ്ദേഹം 'കാററിനെ കയർകൊണ്ടു കെട്ടുന്നപോലെ' ദുസ്സാദ്ധ്യമായി അജ്ഞന്മാർക്കുപോലും തോന്നിയ മനസ്സിന്റെ ബന്ധനം സാധിച്ചു. കാമിനീകാഞ്ചനങ്ങളെ

ജയിപ്പാൻ അദ്ദേഹം ചെയ്ത വിദ്യകൾ രസകരമാണ്. കുറെ പൊൻതുണ്ടുകളും മണ്ണാങ്കട്ടയുംകൂടി കയ്യിലെടുത്തു ഗംഗാതീരത്തു ചെന്നിരുന്നു "സ്വർണ്ണം മണ്ണിൻകട്ട; മണ്ണിൻകട്ട സ്വർണ്ണം. മോക്ഷത്തിനുപയോഗമില്ലാത്ത സ്വർണ്ണവും മണ്ണിൻകട്ടയും ഒരുപോലെ നിഷ്പ്രയോജനം. ഇങ്ങിനെ മണ്ണും പൊന്നും സമം. രണ്ടും വിലയില്ലാത്ത വസ്തുക്കൾ" എന്നിങ്ങിനെ വളരെനേരം പറഞ്ഞുകൊണ്ടിരിക്കും. ഒടുവിൽ സ്വർണ്ണവും മണ്ണും തുല്യമെന്ന ധാരണ മനസ്സിൽ ഉറപ്പിച്ചു രണ്ടും ഗംഗാജലത്തിലിട്ടു താൻ തിരികെപ്പോരികയുംചെയ്യും. കാഞ്ചനത്തെക്കുറിച്ചുള്ള മതിപ്പില്ലാതെയാക്കാൻ അദ്ദേഹം ഇങ്ങിനെയാണ് പരിശ്രമിച്ചിരുന്നതു്. എന്നിട്ടും അധികം ദിവസംകൊണ്ടേ അതു സാധിച്ചുതുമുള്ളു. ഒടുവിൽ അതിന്റെ സ്പർശംപോലും അദ്ദേഹത്തിന്നു തീരെ അസഹ്യമായിത്തോന്നി. ഗുരുവിന്റെ ശക്തി പരീക്ഷിപ്പാനായി ഒരിക്കൽ നരേന്ദ്രൻ ഒരുറുപ്പിക കൊണ്ടുചെന്ന് അദ്ദേഹം പതിവായി ഇരിക്കുന്ന മെത്തയുടെ അടിയിൽ ഒളിച്ചുവെച്ചു. ഗുരു പുറത്തുപോയിരുന്നു. പതിവുപോലെ മടങ്ങിവന്നു കിടക്കമേലിരുന്നപ്പോൾ അദ്ദേഹത്തിന്ന് എന്തെന്നില്ലാത്ത ഒരു വേദന തോന്നി. 'അയ്യോ എന്താണെന്നോ ഉപദ്രവിക്കുന്നതെ'ന്ന് ഉച്ചത്തിൽ നിലവിളിച്ചുകൊണ്ടെഴുന്നേററു. ശിഷ്യന്മാരെല്ലാം വല്ലാതെ പരിഭ്രമിച്ചു. വല്ല തേളോ മററു ക്ഷുദ്രപ്രാണികളോ ഗുരുവിനെ കടിച്ചിരിക്കുമെന്നാണ് അവർ വിചാരിച്ചതു്. എല്ലാവരുംകൂടി ഉടനെ കിടക്ക തട്ടിപ്പരിശോധിപ്പാൻ തുടങ്ങി. തൽക്ഷണം ഒരുറുപ്പിക 'ചിൽ' എന്നു ശബ്ദിച്ചുകൊണ്ടു താഴത്തുവീണു. "അതേ; അതുതന്നെയാണ് എന്നെ വേദനപ്പെടുത്തിയതു്. എവിടുന്നാണ് ഇതിവിടെ വന്നെത്തിയതു്" എന്നു ഗുരു ഉടനെ ശിഷ്യന്മാരെ സമാധാനപ്പെടുത്തി. ഈ പരിഭ്രമത്തിലൊന്നും പങ്കുകൊള്ളാതെ അവിടെ നിന്നിരുന്ന നരേന്ദ്രൻ ഉടനെ ആ മുറിയിൽനിന്നു പുറത്തുപോകയുംചെയ്തു. ഗുരുവിന്നു കാര്യം മനസ്സിലായി. എ

നാൽ അദ്ദേഹം നരേന്ദ്രന്റെനേരെ കോപിച്ചില്ല. നേരെമറിച്ചു സന്തോഷിച്ചതേയുള്ളു. ഈവക പരീക്ഷണങ്ങൾ തന്റെ പ്രിയശിഷ്യന്റെ വിശ്വാസത്തിന്നു ദൃഢതയും ആത്മീയപരിശ്രമങ്ങളിൽ ദ്രുതഗതിയും ഉണ്ടാക്കുമെന്നു് അദ്ദേഹത്തിന്നറിയാമായിരുന്നു. ഇതിന്നുപുറമേ, ആവശ്യമെന്നു തോന്നുന്ന സംഗതികളിൽ ഗുരുവിനെ പരീക്ഷിപ്പാനുള്ള അധികാരവും അദ്ദേഹംതന്നേ നരേന്ദ്രന്നു നൽകിയിരുന്നു.

കാമിനിയെ ജയിപ്പാനായി പരമഹംസൻ മറെറാരു തന്ത്രമാണു് എടുത്തിരുന്നതു്. അദ്ദേഹം സ്ത്രീവേഷം ധരിച്ചു് ഒരു സ്ത്രീയെപ്പോലെ വിചാരിപ്പാനും നടപ്പാനും തുടങ്ങി. അതുകൊണ്ടും മതിയാകയില്ലെന്നുകണ്ടു മധുരബാബുവിന്റെ അന്തഃപുരത്തിൽ പ്രവേശം സമ്പാദിച്ചു് അവിടത്തെ സ്ത്രീകളുടെ കൂട്ടത്തിൽ ഒരു സ്ത്രീയുടെ നിലയിൽ കുറേദിവസം പെരുമാറി. ഇക്കാലങ്ങളിൽ അദ്ദേഹം ഒരു സ്ത്രീയാണെന്നു് അവർക്കെല്ലാം തോന്നിയിരുന്നുവത്രേ. അത്രയും തന്മയത്വത്തോടുകൂടി ഗുരുദേവൻ സ്ത്രീത്വത്തെ അനുകരിച്ചിരുന്നു. ഈ പെരുമാററം നിമിത്തം സ്ത്രീപുരുഷഭേദം അദ്ദേഹത്തിന്റെ ദൃഷ്ടിയിൽനിന്നു തീരേ അസ്തമിച്ചു. എല്ലാവരും ഈശ്വരാംശങ്ങളായ മനുഷ്യരെന്നല്ലാതെ മറെറാന്നും അദ്ദേഹത്തിന്നു തോന്നിയിരുന്നില്ല. ഈ വിഷയത്തിലും ഒരാൾ പരമഹംസനെ പരീക്ഷിക്കയുണ്ടായി. ഒരു ദിവസം അദ്ദേഹത്തിന്റെ ഭക്തന്മാരിൽ ഒരാൾ പരമഹംസനെ സ്വഗൃഹത്തിലേയ്ക്കു ക്ഷണിച്ചു. ക്ഷണിച്ച ആൾ യഥാർത്ഥത്തിൽ ഗുരുദേവനിൽ വിശ്വസിക്കാത്ത ഒരു കപടഭക്തനായിരുന്നു. പരമഹംസദേവൻ ഇതൊന്നും വിചാരിക്കാതെ അദ്ദേഹത്തിന്റെ ഗൃഹത്തിലേയ്ക്കു ചെന്നു. ഗൃഹം മുഴുവനും പുഷ്പങ്ങളെക്കൊണ്ടും സുഗന്ധദ്രവ്യങ്ങളെക്കൊണ്ടും ആകർഷണീയമായ രീതിയിൽ അലങ്കരിച്ചു മണിദീപങ്ങളാൽ ശോഭായമാനമാക്കിയിരുന്നു. ഗുരുദേവനെ അവിടേക്കു കൊണ്ടുചെന്നിരുത്തിയശേഷം അദ്ദേഹത്തെ ഉപചരിപ്പാൻ

മുൻകൂട്ടി ഒരുക്കിനിർത്തിയിരുന്ന ഒരുകൂട്ടം വേശ്യാസ്ത്രീകളെയാണ് അങ്ങോട്ടയച്ചത്. സ്വതേതന്നെ കാമോദ്ദീപനത്തിനുവേണ്ടുന്ന വട്ടങ്ങളെല്ലാം തികഞ്ഞിട്ടുള്ള ആ സ്ഥലത്തുവെച്ച് അദ്ദേഹത്തെ മോഹിപ്പിക്കുവാൻ വേണ്ടുന്ന ആട്ടവും പാട്ടും മററു സംരംഭങ്ങളും അവർ പെട്ടന്നാരംഭിച്ചു. ഇതെല്ലാം കണ്ടപ്പോഴാണ് തൻെറ താൽക്കാലികാവസ്ഥയെക്കുറിച്ചു ശ്രീരാമകൃഷ്ണദേവൻ അറിഞ്ഞത്. "അമ്മേ എന്നെ എവിടെയാണ് അവിടുന്നു കൊണ്ടുവന്നാക്കിയത്. ഹാ! കഷ്ടം" എന്നു ഗുരുദേവൻ ആശ്ചര്യവും സങ്കടവും പ്രകാശിപ്പിച്ചുകൊണ്ട് സമാധിസ്ഥനായി. അദ്ദേഹത്തിൻെറ ജീവചൈതന്യം തീരെ വിട്ടപോലെ തോന്നി. വേശ്യാസ്ത്രീകൾ ഇതുകൊണ്ടും മടങ്ങാതെ അദ്ദേഹത്തെ പരീക്ഷിപ്പാൻ തുടങ്ങി. പക്ഷെ അടുക്കുംതോറും ഒരു കൊച്ചുകുട്ടിയുടെ നിലയിലേ അദ്ദേഹത്തെ സന്ദർശിപ്പാൻ അവർക്കു കഴിഞ്ഞുള്ളു. അതേ, സ്ത്രീകളെല്ലാം തൻെറ മാതാക്കന്മാരാണെന്നായിരുന്നു അദ്ദേഹത്തിൻെറ സങ്കല്പം. ആ മനോഭാവംതന്നെ ആ വേശ്യകളിലും പ്രതിഫലിച്ചു. സ്വന്തം പുത്രനെപ്പോലെയുള്ള ഒരു വാത്സല്യമാണ് അവർക്ക് അദ്ദേഹത്തിൽ തോന്നിയത്. ഈ നിലയിൽ അദ്ദേഹത്തിൻെറ തപശ്ശക്തിയുടെ വൈഭവം അവർക്കു മനസ്സിലായി. അവർ ഒന്നായിച്ചെന്ന് അദ്ദേഹത്തിൻെറ പാദങ്ങളിൽ നമസ്കരിച്ചു. ഗുരുദേവൻ സമാധിയിൽനിന്നുണർന്ന് അവരെ അനുഗ്രഹിക്കയുംചെയ്തു. ഈ അനുഗ്രഹം ആ സ്ത്രീകൾക്ക് എന്തെന്നില്ലാത്ത ഒരാനന്ദമുണ്ടാക്കി. "അദ്ദേഹം ശുകദേവനെപ്പോലെയുള്ള ഒരു സിദ്ധനാണ്. ഞങ്ങൾ വിചാരിച്ചാൽ ഒന്നും സാധ്യമല്ല" എന്നു തങ്ങളുടെ പരാജയത്തെ ഗൃഹനായകനെ അറിയിച്ച് അവർ പോകയുംചെയ്തു. ഈ സംഭവം അവരുടെ ജീവിതത്തിൽത്തന്നെ ചില മാററങ്ങൾ വരുത്തിയത്രേ.

നരേന്ദ്രനെയും ഇതുപോലെതന്നെ ഒരു ദിവസം ചില സ്നേഹിതന്മാർ കൂട്ടിക്കൊണ്ടുപോയി. അവർ പ്രത്യേകം സജ്ജ

മാക്കിയിരുന്ന ഒരു ഗൃഹത്തിൽച്ചെന്നു് അവർ പാടിയും വിനോദിച്ചും കുറേനേരം ഇരുന്നശേഷം നരേന്ദ്രൻ തനിച്ചു് ഒരറയിൽച്ചെന്നു കിടന്നു. ഏതാനും നിമിഷം കഴിഞ്ഞപ്പോൾ ഒരു വേശ്യാസ്ത്രീ ആ ശയ്യാഗൃഹത്തിൽ കടന്നുചെന്നു. അദ്ദേഹം ഇതിനെപ്പററി ഗൌരവതരമായി ഒന്നും ചിന്തിക്കാതെ അവളുമായി പല വൎത്തമാനങ്ങളും പറഞ്ഞുകൊണ്ടു കുറേനേരം കഴിച്ചു. അപ്പോഴേയ്ക്കും അദ്ദേഹത്തിന്നവിടെ എന്തോ ഒരു സുഖക്കുറവു തോന്നി. താൻ രാമകൃഷ്ണദേവൻെറ ശിഷ്യനാണെന്നും ഈ അവസ്ഥ തനിക്കു യോജിച്ചതല്ലെന്നും അദ്ദേഹം തീൎച്ചയാക്കി. 'ഞാൻ പോകുന്നു. എൻെറ സ്ഥിതി ഇവിടെ നില്പാൻ എന്നെ അനുവദിക്കുന്നില്ല. നിങ്ങൾക്കു നല്ലതു വരട്ടെ.' എന്നു് ആ വേശ്യയെ അനുഗ്രഹിച്ചു് അദ്ദേഹം പുറത്തിറങ്ങി നടന്നു. "നിങ്ങൾ എന്നേ ഒരു സാധുവിനേ അപകടത്തിൽ പെടുത്തുവാനാണു നിയോഗിച്ചതു് അല്ലേ? നല്ല വിദ്യ" എന്നു മററുള്ളവരെ ആക്ഷേപിച്ചുകൊണ്ടു് ആ യുവതിയും ഇറങ്ങിപ്പോയി.

ഈ സംഭവത്തെ അടിസ്ഥാനപ്പെടുത്തിക്കൊണ്ടു ചില ഭക്തന്മാർ "നരേന്ദ്രൻെറ കൂട്ടുകെട്ടു നന്നല്ല. അദ്ദേഹം അപകടത്തിൽപ്പെട്ടേയ്ക്കാം" എന്നു ഗുരുദേവനോടു ഗുണദോഷിക്കയുണ്ടായി. "നിങ്ങൾ അതിനെപ്പററി പരിഭ്രമിക്കേണ്ട. നരേന്ദ്രൻ ഒരിക്കലും ദോഷത്തിൽ പതിക്കയില്ല. ദേവി താൻതന്നെ അവനെ കാത്തുകൊള്ളും" എന്നായിരുന്നു അദ്ദേഹം ഇതിന്നു പറഞ്ഞ മറുപടി. തൻെറ ശിഷ്യൻ അത്രയും ഉയൎന്നനിലയിലെത്തിയിരിക്കുന്നുവെന്നു ഗുരുവിന്നുതന്നേ ബോദ്ധ്യമുണ്ടായിരുന്നു.

# പതിനാറാമദ്ധ്യായം

## ഗുരുപാദങ്ങളിൽ

"ഗുരോസ്തു മൌനം വ്യാഖ്യാനം;ശിഷ്യാസ്തു ഛിന്നസംശയഃ" എന്ന പുരാതനാചാര്യന്മാരുടെ അദ്ധ്യാപനക്രമത്തെത്തന്നെയാണു രാമകൃഷ്ണദേവനും അംഗീകരിച്ചിരുന്നതു്. അദ്ദേഹം ശിഷ്യന്മാരെ വിഷയങ്ങൾ സ്വയമായി ആലോചിച്ചു സാക്ഷാൽക്കരിപ്പാൻ സ്വതന്ത്രമായി വിടുകയേ ചെയ്തിരുന്നുള്ളു. പോക്കുമുട്ടി കുഴങ്ങുമ്പോൾ പുറപ്പെടുന്ന ചോദ്യങ്ങൾക്കു ഉത്തരം കൊടുക്കുകമാത്രമാണു് പിന്നെയൊന്നു ചെയ്തിരുന്നതു്. അതുകൊണ്ടു് അദ്ദേഹത്തിന്റെ ശിഷ്യന്മാൎക്കു സിദ്ധിച്ചിട്ടുള്ള അറിവിന്നു് ഒരു വിശേഷവിധിയുള്ളതായി കാണപ്പെടുകയും ചെയ്തിരുന്നു. ഓരോ വിഷയങ്ങളെക്കുറിച്ചു ശിഷ്യന്മാർ തമ്മിൽ നടക്കുന്ന വാദപ്രതിവാദങ്ങളിലെല്ലാം മുമ്പിട്ടുനിന്നിരുന്നതു നരേന്ദ്രനായിരുന്നു. നരേന്ദ്രന്റെ യുക്തിക്കും ന്യായത്തിന്നും ഉത്തരം കൊടുപ്പാൻ മററുള്ളവർ സാമാന്യേന അപ്രാപ്തന്മാരായിക്കാണുന്നതിൽ ഗുരു ആന്തരമായി സന്തോഷിക്കയും എപ്പോഴെങ്കിലും വഴിപിഴച്ചാൽ അതിൽമാത്രം ശാസിക്കയും ചെയ്തുപോന്നു. വാദം കൊണ്ടുമുറുകുമ്പോൾ നരേന്ദ്രൻ സിംഹത്തെപ്പോലെ അക്ഷയമായ ധൈര്യത്തോടുകൂടി എതിരാളിയെ എതിക്കും. ഇങ്ങിനെ ദക്ഷിണേശ്വരത്തിലെ ഗുരുഗൃഹം നരേന്ദ്രന്നു ഒരു പ്രസംഗപരിശീലനപാഠശാലകൂടി ആയിത്തീൎന്നു.

ഒരിക്കൽ ഈശ്വരൻ സഗുണനോ നിൎഗ്ഗുണനോ എന്ന സംഗതി ഒരു വലിയ വാദവിഷയമായിത്തീൎന്നു. മൂൎത്തിഭേദങ്ങളെ അംഗീകരിച്ചു നിൎഗ്ഗുണബ്രഹ്മം സഗുണമായിത്തീരുമോ? അങ്ങിനെ ചെയ്താൽ ഗുണദോഷങ്ങൾ ഒരുപോലെ അംഗീകരിക്കപ്പെടേണ്ടിവരികയില്ലേ? സൎവ്വോൽകൃഷ്ടമായ ബ്രഹ്മത്തെ ദോഷങ്ങൾ എങ്ങിനെ സ്പൎശിക്കും എന്നിങ്ങിനെയുള്ള അനേ

കം ഉപവിഷയങ്ങളും ഇതിൽനിന്ന പുറപ്പെട്ടു. ഒടുവിൽ എല്ലാവരുംകൂടി ഈ വിഷയം ഗുരുവിൻെറ തീപ്പിന്നവെച്ചു. ശ്രീരാമകൃഷ്ണദേവൻ മന്ദഹസിച്ചുകൊണ്ടു സാവധാനത്തിൽ സമാധാനം പറവാൻ തുടങ്ങി. "ഈശ്വരൻ സഗുണനും നിർഗ്ഗുണനുമാണ്." അദ്ദേഹം ശുദ്ധബ്രഹ്മരൂപത്തിൽ നിർഗ്ഗുണതേന വർത്തിക്കുന്നു. എന്നാൽ ബ്രഹ്മത്തിൻെറ ആ ശുദ്ധാവസ്ഥ മനുഷ്യബുദ്ധിക്ക യാതൊരുപ്രകാരത്തിലും ഊഹഗോചരമല്ല. സഗുണരൂപത്തിൽ അതേബ്രഹ്മംതന്നെ സാകാരമായിത്തീരുന്നു. മൂർത്തിഭേദങ്ങൾ ഭക്തന്മാരുടെ ഇച്ഛപോലെ അംഗീകരിക്കുന്നു. ഏതുവിധത്തിലെല്ലാമാണോ ഭക്തൻ സങ്കല്പിക്കുന്നതു് ആവിധത്തിലെല്ലാം ഈശ്വരൻ രൂപാന്തരപ്പെട്ടും. ആത്മജ്ഞാനം സമ്പാദിച്ചവൻെറ ആത്മാവും അദ്ദേഹംതന്നെ. ഈശ്വരൻെറ അവതാരങ്ങൾ അനേകങ്ങളാണ്. അദ്ദേഹം വാക്കിന്നും വിചാരത്തിന്നും അതീതനായി സ്ഥിതിചെയ്യുന്നു. ബ്രഹ്മസാക്ഷാൽക്കാരം സിദ്ധിച്ച ഭക്തൻെറ അവസ്ഥയെ വിവരിപ്പാൻ ഏതൊരു വാക്കിനാണ് ശക്തിയുള്ളതു്! അതിനെപ്പററി വിചാരിപ്പാനുള്ള ശക്തി മനസ്സിനുമില്ല ആത്മാവിന്ന മാത്രമേ അതറിഞ്ഞുകൂടു. അദ്ദേഹത്തിൻെറ നാമംപോലും അനിർവ്വാച്യമായ ശാന്തിയും മൌനവുമാണ്. പുസ്തകങ്ങളുടെ ഏതാനും ഭാഗങ്ങളിൽ ബ്രഹ്മത്തെ ഒതുക്കിനിർത്തുവാനും സാദ്ധ്യമല്ല. സർവ്വചരാചരങ്ങളിലും ഒരുപോലെ വ്യാപിച്ചുകിടക്കുന്ന ആ വസ്തു ഗുണങ്ങളെ അവലംബിക്കുമ്പോൾ മാത്രം നമ്മുടെ ചിന്തയ്ക്കു വിഷയമാകുന്നു. ഗുരുദേവൻ ഈ പരമാത്ഥമെല്ലാം വെളിവാകത്തക്കവണ്ണമാണ് ഈശ്വരൻ സഗുണനും നിർഗ്ഗുണനുമാണെന്നരുളിച്ചെയ്തതു്.

വിഗ്രഹാരാധനത്തെപ്പററിയും ഒരിക്കൽ ഇതുപോലെതന്നെ ഒരു വിവാദം നടന്നു. കാര്യം അവസാനം ഗുരുദേവൻെറ സന്നിധിയിലെത്തി. "ഇതെല്ലാം ഗഹനങ്ങളായ ചോദ്യങ്ങളാണ്. ഈശ്വരദശനത്തിന്ന കാരണമായിത്തീരുന്ന എ

ല്ലാ ആരാധനകളും ശരിതന്നെ. പക്ഷേ ശക്തിയോടുകൂടിയ ഇച്ഛയാണ് എല്ലാററിലും വേണ്ടതു്'' എന്നു ഗുരു ശിഷ്യന്മാരുടെ സംശയം തീൎത്തു.

ഇങ്ങിനെയാണു ഗുരുദേവൻ തന്റെ ശിഷ്യന്മാരെ നേർവഴിക്കു കൊണ്ടുപോയിരുന്നതു്. ചോദ്യങ്ങൾക്കു് അദ്ദേഹം കൊടുക്കുന്ന ഉത്തരങ്ങൾതന്നെ ഏററവും വിഷമരൂപത്തിലായിരിക്കും. ഉപനിഷദ്വാക്യംപോലെ അതിന്റെ സാരം ചിന്തിക്കുന്നേടത്തോളം വിശാലവുമായിരിക്കും. എന്നാൽ സ്വല്പമാത്രംകൊണ്ടു തൃപ്തിപ്പെടുന്നവൎക്കെല്ലാം ആ ഉത്തരങ്ങൾ ഏററവും ലഘുവും എളുപ്പത്തിൽ മനസ്സിലാകത്തക്കതുമായി തോന്നുകയും ചെയ്യും. മഹത്തുക്കളുടെ ഒരു പ്രത്യേകശക്തിയാണ് ഇതെന്നത്രേ നാം ധരിച്ചുപ്പെടുത്തേണ്ടതു്. ലോകാനുഗ്രഹശക്തിയോടുകൂടിയ ദിവ്യപുരുഷന്മാരുടേയും പ്രവാചകന്മാരുടേയും വാക്കുകളെ പണ്ഡിതന്മാരും പാമരന്മാരും ഒരുപോലെ ഏകകക്ഷണത്തിൽ അംഗീകരിക്കുവാനുള്ള കാരണവും അതുതന്നെയാണ്.

നരേന്ദ്രന്റെ മതവിഷയകമായ ചൎച്ചകളെല്ലാം അദ്ദേഹം തന്നെത്താൻ ചെയ്യുന്നവയായിട്ടാണല്ലോ നാം കണ്ടിരുന്നതു്. ഇതുതന്നെ അധികവും പാശ്ചാത്യരീതികളെ അനുകരിച്ചുമായിരുന്നു. ഇങ്ങിനെയുള്ള ചിന്തനത്തിന്റെ ഫലമായിരിക്കണം ബ്രഹ്മസമാജത്തിൽ അദ്ദേഹത്തിന്നു പ്രതിപത്തിയുണ്ടാകുവാൻ കാരണമെന്നും ഊഹിച്ചുകൂടായ്കയില്ല. ബ്രഹ്മസമാജത്തിന്റെ മഹിമ മുഴുവനും പുറമേയാണ്. അതു വാസ്തവത്തിൽ സാമുദായികപരിഷ്കാരത്തിന്നുള്ള ഒരു സംരംഭമേ ആകുന്നുള്ളു. അതിന്റെ പ്രഥമപ്രവൎത്തകൻപോലും രാമകൃഷ്ണദേവനെപ്പോലെ മതവിഷയത്തിൽ അനുഭവജ്ഞാനം സമ്പാദിച്ചു ഒരാളായിരുന്നില്ല. മതതത്വങ്ങളെ ബൈബിൾനോക്കി തിരഞ്ഞെടുക്കുകയാണ് അവർ പ്രധാനമായിച്ചെയ്തിട്ടുള്ളതു്. തന്നിമിത്തം ''ക്രിസ്തുവില്ലാത്ത ക്രൈസ്തവമത''മെന്നു ചി

ലർ അതിനെ ആക്ഷേപിക്കാറുമുണ്ടു്. ഈശ്വരൻ സൽഗുണങ്ങളുടേയും നിദാനവും സങ്കേതവുമായി പ്രപഞ്ചത്തിൽനിന്നു വിട്ടൊരിടത്തു വർത്തിക്കുന്നുവെന്നും ദോഷങ്ങൾ ഒരിക്കലും അദ്ദേഹത്തെ തീണ്ടുകപോലുമില്ലെന്നുമാണു് അവരുടെ വിശ്വാസം. ഈ സിദ്ധാന്തത്തെ പൂർത്തിയാക്കുവാൻ പ്രപഞ്ചത്തിന്റെ ദോഷങ്ങളുടേ നിർമ്മാതാവായി മറെറാരു ശക്തിയെ അവർ അംഗീകരിക്കയും ചെയ്തിട്ടുണ്ടു്. ഈവക വിശ്വാസങ്ങൾ ഉള്ളിൽ വെച്ചുകൊണ്ടിരിക്കുന്ന നരേന്ദ്രന്റെ ബുദ്ധിയെ യുക്തികൊണ്ടു മാത്രമേ പൂർണ്ണമായി കീഴ്പെടുത്തുവാൻ സാധിക്കയുള്ളൂവെന്നു ഗുരുദേവന്നു നല്ലവണ്ണം അറിയാമായിരുന്നു. അവതാരങ്ങളെക്കുറിച്ചും വിഗ്രഹാരാധനയെക്കുറിച്ചും നരേന്ദ്രന്നു വിശ്വാസമേ ഉണ്ടായിരുന്നില്ല. ഇവയെല്ലാം സ്വതേ വിശ്വസിക്കാത്ത ഒരാളെ വിശ്വസിപ്പിക്കുവാൻ വിഷമമുള്ള വിഷയങ്ങളുമാണു്. തന്നിമിത്തം ഗുരുദേവൻ നരേന്ദ്രനെ വേദാന്തവിഷയത്തിലേയ്ക്കാണു പ്രവേശിപ്പിച്ചതു്. എന്നാൽ നരേന്ദ്രന്റെ ബുദ്ധിയും ഹൃദയവും രണ്ടും പലപ്പോഴും രണ്ടു വഴിക്കാണു് സഞ്ചരിച്ചിരുന്നതെന്നു നമുക്കു കഴിഞ്ഞ ചില അദ്ധ്യായങ്ങളിൽനിന്നുതന്നെ മനസ്സിലാകുന്നുണ്ടല്ലോ. പരമഹംസദേവന്നു ഭ്രാന്താണെന്നു ബുദ്ധി യുക്തിപിടിച്ചു വാദിച്ചപ്പോൾ ഹൃദയം അദ്ദേഹത്തെ വിശ്വസിച്ചു. അതുപോലെതന്നെ വിശ്വാസവിഷയത്തിലും നരേന്ദ്രന്റെ നിലയ്ക്കു ചില വ്യത്യാസങ്ങളുണ്ടായിരുന്നു. ഏതോ ജന്മജന്മാന്തരങ്ങളിലെ സംസ്കാരവിശേഷം അദ്ദേഹത്തെ എല്ലാസ്സത്യാവസ്ഥകളേയും വിശ്വസിപ്പാൻ സ്വയം പ്രേരിപ്പിച്ചുകൊണ്ടിരുന്നു. എന്നാൽ അദ്ദേഹത്തിന്റെ ഊർജ്ജസ്വലമായ ബുദ്ധി സകലത്തിന്നും കാരണങ്ങളും ന്യായവും യുക്തിയും തേടിക്കൊണ്ടാണിരുന്നതു്. മതവിഷയകമായ അതിസൂക്ഷ്മതത്വങ്ങൾ അനുഭവംകൊണ്ടല്ലാതെ യുക്തികൊണ്ടു യാതൊരുവിധത്തിലും എത്തിപ്പിടിക്കുവാൻ കഴിയാത്തവയാകയാൽ ഇത്തരം വിഷമതകളിൽ അ

ദ്ദേഹം പെട്ടുപോകുന്നതിൽ അതിശയിപ്പാനമില്ലല്ലോ.

ഗുരുദേവൻ നരേന്ദ്രനെ വിളിച്ച് ഉപനിഷത്തുകൾ മുതലായ ഉൽകൃഷ്ടവേദാന്തഗ്രന്ഥങ്ങൾ അദ്ദേഹത്തെക്കൊണ്ടു വായിപ്പിക്കും. ഇതരശിഷ്യന്മാരെക്കൊണ്ട് ഒരിക്കലും ഇതു ചെയ്യിക്കാറില്ല. കാരണം, അവരുടെയെല്ലാം പദ്ധതി വേറേയായിരുന്നു. ഇങ്ങിനെയുള്ള അനേകം കൃത്യങ്ങളാൽ അദ്ദേഹം നരേന്ദ്രനെ ഒരു വേദാന്തിയാക്കി. ലോകാനുഗ്രഹത്തിനുള്ള ശക്തി ഇതുമൂലമേ പൂർണ്ണമാകയുള്ളുവെന്നും യുക്തിവാദമാണ് ലോകത്തെ കീഴൊതുക്കുവാനുള്ള വലിയ ആയുധമെന്നും അദ്ദേഹം തീർച്ചപ്പെടുത്തീട്ടുണ്ടായിരുന്നിരിക്കണം. ഇങ്ങിനെ "സോഹം" "ബ്രഹ്മാസ്മി" എന്നിങ്ങിനെയുള്ള ഉൽകൃഷ്ടവേദാന്തതത്വങ്ങളെ ഗുരുദേവൻ നരേന്ദ്രനെക്കൊണ്ട് ഉച്ചരിപ്പിച്ച് അവയുടെ സാക്ഷാൽക്കാരമാർഗ്ഗങ്ങളെ ചൂണ്ടിക്കാണിച്ചുകൊടുക്കയും പലപ്പോഴും ഗുരുദേവന്റെ സഹായത്തോടുകൂടി അദ്ദേഹം അവയെ അനുഭവപ്പെടുത്തുവാൻ പരിശ്രമിക്കയും ചെയ്തിരുന്നു. ഇങ്ങിനെ രാമകൃഷ്ണദേവന്റെ ഭക്തശിഷ്യഗണങ്ങളിൽ നരേന്ദ്രൻ ഒരു ജ്ഞാനിയായിത്തീർന്നു. ശ്രീരാമകൃഷ്ണദേവൻ ബ്രഹ്മജ്ഞാനത്തിന്റെ മൂർത്തരൂപംപോലെയാണ് ശോഭിച്ചിരുന്നതു്. ഏതു പദ്ധതിയിൽക്കൂടിയും അതിലെത്തുവാനുള്ള ഉപായം അദ്ദേഹം ഉറപ്പിച്ചുവെയ്ക്കുകയും ചെയ്തിരുന്നു.

കാലക്രമത്തിൽ നരേന്ദ്രൻ കാളീമാതാവിനെ വിശ്വസിപ്പാൻ തുടങ്ങി. പ്രപഞ്ചത്തിന്റെ നിലനിൽപു മായയെ അവലംബിച്ചു നിൽക്കുന്നുവെന്നും ആ മായതന്നെ മോക്ഷകാരിണിയായും വർത്തിക്കുന്നുവെന്നും അദ്ദേഹം തീർച്ചയാക്കി. അതിന്റെ ഫലമായി ചിലപ്പോൾ നരേന്ദ്രനും ഗുരുദേവനോടുകൂടെ "കാളി! കാളി!" എന്നു മധുരസ്വരത്തിൽ മാതാവിന്റെ നാമം ജപിക്കും. 'എന്റെകാളി എല്ലാം അസത്യം' എന്നു് അപ്പോഴും ഇടയ്ക്കു യുക്തി ഇടയിൽച്ചാടും. അടുത്ത നിമിഷ

ത്തിൽ വിശ്വാസം അതിനെ കീഴൊതുക്കും. ഉടനേ "ജയ മാ കാളീ! ജയ മാ കാളീ" എന്നു് അദ്ദേഹം ഭക്തിപൂർണ്ണമായ സ്വരത്തിൽ വീണ്ടും പാടുവാൻ തുടങ്ങും. ഇങ്ങിനെ യുക്തിയും വിശ്വാസവും തമ്മിൽ അനേകദിവസത്തെ പോരാട്ടം നടന്നുവെങ്കിലും ഒടുവിൽ വിശ്വാസംതന്നെ ജയിച്ചു. നരേന്ദ്രൻ ഒരു ദേവീഭക്തനമായി.

കുടുംബത്തിലെ ബുദ്ധിമുട്ടുകൾ അത്യന്തം വൎദ്ധിച്ചകാലത്തു് ഒരിക്കൽ അതിൻെറ നിവാരണത്തിനായി ദേവിയെ വന്ദിച്ചു പ്രാൎത്ഥിപ്പാൻ ഗുരുദേവൻ നരേന്ദ്രനെ ക്ഷേത്രത്തിലേയ്ക്കയച്ചു. കുറച്ചു കഴിഞ്ഞു മടങ്ങിവന്നപ്പോൾ ദേവിയോടെന്താണൎത്ഥിച്ചതെന്നു ഗുരു ചോദിച്ചതിനു് "ഭക്തിയും ജ്ഞാനവും നൽകുവാൻ മാത്രമേ എനിക്കു പ്രാൎത്ഥിപ്പാൻ കഴിഞ്ഞുള്ളു" വെന്നായിരുന്നു നരേന്ദ്രൻെറ സമാധാനം. ഗുരുദേവൻ വീണ്ടും അദ്ദേഹത്തെ ക്ഷേത്രത്തിലേയ്ക്കുതന്നെ അയച്ചു. അതിൻെറയും ഫലം മുൻപറഞ്ഞതുതന്നെ. ഇങ്ങിനെ മൂന്നുതവണ പരീക്ഷിച്ചുനോക്കി. ഒരു ഫലവുമുണ്ടായില്ല. നരേന്ദ്രൻ ഭക്തിയേയും ജ്ഞാനത്തേയുമാണു് സൎവ്വോപരി കാംക്ഷിച്ചിരുന്നതു്. പിന്നെയെങ്ങിനെ അദ്ദേഹം ലൌകികങ്ങളായ നിസ്സാരകാൎയ്യങ്ങൾക്കു് ഭിക്ഷക്കാരനെപ്പോലെ യാചിക്കും? ഗുരുദേവൻ ഇതിൽ വാസ്തവത്തിൽ സന്തോഷിക്കയാണു ചെയ്തതു്. തൻെറ ശിഷ്യൻെറ ബുദ്ധിയുടെ ആഴം അദ്ദേഹം അതുകൊണ്ടളന്നെടുത്തു. ഈ സ്വഭാവത്തിനു പിന്നപ്പിന്നെ അധികമധികം ശക്തി വൎദ്ധിച്ചതേയുള്ളു. അദ്ദേഹം പരമാവധി മോക്ഷത്തെപ്പോലും വിലവെച്ചിരുന്നില്ല. "എനിക്കു മോക്ഷം കിട്ടിയില്ലെങ്കിലും വേണ്ടതില്ല. ജ്ഞാനം, സത്യം, ആനന്ദം എന്നിവയേയാണു് ഞാൻ സൎവ്വോപരി കാംക്ഷിക്കുന്നതു്" എന്നു വിവേകാനന്ദസ്വാമികൾ പിന്നീടു പലപ്പോഴും പറയാറുണ്ടായിരുന്നു.

# പതിനേഴാമദ്ധ്യായം

## നിർവ്വികല്പസമാധി.

ശ്രീരാമകൃഷ്ണദേവൻെറ വാസം ചില കാരണങ്ങളാൽ ദക്ഷിണേശ്വരത്തിൽനിന്ന കോസിപ്പൂരിയിലെ ഉദ്യാനമന്ദിരത്തിലേയ്ക്കു മാററി. ശിഷ്യഗണങ്ങളോടുകൂടി അദ്ദേഹം അവിടെ ദക്ഷിണേശ്വരത്തിലെപ്പോലെതന്നെ ആഹ്ലാദത്തോടുകൂടി കഴിഞ്ഞുകൂടുന്നുണ്ട്. എന്നാൽ ഗുരുദേവൻെറ ആരോഗ്യം ദിനംപ്രതി ക്ഷയിച്ചുകൊണ്ടിരുന്നു. അദ്ദേഹം ഒരു രോഗിയായി. വൈദ്യന്മാർ അദ്ദേഹത്തോടു "തീരെ സംസാരിക്കരുതെ"ന്നു ശാസിച്ചുനോക്കി. പക്ഷേ ഫലം നേരെ വിപരീതമായിരുന്നു. അന്ത്യകാലം സമീപിക്കുന്നതായി ഗുരുദേവന്നു നല്ലവണ്ണം മനസ്സിലായിട്ടുണ്ട്. അദ്ദേഹം താൻ ചെയ്യേണ്ടതെല്ലാം അതിന്നുമുമ്പായി ചെയ്തുതീക്കുവാനെന്നപോലെ ശിഷ്യഗണങ്ങളോടു പല സാരമായ കാര്യങ്ങളെപ്പററിയും സംഭാഷണം നടത്തിപ്പോന്നു. രോഗസ്ഥിതി ക്രമത്തിൽ അധികം അപായകരമായിത്തുടങ്ങി. ശിഷ്യന്മാക്കെല്ലാം ഇതുകണ്ടു വല്ലാത്ത കുണ്ഠിതമായി. അവരും അദ്ദേഹത്തെ അധികം സംസാരിക്കാതിരിപ്പാൻ നിർബ്ബന്ധിച്ചുനോക്കി. ഒന്നും ഫലപ്പെട്ടില്ല. മരണശയ്യയിൽ കിടക്കുന്ന ബുദ്ധദേവൻെറയും കുരിശിന്മേൽ ഏറുവാൻപോകുന്ന ക്രിസ്തുവിൻെറയും ഉപദേശങ്ങളെ അദ്ദേഹത്തിൻെറ അന്നത്തെ വാക്കുകൾ ഏററക്കുറെ ഓമ്മപ്പെടുത്തിയിരുന്നു.

നരേന്ദ്രൻ സ്വഗൃഹത്തിലേയ്ക്കു തീരെ പോകാതെ ഗുരുപാദങ്ങളെ ശുശ്രൂഷിച്ചുകൊണ്ടുതന്നെ ഇരിപ്പായി. മററു ശിഷ്യന്മാരേയും അദ്ദേഹം ഇങ്ങിനെതന്നെ നിത്തി. ഈ നിലയിൽഒരു ഭക്തകുടുംബം കോസിപ്പൂരിയിലെ ഉദ്യാനമന്ദിരത്തിൽതാമസിച്ചു. പരമഹംസദേവന്നു ശിഷ്യന്മാരായി വേറെയും

അനേകംപേരുണ്ടായിരുന്നു. അവരിൽ പലരും ഗൃഹസ്ഥന്മാരും സമ്പന്നന്മാരുമായിരുന്നതിനാൽ പിലവിന്നു യാതൊരു ബുദ്ധിമുട്ടും നേരിട്ടിരുന്നില്ല. എന്നാൽ ഗുരുദേവന്നു് ഇതിൽ എന്തോ വൈമനസ്യമുണ്ടായിരുന്നുവെന്നാണു തോന്നുന്നതു്. അദ്ദേഹം ഒരുദിവസം ശിഷ്യന്മാരേയെല്ലാം വിളിച്ച് "നിങ്ങൾ എനിക്കുവേണ്ടി ഭിക്ഷയെടുക്കുമോ?" എന്നു ചോദിച്ചു. "ഉവ്വ്; ഞങ്ങൾ അതിന്നു തെയ്യാറാണ്" എന്നു നരേന്ദ്രൻ ഒന്നാമതായി ഉത്തരംപറഞ്ഞു. ശേഷമുള്ളവരും അദ്ദേഹത്തെ അനുകരിച്ചു. പിറേറദിവസം ബങ്കാളത്തിലെ ഉൽകൃഷ്ടകുടുംബങ്ങളിൽ ജനിച്ചവരും ഉയൎന്നജാതിക്കാരുമായ അനേകം യുവാക്കന്മാർ ഒത്തുചേൎന്നു കാഷായവസ്ത്രം ധരിച്ചു ഭിക്ഷാപാത്രവുമായി ഗൃഹംതോറും നടക്കുന്നതു കാണുമാറായി. ജനങ്ങൾ അത്ഭുതപരവശരായി. ഭക്തന്മാർ ആനന്ദാശ്രുക്കൾ പൊഴിച്ചുകൊണ്ടു് അവരെ എതിരേററു. ഇന്ത്യയുടെ ലോകവിജയത്തിന്നുള്ള ആ നിരായുധസേന അണിനിരന്നു നായകന്റെ നേതൃത്വത്തിൽ പുറപ്പെടുന്നതും സഞ്ചരിക്കുന്നതും കണ്ടാൽ രോമാഞ്ചമുണ്ടാകാത്ത ഒരൊററ ഭാരതീയനെങ്കിലുമുണ്ടാകുമോ? ഇങ്ങിനെ സ്ത്രീകളും കുട്ടികളും വൃദ്ധന്മാരും യുവാക്കന്മാരും എന്നുവേണ്ട സകല മനുഷ്യജീവികളും അത്ഭുതാനന്ദപരവശരായി നോക്കിക്കൊണ്ടു നിൽക്കുന്നതിനിടയിൽക്കൂടി "നാരായണഹരി! നാരായണഹരി! ജയ മാ കാളീ ജയ മാ കാളീ!" എന്ന നാമോച്ചാരണങ്ങളെ ഭാരതമാതാവിന്റെ വിജയശംഖധ്വനിപോലെമുഴക്കിക്കൊണ്ടു ആ ബ്രഹ്മചാരികൾ ഭിക്ഷയെടുത്തുകിട്ടിയ ഭക്ഷണപദാൎത്ഥങ്ങളുമായി ഗുരുസന്നിധിയിൽച്ചെന്നു വന്ദിച്ചു. ശ്രീരാമകൃഷ്ണദേവൻ ആനന്ദബാഷ്പത്താൽ അവരെയെല്ലാം അഭിഷേകം ചെയ്തു. മുമ്പൊരിക്കലും താൻ അനുഭവിച്ചിട്ടില്ലാത്ത ഒരു കൃതാൎത്ഥത അദ്ദേഹത്തിൽ പ്രകാശിക്കയും ചെയ്തു.

ദിവസങ്ങൾ ഇങ്ങിനെ പലതും കഴിഞ്ഞു. ശ്രീരാമകൃഷ്ണ

ദേവന്റെ രോഗം വളരെ വൈഷമ്യത്തിലായി. അദ്ദേഹത്തിന്നു സംസാരിപ്പാൻതന്നെ ശക്തിയില്ലാതായി. ശിഷ്യന്മാരോട് പ്രത്യേകം പറഞ്ഞേല്പിക്കുന്ന കാര്യങ്ങളെല്ലാം അദ്ദേഹത്തിന്റെ അന്ത്യയാത്രയ്ക്കുള്ള ഒരുക്കങ്ങളാണെന്ന് അവർക്കു മനസ്സിലാകയും ചെയ്തു.

നരേന്ദ്രന്റെ സ്വഭാവം മുഴുവനും ഇയ്യിടയിൽ ഒന്നു മാറിയിരിക്കുന്നു. അദ്ദേഹത്തിന്റെ ഊക്കും ഉശിരുമൊന്നും കാണുന്നില്ല. ശാന്തനായി എന്തോ വിചാരിച്ചുകൊണ്ടിരിക്കയാണ് അദ്ദേഹം മിക്കപ്പോഴും ചെയ്യുന്നത്. ഗുരുദേവനും ഇതു കണ്ടിരുന്നു. ഒരു ദിവസം നരേന്ദ്രൻ ഗുരുവിന്റെ സന്നിധിയിലിരുന്നു കണ്ണുനീർവാർത്തു നിശ്ശബ്ദമായി കരയുകയായിരുന്നു. ഗുരുദേവൻ ഇതുകണ്ടു മനസ്സലിഞ്ഞു നരേന്ദ്രനെ തന്റെ സമീപത്തേയ്ക്കു പിടിച്ചുവെച്ചു "നരേൻ! എന്താണു നിനക്കുവേണ്ടതു" എന്നു ചോദിച്ചു.

"ഗുരോ! ഞാൻ ശുകദേവനെപ്പോലെ അഞ്ചും ആറും ദിവസങ്ങൾ ഒന്നിച്ചു നിർവ്വികല്പസമാധിയിലിരിപ്പാനും അതിനു ശേഷം അതിൽനിന്നു വേർപെട്ടു ദേഹരക്ഷയ്ക്കുവേണ്ടുന്ന കാര്യങ്ങൾമാത്രം അല്പാല്പമായി നിർവ്വഹിച്ചു വീണ്ടും അതേ അവസ്ഥയെത്തന്നെ പ്രാപിപ്പാനും താല്പര്യപ്പെടുന്നു." എന്നു പറഞ്ഞു. ഗുരുദേവൻ ഉത്തരം പറവാൻ തുടങ്ങി:—

"എയ്! ലജ്ജാവഹം. നീ ഒരുൽകൃഷ്ടപുരുഷനാണ്. ഇങ്ങനെ സംസാരിക്കുന്നതുതന്നെ നിനക്കു യോഗ്യതയല്ല. ഞാൻ നിന്നെ ക്ഷീണിതന്മാരായ അനേകം ഭക്തന്മാർക്കു തണൽകൊടുക്കുന്ന ഒരു വലിയ വടവൃക്ഷമായിട്ടാണു കല്പിച്ചിട്ടുള്ളത്, അതിനു വിപരീതമായി നീ നിന്റെ സ്വന്തം മുക്തിയെയാണോ നോക്കുന്നത്! എന്റെ കുട്ടി! ഇതു നിസ്സാരമായ സംഗതികളെക്കുറിച്ചു വിചാരിക്കാതിരിക്കു. ഇങ്ങിനെയുള്ള നിസ്സാരമായ സ്വാർത്ഥംകൊണ്ടു നിനക്കെങ്ങിനെ സമാധാനപ്പെടാൻ കഴിയും!"

എന്നിങ്ങിനെ നരേന്ദ്രൻെറ ആഗ്രഹത്തെ നിസ്സാരകോടിയിൽ തള്ളുകയാണു് ഗുരുദേവൻ ചെയ്തതു്. പക്ഷേ ശിഷ്യൻെറ ആഗ്രഹത്തിന്നു് ഇതുകൊണ്ടു സമാധാനമായോ എന്നു സംശയവുമാണു്.

നരേന്ദ്രന്നു് ആദ്ധ്യാത്മികമായ ജീവിതത്തിൻെറ അടിത്തട്ടു കാണാഞ്ഞിട്ടുള്ള വൈമനസ്യം ദിനംപ്രതി കൂടിക്കൂടിവന്നതേയുള്ളു. എന്തെങ്കിലും അല്പമൊന്നു കിട്ടിയാൽ അതുകൊണ്ടു സമാധാനപ്പെടുന്ന സ്വഭാവം അദ്ദേഹത്തിന്നു തീരെയുണ്ടായിരുന്നില്ല. ഏതിലും പരിപൂർണ്ണനാകണമെന്നേ അദ്ദേഹം കാംക്ഷിക്കുന്നുള്ളു.

രാമകൃഷ്ണദേവൻെറ രോഗം വല്ലാതെ വൎദ്ധിച്ചുവന്നു. അദ്ദേഹം ഇന്നോ നാളയോ ഈ ലോകം വിടുമെന്നനിലയിൽ അത്രയും അപകടസ്ഥിതിയിലായി. ഇങ്ങിനെയിരിക്കെ ഒരിക്കൽ റഖാൽ എന്ന ശിഷ്യൻ പരമഹംസൻെറ അടുക്കൽച്ചെന്നു് "പ്രഭോ അവിടുന്നു് അവിടത്തെ ഭൌതികദേഹത്തെ കുറേക്കാലംകൂടി ഈ ലോകത്തിൽ നിലനിൎത്തുവാനായി ഈശ്വരനോടപേക്ഷിക്കേണമേ!" എന്നൎത്ഥിച്ചു. അടുക്കൽ നരേന്ദ്രനും ഉണ്ടായിരുന്നു. അദ്ദേഹത്തിന്നു് ഇതു കേട്ടപ്പോൾ രഖാലിൻെറപേരിൽ വലിയ സന്തോഷമായി. "പ്രഭോ! അവിടുത്തെ ഹിതമെന്തോ അതുതന്നെ ദൈവഹിതവുമായിരിക്കുന്നു," എന്നു നരേന്ദ്രനും സതീൎത്ഥ്യൻെറ അഭിപ്രായത്തെ പിന്താങ്ങി. "ദൈവത്തിൻെറ ഹിതംപോലെ ചെയ്യട്ടെ. ഞാനും മാതാവും വേർപിരിയാതവണ്ണം ഐക്യം പ്രാപിച്ചിരിക്കുന്നു. ഇവിടെ ഞാൻ രണ്ടായിപ്പിരിയുന്നു. ഒന്നു മാതാവും മറേറതു ഭക്തനും. ഇതിലെ എൻെറ ദ്വിതീയാംശത്തിന്നാണു രോഗം പിടിപെട്ടിരിക്കുന്നതു്." എന്നു ശ്രീരാമകൃഷ്ണദേവൻ തൻെറ ഹിതം മുഴുവനും വെളിപ്പെടുത്താത്തവണ്ണം ശിഷ്യന്മാരുടെ അപേക്ഷയ്ക്കു മറുപടിയും കൊടുത്തു.

ശ്രീരാമകൃഷ്ണദേവൻ ഒരവതാരമാണെന്നു മററു ശിഷ്യ

ന്മാരെല്ലാം വിശ്വസിച്ചിരുന്നു. അദ്ദേഹത്തിന്റെ ഭക്തന്മാക്കും ഇതു ബോദ്ധ്യംതന്നെ. എന്നാൽ നരേന്ദ്രൻ മാത്രം സമ്മതിക്കയില്ല. മനുഷ്യരെല്ലാം ഈശ്വരാംശമാണെന്ന നിലയിൽ അദ്ദേഹവും ബ്രഹ്മചൈതന്യമാണെന്നു സമ്മതിയ്ക്കുന്നുണ്ടെങ്കിലും അതിനേക്കാൾ ഉപരിയായ ഒരു സ്ഥാനം ഗുരുദേവന്നുണ്ടെന്നു പറഞ്ഞാൽ നരേന്ദ്രൻ വിശ്വസിക്കയില്ല. പക്ഷേ അദ്ദേഹം ആത്മസാക്ഷാൽക്കാരത്താൽ ദിവ്യത്വം പ്രാപിച്ചിരിക്കുന്നു. ഇങ്ങിനെ സ്വപ്രയത്നത്താൽ ജീവന്മുക്തി സമ്പാദിക്കുന്നവരും അവതാരപുരുഷന്മാരും തമ്മിൽ വലിയ അന്തരമുണ്ട്. അവതാരങ്ങൾ ലോകത്രാണനത്തിന്നായി ഓരോകാലങ്ങളിൽ മാത്രം സംഭവിക്കുന്നതാകുന്നു. അവരുടെ തേജസ്സ സ്വതേയുള്ളതുമാണ്. അവർ ഒരിക്കലും ഈ ലോകത്തോട്ട ബന്ധപ്പെടുകയില്ല. സ്വപ്രയത്നത്താൽ കൈവല്യം പ്രാപിക്കുന്നവക്ക് ഇത്രയും വലിയ ഒരു മാഹാത്മ്യം സിദ്ധിക്കയുമില്ല. നരേന്ദ്രന്റെ പക്ഷത്തിൽ ഗുരുദേവൻ അങ്ങിനെയുള്ള ഒരവതാരമായിരുന്നില്ല. എന്നാൽ അങ്ങിനെയല്ലെന്ന അദ്ദേഹം തീച്ച്പ്പെടുത്തിക്കഴിഞ്ഞുവെന്നു വിചാരിക്കേണ്ട. അവതാരമാണെന്നു വിചാരിക്കത്തക്ക തെളിവുകൾ അദ്ദേഹത്തിന്നു കിട്ടിക്കഴിഞ്ഞിട്ടില്ലായ്കയാൽ അതു വിശ്വസിക്കുന്നില്ലെന്നു മാത്രമേയുള്ളു.

"നരേന്ദ്രൻ! നീ എന്നെപ്പററി എന്തു വിചാരിക്കുന്നു?" എന്ന് ഒരിക്കൽ ഗുരുദേവൻ ശിഷ്യനോട്ട ചോദിക്കയുണ്ടായി. അങ്ങുന്നു സമ്പൂർണ്ണനാണ്. ലോകത്തിന്നു മുഴവനുംക്രുടി സ്വരൂപിക്കാൻ കഴിയാത്തത്ര ശക്തിയുപയോഗിച്ച് അങ്ങുന്നു സത്യസ്വരൂപനെ പ്രാപിച്ചിരിക്കുന്നു" എന്നു നരേന്ദ്രൻ സ്വാഭിപ്രായം വെളിവാക്കി. ഗുരുദേവൻ സമാധിസ്ഥനായി. അദ്ദേഹം ഏദരത്തിൽ കൈവെച്ചുകൊണ്ട് "എല്ലാവസ്തുക്കളും ഇവിടെ നിന്നാവിർഭവിക്കുന്നതായി ഞാൻ കാണുന്നു" എന്ന് ആനന്ദപൂർണ്ണമായ ഒരവസ്ഥയിൽ നിർവ്വചിച്ചു.

സന്തോഷാധിക്യത്താൽ നരേന്ദ്രൻ മതിമറന്ന് "അതേ, എല്ലാ വസ്തുക്കളും ഈശ്വരനിൽനിന്നുതന്നെ ആവിർഭവിക്കുന്നതായി ഞാനും കാണുന്നു." എന്നു ഗുരുവിനെ അനുമോദനം ചെയ്തു.

ഇങ്ങിനെയിരിക്കെ ഒരുദിവസം രാത്രിയിൽ നരേന്ദ്രൻ അത്ഭുതകരമായ ഒരു സ്വപ്നം കണ്ടു. ശ്രീരാമകൃഷ്ണദേവൻ "നരൻ! വരൂ ഞാൻ നിനക്ക ഗോപികയായ രാധയെ കാണിച്ചുതരാം" എന്നു പറഞ്ഞ് തന്നെയും കൂട്ടിക്കൊണ്ടു കുറച്ചു ദൂരം പോയി. അതിനുശേഷം അദ്ദേഹം തന്നെത്താൻ രാധികയായി അവിടെനിന്നു. നരേന്ദ്രൻ വിസ്മിതനായി. ഇതൊരു സ്വപ്നമായിരുന്നുവെങ്കിലും ഒരു യഥാൎത്ഥസംഭവംപോലെ തന്നെ ശക്തിയോടുകൂടി അതു നരേന്ദ്രന്റെ ഉള്ളിൽപ്പതിഞ്ഞു. ബ്രഹ്മസമാജത്തിൽവെച്ചു നിരാകാരനായ ഈശ്വരനെ മാത്രം വിശ്വസിപ്പാൻ ശീലിപ്പിരുന്ന അദ്ദേഹത്തിന്റെ സ്വഭാവം ഒന്നാകെ മാറി സാകാരനായ ഈശ്വരനെ അദ്ദേഹം വിശ്വസിപ്പാൻ തുടങ്ങി. സ്തോത്രങ്ങളും കീൎത്തനങ്ങളും പാടി ദേവന്മാരെ പുകഴ്ത്തുവാനും അവരുടെ പ്രസാദത്തിനു ആന്തരമായ അഭ്യൎത്ഥനങ്ങൾ നടത്തുവാനും തുടങ്ങുകയും ചെയ്തു. ഈ സംഭവത്തെപ്പററി പിന്നീടൊരിക്കൽ ഒരു സതീൎത്ഥ്യനോടു വളരെ ഗൌരവമായി സംസാരിക്കയുണ്ടായി. അദ്ദേഹം അത്ഭുതത്തോടുകൂടി "നിങ്ങൾ അതു വിശ്വസിക്കുന്നോ" എന്നു ചോദിച്ചു പിന്നെയോ "ഞാനെന്തിനാണ് അതിനെ അവിശ്വസിക്കുന്നത്?" എന്നായിരുന്നു നരേന്ദ്രന്റെ ഉത്തരം.

ഇതിനിടയിൽ നരേന്ദ്രൻ മറെറാരു കാൎയ്യം ചെയ്തു അദ്ദേഹത്തിന്റെ ഇച്ഛയ്ക്കു യാതൊരു തടവും ഒരേടത്തും ഉണ്ടായിരുന്നില്ല. ബുദ്ധദേവൻ മഹാസമാധിപ്രാപിച്ച ബുദ്ധഗയയെപ്പററിയുള്ള സ്മരണ അദ്ദേഹത്തിന്റെ ഹൃദയത്തിൽ ഗാഢമായുണ്ടായിരുന്നു. ആ സ്ഥലം ഏതുവിധത്തിലും ഒന്നുപോയി സന്ദൎശിക്കാതെ കഴികയില്ലെന്നു തീൎച്ചയാക്കി. അവിടത്തെ പവിത്ര

തമായ ബോധിവൃക്ഷത്തിന്റെ തറമേലിരുന്നു സമാധിശീലി
പ്പാൻ അദ്ദേഹം തീച്ചയാക്കി. പിൻകാലത്തു സ്വാമി ശിവാ
നന്ദനായിത്തീന്ന താരകനും അഭേദാനന്ദനായ കാളീബാബു
വും ഈ രഹസ്യം എങ്ങിനെയോ മനസ്സിലാക്കി. അവർ ന
രേന്ദ്രനെ സൂക്ഷിച്ചു. അദ്ദേഹം ഉപായത്തിൽ കോസിപ്പൂരി
യിൽനിന്നു പുറപ്പെട്ട തക്കംനോക്കി അവരും പിന്നാലേക്കൂടി.
ഗുരുസന്നിധിയിലുള്ള ശിഷ്യന്മാർ നരേന്ദ്രനെ അന്വേഷിപ്പാൻ
തുടങ്ങി. എങ്ങും കാണ്മാനില്ല. അദ്ദേഹം എവിടെ പോ
യിയെന്നു വിവരവുമില്ല. ഗുരുദേവനെ ഉണത്തിച്ചു. പക്ഷേ
അദ്ദേഹം ഒട്ടും പരിഭ്രമിച്ചില്ല. നരേന്ദ്രൻ എവിടേപ്പോയാ
ലും തന്റെ സധിയിൽതന്നെ തിരിച്ചെത്തുമെന്നായിരുന്നു അ
ദ്ദേഹത്തിന്റെ വിശ്വാസം. അതനുസരിച്ചു നരേന്ദ്രൻ വന്നു
ഗുരുപാദങ്ങളെ വന്ദിക്കയുംചെയ്തു.

ദിവസങ്ങൾ ഇങ്ങിനെ പോയ്ക്കൊണ്ടിരിക്കെ ചിരപ്രാ
ത്ഥിതമായ ഭാഗ്യം നരേന്ദ്രനെ സ്വയം സ്വീകരിച്ചു. അദ്ദേ
ഹം അന്നു സന്ധ്യയ്ക്കു പരമഹംസന്റെ ശിഷ്യരിൽ പ്രായം
കൊണ്ട് ഒന്നാമനായ ഗോപാലദാദാ എന്ന സതീത്ഥ്യനോടു
കൂടി ധ്യാനത്തിനിരുന്നു. നിവ്വികല്പസമാധി നരേന്ദ്രനെ ബാ
ധിച്ചു. അദ്ദേഹത്തിന്ന് എന്തെന്നില്ലാത്ത ഒരു പരിഭ്രമമുണ്ടാ
യി. എന്താണു തനിക്കു സംഭവിപ്പാൻപോകുന്നതെന്നുത
ന്നെ നരേന്ദ്രനു മനസ്സിലാക്കാൻ കഴിഞ്ഞില്ല. നേത്രങ്ങളിൽ
നിന്ന് ആനന്ദാശ്രുക്കൾ പ്രവഹിച്ചുതുടങ്ങി. എന്നാൽ നരേ
ന്ദ്രനു തന്റെ ദേഹത്തെക്കുറിച്ചു യാതൊന്നും സ്മരിപ്പാൻ കഴി
ഞ്ഞിരുന്നില്ല. തനിക്കൊരു ദേഹമുണ്ടെന്നുതന്നെ അറിഞ്ഞി
ല്ല. "ഓ ഗോപാലദാദാ ഗോപാലദാദാ, എന്റെ ദേഹം എ
വിടെ, ദേഹമെവിടെ" എന്നു പരിഭ്രമത്തോടുകൂടി ചോദിച്ചു.
"എന്ത്, നരൻ! നിങ്ങളുടെ ദേഹം അവിടേയുണ്ടല്ലോ" എ
ന്നു പരിഭ്രമത്തിൽ സമാധാനംപറഞ്ഞു ദാദാ നരേന്ദ്രന്റെ
അടുക്കലേയ്ക്കു ചെന്നു. നോക്കുമ്പോൾ നരേന്ദ്രന്റെ ദേഹം

നിശ്ചേഷ്ടമായിരിക്കുന്നു. അദ്ദേഹം സൂക്ഷിച്ചുനോക്കി. ശ്വാസോച്ഛ്വാസത്തിന്റെ ലക്ഷണംപോലും കാണ്മാനില്ല. ഹൃദയം മൌനമായിരിക്കുന്നു. ഇതെല്ലാം കണ്ടപ്പോൾ ദാദാ വല്ലാതെ പേടിച്ചു നരേന്ദ്രൻ—ഹാ തങ്ങളുടെ നേതൃത്വം വഹിപ്പാൻ പ്രാപ്തനും അതിനായി ഗുരുദേവനാൽ നിയമിതനുമായ ആ നരേന്ദ്രൻ— ഇത്ര ക്ഷണത്തിൽ ഇങ്ങിനെ മരിച്ചുപോകയോ! ഇതിൽപ്പരം എന്തൊരുകഷ്ടമാണുള്ളതു്! അദ്ദേഹം മററു ശിഷ്യന്മാരേയും വിളിച്ചു എല്ലാവരും ഓടിവന്നു. "നരൻ! നരൻ!" എന്നു പലരും വിളിച്ചുനോക്കി; ഉത്തരമില്ല. ഒടുക്കം അവർ അദ്ദേഹത്തിന്റെ ശരീരം പലപ്പാട്ടിലും അനക്കിയും പിടിച്ചും വലിച്ചും പരീക്ഷിച്ചുനോക്കി; ഒരു ഫലവുമില്ല. മരിച്ചിരിക്കുമോ എന്നു് എല്ലാവരും ഒരേസമയത്തുതന്നെ ശങ്കിച്ചു. പക്ഷേ, അതു പുറത്തുപറവാൻ ആൎക്കും ധൈൎയ്യമില്ല. എങ്കിലും കുറച്ചുകഴിഞ്ഞപ്പോൾ അവരിൽ ചിലർ തമ്മിൽ പിറുപിറുക്കുവാൻ തുടങ്ങി. അപ്പോഴേക്കും പരിഭ്രമവും ഭയവും ഒന്നുകൂടി കലശലായി. "ആകട്ടെ ഗുരുദേവനെ അറിയിക്കുക" എന്നു തീൎച്ചപ്പെടുത്തി. ചിലർ നിശ്ചേഷ്ടമായ ദേഹവും കാത്തുകൊണ്ടിരുന്നു. മററുചിലർ ഗുരുദേവന്റെ അടുക്കലേയ്ക്കും പോയി.

ഗുരുദേവന്റെ സ്ഥിതി അപ്പോഴും കാഴ്ചയിൽ ശാന്തമായിരുന്നുവെങ്കിലും രോഗം അതിന്റെ മൂൎദ്ധന്യത്തിലെത്തി അദ്ദേഹത്തിന്റെ ദേഹത്തെ വല്ലാതെ ദ്രോഹിച്ചുകൊണ്ടിരുന്നു. ശിഷ്യന്മാരുടെ പരിഭ്രമം കണ്ടിട്ടും അദ്ദേഹത്തിന്നു യാതൊരു കലുഷവുമുണ്ടായില്ല. അവർ പറവാൻ വന്നകാൎയ്യം അദ്ദേഹം മുമ്പുതന്നെ അറിഞ്ഞിരുന്നപോലെയാണു തൽക്കാലത്തെ സ്ഥിതികൊണ്ടു തോന്നിയതു്. എന്തെങ്കിലും ഗോപാലദാദാ വിവരം പറഞ്ഞു. ഗുരുദേവൻ ഒന്നു മന്ദഹസിച്ചു് "ആകട്ടെ; അവൻ അങ്ങിനെതന്നെയിരിക്കട്ടെ. അതിന്നുവേണ്ടി എന്നെ കുറേദിവസമായി ബുദ്ധിമുട്ടിക്കുന്നു." അദ്ദേഹം

ഈ വാക്കുകൾ പറയുമ്പോൾ ഒരു പ്രത്യേകചൈതന്യം സ്ഫുരിച്ചിരുന്നു. വാസ്തവത്തിൽ ഗുരുദേവനെ ആ സമയത്തൊരു നോക്കുകണ്ടാൽ അദ്ദേഹംതന്നെയാണു സൃഷ്ടിസ്ഥിതിലയങ്ങൾക്കു കർത്താവായ ജഗദീശ്വരനെന്നു തോന്നിപ്പോകും.

ശിഷ്യന്മാർ സമാധാനപ്പെട്ടു. പോരാ, നരേന്ദ്രന്റെ ഭാഗ്യത്തെക്കുറിച്ച് അവർ സന്തോഷിക്കുകതന്നെ ചെയ്തു. എന്നാൽ ഈ മഹാസമാധിയിൽ അധികനേരം ഇരിപ്പാൻ അദ്ദേഹത്തിന്നു കഴിഞ്ഞില്ല. ആരോ ഒരാൾതന്നെ ബലമായി അതിൽനിന്നു പിടിച്ചു പിന്നാക്കം കൊണ്ടുപോരുന്നപോലെ അദ്ദേഹത്തിന്നു തോന്നി. ഏതാനും നിമിഷങ്ങൾകൊണ്ടു സമാധിയുണർന്നു; ബോധംവീണു. പക്ഷെ ആ പരമാനന്ദത്തിന്റെ ഒരു ഛായ അദ്ദേഹത്തിൽനിന്നു വിട്ടില്ല. നരേന്ദ്രൻ "ഹാ! എന്തൊരവസ്ഥ" എന്ന് അതിനെ താൻതന്നെ പ്രശംസിച്ചു. ശിഷ്യഗണങ്ങൾ അദ്ദേഹത്തോട് ഓരോന്നു സംസാരിച്ചുകൊണ്ടു കുറച്ചുനേരം നിന്നു. നരേന്ദ്രൻ ഉടനേ ഗുരുദേവനെക്കണ്ടു വന്ദിപ്പാനാണു പോയതു്. ഗുരുവും ശിഷ്യനും മുഖത്തോടുമുഖം നോക്കി. രണ്ടുപേരുടേയും ആ നോട്ടത്തിൽ ആന്തരമായ ഒരർത്ഥമുണ്ടായിരുന്നു. കൃതാർത്ഥതയും സന്തുഷ്ടിയുമാണു നരേന്ദ്രനിൽ വിളയാടിയിരുന്നതു്. ഗുരുദേവനാകട്ടെ അതിലും ഉപരിയായ ചില മനോഭാവങ്ങളോടുകൂടിയാണു ശിഷ്യനെ നോക്കിയതു്. അദ്ദേഹം പറവാൻ തുടങ്ങി. "ഇപ്പോൾ മാതാവു നിനക്കെല്ലാം കാണിച്ചുതന്നുകഴിഞ്ഞു. വിലപിടിച്ച പദാർത്ഥങ്ങൾ പെട്ടിയിൽവെച്ചുപൂട്ടുംപോലെ നിന്റെ ഈ അനുഭവവും പെട്ടിയിൽവെച്ചു പൂട്ടപ്പെടും; പൂട്ടും താക്കോലും എന്റെവക്കലിരിക്കും. മേലിൽ നിനക്കു പ്രവൃത്തികൾ ചെയ്യാനുണ്ടു്. എന്റെ പ്രവൃത്തികൾ നിർവ്വഹിച്ചുകഴിഞ്ഞശേഷം ഈ രത്നപ്പെട്ടി വീണ്ടും തുറക്കപ്പെടും. അപ്പോൾ നീ ഇപ്പോൾ അറിഞ്ഞതെല്ലാം വീണ്ടും അറിയുകയും ചെയ്യും." ഇത്രയും പറഞ്ഞശേഷം ഗുരുദേ

വൻ നരേന്ദ്രനോടു ദേഹത്തെ നിലനിൎത്തുവാൻ വേണ്ടുന്ന ചില സംഗതികൾ ഉപദേശിച്ചു.

നരേന്ദ്രന്റെ ആഗ്രഹം മുഴുവനും സാധിച്ചതായി നാം കണ്ടുകഴിഞ്ഞുവല്ലോ. അദ്ദേഹം ഗുരുദേവന്റെ കരുണയാൽ ഇപ്പോൾ പരിപൂൎണ്ണനായി. ജീവാത്മപരമാത്മൈക്യമെന്നതുതന്നെയാണു നിൎവ്വികല്പസമാധി. പ്രകാശമയവും ആനന്ദസ്വരൂപവുമായ പരബ്രഹ്മത്തിന്റെ ഒരംശമാണു് താനെന്നു് ആ അവസ്ഥയിൽമാത്രമേ അറിവാൻ കഴികയുള്ളു. ശാശ്വതമായ ആ ആനന്ദം അവിടെവെച്ചുമാത്രമേ അനുഭവിപ്പാനും സാധിക്കയുള്ളു. ആ സ്വയംപ്രകാശസമുദ്രത്തിലെ ഒരു ബിന്ദുവായിച്ചേൎന്നും എന്നാൽ വ്യക്തിത്വം വിടാതെ പരമമായ ആനന്ദം അനുഭവിച്ചും വൎത്തിപ്പാനാണു് നരേന്ദ്രൻ കാംക്ഷിച്ചിരുന്നതു്. ഹാ! ആ പരമഭാഗ്യം അദ്ദേഹത്തിനു സിദ്ധിച്ചു. പക്ഷേ ഗുരുദേവന്റെ കൃത്യം നടത്തുവാനായി അദ്ദേഹത്തിനു് അതിൽനിന്നു കുറച്ചുദിവസം ഒഴിഞ്ഞുനിൽക്കേണ്ടിവന്നുവെന്നുമാത്രമേയുള്ളു. നരേന്ദ്രന്റെ ഭാവിയിലെ കൃത്യങ്ങളുടെ ശക്തി മുഴുവനും ഈ ആനന്ദാനുഭവത്തിലും അതിനെ നിൎത്തിവെച്ചു് കൎമ്മംചെയ്യാനായിക്കൊണ്ടുള്ള ഗുരുദേവന്റെ ഇച്ഛയിലുമാണു് നിൽക്കുന്നതു്. അദ്ദേഹത്തിന്റെ എതിരില്ലാത്ത ശക്തിയും സിംഹതുല്യമായ പൌരുഷവും സച്ചിദാനന്ദരൂപമായ സാക്ഷാൽ പരബ്രഹ്മത്തിൽനിന്നുതന്നെ സംക്രമിക്കുന്നതാണു്. അതുകൊണ്ടുതന്നെ അദ്ദേഹം എവിടെയും എപ്പോഴും വിജയിയായിത്തന്നെ വൎത്തിക്കുമാറാകയും ചെയ്തു.

ഓം, തത്, സത്.

# പതിനെട്ടാമദ്ധ്യായം

## ബ്രഹ്മനിർവ്വാണം.

കോസിപ്പുരിയിലെ ഉദ്യാനമന്ദിരം ആകപ്പാടെ കലങ്ങിവശായിരിക്കുന്നു. ഗുരുദേവന്റെ രോഗം ഇനിയും അധികമാകാനൊന്നുമില്ല; അത്രയും മൂർദ്ധന്യാവസ്ഥയിലെത്തിയിരിക്കുന്നു. 1886 ജൂലായിമാസത്തിലെ അന്ത്യദിനങ്ങളിൽ ദൂരത്തും സമീപത്തുമുള്ള അനേകം ഗൃഹസ്ഥശിഷ്യന്മാരും ഭക്തന്മാരും അദ്ദേഹത്തെ വന്നുകണ്ടു് അവസാനത്തെ അനുഗ്രഹവും വാങ്ങി ബാഷ്പപൂർണ്ണമായ നേത്രങ്ങളോടുകൂടി അദ്ദേഹത്തിന്റെ പാദങ്ങളിൽ നമസ്കരിച്ചു തിരിച്ചുപോയ്ക്കൊണ്ടിരുന്നു. ഇങ്ങിനെ വന്നുപോകുന്നവരുടെ സംഖ്യ ഒട്ടും ചെറുതായിരുന്നില്ല. നാനാജാതിമതസ്ഥന്മാരും അക്കാലത്തെയ്ക്കു പരമഹംസദേവന്റെ യോഗ്യത നല്ലവണ്ണം അറിഞ്ഞിരുന്നു. മതഭേദമോ ജാതിഭേദമോ നോക്കാതെ എല്ലാവരെയും തുല്യവാത്സല്യത്തോടുകൂടി സ്വീകരിച്ചും അതാതാളുകളുടേ നിലനോക്കി അവർക്കു വേണ്ടതുപദേശിച്ചും തന്റെ ലോകഗുരുസ്ഥാനത്തെ അദ്ദേഹം എല്ലാവർക്കും വെളിവാക്കിക്കൊടുക്കുകയും ചെയ്തിരുന്നു. ഇങ്ങിനെയുള്ള ഒരു മഹാത്മാവിന്റെ നിർവ്വാണം ജനങ്ങൾക്കെത്രമാത്രം സങ്കടാവഹമായിരിക്കുമെന്നു നമുക്കതൊണ്ടു മനസ്സിലാക്കാമല്ലോ. എന്നാൽ വാസ്തവസ്ഥിതി നമ്മുടെ ഊഹത്തിലും കുറച്ചെങ്കിലും കടന്നുനിൽക്കയെ ചെയ്യുയുള്ളു; ഒട്ടും പിന്നാക്കമാകയില്ല.

നരേന്ദ്രൻ ഇക്കാലത്തു സാധനകളിൽ വളരെ നിഷ്കർഷ കാണിച്ചിരുന്നു. അതിന്റെ ഫലവും കാണ്മാനുണ്ടു്. ഒരു ദിവസം പരമഹംസദേവന്റെ ഗൃഹസ്ഥശിഷ്യരിൽ ഒരാളായ ഗിരീശബാബുവും നരേന്ദ്രനുംകൂടി തോട്ടത്തിൽ ഒരു വൃക്ഷച്ചുവട്ടിൽ ധ്യാനത്തിനിരുന്നു. അവിടെ കൊതുകുകൾ അസാമാന്യമായുണ്ടായിരുന്നതിനാൽ ബാബുവിന്നു ധ്യാനത്തിൽ മനസ്സു

റപ്പിച്ചിരിക്കുവാൻ സാധിച്ചില്ല. അദ്ദേഹം അതിൽനിന്നു വിരമിച്ച് അടുത്തൊരേടത്തിരിക്കുന്ന നരേന്ദ്രനെ വിളിച്ചുനോക്കി. മറുപടിയില്ല. അടുത്തുചെന്നുനോക്കിയപ്പോൾ ഒരു കമ്പിളികൊണ്ടു പുതച്ചുപോലെ തോന്നത്തക്കവണ്ണം അത്ര അധികം കൊതുകുകൾ അദ്ദേഹത്തിൻെറ ദേഹം മുഴുവനും പൊതിഞ്ഞിരുന്നു. ഗിരീശബാബു ഇതുകണ്ട് അത്ഭുതപ്പെട്ടു നരേന്ദ്രനെ വിളിച്ചുനോക്കി. അദ്ദേഹം മിണ്ടിയില്ല. പിടിച്ചുതട്ടിനോക്കി. അനക്കവുമില്ല. ബാബു കുറേനേരം അവിടെത്തന്നെയിരുന്നശേഷം അദ്ദേഹം സമാധിയിൽനിന്നു താനേ ഉണൎന്നു. ചോദിച്ചപ്പോൾ കൊതുകുകളുടെ ഉപദ്രവത്തെപ്പററി ഒന്നുംതന്നെ അദ്ദേഹം അറിഞ്ഞിരുന്നില്ലെന്നാണു് പറഞ്ഞതു്. ദേഹത്തെക്കുറിച്ചുള്ള സ്മരണ അത്രപോലും അദ്ദേഹത്തിന്നുണ്ടായിരുന്നില്ല.

രാമകൃഷ്ണദേവൻ കൂടക്കൂടെ ശിഷ്യന്മാരെ പ്രത്യേകം പ്രത്യേകമായും പലരെയും ഒന്നിച്ചും വിളിച്ചു പല ഉപദേശങ്ങളും നൽകിയിരുന്നു. ഇങ്ങിനെ ഒരിക്കൽ എല്ലാ ശിഷ്യന്മാരെയും ഒന്നിച്ചുവിളിച്ചു മുമ്പിൽനിൎത്തിയശേഷം ഗുരുദേവൻ നരേന്ദ്രനെ അൎത്ഥഗൎഭമായി ഒന്നു നോക്കിക്കൊണ്ടു പറവാൻ തുടങ്ങി.

"നോക്കു നരൻ! എൻെറ ഈ കുട്ടികളെയെല്ലാം ഞാൻ നിൻെറ രക്ഷയിൽ ഏല്പിക്കുന്നു. കൂട്ടത്തിൽവെച്ച് അധികം ബുദ്ധിയും പ്രാപ്തിയുമുള്ളതു നിനക്കാണ്. സ്നേഹപൂൎവ്വം അവരെ നയിക്കുകയും എനിക്കുവേണ്ടി പ്രവൎത്തിക്കയും ചെയ്യുക."

ഒരായിരത്തെണ്ണൂറിൽപ്പരംസംവത്സരങ്ങൾക്കുമുമ്പു മറെറാരു ദൈവപുത്രൻ തൻെറ ആദ്ധ്യാത്മികസന്താനങ്ങളെ പ്രധാനശിഷ്യനായ പീററരുടേ പക്കൽ ഏല്പിച്ചുകൊടുക്കയുണ്ടായല്ലോ. ക്രിസ്തുമതപ്രചാരണത്തിൻെറ അസ്തിവാരമായി നിൽക്കുന്ന ആ മഹാത്മാവിൻെറ മാന്യസ്ഥാനംതന്നെ ഗുരു

ദേവൻ നരേന്ദ്രനും നൽകി. അനതിദൂരമായ ഒരു ഭാവിയിൽ ജാതി, മതം, നിറം, രാജ്യം മുതലായ അതിർത്തികളെയെല്ലാം അധിലംഘിച്ചു ലോകത്തിന്റെ ഏകയോഗക്ഷേമത്തിനുവേണ്ടി അശ്രാന്തപരിശ്രമം ചെയ്യാനുള്ള "രാമകൃഷ്ണമിഷ്യൻ" എന്ന സന്യാസിസംഘത്തെ ആ ലോകഗുരു മററാരും ധരിക്കാത്ത വിധത്തിൽ തന്റെ മുമ്പിൽവെച്ചുതന്നെ രൂപീകരിച്ചു. ലോകാനുഗ്രഹത്തിനുവേണ്ടി അവതരിച്ച അദ്ദേഹം ഈ കൃത്യം നിർവ്വഹിക്കാതെ എങ്ങിനെയാണ് പ്രാപഞ്ചികവായുവിന്റെ ഒടുവിലത്തെ അവശിഷ്ടത്തെ തന്റെ ഹൃദയത്തിൽനിന്നു കൃതാൎത്ഥതയോടെ പുറത്തേക്കുവിടുന്നത്? പക്ഷെ ഇതൊന്നും അന്നാരും ധരിച്ചില്ല. എങ്ങിനെയറിയും? മഹത്തുക്കളുടെ കൃത്യങ്ങൾ ആൽവൃക്ഷത്തിന്റെ ബീജംപോലെ ആരംഭത്തിൽ അത്രയും ലഘുവായിരിക്കും. കാലാന്തരത്താൽ അനേകം ജീവാത്മാക്കൾക്കു തണലും നിത്യാനന്ദവും നൽകുവാൻ പോന്നതാകയും ചെയ്യും.

ഗുരുദേവന്റെ വാക്കുകൾ നരേന്ദ്രന്റെ ഹൃദയത്തിൽ കൊണ്ടു. അദ്ദേഹം ശിഷ്യന്മാരിൽനിന്ന് തന്നെമാത്രം ഇങ്ങിനെ തിരിച്ചെടുത്തു ഇത്രയും ഉത്തരവാദിത്വമുള്ള ഒരു കാൎയ്യമേല്പിച്ചപ്പോൾ നരേന്ദ്രൻ ഒന്നു ഞെട്ടിപ്പോയി. അഹംഭാവമൊക്കെ നിലച്ചു. ഹൃദയം വിനീതമായി. തന്റെ കൃത്യങ്ങളെന്തെല്ലാമാണെന്നുകൂടി നരേന്ദ്രനു ശരിയായി മനസ്സിലാക്കാൻ കഴിഞ്ഞില്ല. തനിക്കുവേണ്ടി ഏതോ ഒരു മഹൽകൃത്യം നിൎവ്വഹിപ്പാനുണ്ടെന്നല്ലാതെ അതെന്താണെന്നുകൂടി ഗുരു പറയുന്നില്ല. ആകയാൽ അതിന്റെ സ്വരൂപംകൂടി സ്വപ്രയത്നംകൊണ്ടുതന്നെ അറിയേണ്ടിയിരിക്കുന്നു. ഇതിനുപുറമേ ലോകഗുരുവും സിദ്ധപുരുഷനുമായ പരമഹംസദേവന്റെ ശിഷ്യന്മാരെ നേർവഴിയെ നയിക്കേണ്ടുന്ന ഭാരവും നരേന്ദ്രനിൽ സമൎപ്പിതമായി. ഈ സംഗതികളെല്ലാംകൂടി തൽക്കാലം നരേന്ദ്രനു ചിന്തിക്കാൻപോലും കഴിയാത്ത ഒരു വിഷമതയിലാണ്

അദ്ദേഹത്തെ കൊണ്ടുചെന്നു ചാടിച്ചതു്. എന്തോ പറയാൻ ശ്രമിച്ചു. ഇടതൊണ്ട വിറച്ചിട്ടു മിണ്ടാൻ നിവൃത്തിയില്ലാതായി. കണ്ണീർകൊണ്ടു കണ്ണുകൾ നിറഞ്ഞു നരേന്ദ്രൻ ക്ഷീണിച്ചു. പരവശനായി. ഗുരുദേവന്റെ സന്നിധിയിൽനിന്നു ഒന്നുംമിണ്ടാതെ പുറത്തുപോകയും ചെയ്തു.

ഇതിന്നു കുറച്ചുദിവസംമുമ്പുതന്നെ നരേന്ദ്രനെ ഗുരുദേവൻ പ്രത്യേകം വിളിച്ചു പല ഉപദേശങ്ങളും ഗോപ്യമായി അദ്ദേഹത്തിന്നു നൽകിക്കൊണ്ടിരുന്നു. ശിഷ്യന്മാരെ അഭ്യസിപ്പിക്കേണ്ടുന്ന ക്രമങ്ങളും അവരെ നയിക്കേണ്ട സമ്പ്രദായങ്ങളും മററും അതിൽനിന്നു നരേന്ദ്രന്നു വേണ്ടുംവണ്ണം ഗ്രഹിപ്പാൻ കഴിഞ്ഞിട്ടുണ്ടു്. ഒടുവിൽ മററു ശിഷ്യന്മാരുടേ മുമ്പാകെവെച്ചു് "ഇനി നിങ്ങളെയെല്ലാം നരേന്ദ്രൻ പഠിപ്പിച്ചുകൊള്ളും" എന്നു ഗുരുദേവൻ തന്റെ ഭാരം ഒഴിക്കുകയും ചെയ്തു. നരേന്ദ്രൻ "എനിക്കതു സാധിക്കയില്ല" എന്നു സമാധാനം പറഞ്ഞുനോക്കി. "നീ അതു ചെയ്യേണ്ടിവരും. നിന്റെ ദേഹത്തിലുള്ള അസ്ഥികൾപോലും അതിന്നു നിന്നെ പ്രേരിപ്പിക്കും. എന്റെ യോഗസിദ്ധികൾ മുഴുവനും കാലംകൊണ്ടു നിന്നിൽ പ്രവേശിക്കും" എന്നു ഗുരുദേവൻ ഒന്നു് ഊന്നിശ്ശ്വാസിച്ചു നരേന്ദ്രന്റെ വാക്കു മുട്ടിക്കയും ചെയ്തു.

ബ്രഹ്മനിർവ്വാണത്തിന്നുമുമ്പു മൂന്നാമത്തെദിവസം വൈകുന്നേരം നരേന്ദ്രൻ തനിച്ചു ഗുരുസന്നിധിയിൽച്ചെന്നു. രോഗം അദ്ദേഹത്തെ ആ സമയത്തു് അതിതീവ്രമായ വേദനയേല്പിച്ചിരുന്നുവെങ്കിലും പരമഹംസൻ പരമശാന്തനായിട്ടുതന്നെയാണു് അപ്പോഴും കാണപ്പെട്ടിരുന്നതു്. നരേന്ദ്രന്നു് ഒന്നും മിണ്ടാതെ സമീപത്തുനില്പാൻമാത്രമേ സാധിച്ചുള്ളു. വികാരങ്ങൾ അദ്ദേത്തിന്റെ "നാക്കു പിടിച്ചുതാഴ്ത്തി"യിരുന്നു. ഇങ്ങിനെ സ്തംഭിച്ചുനില്ക്കുന്ന ശിഷ്യോത്തമനെ നോക്കി ഗുരുദേവൻ ഒന്നു മന്ദഹസിച്ചു് അരികത്തേയ്ക്കു വിളിച്ചു വാതിലടപ്പിച്ചു തന്റെ ശയ്യയിൽ ചേർത്തിരുത്തി. മററാരും അവിടെയുണ്ടായിരുന്നില്ല.

ഗുരുവും നരേന്ദ്രനും ഇങ്ങിനെ ഗോപ്യമായി ഒരേടത്തിരിക്കുന്ന തെന്തിനായിരിക്കുമെന്നു മററു ശിഷ്യന്മാർ ആശ്ചര്യപ്പെട്ടു. നരേന്ദ്രൻ ഗുരുവിനെ തൊട്ടിരുന്നു ധ്യാനിപ്പാൻ തുടങ്ങി. ധ്യാനം ക്രമത്തിൽ നിർവികല്പസമാധിയിലേയ്ക്കു പ്രവേശിച്ചു. ശ്രീരാമകൃഷ്ണദേവൻ ആദ്യം തന്നെ സ്പർശിച്ചപ്പോൾ ഉണ്ടായ അവസ്ഥയാണ് അന്നും നരേന്ദ്രന്ന് അനുഭവപ്പെട്ടതു്. പക്ഷെ തനിക്കു പിന്നീടുണ്ടായ അനുഭവങ്ങളാൽ അന്നത്തെപ്പോലെ അദ്ദേഹം ഭയപ്പെട്ടില്ലെന്നുമാത്രം ഒരു വിശേഷമുണ്ടു്. നരേന്ദ്രൻ സമാധിയിൽനിന്നുണർന്നുനോക്കുമ്പോൾ പരമഹംസദേവൻെറ പ്രശാന്തങ്ങളായ നേത്രങ്ങളിൽ ബാഷ്പബിന്ദുക്കൾ തങ്ങിനിൽക്കുന്നതായിക്കണ്ടു. എന്നുമാത്രമല്ല അദ്ദേഹത്തിൻെറ ദേഹത്തിൽ അവശേഷിച്ചിട്ടുണ്ടായിരുന്ന സ്വല്പമായ ഓജസ്സും വല്ലാതെ ക്ഷയിച്ചതായും കണ്ടു. നരേന്ദ്രൻ ധൃതിപ്പെട്ടു് ഈ തൽക്കാലസങ്കടത്തിൻെറ കാരണമെന്തെന്നു ഗുരുവിനോടു ചോദിപ്പാൻ ധൈര്യപ്പെട്ടു. ഗുരുദേവൻ വളരെ ക്ലേശിച്ചു കൊണ്ടു് ഇങ്ങിനെ മറുപടി പറവാൻതുടങ്ങി:

"നരൻ! എൻെറ നരൻ! എൻെറവക്കലുള്ളതു മുഴുവനും നിനക്കു തന്നതിനാൽ ഞാനിപ്പോൾ ഒരു കാശിനുപോലും ഗതിയില്ലാത്ത ഒരു വെറും യാചകനായിരിക്കുന്നു. എന്നിൽനിന്നു സിദ്ധിച്ച ഈ ശക്തിയുടെ സഹായത്താൽ നീ ഈലോകത്തിൽ മഹത്തായ പല കാര്യങ്ങളും നിർവ്വഹിക്കും. അതിനുശേഷമേ നീ പിൻവാങ്ങുകയുള്ളു."

ഈ വാക്കുകൾ നരേന്ദ്രനെ വല്ലാതെ ഇളക്കി. അദ്ദേഹം ഒരു ചെറുകുട്ടിയെപ്പോലെ ഇരുന്നു തേങ്ങിത്തേങ്ങി കരഞ്ഞുതുടങ്ങി. ഗുരുവിൻെറ ശിഷ്യവാത്സല്യത്തിൻെറ ആഴം മുഴുവനും ഒരുപക്ഷെ അപ്പോഴായിരിക്കാം നരേന്ദ്രൻ കണ്ടതു്. ഗുരുദേവൻ സകല ലൌകികസുഖങ്ങളും പരിത്യജിച്ചു് തീവ്രങ്ങളായ പല അഭ്യാസക്രമങ്ങളും പരിശീലിച്ചതിൻെറ ഫലമായി അദ്ദേഹത്തിന്നു സിദ്ധിച്ച ആദ്ധ്യാത്മികധനം മുഴുവനും

തന്റെ പ്രിയശിഷ്യനു കൊടുത്തുകഴിഞ്ഞു. എന്തിനുവേണ്ടി? ലോകാനുഗ്രഹത്തിനുതന്നെ. ഇത്രയും വലിയ ഔദാര്യം ഒരവതാരപുരുഷനിൽനിന്നല്ലാതെ സിദ്ധിക്കുന്നതല്ല. ശ്രീരാമകൃഷ്ണദേവൻ തന്റെ ദേവത്വത്തെ ഇതുമൂലം വെളിപ്പെടുത്തുകയായിരിക്കുമോ? ദൈവപുത്രൻ തന്റെ ഭൗതികദേഹത്തെ ലോകത്തിന്റെ പാപശാന്തിക്കുവേണ്ടി കുരിശിലിട്ടു. എന്നാൽ പരമഹംസദേവനാകട്ടെ തന്റെ ആദ്ധ്യാത്മികസമ്പത്തു മുഴുവനും ലോകക്ഷേമത്തിനുവേണ്ടി പ്രദാനം ചെയ്തു. ശിഷ്ടമുള്ള രണ്ടു ദിവസങ്ങളും പറയത്തക്ക സംഭവങ്ങളൊന്നുമില്ലാതെ കഴിഞ്ഞു. ശിഷ്യന്മാർ ഗുരുവിന്റെ അടുക്കൽനിന്നെഴുന്നേൽക്കാതെ അദ്ദേഹത്തെ ശുശ്രൂഷിച്ചുകൊണ്ടിരുന്നു. തങ്ങൾക്കു സംഭവിപ്പാൻപോകുന്ന അനാഥസ്ഥിതിയെപ്പററി നല്ലവണ്ണം മനസ്സിലായിരുന്നതുകൊണ്ടും ഗുരുദേവന്റെ വേർപാടിലുള്ള അത്യസഹ്യമായ ദുഃഖത്താലും അവരുടേയെല്ലാം ഹൃദയം ഒരുപോലെ കലങ്ങി. കരഞ്ഞുകളഞ്ഞാൽ പോകത്തക്ക ഒരു സങ്കടമല്ലായിരുന്നു അത്. ഹൃദയത്തിൽ, എടുത്താൽ പൊങ്ങാത്ത ഒരു ഭാരം വന്നുചേർന്നു. അവരുടെ സ്ഥിതി ജീവിതത്തിന്റെയും മരണത്തിന്റെയും മദ്ധ്യത്തിലുള്ള ഒന്നായിത്തീർന്നു. നിഴലുകളെപ്പോലെ അവർ നിൽക്കുകയും നടക്കുകയും ഇരിക്കുകയും മററും ചെയ്തിരുന്നുവെങ്കിലും ഒന്നും ശരിയായ ബോധത്തോടുകൂടിയിരുന്നില്ല.

ഒടുവിലത്തെ രാത്രിയിൽ ഗുരുദേവനിൽ മരണലക്ഷണങ്ങൾ മുഴുവനും പൂർത്തിയായിക്കണ്ടു. ശിഷ്യന്മാരെല്ലാവരും ചുററും കണ്ണിമയ്ക്കാതെ അദ്ദേഹത്തെത്തന്നെ നോക്കിക്കൊണ്ടിരിക്കുന്നു. ലോകം മുഴുവനും പ്രശാന്തമായി. പക്ഷിമൃഗാദികൾപോലും ശബ്ദിച്ചിരുന്നില്ല. ‘സദാഗതി’യായ വായുപോലും അപ്പോൾ നിശ്ചലാവസ്ഥ പ്രാപിച്ചിരിക്കുന്നു. ഒരു മൊട്ടുസൂചി വീഴുന്ന ശബ്ദംപോലും കേൾക്കത്തക്ക നിശ്ശബ്ദത ലോകമെങ്ങും ബാധിക്കയും ചെയ്തിരിക്കുന്നു. ഇങ്ങിനെ ലോ

കം മുഴുവൻ രാമകൃഷ്ണദേവൻെറ നിർവ്വാണപ്രാപ്തിയെ അത്യന്തം ശാന്തമായി വീക്ഷിക്കുമ്പോൾ അദ്ദേഹത്തിൻെറ സമീപത്തിരിക്കുന്ന നരേന്ദ്രൻെറ ഉള്ളിൽ പെട്ടന്നൊരു വിചാരമുണ്ടായി. "ഇദ്ദേഹം അവതാരമാണെന്നു പറയുന്നുണ്ടല്ലോ. ഈ സന്ദർഭത്തിൽ 'ഞാൻ ഈശ്വരാവതാരമാണ്' എന്ന് എന്നോടു പറയുന്നപക്ഷം ഞാൻ വിശ്വസിക്കാം." നരേന്ദ്രൻ ഇത്രയും വിചാരിച്ചപ്പോഴേയ്ക്കും, അനങ്ങുവാനും സംസാരിപ്പാനും തീരെ അശക്തനായിക്കിടക്കുന്ന ഗുരുദേവൻ ദേഹത്തിൽ തീപ്പൊരി വീണപോലെ ഒരു നൊടിയിടകൊണ്ട് അദ്ദേഹത്തിൻെറ നേരെ തിരിഞ്ഞു "ഓ, നരൻ, നിനക്കിനിയും വിശ്വാസമായിട്ടില്ലേ? യാതൊരീശ്വരൻ രാമനും കൃഷ്ണനുമായി അവതരിച്ചുവോ അദ്ദേഹം തന്നെയാണ് രാമകൃഷ്ണനായി ഈ ദേഹത്തിൽ സ്ഥിതിചെയ്യുന്നതു്. എന്നാൽ ഇതു നിൻെറ വേദസിദ്ധാന്തപ്രകാരമല്ല; വാസ്തവമായിട്ടുതന്നെ." എന്നു മറുപടി പറഞ്ഞു. നരേന്ദ്രൻ പെട്ടന്ന് ഇടിതട്ടിയാൽപ്പോലും ഇത്രയും സ്തംഭിച്ചുപോകുമോ എന്നു സംശയമാണ്. കാര്യം അത്രയും പരുങ്ങലായി. അദ്ദേഹത്തിൻെറ ഹൃദയത്തിൽ ഭയങ്കരമായ ഒരു മുറിവു പററിയപോലെ തോന്നി. എന്നാൽ ഗുരുദേവൻെറ മാഹാത്മ്യം തികച്ചും ഗ്രഹിപ്പാൻ കഴിഞ്ഞതിൽ കൃതാർത്ഥതയുമുണ്ടാകാതിരുന്നില്ല. പക്ഷെ ആ സന്ദർഭത്തിൽ അതു ചെയ്തതിനെപ്പററി അദ്ദേഹം വല്ലാതെ പശ്ചാത്തപിച്ചു. എന്നാൽ ഗുരുദേവനാകട്ടെ, തൻെറ പ്രിയ ശിഷ്യൻെറ ശങ്ക ഒട്ടും അസാധാരണമായിത്തോന്നിയിരുന്നില്ല. അതു് അദ്ദേഹത്തിൻെറ സ്വഭാവത്തിൽ സ്വതസ്സിദ്ധമായുള്ള ഒരു ഗുണത്തിൻെറ സ്ഥിരതയായിട്ടു മാത്രമേ ഗുരുദേവൻ വിചാരിച്ചുള്ളൂ.

പരമഹംസൻ പിന്നീടൊന്നും സംസാരിച്ചില്ല. തൻെറ ശിഷ്യോത്തമൻെറ അന്ത്യസംശയത്തിന്നു സമാധാനംകൊടുത്തു കഴിഞ്ഞതോടുകൂടി അദ്ദേഹം പരമശാന്തനായി. രോഗം അതിൻെറ ആന്തരമായ ശക്തി മുഴുവനുമുപയോഗിച്ചു ദേഹദേ

ഷികൾക്കു തമ്മിലുള്ള ബന്ധത്തെ ദ്രുതഗതിയിൽ ഛേദിച്ചുകൊണ്ടിരുന്നു. ആ രാത്രി മുഴുവനും ശിഷ്യന്മാരെല്ലാം അദ്ദേഹത്തിന്റെ ചുററുമിരുന്നു ധ്യാനിച്ചും ജപിച്ചും കീർത്തനങ്ങൾ പാടിയും കഴിച്ചുകൂട്ടി. പിറേറദിവസം—1886 ആഗസ്റ്റ്മാസം 16-ാംനു- ഞായറാഴ്ച- ശ്രീരാമകൃഷ്ണദേവൻ ഓം-തത്-സത്- എന്ന പരിശുദ്ധശബ്ദങ്ങൾ ഉച്ചരിച്ചുകൊണ്ടു് ബ്രഹ്മനിർവ്വാണം പ്രാപിക്കയും ചെയ്തു.

ശിഷ്യന്മാർ ഗുരുദേവന്റെ നിർവ്വാണം കണ്ടു കണക്കില്ലാത്ത ദുഃഖത്തിൽ മുഴുകി ചെറുകുട്ടികളെപ്പോലെ ഉറക്കെ നിലവിളിപ്പാൻ തുടങ്ങി. സമീപസ്ഥന്മാരെല്ലാം വർത്തമാനമറിഞ്ഞു. എന്നുവേണ്ട ഏതാനും നിമിഷങ്ങൾകൊണ്ടു പരമഹംസദേവൻ നിർവ്വാണം പ്രാപിച്ചകഥ കൽക്കത്തയിലും അയൽദേശങ്ങളിലുമൊക്കെ പരന്നു. ഭക്തന്മാരും ഗൃഹസ്ഥശിഷ്യന്മാരും പരിചയക്കാരും മററുമായി അനേകം ജനങ്ങൾ ആശ്രമത്തിൽ വന്നു നിറഞ്ഞു. ഗുരുദേവന്റെ മൃതദേഹം അദ്ദേഹം കിടന്നിരുന്ന കട്ടിലോടുകൂടി പുറത്തേക്കെടുത്തുകൊണ്ടുവന്നു വിലപിടിച്ച പട്ടിൽ പൊതിഞ്ഞുവെച്ചു. നരേന്ദ്രന്നു് അപ്പോൾ ഗുരുവിന്റെ മുഖത്തു നോക്കുവാൻപോലും ശക്തിയുണ്ടായിരുന്നില്ല. ദിവ്യമായ വാത്സല്യത്തോടുകൂടി തന്നെ ഉപദേശിച്ചു പരമമായ പുരുഷാർത്ഥത്തിനർഹനാക്കിയ അദ്ദേഹത്തിന്റെ വേർപാട് ലോകം മുഴുവനും ഒന്നായി തന്നിൽനിന്നു ഭിന്നിച്ചുപോകുന്നപോലെയുള്ള ഒരനുഭവമാണു് നരേന്ദ്രനിലുല്പാദിപ്പിച്ചതു്. അദ്ദേഹം ബാഷ്പംകൊണ്ടു ഗുരുപാദങ്ങളെ പലതവണ ക്ഷാളനംചെയ്തു വീണു നമസ്കരിച്ചു. ഗുരുദേവൻ തനിക്കു നൽകിയ ഉപദേശങ്ങളെയും അദ്ദേഹത്തിന്റെ മററു വാക്കുകളേയും നരേന്ദ്രൻ വീണ്ടുംവീണ്ടും ഓർത്തു. അവയെ ഒരുകാലത്തും താൻ തെററിനടക്കുകയില്ലെന്നു മനസ്സിലുറച്ചു ശപഥംചെയ്കയും ചെയ്തു.

ഏറെത്താമസിയാതെ, ബാറനാഗ്രൎന്നസമീപം ഗംഗാതീരത്തിൽ ഒരു ചിതരീത്തു ഗുരുദേവൻെറ മൃതദേഹം ശിഷ്യന്മാർ അങ്ങോട്ടെടുത്തുകൊണ്ടുപോയി യഥാവിധി സംസ്കരിക്കയും ചെയ്തു. അഗ്നി അദ്ദേഹത്തിൻെറ ഭൌതികദേഹം ദഹിപ്പാൻ തുടങ്ങിയപ്പോഴെയ്ക്കും അവിടെയെല്ലാം എന്തെന്നില്ലാത്ത ഒരു ശാന്തതയുണ്ടായി. സമീപത്തു കൂടിയിരുന്നവരെല്ലാം അവാച്യമായ ഒരാനന്ദത്തിൻെറ സ്വൎമനുഭവിപ്പാൻതുടങ്ങി. ശിഷ്യന്മാരുടെ ദുഃഖം എങ്ങിനെയോ നീങ്ങി. ഗുരുദേവൻ തങ്ങളെ വിട്ടുപോയിട്ടില്ലെന്നും അദ്ദേഹം മുമ്പത്തേക്കാൾ കുറെക്കൂടി സമീപിക്കയാണു് ചെയ്തിട്ടുള്ളതെന്നും അവൎക്കു തോന്നി. ചിലർ അദ്ദേഹത്തിൻെറ ദിവ്യസ്വരൂപം തങ്ങളുടെ ഹൃദയത്തിൽ സ്വയംപ്രകാശിക്കുന്നതായിക്കണ്ടു. മററു ചിലൎക്കു് അദ്ദേഹത്തിൻെറ സ്വൎമനുഭവിക്കുന്നതായിത്തോന്നുകയും ചിലർ അദ്ദേഹത്തെ നോക്കുന്ന ദിക്കിലൊക്കെ കാണുകയും ചെയ്തു. ചുരുക്കത്തിൽ, ഗുരുദേവൻെറ യഥാൎത്ഥപ്രകൃതം അപ്പോൾ അവൎക്കറിവാനിടയായെന്നുമാത്രം പറയാം. പ്രാപഞ്ചികമായ ദേഹത്തോടുകൂടിയ അദ്ദേഹത്തെ പ്രകൃതിയുടെ സമ്പത്തായ മാംസചക്ഷുസ്സുകൊണ്ടു കാണുമ്പോൾ നാം ലൌകികവികാരങ്ങൾക്കു കീഴ്പ്പെട്ടുപോകാതെ തരമില്ല. ഇപ്പോഴോ, ഗുരുദേവൻ ചിന്മാത്രദേഹനായി. ശിഷ്യന്മാർ അദ്ദേഹത്തെ അവരുടെ അന്തരാത്മാവിൽ കാണുകയും ചെയ്യുന്നു. തന്മൂലം പ്രാപഞ്ചികബന്ധങ്ങളുടെ തടവുകൂടാതെ അവർ ആ സാക്ഷാത്തായ ഗുരുദേവനെക്കണ്ടു ശാശ്വതമായ ആ പരമാനന്ദമനുഭവിക്കുമാറായി.

ഓം. ശാന്തിഃ ശാന്തിഃ.

# പത്തൊമ്പതാമദ്ധ്യായം

## സതീർത്ഥ്യന്മാർ

ശ്രീരാമകൃഷ്ണദേവന്റെ നിർവ്വാണപ്രാപ്തിക്കുശേഷം ശിഷ്യന്മാരും ഭക്തന്മാരുമെല്ലാം ഭാവിയിലെ കൃത്യങ്ങളെപ്പററി പലതും ആലോചിപ്പാനും സംസാരിപ്പാനും തുടങ്ങി. ബ്രഹ്മചാരികളും, ഗൃഹസ്ഥന്മാരും എന്നിങ്ങിനെ ശിഷ്യന്മാർ രണ്ടുവിധത്തിലുണ്ടായിരുന്നു. ഇവരിൽ ചിലരെപ്പററിയെങ്കിലും സാമാന്യമായി ചിലതിവിടെ പ്രസ്താവിക്കാതെ തരമില്ല. ബ്രഹ്മചാരികളായ ശിഷ്യന്മാർ ഗുരുദേവന്റെപക്കൽനിന്നു ലോകത്തിന്റെ ഭാവിയെ രൂപീകരിപ്പാനുള്ള ചുമതല നരേന്ദ്രനെ മുൻനിർത്തി കൈയ്യേററവരാണ്. ഗൃഹസ്ഥശിഷ്യന്മാക്കും ഇതിൽ സാരമായ ചില കൃത്യങ്ങളുണ്ട്. ഇങ്ങിനെ നോക്കുമ്പോൾ രാമകൃഷ്ണപരമഹംസദേവൻ നരേന്ദ്രനിൽ ചുമത്തിയ ഭാരത്തിൽ ഇവരും ഏറെക്കുറെ ഭാഗഭാക്കുകളാണെന്നും നരേന്ദ്രന്റെ ജീവിതം അവരുമായി അഭേദ്യമാംവണ്ണം ബന്ധപ്പെട്ടിരിക്കുന്നുവെന്നും കാണാം.

ഗൃഹസ്ഥശിഷ്യന്മാരിൽ രാമചന്ദ്രദത്തൻ ഒരു പ്രധാനിയും നരേന്ദ്രന്റെ ഭക്തനും സംബന്ധിയുമാണ്. ഇദ്ദേഹം ഒരു ഗൃഹസ്ഥനായിരുന്നുവെങ്കിലും അന്ത്യത്തിൽ ഒരു സന്യാസി തന്നെയാകയും 'യോഗോദ്യാനം' എന്നൊരാശ്രമം സ്ഥാപിച്ചു ശിഷ്യന്മാരെ പഠിപ്പിച്ചും മററും കാലംകഴിക്കയുമാണുണ്ടായത്. സുരേന്ദ്രനാഥമിത്രനും ഒരു പ്രധാനിയാണ്. രാമകൃഷ്ണദേവന്റെ മരണാനന്തരം ബ്രഹ്മചാരികളായ ശിഷ്യന്മാരെ ഒന്നിച്ചുചേർത്തു 'രാമകൃഷ്ണശിഷ്യൻ' എന്ന സംഘം രൂപീകരിക്കുന്നതിൽ മുന്നിട്ടുനിന്നു പരിശ്രമിച്ചിട്ടുള്ളത് ഈ ഗൃഹസ്ഥശിഷ്യനാണ്. നാഗമഹാശയൻ ബാലരാമബോസു എന്നിവരും ശിഷ്യന്മാരും മേല്പറഞ്ഞ കൃത്യത്തിൽ സുരേന്ദ്രനാഥമിത്രനെ

സഹായിച്ചിരുന്നവരുമാണ്. ഇതിൽ ബാലരാമബാബു തന്റെ ധനംകൊണ്ടു പരമഹംസദേവനെ പലവിധത്തിലും സഹായിച്ചിരുന്നു. അദ്ദേഹത്തിന്റെ ഗൃഹവും സ്വത്തുക്കളും ഗുരുസന്നിധിയിൽ സമപ്പിതമായിരുന്നു. പക്ഷേ അത്യാവശ്യം നേരിട്ടപ്പോഴല്ലാതെ ഗുരുദേവൻ ഇങ്ങിനെയുള്ള സഹായങ്ങൾ സ്വീകരിച്ചിരുന്നില്ലെന്നേയുള്ളു. ഗിരീശചന്ദ്രഘോഷൻ ബങ്കാളത്തിലെ നാടകക്കമ്പെനികളുടെ നേതാവും ഏകദേശം എൺപതു നാടകങ്ങൾ സ്വന്തമായി എഴുതീട്ടുള്ള ഒരു പ്രസിദ്ധ ഗ്രന്ഥകാരനുമായിരുന്നു. എന്നാൽ ഇദ്ദേഹത്തിന്റെ ജീവിതം ഒട്ടും ശുദ്ധമായിരുന്നില്ല. നാനാവിധമായ ദുന്നടപടികൾകൊണ്ടു മലിനമായിരുന്നു. പരമഹംസദേവനുമായുള്ള സംസഗ്ഗത്താൽ ഒടുവിൽ ഇതൊക്കെ വിട്ട് അദ്ദേഹം ഒരു പരിശുദ്ധഭക്തനും ഉത്തമശിഷ്യനുമായിത്തീൎന്നിരുന്നു. റാണി രാജാമണിയുടെ ജാമാതാവായിരുന്ന മധുരബാബുവാണ് പരമഹംസദേവന്റെ ഒന്നാമത്തെ ഗൃഹസ്ഥശിഷ്യൻ. ഇദ്ദേഹം ഒരു വലിയ പ്രഭുവും ഉയൎന്നനിലയിൽ ജീവിതം നയിച്ചുവന്ന മാന്യനുമായിരുന്നുവെങ്കിലും ഗുരുദേവന്റെ വിനീതനായ ഒരു ശിഷ്യനുംകൂടിയായിരുന്നുവെന്നു തീച്ചയാണ്. കപിലദാസബാബുവും ഗുരുവിന്റെ ഒരു വലിയ ഭക്തനായിരുന്നു. അദ്ദേഹം ഗിരീശബാബു സുരേശബാബു എന്നീ രണ്ടു ചങ്ങാതിമാരോടുകൂടി ആദ്യത്തിൽ ഗുരുദേവനെ പരീക്ഷിപ്പാൻചെന്ന ഒരാളാണ്. ഒടുവിൽ ഈ മൂന്നുപേരും പരമഹംസദേവന്റെ ഉത്തമശിഷ്യന്മാരായിത്തീരുകയാണുണ്ടായതു്.

മോഹേന്ദ്രനാഥഗുപ്തൻ ബങ്കാളിഭാഷയിൽ ഗുരുദേവന്റെ തിരുവായ്മൊഴികളെഴുതി പ്രസിദ്ധപ്പെടുത്തീട്ടുള്ള മാന്യനാണ്. സ്വന്തം പേർകൂടി വെക്കാതെയാണ് അദ്ദേഹം ഈ പുസ്തകം പ്രസിദ്ധപ്പെടുത്തീട്ടുള്ളതു്. ഗ്രന്ഥകത്താവിന്റെ നിലയിലുള്ള കീൎത്തികൂടി വേണ്ടെന്നുവെച്ചിരിക്കുന്നു. അദ്ദേഹം വിശിഷ്ടമായ ഒരു വിദ്യാലയം നടത്തിപ്പോരികയും ചെയ്തിരു

ന്നു. ഇങ്ങിനെ വേറേയും അനേകം ഗൃഹസ്ഥശിഷ്യന്മാരും ഭക്തന്മാരും ഗുരുദേവനുണ്ടായിരുന്നു. അവരുടെയെല്ലാം പേർ ഇവിടെ എടുത്തുപറയുന്നതു് അനാവശ്യമാകയില്ലെങ്കിലും അത്യാവശ്യമല്ലെന്നുവെച്ചു തൽക്കാലം അതിലേയ്ക്കുദ്യമിക്കുന്നില്ല.

ബ്രഹ്മചാരികളായ ശിഷ്യന്മാരാണു് പിന്നീടു രാമകൃഷ്ണമിഷ്യനിലെ അംഗങ്ങളായിത്തീൎന്നതു്. നരേന്ദ്രൻ രാമകൃഷ്ണമിഷ്യന്റെ മൂൎത്തിയാണെങ്കിൽ ഇവരെല്ലാം അതിന്റെ അവയവങ്ങളാണു്. ആകയാൽ അവരെപ്പററി സാമാന്യം ചിലതു പറയാതെ തരമില്ല. പരമഹംസദേവൻ നിൎവ്വാണം പ്രാപിച്ച കാലത്തു് ഇവരിൽ ഗോപാലദാദാ ഒരാളൊഴികെയുള്ളവരെല്ലാം വളരെ ചെറുപ്പക്കാരായിരുന്നു. ഇതിൽ നരേന്ദ്രനെപ്പററി ഒന്നും പറയേണ്ടതില്ലല്ലോ. പിന്നീടു, ഗുരുദേവന്റെ ആദ്ധ്യാത്മികസന്താനമെന്നു പരക്കെ പറയപ്പെട്ടുന്ന റഖാൽ എന്ന ബ്രഹ്മചാരിയാണു് ബ്രഹ്മാനന്ദസ്വാമിയായിത്തീൎന്നതു്. ഇദ്ദേഹം രാമകൃഷ്ണമിഷ്യന്റെ ഏററവും പ്രധാനപ്പെട്ട ഒരംഗമാണു്. പ്രേമാനന്ദനായിത്തീൎന്നതു ബാബുരാമൻ എന്ന ശിഷ്യനാണു്. യോഗി യോഗാനന്ദസ്വാമികളായി. നിത്യനിരഞ്ജനൻ നിരഞ്ജനാനന്ദനുമായി. ശിരത്തു് എന്ന ശിഷ്യനാണു് ശാരദാനന്ദനായി അമേരിക്കയിൽച്ചെന്നു മതപ്രസംഗങ്ങൾ നടത്തിയതു്. അദ്ദേഹം രാമകൃഷ്ണമിഷ്യന്റെ കാൎയ്യദൎശിയുമാണു്. ഗുരുദേവൻ രോഗബാധയാൽ കിടപ്പിലായകാലത്തു് അദ്ദേഹത്തെ അടുത്തിരുന്നു ശുശ്രൂഷിപ്പാൻ പ്രത്യേകം നിയുക്തനായിരുന്ന സോഷി പിന്നീടു രാമകൃഷ്ണാനന്ദസ്വാമികളായി. ഇദ്ദേഹം വിലപിടിച്ച പല പുസ്തകങ്ങളും എഴുതീട്ടുണ്ടു്. മദിരാശിയിലെ രാമകൃഷ്ണമഠം ഇദ്ദേഹമാണു് സ്ഥാപിച്ചതു്. ചെറുപ്പത്തിൽതന്നെ ഈ മഹാത്മാവു നിൎവ്വാണം പ്രാപിച്ചുപോയി. രാമകൃഷ്ണദേവൻ ഇദ്ദേഹത്തെ ഹനുമാന്റെ ഒരവതാരമായിട്ടാണു് കല്പിച്ചിരുന്നതു്. ഹരി തുരിയാനന്ദസ്വാമിയായി. പ്രായം കൊണ്ടു മുതിൎന്നിരുന്ന ഗോപാലദാദാ പിന്നീടു് അദ്വൈ

താനന്ദസ്വാമിയായി. കാളീബാബു അഭേദാനന്ദനായി. ഇദ്ദേഹം അമേരിക്കയിൽവെച്ച് അനേകം പ്രസംഗങ്ങൾ നടത്തി അവിടത്തെ രാമകൃഷ്ണസംഘത്തെ സുവ്യവസ്ഥിതവും സുഘടിതവുമാക്കയും അതിന്നു ധാരാളം പ്രചാരമുണ്ടാക്കയുംചെയ്തു. ശിവാനന്ദസ്വാമികൾ എന്ന പേരിൽ കാശീനഗരത്തിലെ രാമകൃഷ്ണസംഘത്തിന്റെ അദ്ധ്യക്ഷം വഹിച്ചു പ്രവർത്തിച്ചുവരു താരകനെന്ന ബ്രഹ്മചാരിയാണ്. ഗംഗാധരനെന്ന ബ്രഹ്മചാരിയാണ് അഖണ്ഡാനന്ദസ്വാമികളായതു്. ശാരദാ എന്ന ശിഷ്യൻ ത്രിഗുണാതീതസ്വാമികളായി. അമേരിക്കയിൽ ഒന്നാമത്തെ ഹിന്ദുക്ഷേത്രം ഇദ്ദേഹമാണ് നിർമ്മിച്ചതു്. ലാട്ടു എന്ന ബ്രഹ്മചാരി പിന്നീട് അത്ഭുതാനന്ദസ്വാമികളായി. ബങ്കളൂർ മഠത്തിന്റെ അധിപതിയും കേരളത്തിലെ രാമകൃഷ്ണസംഘംവക പ്രവൃത്തികളുടെ മേൽനോട്ടം വഹിക്കുന്ന മഹാത്മാവുമായ നിർമ്മലാനന്ദസ്വാമികൾ തുളസി എന്ന ബ്രഹ്മചാരിയാണ്. ഇദ്ദേഹം അമേരിക്കയിലും പ്രശംസനീയമാംവണ്ണം പല പരിശ്രമങ്ങളും ചെയ്തിട്ടുണ്ട്. സുബോധനെന്ന ശിഷ്യനാണ് സുബോധാനന്ദസ്വാമികളായതു്.

ലോകഗുരുവിന്റെ പാദശുശ്രൂഷചെയ്തു് ആത്മജ്ഞാനം സമ്പാദിച്ചു ലോകാനുഗ്രഹാർത്ഥം അനേകം പരിശ്രമങ്ങൾചെയ്തു ബ്രഹ്മനിർവ്വാണം പ്രാപിച്ചവരും ഗുരുദേവന്റെ നിർദ്ദേശങ്ങൾക്കനുസരിച്ചു് ഇന്നും ജനസമുദായത്തെ സൽപഥത്തിലേക്കു നയിക്കുവാൻ നിരന്തരപരിശ്രമം ചെയ്തുപോരുന്നവരുമായ ശിഷ്യന്മാരുടെ പവിത്രങ്ങളായ നാമധേയങ്ങളാണ് മേല്പറഞ്ഞവയെല്ലാം. ഭാരതവർഷം എന്നും ഉറങ്ങിക്കിടക്കുവാനുള്ള ഒരു വസ്തുവല്ല. ആദ്ധ്യാത്മികമായ മഹിമകളാൽ പരിപൂർണ്ണമായ അതിന്റെ ഹൃദയം ഇപ്പോൾത്തന്നെ അസാമാന്യമായ വേഗത്തോടും ശക്തിയോടുംകൂടി മിടിച്ചു തുടങ്ങിയിരിക്കുന്നു. ഋഷികളിൽനിന്നും അവതാരപുരുഷന്മാരിൽനിന്നുമല്ലാതെ ഒരു സന്ദേശവും ഇന്ത്യ ഇന്നുവരെയും സ്വീകരിച്ചിട്ടില്ല. ഏററവും അ

ട്ടത്തകാലത്തെ അവതാരപുരുഷൻ തന്റെ സന്ദേശത്തെ ഉ കതന്മാരായ ഒരുകൂട്ടം ഋഷിശ്രേഷ്ഠന്മാരുടെ പക്കൽ സമപ്പിച്ചി ട്ടു കൊല്ലങ്ങൾ ചിലതു കഴിഞ്ഞു. വിവേകാനന്ദസ്വാമികൾ ആ സന്ദേശത്തിന്റെ സ്വരൂപമെന്തെന്നു നിർണ്ണയിച്ചു പ്രഖ്യാ പനംചെയ്തു. ഗുരുദേവന്റെ ശിഷ്യന്മാരും സ്വാമികളുടെ സ തീർത്ഥ്യന്മാരുമായ മഹർഷിമാർ ആ സന്ദേശത്തെ ഏതു പാമര ന്റെയും ഹൃദയത്തിൽചെന്നു തട്ടത്തക്കവണ്ണം ലോകമെങ്ങും വിതരണം ചെയ്തുപോരുന്നു. ഇതാണു് ഇന്ത്യയുടെ ഉത്തേജ നത്തിന്നുള്ള ഏകകാരണം. രാഷ്ട്രീയവും സാമുദായികവും ധന സംബന്ധവുമായ കാര്യങ്ങളെ പണ്ഡിതഭാഷയിലും ദേശീയ ഹൃദയത്തോടുംകൂടി സംസാരിക്കുന്നവർ എത്രയുണ്ടായിട്ടും ഒരു പ്രയോജനവുമില്ല. അതിന്റെയെല്ലാം മൂലം ഈ ഋഷികളു ടെ സന്ദേശത്തിൽ നിക്ഷേപിതമാകയാൽ ആ പരിശുദ്ധസ ന്ദേശത്തോടുള്ള സംബന്ധത്തിന്റെ ഏറ്റക്കുറവനുസരിച്ചുമാ ത്രമേ അവ നമ്മുടെ മാതൃഭൂമിയെ ഉത്തേജിപ്പിക്കയുള്ളു. ആക യാൽ ഇന്നത്തെ ഉത്തേജനം മുഴുവനും ആദ്ധ്യാത്മികമായ ആ രംഭത്തിൽനിന്നു പുറപ്പെട്ടതും അതിന്റെ തത്വങ്ങളെ അനു സരിക്കുന്നിടത്തോളം മാത്രം ഫലപ്രദാനത്തിന്നു പര്യാപ്തമാക ന്നതുമായിരിക്കുമെന്നു തീർച്ചപ്പെടുത്താം.



## ഇരുപതാമദ്ധ്യായം

### അനന്തരം.

മഹാപുരുഷന്മാരുടെ വിയോഗം, ലോകത്തെ കണക്കില ധികം ദുഃഖിപ്പിക്കുന്നതു പതിവാണല്ലോ. അതുപോലെതന്നേ ഗുരുദേവന്റെ വേർപാടു് അദ്ദേഹത്തിന്റെ ശിഷ്യന്മാരേയും വല്ലാതെ വ്യസനിപ്പിച്ചു. എന്നാൽ ഇങ്ങിനെയുള്ള മഹാത്മാ ക്കളെക്കുറിച്ചു ദുഃഖിക്കുവാൻ ഭാഗ്യവാന്മാൎക്കേ സാധിക്കയുള്ളു.

ആ ദുഃഖംതന്നെ ഒരു തപസ്സാണ്. അതിൽനിന്നുണ്ടാകുന്ന ഫലം അപരിമിതമായ ആനന്ദാനുഭൂതിയുമായിരിക്കും. രാമകൃഷ്ണപരമഹംസദേവന്റെ ശിഷ്യന്മാർ ഇങ്ങിനെ ദുഃഖിച്ചുകഴിയുന്നതിനിടയിൽ ഒരു ദിവസം സന്ധ്യയ്ക്കു നരേന്ദ്രനും മറെറാരു ബ്രഹ്മചാരിയുംകൂടി തോട്ടത്തിൽ ഉലാത്തിക്കൊണ്ടിരിയ്ക്കേ പെട്ടെന്നു ഗുരുദേവൻ അവരുടെ മുമ്പാകെ പ്രത്യക്ഷപ്പെട്ടു. അവർ രണ്ടുപേരും വല്ലാതെ അത്ഭുതപ്പെട്ടു മററു ശിഷ്യന്മാരെ വിളിച്ചപ്പോഴേക്കും തേജോമയമായ ആ സ്വരൂപം ദൃഷ്ടിപഥത്തിൽനിന്നു മറയുകയുംചെയ്തു. അതിൽപ്പിന്നെ ഗുരുദേവന്റെ സാന്നിദ്ധ്യത്തെക്കുറിച്ചുള്ള ബോധം ഒരിക്കലും അവരിൽനിന്നു മറഞ്ഞുപോയിരുന്നില്ല. ഇങ്ങിനെ ഗുരുവിന്റെ വാക്യങ്ങളേയും പ്രവൃത്തികളേയും അനുസ്മരിച്ചും അവയെ വ്യാഖ്യാനിച്ചും വിവരിച്ചും അദ്ദേഹത്തിന്റെ പരിശുദ്ധരൂപത്തെ ധ്യാനിച്ചും ആ യുവസന്ന്യാസികൾ ഒരാഴ്ചയോളം അവിടെ കഴിച്ചുകൂട്ടി. അപ്പോഴേക്കും കോസിപ്പൂരിയിലെ ഗൃഹം വിട്ടുകൊടുക്കുവാനുള്ള അവധിയായി. ഗുരുദേവനു താമസിപ്പാൻ കൊടുത്തിരുന്ന ആ സ്ഥലം വീണ്ടും കൈവശംവെപ്പാൻ പ്രയാസമായിക്കാണുകയുംചെയ്തു. ശിഷ്യന്മാരിൽ പലക്കും ഏതെല്ലാം വഴിക്കാണ് മേലിൽ തിരിയേണ്ടതെന്നു നല്ല തീച്ചയുണ്ടായിരുന്നില്ല. അവരിൽ ചിലരൊക്കെ സവ്വകലാശാലാപരീക്ഷയ്ക്കു പഠിച്ചിരുന്നവരും അതു തൽക്കാലം നിത്തിവെച്ചു ഗുരുദേവന്റെ ശിഷ്യത്വം സമ്പാദിച്ചവരുമായിരുന്നു. രക്ഷിതാക്കന്മാർ ഈ ചെറുപ്പക്കാരെ വീണ്ടും പഠിപ്പാൻ നിബ്ബന്ധിച്ചുതുടങ്ങി. അതിനായി അവർ അവനവന്റെ ഗൃഹത്തിലേക്കുതന്നെ മടങ്ങിച്ചെല്ലണമെന്നു ശാസിക്കയും ചെയ്തുകൊണ്ടിരുന്നു. "നിങ്ങൾ ഏതു ജീവിതം നയിക്കുന്നതായാലും സവ്വകലാശാലാപരീക്ഷകൾ ജയിച്ചു ബിരുദധാരികളാകുന്നതു നല്ലതാണ്. സന്ന്യാസികളുടേ നിലയിൽ അതു നിങ്ങൾക്കു മാന്യതയും നിങ്ങളുടെ വാക്കുകൾക്കു വിലയുമുണ്ടാകും." എന്നു പലരും പറവാൻ

തുടങ്ങിയപ്പോൾ അതിൽ ഈ ചെറുപ്പക്കാർ ഏതാണ്ടു വിശ്വസിച്ചു. എന്നാൽ അതു സമ്മതമാവാത്തവരും ചിലരുണ്ടായിരുന്നു. ഏതായാലും കോസിപ്പൂരിയിലെ ഉദ്യാനമന്ദിരം വിട്ടുകൊടുത്തു തൽക്കാലം എല്ലാവരും ഗൃഹങ്ങളിലേയ്ക്കുതന്നെ തിരിച്ചുപോകയോ അതിനു സമ്മതമില്ലാത്തവർ ദിക്‌സഞ്ചാരികളായി പുറപ്പെടുകയോ വേണ്ടിവരുമെന്നു തീർച്ചയായി. നരേന്ദ്രന് ഇതു വളരെ സങ്കടകരമായിരുന്നു. എന്തുവേണമെന്നറിയാതെ അദ്ദേഹം കുഴങ്ങി. ഇങ്ങിനെയിരിക്കെ ഈ അവസ്ഥ ഗൃഹസ്ഥശിഷ്യന്മാരുടേയും ശ്രദ്ധയ്ക്കു വിഷയമായി. അവരിൽ പലരുംകൂടിയായിരുന്നു അതുവരേയും പരമഹംസദേവൻറയും ബ്രഹ്മചാരികളുടേയും ചിലവുകൾ നിർവ്വഹിച്ചിരുന്നതു്. ഗുരുദേവൻറ നിർവ്വാണശേഷം അതിനുവേണ്ടി പിന്നെയും ചിലവിടുവാൻ ചിലക്കു മടിയായി. അവർ തമ്മിൽ ഇക്കാര്യത്തിൽ ഒരു വലിയ വിവാദംതന്നെ നടന്നു. ബ്രഹ്മചാരികൾ അവരുടെ ഗൃഹങ്ങളിലേയ്ക്കുതന്നെ തിരിച്ചുപോകുന്നതു നന്നായിരിക്കുമെന്നായിരുന്നു പലരുടേയും അഭിപ്രായം. കൂട്ടത്തിൽ നാലുപേർ മറെറാരുവിധത്തിൽ അഭിപ്രായപ്പെട്ടു. ബ്രഹ്മചാരികൾ ഒന്നിച്ചുചേന്നു് ഒരു പ്രത്യേകവീടു വാടകയ്ക്കുവാങ്ങി അതിൽ താമസിക്കണമെന്നും അവക്കു വേണ്ടുന്ന ചിലവു മേലിലും തങ്ങൾതന്നെ നിർവ്വഹിക്കണമെന്നുമായിരുന്നു അവരുടെ അഭിപ്രായം. ബാലരാമബാസു, സുരേന്ദ്രനാഥമിത്രൻ, ഗിരീശചന്ദ്രഘോഷൻ, മോഹേന്ദ്രനാഥഗുപ്ത എന്നീ നാലുപേരായിരുന്നു ആ പക്ഷക്കാർ. ബ്രഹ്മചാരികളുടേയും അഭിപ്രായം ഏതാണ്ടങ്ങിനെതന്നെയായിരുന്നു. പക്ഷെ ആരുടേയും സഹായം കിട്ടണമെന്നു് അവക്കു താല്പര്യമുണ്ടായിരുന്നില്ല. രാമകൃഷ്ണദേവൻ കാമിനീകാഞ്ചനങ്ങളെക്കുറിച്ചു ചിന്തിക്കപോലും ചെയ്യാതെ സർവ്വസംഗപരിത്യാഗികളായി സന്യസിപ്പാനാണ് അവരെ പഠിപ്പിച്ചിട്ടുള്ളതു്. പണത്തെപ്പറ്റി ചിന്തിക്കുന്നതു്

അവരുടെ കൃത്യത്തിൽ പെട്ടതല്ല. നാളെ എന്നൊരു നാളുണ്ടെന്നു കരുതാതെ അന്നന്നു കിട്ടുന്ന സ്വല്പമാത്രമായ ഭിക്ഷകൊണ്ടു ദിവസം കഴിച്ചു ദിക്സഞ്ചാരം ചെയ്യാനാണ് അവർ തീർച്ചയാക്കിയതു്. വിദ്യാഭ്യാസം പൂർത്തിയാക്കുവാനായും മററും തൽക്കാലം ഗൃഹങ്ങളിലേയ്ക്കു പോകുന്നവരും ആ ഉദ്ദേശം നിർവ്വഹിച്ചുശേഷം യഥാവിധി സന്ന്യാസം സ്വീകരിക്കണമെന്നും തീർച്ചയാക്കി. എന്നാൽ ബാബുസുരേന്ദ്രനാഥമിത്രൻ ഇതറിഞ്ഞു മൌനമായിരുന്നില്ല. അദ്ദേഹം മുമ്പോട്ടുവന്നു "നിങ്ങൾ വ്യാകുലപ്പെടേണ്ട. ഗുരുദേവൻെറ ചിലവിലേയ്ക്കുവേണ്ടി ഞാൻ ഒരു ചെറിയ സംഖ്യ ചിലവുചെയ്തുവന്നിരുന്നു. അതു മേലിൽ നിങ്ങൾക്കുവേണ്ടിയും ഞാൻ ചിലവിടാം. അതുകൊണ്ടു നിങ്ങളുടെ ആവശ്യങ്ങൾക്കെല്ലാം മതിയാകയില്ലായിരിക്കാം. എന്നാൽ ഒരു ചെറിയ വീടു വാടകയ്ക്കു വാങ്ങുവാൻ മാത്രം മതിയാകുമെന്നു തീർച്ചയാണ്. നിങ്ങൾ ഇങ്ങിനെ ഒന്നിച്ചൊരേടത്തിരുന്നാൽ ലൌകികകാര്യങ്ങളിൽക്കിടന്നു കുഴങ്ങുന്ന ഞങ്ങളാൽച്ചിലൎക്കു് ചിലപ്പോഴെങ്കിലും അവിടെ വന്നു നിങ്ങളുമായി ഇടപഴകി മനസ്സമാധാനമുണ്ടാക്കാൻ കഴിയുമല്ലോ" എന്നു് അവരെ സമാധാനപ്പെടുത്തി. ബ്രഹ്മചാരികൾ ഇതു കേട്ടു സന്തുഷ്ടരാകയും ചെയ്തു.

ഈ നിശ്ചയപ്രകാരം ദക്ഷിണേശ്വരത്തിന്നും കൽക്കത്തയ്ക്കും മദ്ധ്യത്തിലുള്ള ബർണാഗ്രർ എന്ന ദിക്കിൽ ഒരു പഴയ വീടു വാടകയ്ക്കു വാങ്ങി അതിനെ ഒരു സന്ന്യാസിമഠമാക്കി. വീടു വളരെ ജീർണ്ണിച്ചിരുന്നു. വളരെക്കാലമായി ആരും അതിൽ താമസിച്ചിരുന്നതുമില്ല. ഒന്നാമതു് അതു് എപ്പോഴാണ് ഇടിഞ്ഞുപൊളിഞ്ഞുവീഴുന്നതെന്നറിഞ്ഞുകൂട. രണ്ടാമതു് അവിടെ പിശാചുക്കളുടെ ഉപദ്രവമുണ്ടെന്നു പ്രസിദ്ധവുമായിരുന്നു. ഈ രണ്ടു കാരണങ്ങളാലാണ് ആരും അതു താമസിപ്പാനുപയോഗിക്കാഞ്ഞതു്. എന്നാൽ നമ്മുടെ ബ്രഹ്മചാരികൾ ഈ രണ്ടു കാൎയ്യങ്ങളെയുംകുറിച്ചു ഭയമില്ലാത്തവരായിരുന്നതിനാൽ

ആ സ്ഥലം അവൎക്ക് പ്രത്യേകം സൌകൎയ്യപ്പെട്ടു. ഗുരുദേവന്റെ മൃതദേഹം സംസ്കരിച്ചതു് ഇതിന്ന സമീപത്തിലായിരുന്നതിനാൽ അവിടം അവൎക്ക് പ്രത്യേകിച്ചും സുഖപ്രദമായി തോന്നുകയും ചെയ്തു.

ഇതിന്നുമുമ്പായിത്തന്നെ ഗൃഹസ്ഥശിഷ്യരിൽ ചിലരും ബ്രഹ്മചാരികളും തമ്മിൽ ഒരു ചെറിയ വിവാദം നടക്കുവാനിടയായിരുന്നു. ഗുരുദേവന്റെ ദേഹം ദഹിപ്പിച്ചതിന്റെ അവശിഷ്ടങ്ങൾ ബ്രഹ്മചാരികൾ ശേഖരിച്ചു് ഒരു ചെമ്പുപാത്രത്തിലാക്കി കോസിപ്പുരിയിലെ ഉദ്യാനമന്ദിരത്തിൽ അദ്ദേഹം കിടന്നിരുന്ന മുറിയിൽക്കൊണ്ടുവന്നുവെച്ചു് അൎച്ചന നടത്തിപ്പോന്നിരുന്നു. ത്രിലോകപാവനമായ ഈ വസ്തു തങ്ങളുടെ ജീവിതസൎവ്വസ്വമാണെന്നായിരുന്നു ബ്രഹ്മചാരികളുടെ വിശ്വാസം. ഗൃഹസ്ഥന്മാരും അതിന്മേൽ കണ്ണുവെയ്പാൻ തുടങ്ങി. എന്നുമാത്രമല്ല, അവരിൽ ചിലർ അതു തങ്ങൾക്കു കിട്ടേണ്ടതാണെന്നു വാദിപ്പാനും തുടങ്ങി. "നിങ്ങൾ സന്ന്യാസികൾ, നിങ്ങൾക്കു ഗൃഹമോ സ്ഥിരമായ വാസസ്ഥലമോ ഇല്ല. ഇന്നിവിടെയാണെങ്കിൽ നാളെ മറെറാരു ദിക്കിലായിരിക്കും, അതുകൊണ്ടു ഈ വിലപിടിച്ച വസ്തു നിങ്ങൾക്കു സൂക്ഷിപ്പാൻ കഴികയില്ല. അതു സ്ഥിരമായി ഒരേടത്തു സ്ഥാപിച്ചു് അൎച്ചന നടത്തേണ്ടുന്നതാണു്. ഞങ്ങൾക്കേല്പിച്ചുകിട്ടണം" എന്നുള്ള ന്യായത്തിന്നു തക്കതായ സമാധാനമൊന്നും ബ്രഹ്മചാരികൾക്കു പറവാനുണ്ടായിരുന്നില്ല. പക്ഷേ ആ പാവനപദാൎത്ഥം മറെറാരാൾക്കു് അവരെങ്ങിനെ കൊടുക്കും? വാശിമുഴുത്തു് ഒരു വലിയ മത്സരമായി. രാമബാബുവായിരുന്നു ഗൃഹസ്ഥരിൽ പ്രധാനി. ബ്രഹ്മചാരികളിൽ ശോഷിയും നിരഞ്ജനനും എന്തുതന്നെ ചെയ്തും ആ പാവനപദാൎത്ഥം കൈവിട്ടുപോകാതെ കാക്കാൻ തീൎച്ചയാക്കി. ഇങ്ങിനെ "രണ്ടുപുറത്തുമുറപ്പുള്ളതിനാൽ ശണ്ഠ" മുഴക്കുമെന്നു കണ്ടു നരേന്ദ്രൻ തന്റെ സബ്രഹ്മചാരികളെ പറഞ്ഞു സമാധാനപ്പെടുത്തി അതു ഗൃഹസ്ഥശിഷ്യന്മാൎക്കു കൊടു

പ്പാൻ സമ്മതിപ്പിച്ചു. ശാഠ്യംപിടിച്ചുനിന്നിരുന്ന സോഷിയും നിരഞ്ജനനുംകൂടിതന്നെ അതു തലയിൽ ചുമന്നു രാമചന്ദ്രന്റെ തോപ്പിൽ കൊണ്ടുചെന്നു കൊടുത്തു. നരേന്ദ്രന്റെ പേരിൽ അവൎക്കുള്ള ഭക്തിയും വിശ്വാസവും അത്രമാത്രമുണ്ടായിരുന്നു. ഗുരുദേവന്റെ ഒരു ശരിയായ പ്രതിനിധിയായിട്ടാണു് അവർ അദ്ദേഹത്തെ കണക്കാക്കിയിരുന്നതു്. പോരെങ്കിൽ അദ്ദേഹം ഗുരുദേവന്റെ ശാസനകളെ അനുസ്മരിപ്പിച്ചുകൊണ്ടാണു് എല്ലായ്പോഴും സംഭാഷണം നടത്തിയിരുന്നതും. ഇങ്ങിനെ ഗൃഹസ്ഥശിഷ്യന്മാൎക്കുലഭിച്ചുകിട്ടിയ ദേഹശിഷ്ടത്തെ അവിടെ വിധിപ്രകാരം സ്ഥാപിക്കയും അതിന്മേൽ ഒരു ക്ഷേത്രം പണിയിക്കുകയും ചെയ്തു. ഇന്നും അവിടെ മുടങ്ങാത്ത ആരാധനയും കൊല്ലത്തിലൊരിക്കൽ ഒരുത്സവവും നടത്തിവരുന്നുണ്ടു്. എന്നുതന്നെയല്ല ആ തോപ്പിന്നു 'യോഗോദ്യാനം' എന്നു പേരിടുകയും ചെയ്തിരിക്കുന്നു.

എന്നാൽ സോഷിയും നിരഞ്ജനനും മടങ്ങിവന്നശേഷം അവർ നരേന്ദ്രനു മറ്റൊന്നു കാണിച്ചുകൊടുത്തു. അവർ ആ പാവനപദാൎത്ഥം മുഴുവനും കൊടുത്തിട്ടുണ്ടായിരുന്നില്ല. അതിൽ ഒരംശം അവിടെ കരുതിയിരുന്നു. അതാണവർ കാണിച്ചുകൊടുത്തതു്. "അതു മുഴുവനും കൊടുക്കുന്നതായാൽ ഞങ്ങടെ ഹൃദയം പിളൎന്നു മരിച്ചുപോകും" എന്നു തന്റെ ആ രണ്ടു സബ്രഹ്മചാരികളും കണ്ണിൽ വെള്ളം നിറച്ചുകൊണ്ടു പറഞ്ഞപ്പോൾ നരേന്ദ്രൻ അനുകമ്പയാൽ പരവശനായി. അദ്ദേഹം ഒരക്ഷരവും അതിന്നു വിപരീതം പറഞ്ഞില്ല. "ഗുരുദേവന്റെ ഹിതം അങ്ങിനെയായിരിക്കാം" എന്നു പറഞ്ഞു അവരെ സമാധാനിപ്പിച്ചതേയുള്ളു. അതു വീണ്ടും യഥാസ്ഥാനത്തു സ്ഥാപിച്ചു പതിവുപോലെ അൎച്ചന നടത്തിപ്പോന്നു. കോസിപ്പൂരിലിൽ ബൎന്നാഗ്രൂഹിലേക്കു ആശ്രമംമാററിയപ്പോൾ ഗുരുദേവൻ കിടന്നിരുന്ന കട്ടൽ, കിടക്ക മുതലായി സകല സാമാനങ്ങളും ബ്രഹ്മചാരികൾ കൊണ്ടുപോന്നു. അവയെ

ല്ലാം ഒരു പ്രത്യേകസ്ഥലത്തു സൂക്ഷിക്കുകയാണ് ചെയ്തതു്. ഗുരുദേവൻ "നിങ്ങൾ എന്നെ എവിടേയ്ക്കുതന്നെ കൊണ്ടുപോയാലും അവിടെ ഞാൻ നിങ്ങളോടുകൂടിയുണ്ടായിരിക്കും" എന്നു പലപ്പോഴും നരേന്ദ്രനോടു പറയാറുണ്ടായിരുന്നു. തന്നിമിത്തം അദ്ദേഹത്തിന്റെ ഈവക സാധനങ്ങളും ദേഹശിഷ്ടവും അദ്ദേഹത്തിന്റെ സാമീപ്യത്തെ അനുസ്മരിപ്പിക്കുന്ന വസ്തുക്കളായിട്ടാണ് അവർ കരുതിപ്പോന്നിരുന്നതു്.

മഠം 1886 മുതൽ 1892 വരെ ബർണാഗ്ഗൂരിൽത്തന്നെയായിരുന്നു. 1892 മുതൽ 1897 വരെ ദക്ഷിണേശ്വരത്തിനു സമീപമുള്ള ആലുംബസാറിലാണ് സ്ഥിതിചെയ്തിരുന്നതു്. അതിൽപ്പിന്നെ ബർണാഗ്ഗൂരിനു സമീപം ഗംഗാതീരത്തിലുള്ള നീലാംബരമുക്കർജിയുടേ ഉദ്യാനത്തിലേയ്ക്കു മാററി. അതിനു ശേഷം അവിടേനിന്നു ബേലൂർമഠത്തിലേയ്ക്കാണ് മാററിയതു്. ഈ സ്ഥലം ഗംഗയുടേ തീരത്തിൽ സ്ഥിതിചെയ്യുന്നതും മനോഹരമായ പരിതസ്ഥിതികളോടുകൂടിയതുമാണ്. ഗുരുദേവനു മുമ്പുതന്നെ അവിടം വളരെ താല്പര്യപ്പെട്ടതായിരുന്നു. തന്നിമിത്തം വിവേകാനന്ദസ്വാമികൾ ആ സ്ഥലം വാങ്ങി അവിടെ തന്റെ സബ്രഹ്മചാരികൾക്കും പിന്തുടർച്ചക്കാർക്കും സ്ഥിരമായി താമസിക്കത്തക്കവണ്ണം ഒരു മഠം പണിയിക്കയും ഗുരുവിന്റെ ദേഹശിഷ്ടത്തെ ശാശ്വതമായി അവിടെ സ്ഥാപിക്കയും ചെയ്തിരിക്കുന്നു. രാമകൃഷ്ണമിഷ്യന്റെ തലസ്ഥാനവും അതുതന്നെയാണ്. ഇതിങ്ങിനെ നിൽക്കട്ടെ. നമുക്കു വീണ്ടും പ്രകൃതത്തിലേക്കുതന്നെ പ്രവേശിക്കാം.

രക്ഷിതാക്കന്മാരുടെ ഉപദ്രവം സഹിക്കായ്കയാൽ ബ്രഹ്മചാരികളിൽ പലരും അവരവരുടെ ഗൃഹങ്ങളിലേയ്ക്കു പോയി. ചിലക്കു ഗൃഹസംബന്ധമായ ചില കാൎയ്യങ്ങൾ ക്രമപ്പെടുത്തിവെക്കേണ്ടതുണ്ടായിരുന്നു. മററുചിലർ സർവ്വകലാശാലാപരീക്ഷയ്ക്കു പഠിപ്പാനാണ് പോയിരുന്നതു്. നരേന്ദ്രനുതന്നെയും ഗൃഹസംബന്ധമായ ചില കാൎയ്യങ്ങൾ വ്യവസ്ഥപ്പെടുത്തുവാനു

യി സ്വഗൃഹത്തിൽ രണ്ടുമൂന്നുതവണ പോകേണ്ടിവന്നു. എന്നാൽ പോയവരാരും ആശ്രമത്തെ തീരെ മറന്നില്ല. ഇടയ്ക്കിടെ അവിടേയും വന്നു താമസിച്ചുകൊണ്ടിരുന്നു. നരേന്ദ്രന്നു ഇതുകൊണ്ടൊന്നും സമാധാനമായില്ല; തന്റെ സതീർത്ഥ്യന്മാരെയെല്ലാം മററു സകല കാര്യങ്ങളിൽനിന്നും പിന്തിരിച്ചുകൊണ്ടുവന്നു ഗുരുദേവന്റെ നിർദ്ദേശം നിർവ്വഹിക്കുമാറാക്കണമെന്നു് അദ്ദേഹം തീർച്ചപ്പെടുത്തി. ആശ്രമം വിട്ടുപോയവരുടെ ഗൃഹങ്ങളിൽ അദ്ദേഹം തുടരെത്തുടരെ സന്ദർശിപ്പാനും അവരെ പുറത്തിളക്കി തിരികെ കൊണ്ടുപോരുവാനും അദ്ദേഹം തീർച്ചയാക്കി. ചില ദിക്കിൽ നരേന്ദ്രൻ ചെന്നു വിളിച്ചാൽ വാതിൽ തുറക്കുകയില്ല. പക്ഷേ അദ്ദേഹം തുറക്കുവോളം വിളിക്കും. ഇങ്ങിനെ തുടരെത്തുടരെച്ചെന്നു് അവർ ഗുരുദേവനെക്കുറിച്ചും അദ്ദേഹത്തിന്റെ ഉപദേശങ്ങളെക്കുറിച്ചുമുള്ള സ്മരണയാൽ മററുള്ളതെല്ലാം മറക്കത്തക്കവണ്ണം അദ്ദേഹം സംസാരിക്കും. അദ്വൈതാനന്ദാമൃതപാനത്താൽ ഇങ്ങിനെ മദമത്തരായ്, സതീർത്ഥ്യന്മാർ ഓരോരുത്തരായി അദ്ദേഹത്തെ അനുഗമിച്ചുതുടങ്ങി. അദ്ദേഹത്തിന്റെ സംഭാഷണത്തിന്റെ ജാജ്വല്യമാനമായ ചൈതന്യം കാണ്മാൻ ഒന്നിവിടെ ചേക്കാം:—

"ഈ ബന്ധത്തിൽ നിന്നു മുക്തനാവുക! മററുള്ളവരുടെ ആഗ്രഹം എന്തെങ്കിലുമായ്ക്കൊള്ളട്ടെ. മററൊരുത്തനെ തൃപ്തിപ്പെടുത്തുവാനായി സ്വന്തം ജീവിതത്തെ കാററത്തിടേണ്ടുന്ന ആവശ്യം നിങ്ങൾക്കില്ല. പരേതനായ ഗുരുദേവനെ സ്മരിക്കുന്നുവോ? ആത്മസാക്ഷാൽക്കാരവുമായി തട്ടിച്ചുനോക്കുമ്പോൾ ഈ വിദ്യാഭ്യാസത്തിൽ അജ്ഞാനമല്ലാതേ മറെറന്താണുള്ളതു്? പരീക്ഷയെപ്പററിയുള്ള സ്മരണതന്നേ പരിത്യജിക്കുക. ബിരുദുകൾ എവിടെയെങ്കിലും തുലയട്ടെ! ഈ പഠിച്ചതൊക്കെ മറക്കാതെ ആദ്ധ്യാത്മികജീവിതം കയ്ക്കൊള്ളുവാൻ കഴികയില്ലെന്നു തീർച്ചയാണു്. നമുക്കെല്ലാവക്കും നമ്മുടെ ജീവിതത്തെ പ്രാത്ഥനയിലും ധ്യാനത്തിലും സമ്പൂർണ്ണമായി സമപ്പി

ക്കുക! നമ്മുടെ ജീവിതത്തെ ഒന്നായി അദ്ദേഹത്തിൽ അർപ്പിക്കുക! നമുക്ക് ഈശ്വരനെ സാക്ഷാൽക്കരിക്കുക! മററുള്ള ജ്ഞാനംകൊണ്ടെന്തൊരു പ്രയോജനമാണുള്ളത്? അതൊക്കെ ശുദ്ധമെ അസംബന്ധം. വെറും അജ്ഞാനം. ഗുരുദേവൻ മാത്രമേ സംക്ഷാത്തായുള്ളു".

നരേന്ദ്രന്റെ വായിൽനിന്നു അഗ്നിസ്ഫുലിംഗങ്ങൾപോലെ പുറപ്പെട്ടുന്ന ഇത്തരം യുക്തികളെയും ന്യായങ്ങളെയും ആർക്കാണു നിഷേധിക്കാൻ സാധിക്കുന്നതു? എല്ലാവരും അതിനനുസരിച്ചു. പുസ്തകങ്ങളെ ദൂരെവലിച്ചെറിഞ്ഞു. എല്ലാവരും തങ്ങളുടെ ജീവിതത്തെ ഈശ്വരപാദങ്ങളിലർപ്പിച്ചു. ഗുരുദേവന്റെ നിർദ്ദേശം നിർവ്വഹിപ്പാൻ ഒരിക്കൽക്കൂടി ബലമായുറച്ചു. നരേന്ദ്രനെ പിന്തുടൎന്നു. അദ്ദേഹം ഒരു സിംഹത്തിന്റെ ഗാംഭീൎയ്യപരാക്രമത്തോടും കുശലില്ലായ്മയോടുംകൂടി ആ സന്യാസിസൈന്യത്തിന്റെ നേതൃത്വം വഹിച്ചു് തന്റെ ആദ്ധ്യാത്മികദിഗ്ജയത്തിനുള്ള പടക്കോപ്പുകളൊരുക്കുവാൻ തുടങ്ങുകയും ചെയ്തു.

---

# ഇരുപത്തൊന്നാമദ്ധ്യായം

## സംഘസ്ഥാപനം.

ബ്രഹ്മചാരികളെല്ലാംകൂടി ബർണാഗ്രർ മഠത്തിൽ ഒന്നിച്ചുകൂടിയപ്പോൾ അവിടം സത്യലോകംപോലെ ദിവ്യവും പരിശുദ്ധവുമായിത്തീൎന്നു. ഐഹികകാൎയ്യങ്ങളെപ്പററി ഒരു ചിന്തയുമില്ലാതെ നിത്യാനന്ദത്തെക്കുറിച്ചുള്ള ചൎച്ചകളിൽ മുഴുകിക്കൊണ്ടുള്ള ഒരുകൂട്ടം ഋഷികുമാരന്മാരായിട്ടാണ് അവർ കഴിഞ്ഞുകൂടിയിരുന്നതു്. ഐഹികസുഖത്തിനുപകരിക്കുന്ന സാമഗ്രികളൊന്നും അവിടെയുണ്ടായിരുന്നില്ല. സാധാരണയായ വസ്ത്രധാരണം ഓരോ കൌപീനവും കീറിപ്പറിഞ്ഞ കാവിവ

സ്രുവും മാത്രമായിരുന്നു. പുറത്തേക്കുപോകുമ്പോൾ ഉപയോഗിപ്പാനായി എല്ലാവൎക്കുംകൂടി ഒരു മേൽമുണ്ടാണു ഉണ്ടായിരുന്നതു്. അതൊരു പൊതുസ്ഥലത്തു സൂക്ഷിച്ചിരുന്നു. ആൎക്കെങ്കിലും പുറത്തേക്കുപോകേണ്ടുന്ന ആവശ്യമുള്ളപ്പോൾ അവർ അതെടുത്തുകൊണ്ടുപോകും. മറ്റാരാൾക്കു പോകേണ്ടുന്ന കാൎയ്യമുണ്ടെങ്കിൽ തനിക്കു മുമ്പേപോയ ആൾ മടങ്ങിവരുന്നതുവരെ കാത്തിരിക്കും. ഇങ്ങിനെയാണ് അവർ കഴിച്ചുകൂട്ടിയിരുന്നതു്. വെറും നിലത്താണ് അവർ കിടന്നിരുന്നതു്. വീട്ടുസാമാനങ്ങളായി ഏതാനും ചില സന്ന്യാസികളുടേ ചിത്രങ്ങളും ഒരു ജപമാലയും തംബുരുവും മാത്രമേ ഉണ്ടായിരുന്നുള്ളു. ഇംഗ്ലീഷിലും ബങ്കാളിയിലുമായി കുറച്ചു പുസ്തകങ്ങളുമുണ്ടായിരുന്നു. ഭക്ഷണത്തിന്നുള്ള മാൎഗ്ഗം യാചകവൃത്തിമാത്രമാണ്. എന്നാൽ സുരേശബാബു പലപ്പോഴും ബുദ്ധിമുട്ടറിഞ്ഞു് അവരെ സഹായിച്ചിരുന്നു. പക്ഷേ ബ്രഹ്മചാരികൾ തങ്ങളുടെ ബുദ്ധിമുട്ടിനെപ്പറ്റി ഒന്നും പറഞ്ഞിരുന്നില്ല. തന്നിമിത്തം അദ്ദേഹം ഉപായത്തിൽ ഒരു ഭൃത്യനെ അവിടെ നിയോഗിക്കയും അവരുടെ ആവശ്യങ്ങളെല്ലാം അപ്പപ്പോൾ അയാൾ മുഖാന്തരം അറിഞ്ഞു് അതിനുവേണ്ടുന്ന നിവൃത്തിയുണ്ടാക്കുകയും ചെയ്തുപോന്നിരുന്നു. എന്നാൽ വളരെദിവസം ഇങ്ങിനെ കഴിഞ്ഞുകൂടുവാൻ തരപ്പെട്ടില്ല. സുരേശബാബുവും ബാലരാമബാബുവും അപ്പോഴേയ്ക്കും പരലോകം പ്രാപിച്ചുകഴിഞ്ഞു. അവരുടെ നിൎയ്യാണത്തോടുകൂടി ദാരിദ്ര്യം അതിന്റെ മൂൎദ്ധന്യത്തിലെത്തി. ബ്രഹ്മചാരികൾ പലദിവസങ്ങളും തീരേ ഒന്നും ഭക്ഷിക്കാതെതന്നെ കഴിച്ചുകൂട്ടേണ്ടിവന്നിട്ടുണ്ടു്. ഭിക്ഷയെടുത്തു കിട്ടുന്നതു ഭക്ഷിക്കുക എന്നു മാത്രമേ നിയമമുണ്ടായിരുന്നുള്ളു. അതുതന്നെ അരികിട്ടുമ്പോൾ ഉപ്പുണ്ടായെന്നുവരില്ല. ഇങ്ങിനെയുള്ള കുറവൊന്നും അവർ ഗണ്യമാക്കിയിരുന്നതുമില്ല. പലപ്പോഴും ഉപ്പുകൂടാതെ കണ്ട കാട്ടുവള്ളികളുടെ ഇല വേവിച്ചു ഭക്ഷിപ്പാൻ അവർ നിൎബ്ബന്ധിതരായിത്തീൎന്നിട്ടുണ്ടു്.

എന്നാൽ അതൊന്നും ഒരു ബുദ്ധിമുട്ടായി അവർ കരുതിയിരുന്നില്ല. അവരുടെ ഉദ്ദേശ്യം ഭക്ഷണവും സുഖവൃത്തിയുമല്ലല്ലോ. ഭക്തി, ജ്ഞാനം, ആനന്ദം, എന്നിവയാണ്. അവരുടെ വിശപ്പും ദാഹവും മററു ബുദ്ധിമുട്ടുകളുമെല്ലാം അതുകൊണ്ടു തീൎന്നിരുന്നു. ഭൌതികമായ ഈ ദേഹത്തിന്റെ ആവശ്യങ്ങളെക്കാൾ ചിന്മയമായ ആത്മാവിന്റെ വിശപ്പും ദാഹവുമാണ് അവർ വിലവെച്ചിരുന്നതു്. അതിന്റെ പരിശാന്തിയും ആദ്ധ്യാത്മികസുഖവും അവൎക്കു നാൾതോറും സിദ്ധിച്ചുകൊണ്ടിരുന്നു. എന്നുതന്നെയല്ല, ആദ്ധ്യാത്മികമായ അവരുടെ സമ്പത്തു് കണക്കില്ലാതെ വൎദ്ധിക്കയും ചെയ്തിരുന്നു. പിന്നെ ഭൌതികവിഷയകമായ ദാരിദ്ര്യത്തെ അവരെങ്ങിനെ വിലവെക്കും?

ബർണാഗ്രർ മഠത്തിൽ താമസമുറപ്പിച്ച സംവത്സരത്തിന്റെ അന്ത്യത്തിൽ പ്രേമാനന്ദസ്വാമിയുടെ മാതാവു് അവരെ സ്വഗൃഹത്തിലേയ്ക്കു ക്ഷണിച്ചു. ആ മഹതി പരമഹംസദേവന്റെ ഒരു ഭക്തയായിരുന്നതിനാൽ അവർ ആ ക്ഷണനം സ്വീകരിക്കയും ചെയ്തു. ഇങ്ങിനെ ബ്രഹ്മചാരികൾ കൂട്ടത്തോടേ ആനന്ദപുരി എന്ന ഗ്രാമത്തിൽച്ചെന്നു ഏതാനുംദിവസം താമസിക്കയുണ്ടായി. ബഹളം നിറഞ്ഞ കൽക്കത്തയേക്കാൾ പ്രശാന്തരമ്യമായ ആ ഉൾപ്രദേശം അവൎക്കു വളരെ സൌകൎയ്യപ്രദമായിരുന്നു. നരേന്ദ്രന്നു് അവിടം പ്രത്യേകിച്ചും മനോഹരമായി തോന്നി. ശാന്തഗംഭീൎയ്യങ്ങളായ വനങ്ങളും, മനോഹരമായ നാട്ടിൻപുറങ്ങളുമാണല്ലോ ഭാരതവൎഷത്തിന്റെ മാഹാത്മ്യത്തെ പണ്ടും വൎദ്ധിപ്പിച്ചിട്ടുള്ളതു്. ഋഷികൾ ആവക ദിക്കുകളിരുന്നു ചെയ്ത ധ്യാനവും തപസ്സും ഭാരതീയനഭോമണ്ഡലത്തെ ഒരിക്കലും നശിക്കാത്ത ഒരു ചൈതന്യംകൊണ്ടു നിറച്ചിട്ടുണ്ടു്. അവർ അവിടങ്ങളിൽവെച്ചു ചെയ്ത ഗാനങ്ങൾ ഇന്നും ലോകൈകപാവനമായ സാഹിത്യവും തത്വജ്ഞാനസമ്പത്തു

മായി സ്ഥിതിചെയ്യുന്നു. നരേന്ദ്രനും ഈ നാട്ടുപുറത്തുവെച്ചാണ് ആദ്യമായി തന്റെ പ്രവൃത്തിയാരംഭിച്ചതു്. അദ്ദേഹം സതീൎത്ഥ്യന്മാരുടെ മദ്ധ്യത്തിലിരുന്ന് അവർ പരമാനന്ദമഗ്നരാകുംവരെ ആദ്ധ്യാത്മികവിഷയങ്ങളെയും ഗുരുദേവന്റെ നിൎദ്ദേശങ്ങളെയും കുറിച്ചു മധുരവും പക്വവും ഹൃദയസ്പൃക്കുമായ ഭാഷയിൽ സംസാരിക്കും. ഉപനിഷത്തുകളും വേദസൂക്തങ്ങളും ഗാനംചെയ്യും. ബുദ്ധദേവന്റെയും ക്രിസ്തുവിന്റെയും ചരിത്രങ്ങൾ എടുത്തു വിവരിക്കും. "രാമകൃഷ്ണദേവൻ ജയിക്കട്ടെ! നമ്മുടെ ജീവിതത്തിന്റെ പരമമാഹാത്മ്യം മനുഷ്യത്വത്തെ പൂൎത്തിയാക്കുന്നതാകട്ടെ. നമ്മുടെ ഏകമായ സാധന ഇതായിരിക്കണം. നല്ലവാക്കും യുക്തിവാദവും മാത്രംകൊണ്ടെന്തു പ്രയോജനമാണുള്ളതു്? ഈശ്വരസാക്ഷാൽക്കാരം മാത്രമാണൊന്നു വേണ്ടതു്. അതുതന്നെയാണ് ശ്രീരാമകൃഷ്ണദേവന്റെ ജീവിതം ദൃഷ്ടാന്തപ്പെടുത്തുന്നതും. അതേ ചൈതന്യംതന്നെ നമ്മിലും പരിപൂൎണ്ണമാകട്ടെ. നമുക്കു പൂൎണ്ണമനുഷ്യരാകണം. ഈശ്വരസാക്ഷാൽക്കാരവും സിദ്ധിക്കണം!" ഇതായിരുന്നു നരേന്ദ്രന്റെ വായിൽനിന്നെപ്പോഴും പുറപ്പെട്ടുകൊണ്ടിരുന്ന ദിവ്യവചനങ്ങൾ. സതീൎത്ഥ്യന്മാരിൽ അദ്ദേഹം അവയിലടങ്ങിയ ചൈതന്യത്തെ അത്യന്തം ശക്തിയോടുകൂടിച്ചെലുത്തി. ഒരോരുത്തരുടെ ജീവിതോദ്ദേശമായിത്തീരുകയും ചെയ്തു. ഇങ്ങിനെ ഏതാനും ദിവസങ്ങൾ കഴിഞ്ഞശേഷം അവർ ആനന്ദപുരിയിൽനിന്നു ബർണാഗ്ഗൂരിലേയ്ക്കുതന്നെ മടങ്ങുകയും ചെയ്തു.

ഏതുരാജ്യത്തായാലും വേണ്ടതില്ല, ഏതുകാലത്തായാലും വേണ്ടില്ല; ഒരു സന്യാസിമഠം സ്ഥാപിക്കുക എന്നതു അത്യന്തം പ്രാധാന്യമുള്ള ഒരു സംഭവമായിരിക്കും. ലോകത്തിൽ മിക്കവാറും എന്നുവേണ്ട മുഴുവനും ജനങ്ങൾതന്നെ സ്വാൎത്ഥനിരതന്മാരായിക്കഴിഞ്ഞുകൂടുമ്പോൾ സ്വന്തമായി ഒരുകാൎയ്യവുമില്ലാതെ പൊതുജനങ്ങളുടെ മുക്തിക്കായി പരിശ്രമിക്കുന്നതിനു സന്നദ്ധരായ ഒരുകൂട്ടം ജനങ്ങൾ ഒന്നിച്ചുചേൎന്നു നടത്തുന്ന സംരഭ

ങ്ങൾ ഒരു ചലനവുംകൂടാതെ പോകുവാൻ മാൎഗ്ഗമില്ലല്ലോ. അ
തുതന്നെയും ആദ്ധ്യാത്മികചൈതന്യത്തിന്റെ പിൻബലത്തോ
ടുകൂടിയാകുമ്പോൾ ആ സംരംഭങ്ങൾ എല്ലാവരുടേയും ശ്രദ്ധയ്ക്കും
ബഹുമാനത്തിനും ഒരുപോലെ വിഷയമായിത്തീരുന്നതിൽ ഒ
ന്നും അത്ഭുതപ്പെടുവാനില്ലല്ലോ. മനുഷ്യൻ എത്രതന്നെ സ്വാ
ൎത്ഥിയോ ദുഷ്ടനോ ആയാലും വേണ്ടതില്ല. അവൻ അപ്പോഴും
മനുഷ്യൻതന്നെയാണല്ലോ. ആ മനുഷ്യത്വമോ സാക്ഷാത്തായ
സച്ചിദാനന്ദസ്വരൂപത്തിന്റെ സങ്കുചിതാകാരവുമാണല്ലോ. സൂ
ൎയ്യനെ കാർമേഘങ്ങൾ മറയ്ക്കുമായിരിക്കാം. എന്നാൽ സ്വപ്രകൃ
തമായ പ്രകാശത്തെ നശിപ്പിപ്പാൻ ഏതുമേഘത്തിനും കഴിക
യില്ല. അയസ്കാന്തത്തെ എന്തിൽപ്പൊതിഞ്ഞു് എങ്ങിനെത
ന്നെ സൂക്ഷിച്ചാലും അതിന്റെ ആകൎഷണശക്തി പോകയില്ല.
സന്ദൎഭംകിട്ടുമ്പോൾ അതു പ്രദൎശിപ്പിക്കപ്പെടുകയും ചെയ്യും. ഇ
തുതന്നെയാണു് ലോകത്തിന്റെയും സ്ഥിതി. വഴിപിഴച്ച
സംസ്കാരസ്ഥിതിയും നാശകരമായ പരിഷ്കാരഗതിയും നമ്മെ
സ്വാൎത്ഥപരന്മാരും ലൌകികസുഖനിരതന്മാരുമാക്കുമായിരി
ക്കാം. എന്നാലും സ്വയം പ്രകാശരൂപിയായ ആത്മാവിന്റെ
ചൈതന്യത്തെ നശിപ്പിപ്പാനോ മോചനത്തിനായുള്ള അതി
ന്റെ നിശ്ശബ്ദയത്നങ്ങളെ നിരാകരിപ്പാനോ യാതൊന്നിനും
സാധിക്കയില്ല. ഒരു പഴുതുകിട്ടിയാൽ അതു താനേ പ്രകാശി
ച്ചുതുടങ്ങും. ആകൎഷകമായ ഒരു ശക്തികാണുമ്പോൾ അതി
നുനേരേ പോയ്ക്കൊണ്ടിരിക്കയും ചെയ്യും. ഏതു മൂഢനിലും
അതിസൂക്ഷ്മമായെങ്കിലും സ്ഥിതിചെയ്യുന്ന ഈ സ്വഭാവങ്ങളാ
ണു് സന്യാസിമാൎക്കും യോഗികൾക്കും ഋഷികൾക്കും വ്യക്തിഗ
തമായും സാമവായികമായും ഈലോകത്തിൽ സിദ്ധിക്കുന്ന പ്രാ
ധാന്യത്തിന്റെയും വിജയത്തിന്റെയും നിദാനം. കാൎമ്മേഘ
ങ്ങളെ നീക്കുവാനും അയസ്കാന്തശക്തിയെ പ്രവഹിപ്പാനും അ
വൎക്കു സാധിക്കും. പ്രകാശവും ആകൎഷണവും അതിന്റെ പ
രിപൂൎണ്ണരൂപത്തിൽ അവരിൽ സ്ഥിതിചെയ്യുന്നു. ഇന്ദ്രിയാതീ

തമായ ആ ചൈതന്യം അഗ്നിശലഭങ്ങളെ എന്നപോലെ ജനസംഘത്തെ എന്തിനെന്നറിയാതേ അവരുടെ സമീപത്തേക്കാകർഷിച്ചുകൊള്ളും. ആവരണങ്ങളെ ദഹിപ്പിച്ചും ആത്മാവിനെക്കുളുപ്പിച്ചും അവർ ലോകത്തിന്നു നിത്യാനന്ദം നൽകുകയും ചെയ്യും. ഇത്രയും മഹത്തും ദിവ്യവുമായ ഒരു മാനുഷകൃത്യത്തിന്റെ ജന്മഭൂമിയും സങ്കേതവുമാണു സന്യാസിമഠമെങ്കിൽ അതിനു ലോകത്തിൽ ശാശ്വതമായ വിജയം സിദ്ധിക്കുന്നതിലത്ഭുതമില്ലല്ലോ. ഇന്ത്യയുടെ ചരിത്രം ക്ഷത്രിയരുടെ യുദ്ധംകൊണ്ടും ജൈത്രയാത്രകൊണ്ടുമല്ല അലങ്കൃതമായിരിക്കുന്നതു്. അവയെല്ലാം ചരിത്രത്തിന്റെ ദേഹമേ ആകുന്നുള്ളു. അതിലടങ്ങിയ ചൈതന്യം അഥവാ ജീവൻ ബ്രാഹ്മണരുടെ ഇത്തരം ആദ്ധ്യാത്മികപരിശ്രമങ്ങളാണു്. പരക്കു അതു കണ്ടറിവാൻ ഞെരുക്കം. പുറമേയുള്ള ദേഹം ആത്മാവിൽനിന്നു സിദ്ധിക്കുന്ന ശക്തിയാൽച്ചെയ്യുന്നതെല്ലാം അതിന്റെ സ്വധർമ്മമായി തെറ്റിദ്ധരിക്കുന്നവരാണല്ലോ ലോകത്തിൽ അധികവും. ഈ ദോഷം നമ്മുടെ ചരിത്രത്തേയും ബാധിച്ചിരിക്കുന്നു. തന്നിമിത്തം അതിലടങ്ങിയ ചേതനയെക്കുറിച്ചു വിചാരിപ്പാൻ ശേഷിയുള്ളവർക്കു മാത്രമേ ഭാരതവർഷത്തിന്റെ ചരിത്രവും മനസ്സിലാക്കാൻ കഴികയുള്ളു. നാട്ടിന്റെ നാനാഭാഗങ്ങളിലും ഇന്നും അതിന്റെ നഷ്ടശിഷ്ടങ്ങൾ കാണാം. കോട്ടകളുടേയും രാജധാനികളുടേയും അവശിഷ്ടങ്ങളേക്കാൾ ആ ആദ്ധ്യാത്മികസ്ഥാപനങ്ങളുടെ നഷ്ടശിഷ്ടങ്ങൾക്കാണു് ഇന്നും ഇന്ത്യയുടെ പുരാതനമാഹാത്മ്യത്തെ അധികം വെളിപ്പെടുത്താൻ ശക്തിയുള്ളതെന്നും കുറച്ചാലോചിക്കാൻ കഴിയുന്നവർക്കൊക്കെ നിഷ്പ്രയാസമായി മനസ്സിലാക്കാൻ സാധിക്കയും ചെയ്യും.

നരേന്ദ്രനും സതീർത്ഥ്യന്മാരും ആനന്ദപുരിയിൽനിന്നു മടങ്ങിയെത്തിയ ഉടനെ തങ്ങളുടെ നില ക്ലിപ്തപ്പെടുത്തുകയാണു ചെയ്തതു്. അവരിൽ ആരും ഗൃഹങ്ങളിലേക്കു മടങ്ങുന്നില്ല

ന്നും പരമഹംസദേവന്റെ പരിശുദ്ധസന്താനങ്ങളുടെ നിലയിൽ സഹോദരത്വത്തോടേ അവിടെ ഒന്നിച്ചു കഴിഞ്ഞുകൂടണമെന്നും തീർച്ചപ്പെടുത്തി. ബർണാഗൂർമഠം ഇങ്ങിനെ രാമകൃഷ്ണമിഷ്യന്റെ ആരംഭമാകയും ചെയ്തു. രക്ഷിതാക്കന്മാർ വീണ്ടും തങ്ങളുടെ കുട്ടികളെ തിരിച്ചു കൊണ്ടുപോകുവാൻ കഴിയുന്നതൊക്കെ നോക്കി. ഒടുവിൽ ഒന്നും സാദ്ധ്യമല്ലെന്നു കണ്ടു ആ പ്രയത്നത്തിൽ നിന്നുതന്നെ തീരെ പിൻവാങ്ങി. ഈ മുഷ്കത്ത നരേന്ദ്രൻ നമ്മുടെ കുട്ടികളെയൊന്നും വിട്ടയക്കയില്ല. നമ്മുടെ കുട്ടികളെല്ലാം അയാളുടെ ആകർഷണത്തിൽ പെട്ടുപോയി. ഇനി യത്നിച്ചിട്ടു ഫലമില്ല." എന്ന് അക്കാലത്ത് അവർ തമ്മിൽ പറഞ്ഞിരുന്നു. നരേന്ദ്രൻ ഇതൊന്നും വകവെച്ചില്ല. അവർ പരമഹംസദേവന്റെ പരിശുദ്ധസന്താനങ്ങളെ വീണ്ടും പ്രപഞ്ചത്തിന്റെ അടിയിലേക്കു ഇടിച്ചുതാഴ്ത്തി ഇരുട്ടിലിട്ടു ഞെരുക്കുവാൻ കിട്ടാത്തതുകൊണ്ടു പരിഭവിക്കയാണെന്നും ആ പരിഭവം കാലംകൊണ്ടു തിൻകൊള്ളുമെന്നും അദ്ദേഹത്തിന്നറിയാമായിരുന്നു. തന്നിമിത്തം സതീർത്ഥ്യന്മാർ, ഗൃഹം മാതാപിതാക്കന്മാർ എന്നിങ്ങിനെയുള്ള ഐഹികബന്ധങ്ങളെക്കുറിച്ചു ഒരിക്കലും സ്മരിക്കപോലും ചെയ്യാത്തവിധത്തിൽ അവരുടെ ഹൃദയത്തെ എപ്പോഴും നിത്യാനന്ദപ്രദമായ ആത്മബോധത്തിൽ നിബന്ധിപ്പാനാണ് നരേന്ദ്രൻ പരിശ്രമിച്ചിരുന്നതു്. ഈ വിഷയത്തിൽ അദ്ദേഹം ഏതാനുംകാലം ബർണാഗൂരിൽവെച്ചു ചെയ്തിട്ടുള്ള പരിശ്രമങ്ങൾ എന്തെല്ലാമാണെന്നും എത്രയാണെന്നും വിവരിപ്പാൻ തീരെ അസാദ്ധ്യമാണ്.

ബർണാഗൂരിലെയുവസന്ന്യാസിസംഘത്തിന്റെ മുമ്പാകെ വാദപ്രതിവാദത്തിനെത്താത്ത വിഷയം ലോകത്തിലൊന്നുമില്ലെന്നുതന്നെ പറയാം. റോമാസാമ്രാജ്യംമുതൽക്കുള്ള ലോകത്തിലെ മഹാരാജ്യചരിത്രങ്ങളെല്ലാം അവിടെവെച്ചു പലരൂപത്തിലും സ്വരത്തിലും വിവരിക്കപ്പെട്ടിട്ടുണ്ട്. ഇന്ത്യയുടെ പ

രിത്രത്തെപ്പററി പ്രത്യേകമൊന്നും പറയേണ്ടതില്ലല്ലോ. ആൎയ്യന്മാരുടെ ഭാരതപ്രവേശം മുതൽക്കുള്ള ചരിത്രങ്ങളെ പലരും പല രൂപത്തിലും രേഖപ്പെടുത്തീട്ടുള്ളതെല്ലാം അവർ എടുത്തു വിവരിക്കയും അവയിലെ ത്യാജ്യഗ്രാഹ്യങ്ങളെ പ്രത്യേകം നിരൂപിണത്തിന്നു വിഷയമാക്കുകയും ചെയ്തിരുന്നു. വേദം, ഉപനിഷത്തുകൾ, ശാസ്ത്രങ്ങൾ, സ്മൃതികൾ എന്നിവയായിരിക്കും ചില ദിവസങ്ങളിലെ വിചിന്തനവിഷയം. മറെറാരിക്കൽ വാത്മികിയുടെയും കാളിദാസൻെറയും കാവ്യങ്ങളും വ്യാസൻെറ പുരാണങ്ങളുമെടുത്തു വിവരിച്ചു അവയിലെ സാഹിത്യരസം മുഴുവനും പാനംചെയ്തു് ആനന്ദമത്തരായി ആ യുവാക്കന്മാർ ആഹ്ലാദിക്കുന്നതുകാണാം. വേറൊരിക്കൽ ഹ്യൂം, മിൽ, കാൻറ്, സ്പെൻസർ എന്നിവയുടെ ദൎശനങ്ങളായിരിക്കും ചിന്തനവിഷയം. അവയെ സതീൎത്ഥ്യന്മാർ എതിൎക്കുമ്പോൾ നരേന്ദ്രൻ ഗ്രന്ഥകാരന്മാരുടെ പക്ഷത്തിൽനിന്നു മണ്ഡനം ചെയ്യും. അവർ മടങ്ങുമ്പോൾ താൻ മറെറാരുവഴിക്കു ഖണ്ഡിച്ചു കാണിച്ചുകൊടുക്കും. മതവിഷയങ്ങൾ മുൻപറഞ്ഞവയെ അപേക്ഷിച്ചു് അധികം വിവാദങ്ങൾക്കു വിഷയമായിരുന്നു. ലോകത്തിലുള്ള മതങ്ങളിലൊന്നുംതന്നെ അവരുടെ ചൎച്ചയിൽനിന്നു വിട്ടുപോയിട്ടില്ല. എന്നാൽ മതങ്ങളിലെ ഏതെങ്കിലും അയുക്തികൾ തേടിപ്പിടിച്ചു് അവയെ ഖണ്ഡിപ്പാനല്ല പരിശ്രമിച്ചിരുന്നതു്. നേരമറിച്ചു് അവയുടെ സൂക്ഷ്മം കണ്ടുപിടിപ്പാനായിരുന്നു. ജൂതമതം, സെരാഷ്ട്രമതം, ക്രിസ്തുമതം, മഹമ്മദമതം, ജീനമതം, ബുദ്ധമതം എന്നിവയെല്ലാം വളരെ ദിവസത്തെ ചിന്തനവിഷയങ്ങളാക്കീട്ടുണ്ടു്. അവയിൽ ക്രിസ്തുമതവും ബുദ്ധമതവും പ്രത്യേകിച്ചും നരേന്ദ്രനു വളരെ തൃപ്തിപ്പെട്ടവയായിരുന്നു. ക്രിസ്തുദേവൻെറ ഉപദേശങ്ങളേയും ജീവിതത്തെയും കുറിച്ചു അദ്ദേഹത്തിന്നുള്ള മതിപ്പിന്നു് അവസാനവുമില്ല. അദ്ദേഹത്തിന്ന ക്രിസ്തുവിൻെറ നാമംപോലും പരമാനന്ദപ്രദമായിരുന്നു. തന്നിമിത്തം അതിലെ വിലപിടിച്ച ഗ്രന്ഥങ്ങൾ

അദ്ദേഹം പലതവണ വായിച്ചും പല വിധത്തിലും വ്യാഖ്യാനിച്ചും അതിന്റെ മർമ്മം മുഴുവനും സതീർത്ഥ്യന്മാരെ ഗ്രഹിപ്പിപ്പാനും തന്നെത്താൻ മനസ്സിലാക്കുവാനും വളരെ പരിശ്രമിച്ചിട്ടുണ്ടു്. ബുദ്ധമതത്തിന്റെ കഥയും ഇങ്ങിനെതന്നെ. ബോധിവൃക്ഷത്തെക്കുറിച്ചുള്ള കീർത്തിയാൽ അദ്ദേഹം ഗുരുദേവന്റെ സമ്മതം വാങ്ങാൻപോലും നിൽക്കാതെ ബുദ്ധഗയയിലേക്കു് ഓടിപ്പോയ കഥ നമുക്കറിവുള്ളതാണല്ലോ. ബുദ്ധനെയും അദ്ദേഹത്തോടു സംബന്ധപ്പെട്ട വസ്തുക്കളെയുംകുറിച്ചുള്ള ഈ എതിരില്ലാത്ത ഭക്തി വിവേകാനന്ദസ്വാമികളുടെ അന്ത്യംവരെയും അദ്ദേഹത്തിലുണ്ടായിരുന്നു. "താതഗാത" അദ്ദേഹത്തിന്നു മറെറാരുപനിഷത്തായിട്ടാണു് വർത്തിച്ചിരുന്നതു്. ധർമ്മപദം മുതലായ ഇതരബുദ്ധമതഗ്രന്ഥങ്ങളും അദ്ദേഹത്തിന്റെ ശ്രദ്ധക്കു പ്രത്യേകം വിഷയീഭവിച്ചിരുന്നു. ഇങ്ങിനെ വിവിധ മതങ്ങളെയും കുറിച്ചുള്ള ചർച്ചകളെല്ലാം അവയിലെ സത്യത്തെ കണ്ടറിവാനും അതും ഗുരുദേവനിൽനിന്നു താൻ ഗ്രഹിച്ചിട്ടുള്ള സത്യവും കേവലം ഒന്നാണെന്നു തീർച്ചപ്പെടുത്തുവാനും അത്യന്തം ഉപയോഗപ്പെട്ടു. അതിന്റെ ഫലമായി സ്വാമികൾ എല്ലാ മതത്തിലും ഒരുപോലെ വിശ്വസിക്കുന്ന ഒരാളായിത്തീർന്നു. സത്യത്തിന്നു ദേശഭേദമോ സ്ഥാനഭേദമോ ഇല്ല. അതെപ്പോഴും സത്യംതന്നെ. എവിടേയും സത്യംതന്നെ. ഇങ്ങിനെ വേദാന്തത്തെ സകലമതങ്ങളുടേയും ശിരോലങ്കാരമാക്കി പ്രതിഷ്ഠിപ്പാൻ വേണ്ടുന്നതെല്ലാം അദ്ദേഹം ബർണാഗൂരിൽവെച്ചു സമ്പാദിച്ചു. അവയെല്ലാം തന്റെ സതീർത്ഥ്യന്മാർക്കും യഥാശക്തി സ്വീകരിക്കത്തക്കവണ്ണം പങ്കുവെച്ചു കൊടുക്കുകയുംചെയ്തു. പണ്ഡിതന്മാരും യോഗികളും അക്കാലത്തു പലപ്പോഴും ഈ യുവസന്യാസികളെ സന്ദർശിച്ചുകൊണ്ടിരുന്നു. ഇങ്ങിനെ വരുന്നവരുമായും അനേകം വാദപ്രതിവാദങ്ങൾ നടത്തേണ്ടിവന്നിട്ടുണ്ടു്. അവയിലും മുമ്പുതന്നെ നരേന്ദ്രന്ന അദ്ദേഹത്തോടേററു മുട്ടിയവരെല്ലാം തോററു പിൻമാറി അദ്ദേഹ

ത്തിന്റെ അഗാധമായ ജ്ഞാനത്തെയും ഉജ്ജ്വലമായ പ്രതിഭയെയും പ്രശംസിച്ചു മടങ്ങുകയേ ചെയ്തിട്ടുള്ളു. എന്നാൽ കാളീബാബുമാത്രം ഇതിലൊന്നും പങ്കുചേരാതെ ഏകാന്തമായി ഒരേടത്തിരുന്നു സംസ്കൃതഗ്രന്ഥങ്ങൾ വായിക്കയാണു് ചെയ്തിരുന്നതു്. അദ്ദേഹം സ്വതേതന്നെ ഒരു നല്ല സംസ്കൃതപണ്ഡിതനായിരുന്നു. ആ പാണ്ഡിത്യത്തെ പിന്നെയും പിന്നെയും വർദ്ധിപ്പിക്കുന്നതിലായിരുന്നു അദ്ദേഹത്തിന്റെ ശ്രദ്ധ മുഴുവനും പതിഞ്ഞിരുന്നതു്. പലപ്പോഴും അദ്ദേഹം ഒരു ദിവസം മുഴുവനും പുറത്തിറങ്ങുകയോ ഭക്ഷണംകഴിക്കയോ ചെയ്തിരുന്നില്ല. ഭക്ഷണം മുതലായ കാൎയ്യങ്ങളിൽ മററുള്ളവരുടെയും നില ഇതുതന്നെയായിരുന്നു. അതിനെപ്പററി അവർ ഒന്നും അന്വേഷിച്ചിരുന്നില്ല. സൌകൎയ്യം കിട്ടുമ്പോൾ ഉള്ളതു ഭക്ഷിക്കും. ഇല്ലെങ്കിൽ ഉണ്ടാക്കാൻ ശ്രമിക്കയുമില്ല. വയറിന്റെ വിശപ്പിനെപ്പററി അത്ര ചിന്തിച്ചിരുന്നില്ലെന്നു താല്പൎയ്യം. ബുദ്ധിയുടെയും ആത്മാവിന്റെയും വിശപ്പും ദാഹവുമാണു് അവരെ കണക്കിലധികം പീഡിപ്പിച്ചിരുന്നതു്. അതു ശമിപ്പിക്കുവാൻ വേണ്ടതൊക്കെ അവർ തേടിപ്പിടിക്കയും അതിനുവേണ്ടി എത്രയെങ്കിലും ക്ലേശിക്കയും ചെയ്തിരുന്നു. ഉറക്കത്തിന്റെ കാൎയ്യവും അവർ പലപ്പോഴും തീരെ വിസ്മരിച്ചിരുന്നു. സംഭാഷണവും വിവാദവും അദ്ധ്യയനവും അദ്ധ്യാപനവുമായി കുറെസ്സമയംപോകും. ശിഷ്ടമുള്ള സമയം ധ്യാനത്തിലും സാധനകളിലും കഴിയും. പകൽ മററുകാൎയ്യങ്ങളായിക്കഴിഞ്ഞാൽ രാത്രിയിൽ ധ്യാനവും സാധനകളുമായിരിക്കും. ഇങ്ങനെ ബുദ്ധിക്കും ആത്മാവിന്നും വേണ്ട കരുത്തൊക്കെ അവിടെവെച്ചു സമ്പാദിച്ചു. അവർ കേവലം പരിപൂൎണ്ണന്മാരായി. ഗുരുദേവന്റെ സന്ദേശം ലോകത്തിൽ വിതരണം ചെയ്യാനുള്ള സമയവും സന്നിഹിതമായി.



# ഇരുപത്തിരണ്ടാമദ്ധ്യായം

---

## പരിവ്രാജകവൃത്തി

ഗുരുദേവന്റെ നിർവ്വാണത്തിനു ശേഷമുള്ള ഏകദേശം നാലു സംവത്സരങ്ങളിലെ സംഭവങ്ങളാണു കഴിഞ്ഞ രണ്ടദ്ധ്യായങ്ങളിൽ പ്രതിപാദിച്ചതു്. അത്രയും കാലംകൊണ്ടു് അവരെല്ലാം സന്ന്യാസജീവിതത്തിനു വേണ്ടുന്ന അറിവൊക്കെ സമ്പാദിച്ചു. പിന്നത്തെ ഗതിയെന്നു വേറെയാണു്. രാജ്യസഞ്ചാരമാണു് അതു. സ്വാഭാവികമായിത്തന്നെ നമ്മുടെ യുവസന്ന്യാസിമാരുടെ ഹൃദയം ആ വഴിക്കു തിരിഞ്ഞു. അവർ കുട്ടിസ്ഥാനം വിട്ടു; പ്രായപൂർത്തി വന്ന മനുഷ്യരായി. അന്യോന്യമുള്ള സഹോദരസ്നേഹം വിട്ടുപിരിയാതെ ഒരേടത്തുതന്നെ താമസിപ്പാൻ അവരെ നിർബ്ബന്ധിച്ചിരുന്നുവെങ്കിലും ഇപ്പോൾ അതിന്റെയും മട്ടൊന്നുമാറി. സ്നേഹം പ്രാപഞ്ചികന്മാരെ മാത്രമേ വിരഹത്തിൽ വ്യസനിപ്പിക്കയുള്ളൂ, അതിന്റെ നിദാനം അപായശങ്കയുമാണു. പ്രപഞ്ചം മിത്ഥ്യയാണെന്നും! മനുഷ്യന്റെ ആത്മാവു് അച്ഛേദ്യവും അദാഹ്യവും അക്ലിഷ്ടവും അശോഷ്യവുമായ ആ പരമാത്ഥവസ്തുവാണെന്നും കണ്ടറിഞ്ഞിട്ടുള്ള ജീവന്മുക്തന്മാൎക്കു് അന്യോന്യം അപായശങ്കയ്ക്കുയാതൊരവകാശവുമില്ലല്ലോ. തന്നിമിത്തം വിരഹത്തിൽ അവർ ദുഃഖിക്കയില്ല. എവിടെപ്പോയാലും എന്തു സംഭവത്തോടു മല്ലിട്ടാലും സാരമായ കേടൊന്നും ബാധിക്കയില്ലെന്നു് അവൎക്കറിയാം. ഈ ബോധം നമ്മുടെ യുവസന്ന്യാസികളിലും നല്ലവണ്ണം ഉറച്ചു കഴിഞ്ഞിരുന്നു. തന്നിമിത്തം അവൎക്കു് അന്യോന്യം വിട്ടുപിരിഞ്ഞു പോകുന്നതിൽ ഒരു ഭയവുമുണ്ടായിരുന്നില്ല. എന്നാൽ നരേന്ദ്രനെ പിരിയുന്നതിൽ മാത്രം അവൎക്കു കുറച്ചൊരു വൈമനസ്യമുണ്ടായിരുന്നു. അതു പുറമെയുള്ള കാരണങ്ങൾകൊണ്ടാ

ണു *

യിരുന്നില്ല താനും. കേവലം ആദ്ധ്യാത്മികമായ ഒരാകർഷണമായിരുന്നു അതിന്റെ കാരണം. എന്നിട്ടും അവർ ഓരോരുത്തരായി പാവനങ്ങളായ ഇന്ത്യയിലെ തീർത്ഥങ്ങളേയും പുണ്യഭൂമികളേയും ലാക്കാക്കിക്കൊണ്ടു യാത്ര ചെയ്യാൻ തുടങ്ങി. നരേന്ദ്രൻ മുമ്പുതന്നെ തീർത്ഥാടനത്തിൽ ഉത്സുകനാണല്ലോ. സതീർത്ഥ്യന്മാരുടെ ഈ സംരംഭം അദ്ദേഹത്തിൽ രൂഢമൂലമായി കിടന്നിരുന്ന ഈ വാസനയെ ഒന്നിളക്കുകയും പുതുക്കുകയും ചെയ്തു. ത്രിഗുണാതീതസ്വാമികളായിത്തീർന്ന ശാരദാബാബുവാണ് അതിന്റെ അടുത്ത കാരണം. നരേന്ദ്രൻ കൽക്കത്തയിലായിരുന്നപ്പോൾ അദ്ദേഹം പെട്ടെന്ന് എങ്ങോട്ടാണെന്നും എന്തിനാണെന്നും ഒന്നും പറയാതെ ദിക്സഞ്ചാരിയായി പോയ്ക്കളഞ്ഞു. നരേന്ദ്രൻ മടങ്ങിയെത്തിയപ്പോൾ ശാരദയെ കാണ്മാനില്ല. അന്വേഷിച്ചതിൽ വിവരവുമായില്ല. ഒടുവിൽ അദ്ദേഹം എഴുതിവെച്ചിരുന്ന ഒരു കുറിമാനം കിട്ടി. അതിങ്ങിനെയായിരുന്നു. "ഞാൻ കാൽനടയായി വൃന്ദാവനത്തിലേയ്ക്കു പോകുന്നു. ഇവിടെ താമസിക്കുന്നതു് അപായകരമാണ്. ആദർശങ്ങൾ മാറിയേക്കാം. കുറച്ചു മുമ്പു ഞാൻ ഗൃഹത്തെയും മാതാപിതാക്കന്മാരെയും സ്വപ്നം കാണുകയുണ്ടായി. പിന്നീടു മായയുടെ സ്വരൂപവും സ്വപ്നത്തിൽ ദർശിച്ചു. ഈ രണ്ടു തവണയും ഞാൻ വല്ലാതെ കഷ്ടപ്പെട്ടു. വാസ്തവത്തിൽ ആ രണ്ടു തവണയും ഞാൻ ഗൃഹത്തിലേക്കു തിരിച്ചുപോവുകതന്നെ വേണ്ടിവന്നു. ഈ അപായത്തിൽനിന്നു നിവൃത്തിപ്പാനായി ഞാൻ ദിക്സഞ്ചാരത്തിന്നു പോകുന്നു."

കുറിപ്പു വായിച്ചപ്പോൾ നരേന്ദ്രന്നു കാര്യം മനസ്സിലായി. അദ്ദേഹവും അതേപദ്ധതിയിൽത്തന്നെ പ്രവേശിപ്പാനുറച്ചു. ക്ഷേത്രങ്ങളാലും തീർത്ഥങ്ങളാലും ചരിത്രവിഷയകമായ പ്രാമാണ്യങ്ങളാലും ആപാദചൂഡം അലംകൃതമായ ഭാരതഭൂമി മുഴുവനും ഏകാകിയായും ഈശ്വരമാത്രസഹായനായും നടന്നു സഞ്ചരിപ്പാനും അതുമൂലം തന്റെ സാധനകൾക്കു ദൃഢതയും

ജ്ഞാനത്തിന്നു വിശാലതയും സന്ന്യാസജീവിതത്തിന്നു പരിപൂൎണ്ണമായ പരിശുദ്ധിയും സമ്പാദിപ്പാനും തീൎച്ച്യയാക്കുകയും ചെയ്തു. 1887 മുതൽ അല്പാല്പമായി ആരംഭിച്ച ഈ പരിശ്രമം 1893-ൽ മാത്രമാണു പൂൎത്തിയായതു്. ആരംഭത്തിൽ പല കാരണങ്ങളാലും അദ്ദേഹത്തിന്നു വീണ്ടും വീണ്ടും മഠത്തിലേയ്ക്കു തന്നെ മടങ്ങേണ്ടിവന്നു. ചില സമയങ്ങളിൽ തന്റെ സതീൎത്ഥ്യന്മാൎക്കു കഠിനരോഗങ്ങൾ പിടിപെട്ടതു നിമിത്തമാണു മടങ്ങേണ്ടിവന്നതു്. ഒരിക്കൽ പരമഹംസദേവന്റെ പരമഭക്തനായ ഒരു ഗൃഹസ്ഥശിഷ്യന്റെ മരണത്താലും ഇങ്ങിനെ ചെയ്യേണ്ടുന്ന ആവശ്യം നേരിടുകയുണ്ടായി. പല കാരണങ്ങളാലും നേരിട്ടുകൊണ്ടിരുന്ന പ്രതിബന്ധങ്ങളെല്ലാം നീങ്ങി സ്വതന്ത്രമായി അദ്ദേഹത്തിന്നു ദിക്സഞ്ചാരത്തിന്നു സൌകൎയ്യം കിട്ടിയതു 1891 ജനവരിമാസം മുതൽക്കാണു്. ഇതിന്നു മുമ്പും പിമ്പുമുള്ള യാത്രകളേയും ആ കാലങ്ങളിലുണ്ടായ സംഭവങ്ങളേയും കുറിച്ചു് അദ്ദേഹം അധികമൊന്നും ആരോടും പറകയുണ്ടായിട്ടില്ല. സതീൎത്ഥ്യന്മാരിൽ പലരും മാറിമാറി കുറെക്കാലം അദ്ദേഹത്തെ അനുഗമിച്ചിരുന്നു. അതിന്നുശേഷം ഏകാകിയായി സഞ്ചരിച്ച കാലത്തെ വിവരങ്ങൾ ഗൃഹസ്ഥന്മാരും സന്ന്യാസിമാരുമായ അദ്ദേഹത്തിന്റെ ശിഷ്യഗണങ്ങളിൽനിന്നും ഭക്തന്മാരും സ്നേഹിതന്മാരുമായിരുന്ന മററു മാന്യന്മാരിൽനിന്നും സിദ്ധിച്ചിട്ടുള്ളവ മാത്രമാണു്. പരിവ്രാജകനായി പുറപ്പെട്ടപ്പോൾ ഒരൊററ കാവിമുണ്ടും കമണ്ഡലുവുമല്ലാതെ മറെറാന്നും അദ്ദേഹം കയ്യിലെടുത്തിരുന്നില്ല. പരിപൂൎണ്ണമായ ഈശ്വരാൎപ്പണബുദ്ധിയോടുകൂടി പരന്ന ലോകത്തിൽ നടക്കെ നടക്കാൻ തുടങ്ങുക മാത്രമാണു ചെയ്തതു്.

തീൎത്ഥാടനത്തിന്നു പുറപ്പെടുന്ന ഏതൊരു ഹിന്തുവിന്റെയും ശ്രദ്ധ ഒന്നാമതായി ആകൎഷിക്കുന്ന വാരാണസിയിലേയ്ക്കുതന്നെയാണു സ്വാമികളും ആദ്യം പോയതു്. അവിടെ പവിത്രപാവനിയായ ഗംഗയിൽ സ്നാനംചെയ്തു ശ്രീവിശ്വനാഥക്ഷേ

ത്രത്തിൽ ദർശനം കഴിച്ചും പണ്ഡിതന്മാരും യോഗികളുമായി ഇടപഴകിയും അദ്ദേഹം ഏതാനും ദിവസം കഴിച്ചു. പ്രസിദ്ധബങ്കാളിവിദ്വാനായിരുന്ന ഭൂദേവഭൂഷണനും സ്വാമികളുമായി പല വാഗ്വാദങ്ങളും അന്നു നടക്കുകയുണ്ടായി. അതിന്റെ ഫലമായി "ആശ്ചര്യം! ഈ കുട്ടിപ്രായത്തിൽ എന്തൊരറിവും ലോകപരിചയവുമാണ് അദ്ദേഹം സമ്പാദിച്ചിരിക്കുന്നതു്! തീർച്ചയായും ഇദ്ദേഹം വലിയൊരു മഹാനായിത്തീരും" എന്നു പണ്ഡിതർ നിസ്സംശയമായഭിപ്രായപ്പെട്ടു. പിന്നീടു ശംഭുക്ഷേത്രത്തിലിരിക്കുന്ന ത്രിലിംഗസ്വാമിയെ ചെന്നുകണ്ടു. വിശ്രുതനായ സ്വാമികൾ യാതൊരാളോടും ഒന്നും സംസാരിച്ചിരുന്നില്ല. വല്ലവരും വായിൽ കൊടുക്കുമ്പോഴല്ലാതെ ഒന്നും ഭക്ഷിച്ചിരുന്നതുമില്ല. ഇദ്ദേഹം ചുരുങ്ങിയപക്ഷം അനേക 150 വത്സരമായിരിക്കുന്നു അവിടെ ചെന്നിട്ടെന്നായിരുന്നു തീർച്ചയായ ജനപ്രസ്താവം. നരേന്ദ്രൻ ആ പരമസിദ്ധന്റെ പാദങ്ങളിൽവീണു പലവുരു നമസ്കരിച്ചു. അദ്ദേഹത്തിന്റെ പാദപരാഗം ശിരസ്സിലണിഞ്ഞു ധന്യനാകയും ചെയ്തു. പിന്നീടു, പ്രസിദ്ധപണ്ഡിതനും യോഗിയുമായ ഭാസ്കരാനന്ദസ്വാമിയെ ചെന്നുകണ്ടു. എന്നാൽ അവർ തമ്മിൽ ത്യാഗത്തെക്കുറിച്ചുണ്ടായ വാഗ്വാദത്തിൽ പിണങ്ങിപ്പിരിയുകയാണുണ്ടായതു്. കാമിനീകാഞ്ചനങ്ങളെ ആർക്കും പരിപൂർണ്ണമായി പരിത്യജിക്കാൻ കഴികയില്ലെന്നായിരുന്നു ഭാസ്കരാനന്ദന്റെ അഭിപ്രായം. ശ്രീരാമകൃഷ്ണപരമഹംസദേവന്റെ ശിഷ്യൻ ഇതെങ്ങിനെ സമ്മതിക്കും?

ഇങ്ങിനെ ഏതാനും ദിവസം അവിടെ കഴിച്ചശേഷം സ്വാമികൾ ഒരു ദിവസം ആരോടും ഒന്നും പറയാതെ കാശിയിൽനിന്നു തിരിച്ചു. പരിചാരകരും സ്നേഹിതന്മാരുമെല്ലാം സ്വാമി "വിവിദിശാനന്ദനെ" ഇങ്ങിനെ പെട്ടെന്നു കാണാതാകയാൽ വ്യസനത്തോടുകൂടി അദ്ദേഹത്തെ പലദിക്കിലും അന്വേഷിച്ചുനോക്കി. എങ്ങും കണ്ടതുമില്ല. വിവിദിശാനന്ദൻ

എന്ന പേരിലായിരുന്നു സ്വാമികളെ അവിടെ അറിഞ്ഞിരുന്നതു്. സതീർത്ഥ്യന്മാർ തന്റെ ഗതാഗതങ്ങളെപ്പററി ഒന്നും അറിയാതിരിപ്പാൻവേണ്ടി അദ്ദേഹം അപ്പപ്പോൾ ഓരോ പേരും പറഞ്ഞുകൊണ്ടു കുറേക്കാലം സഞ്ചരിച്ചിരുന്നു. അതിൽ ഒന്നാണു് മേല്പറഞ്ഞതെന്നേയുള്ളു.

സ്വാമികൾ അവിടുന്നു നേരെ അയോദ്ധ്യയ്ക്കാണു തിരിച്ചതു്. വാത്മീകിമഹർഷിയുടെ ദിവ്യാനന്ദപ്രദമായ കാവ്യത്തിൽ യശോമാത്രശരീരനായി സ്ഥിതിചെയ്യുന്ന രാമദേവന്റെ ജന്മത്താൽ പരിപാവനമായ ആ പുണ്യപുരിയെ അദ്ദേഹം ആനന്ദാശ്രുക്കളോടുകൂടി അനേകം തവണ വലംവെച്ചു. അവിടത്തെ പുണ്യക്ഷേത്രങ്ങളിൽ ദർശനവും കഴിച്ചശേഷം ലക്നോ വഴിയായി ആഗ്രാപട്ടണത്തിലേയ്ക്കു നടന്നു. ഇന്ത്യാരാജ്യത്തെ ചിരകാലം പരബാധകൂടാതെ പരിപാലിച്ചിട്ടുള്ള മുഗൾചക്രവർത്തിമാരുടെ ഭുജവീര്യവും കലാതല്പരതയും മൌനഭാഷയിൽ പ്രഖ്യാപനം ചെയ്തുകൊണ്ടു വിളങ്ങുന്ന ആ പുരാതനനഗരിയെ അദ്ദേഹം അനേകംവിധത്തിലുള്ള മനോഭാവങ്ങളോടുകൂടി നടന്നുകണ്ടു. ലോകൈകമഹാശില്പമായ താജ്മഹാൾ ഒരുഭാഗത്തുനിന്നുകൊണ്ടു രമ്യമായ ദമ്പതീപ്രേമത്തിന്റെ പരമകാഷ്ഠയെ വിളംബരം ചെയ്യുന്നു. ഗംഭീരമായ രാജധാനി മററൊരേടത്തുനിന്നു ആ പുരാതനസാമ്രാജ്യത്തിന്റെ പ്രബലതയെ പ്രഖ്യാപനം ചെയ്യുന്നു. ഇതെല്ലാം നരേന്ദ്രന്റെ ഹൃദയത്തിൽ വളരെ ആഴത്തിൽകൊണ്ടു. അദ്ദേഹം അനവധി കണ്ണുനീർ വാർത്തു. ഇന്ത്യമുഴുവനും ഹിന്തുവെന്നും മഹമ്മദനെന്നുമുള്ള ഭേദമെന്യേ സർവ്വക്കും സ്വീകാര്യമായ ഏകമതംകൊണ്ടു സംയോജിപ്പിക്കുവാനായി ജീവിതം മുഴുവനും സമർപ്പിച്ച അക്ബർ ചക്രവർത്തിയെ അദ്ദേഹം ബഹുമാനത്തോടുകൂടി സ്മരിച്ചു. ആയുധപ്രയോഗം സ്ഥാനത്തിലും അസ്ഥാനത്തിലും അദ്ദേഹം നടത്തിട്ടുണ്ടായിരിക്കാം. എന്നാൽ 'ക്രൌര്യം' എന്നതെന്തെന്നുപോലും അദ്ദേഹത്തിന്റെ ഹൃദയം അറിഞ്ഞിരുന്നില്ല. അ

തിപാവനമായ മറെറാരുദ്ദേശ്യത്തെ ലക്ഷ്യമാക്കിക്കൊണ്ടു മാത്രമെ അദ്ദേഹം പ്രവൎത്തിച്ചിട്ടുള്ളു. അതു സാദ്ധ്യമായിരുന്നുവെങ്കിൽ അന്യൎക്കു ദുൎന്നിരീക്ഷ്യമായ ഒരിന്ത്യ ഇന്നും ഇവിടെ പ്രശോഭിക്കുമായിരുന്നു. പക്ഷെ കാലം അതിന്നനുകൂലിച്ചില്ല. താൻ മൊത്തം പരാജിതനെങ്കിലും ആ ലോകൈകധന്യൻ സ്വപ്രയത്നത്തിന്റെ പരിമാണത്താൽ കൃതകൃത്യനായിത്തീരുകയും ചെയ്തു. നരേന്ദ്രൻ ഇങ്ങിനെ പല ചിന്തകൾക്കും വശംവദനായി അവിടെ കുറച്ചുദിവസം കഴിച്ചു. ഒടുവിൽ അതിലും ഹൃദ്യമായ മററു ചില സ്ഥലങ്ങളിൽ മുഴുകി വൃന്ദാവനത്തിന്നു നേരെ കണ്ണു വെച്ചുകൊണ്ടു തന്റെ യാത്ര വീണ്ടും തുടരുകയും ചെയ്തു.

വൃന്ദാവനം! മതത്തിന്റെ പേരുംപറഞ്ഞു മത്സരിക്കുന്ന മനുഷ്യരുടെ രക്തംകൊണ്ടു മലിനമാകാത്തുള്ള ഇന്ത്യയിലെ പലസ്റ്റൈൻ! അതിന്റെ മാഹാത്മ്യത്തിന്നു യാതൊരു കുറവുംകൂടാതെ അവിടെ പ്രശോഭിക്കുന്നു. ശംഖചക്രാങ്കിതമായ ഭഗവൽപാദലാഞ്ഛനങ്ങൾ ആ പുണ്യഭൂമിയിൽനിന്നു മാഞ്ഞിരിക്കാമെങ്കിലും അതിന്റെ പരിശുദ്ധി ഒരല്പവും ഇന്നും കുറഞ്ഞിട്ടില്ല. അവിടുത്തെ പ്രശാന്തവായുമണ്ഡലത്തിൽ ലയിച്ചുകിടക്കുന്ന ഭഗവാന്റെ വേണുഗാനമാധുൎയ്യം ഏകാന്തനിശ്ശബ്ദതയോടുകൂടിയ രാത്രിയിൽ ആത്മാരാമന്മാരായ യോഗികൾ ഇന്നും ആസ്വദിക്കാറുണ്ടു്. പക്ഷികൾ എല്ലാ പ്രഭാതത്തിലും അതിനെ ആവൎത്തിപ്പാൻ പരിശ്രമിക്കുന്നു. രാധികതുടങ്ങിയുള്ള ഗോപിമാർ ഏതൊരു പരിശുദ്ധപ്രേമത്തിൽ മുഴുകി ആ ബാലഗോപാലനിൽ സ്വയം രമിച്ചുവോ ദിവ്യമായ ആ രാഗവും അവിടുന്നു മറഞ്ഞിട്ടില്ല. അനേകായിരം സംവത്സരങ്ങൾക്കുശേഷവും ഗൌരാംഗദേവനും ശ്രീരാമകൃഷ്ണപരമഹംസനും അതേസ്ഥലത്തുവെച്ചു അതിനെ ആസ്വദിപ്പാൻ കഴിഞ്ഞിട്ടുണ്ടു്. ഇങ്ങിനെയുള്ള വൃന്ദാവനത്തിലേയ്ക്കാണു് സ്വാമികൾ ചെന്നതു്. ഭഗവാൻ ഗോപാലകൃഷ്ണന്റെ ലീലകളെ ഓരോന്നായി അനുസ്മരിപ്പിച്ചുകൊണ്ടു അവിടെ സ്ഥിതിചെയ്യു

ന ക്ഷേത്രങ്ങളും തീർത്ഥങ്ങളും അദ്ദേഹത്തെ ഭക്തിപാരവശ്യത്തിൽ മുക്കി. ശ്രീകൃഷ്ണന്റെ വേണുഗാനം അദ്ദേഹവും കേട്ടുതുടങ്ങി. കാളിന്ദിയുടെ തരംഗങ്ങളിൽ തട്ടിവരുന്ന കുളിർകാറ്റ്, അദ്ദേഹത്തിന്റെ അന്തരംഗത്തിൽ വീശി. തെളിഞ്ഞ നിലാവുള്ള ആ പഴയ രാത്രികൾ ഓരോന്നായി അവിടെ ആവർത്തിച്ചു. ലീലാകൗതുകിയായ ഗോപാലകൃഷ്ണൻ ഗോപസ്ത്രീകളോടുകൂടി വീണ്ടും വന്നു. ദിവ്യാനന്ദപ്രദമായ ആ പഴയ പാട്ടും ആട്ടവും അവിടെ പിന്നെയും തുടങ്ങി. ചിന്താതീതമായ ആത്മാനന്ദപ്രവാഹത്തിൽ അദ്ദേഹം സ്വയം വിലയം പ്രാപിക്കയും ചെയ്തു. ഇങ്ങിനെ സ്വാമികൾ മൂന്നു ദിവസങ്ങൾ അവിടെയും കഴിച്ചു. ഭക്ഷണവും ഉറക്കവും ഒന്നും ഉണ്ടായിരുന്നില്ല. തന്നിമിത്തം വളരെ ക്ഷീണിതനായ അദ്ദേഹം ഗോവർദ്ധനഗിരിയിലേക്കു കാൽനടയായിത്തന്നെ പുറപ്പെട്ടു. വഴിയോരാളോടും ഭക്ഷണം യാചിക്കയില്ലെന്നു നിശ്ചയപ്പെടുത്തിക്കൊണ്ട് അദ്ദേഹം അങ്ങോട്ടു നടന്നത്. മദ്ധ്യാഹ്നമായപ്പോൾ ദേഹവും ക്ഷീണവും കലശലായി. കൂട്ടാക്കിയില്ല. മുമ്പോട്ടുതന്നെ നടന്നു. അപ്പോൾ പിന്നിൽനിന്നും ഒരു വിളി കേട്ടു. ആ ശബ്ദം അടുത്തുതുടങ്ങി. നോക്കുമ്പോൾ കുറെ ഭക്ഷണപദാർത്ഥങ്ങളും തലയിലെടുത്തുകൊണ്ടുവരുന്ന ഒരു ഭക്തനാണ് അതെന്നു മനസ്സിലായി. ഒന്നു പരീക്ഷിക്കണമെന്നുവെച്ചു സ്വാമി മുറുകി നടന്നു. ആ ആളും നടത്തം മുറുക്കി. സ്വാമികൾ ഓടി. ഭക്തൻ അനുഗമിച്ചു. ഇങ്ങിനെ രണ്ടുനാഴികകൂടി പോയശേഷമേ അദ്ദേഹം അതു വാങ്ങിഭക്ഷിച്ചുള്ളു. ഈ ദൈവകാരുണ്യം കണ്ടു് അദ്ദേഹം രാധാകൃഷ്ണന്മാരുടെ പാദങ്ങൾക്കു സന്തോഷബാഷ്പത്താൽ ഒരു സങ്കല്പാഭിഷേകം കഴിച്ചു.

ഗോവർദ്ധനത്തിൽനിന്നു രാധാകുണ്ഡം എന്ന ദിക്കിലേക്കാണ് സ്വാമികൾ പോയത്. അവിടെച്ചെന്നു ക്ഷീണം തീർപ്പാനായി ഒന്നു കുളിച്ചു. തന്റെ ഏകവസ്ത്രമായിരുന്ന കൌ

പീനം ഒരേടത്തു് ഉണങ്ങാൻ വിരിച്ചുകൊണ്ടു സ്വാമികൾ ധ്യാനം തുടങ്ങി. കണ്ണുമിഴിച്ചപ്പോൾ കൌപീനം കണ്ടില്ല. മരക്കൊമ്പിൽ ഒരു മക്കടൻ അതു കയ്യിലെടുത്തു കളിച്ചുകൊണ്ടിരിക്കുന്നുണ്ടു്. സ്വാമികൾ, ഗോപികമാർ പണ്ടു ഭഗവാനോടു ചെയ്തപോലെ പലപാടും യാചിച്ചുനോക്കി. ഫലിച്ചില്ല. ഒടുവിൽ താൻ ദിഗംബരനായി സമീപമുള്ള കാട്ടിൽക്കടന്നു പട്ടിണിയിട്ടു ദേഹത്യാഗം ചെയ്‌വാനുറച്ചു. അപ്പോഴെയ്ക്കും കുറെ ഭക്ഷണപദാൎത്ഥങ്ങളും ഒരു കാവിവസ്ത്രവുംകൊണ്ടു് ഒരു മനുഷ്യൻ കുതിച്ചോടിവരുന്നതു കണ്ടു. അയാൾ അതു രണ്ടും സ്വാമികളുടെ പാദങ്ങളിൽവെച്ചു നമസ്കരിച്ചു പൊയ്ക്കളഞ്ഞു. സ്വാമികൾ രാധാകൃഷ്ണന്മാരുടെ ഈ അനുഗ്രഹവും കൃതജ്ഞതയോടേ സ്വീകരിച്ചു കൃതകൃത്യനാകയും ചെയ്തു. എന്നാൽ ഇങ്ങിനെയുള്ള അനുഭവങ്ങളൊന്നും സ്വാമികളിൽ അഹങ്കാരം വൎദ്ധിപ്പിച്ചില്ല. അദ്ദേഹത്തിന്റെ ഭക്തിയും ഈശ്വരാൎപ്പണബുദ്ധിയും വൎദ്ധിച്ചതേയുള്ളു.

വൃന്ദാവനത്തിൽനിന്നു നേരേ കേദാരബദരിയിലേയ്ക്കാണു സ്വാമികൾ പുറപ്പെട്ടതു്. ഹിമപൂൎണ്ണമായ ആ പൎവ്വതപ്രദേശവും അവിടത്തെ ശിവക്ഷേത്രവും അദ്ദേഹത്തിന്റെ ശ്രദ്ധയെ ഹഠാദാകൎഷിച്ചിരുന്നു. വഴിയിൽ ഭക്ഷണമന്വേഷിച്ചുകൊണ്ടു് അദ്ദേഹം ഹത്രാസ് എന്ന തീവണ്ടിയാപ്പീസ്സിലിറങ്ങി. അവിടത്തെ സ്റ്റേഷൻമാസ്റ്ററായിരുന്ന ശരത് ചന്ദ്രഗുപ്തൻ സ്വാമികളെ സ്വീകരിച്ചു വളരെ ബഹുമാനത്തോടുകൂടി സൽക്കരിച്ചു. വ്രജേന്ദ്രബാബു എന്ന മറെറാരു ബങ്കാളിയുടേയും ആതിത്ഥ്യമേറ്റുകൊണ്ടു സ്വാമികൾ കുറച്ചുദിവസം അവിടെ താമസിക്കയുണ്ടായി. അപ്പോഴെയ്ക്കും ശരത് ചന്ദ്രൻ ഉദ്യോഗം രാജികൊടുത്തു സ്വാമികളുടെ ഒരു ശിഷ്യനായിക്കഴിഞ്ഞു. സദാനന്ദൻ എന്ന സന്ന്യാസി ഇദ്ദേഹമാണു്. പിന്നെ ഗുരുവും ശിഷ്യനും കൂടിയാണു് കേദാരബദരിയിലേയ്ക്കു പുറപ്പെട്ടതു്. അവർ ആദ്യം ഹൃഷീകേശത്തിലെത്തി. അവിടെ

ഏതാനും ദിവസം താമസിച്ചപ്പോഴെയ്ക്കും ശരത് ചന്ദ്രൻ രോഗബാധിതനായിത്തീരുകയാൽ അദ്ദേഹത്തേയുംകൊണ്ടു സ്വാമികൾ ഹത്രാസ്സിലേയ്ക്കുതന്നെ മടങ്ങേണ്ടിവന്നു. അവിടെവെച്ചു സ്വാമികൾക്കും ദീനം തുടങ്ങി അപ്പോഴെയ്ക്കും സ്വാമികളുടെ വിവരങ്ങളെല്ലാം എങ്ങിനെയോ ബർണാഗ്രർമഠത്തിൽ അറിവുകിട്ടി. സതീർത്ഥ്യന്മാർ അങ്ങോട്ടു ചെല്ലുവാൻ എഴുത്തുമൂലം നിർബ്ബന്ധിക്കുകയാൽ അദ്ദേഹം ശിഷ്യനെ അവിടെ വിട്ടുംവെച്ചു കൽക്കത്തെയ്ക്കു തിരിച്ചു. രോഗം ശമിച്ചതിന്നുശേഷം ശരച്ചന്ദ്രനും ഗുരുസന്നിധിയിൽച്ചെന്നുചേൻറു.

സ്വാമികൾ സതീർത്ഥ്യന്മാരോടുകൂടി ചില മാസങ്ങൾ കഴിച്ചുശേഷം ഗാസിപ്പൂരിയിൽച്ചെന്നു പാവഹരിബാവയെ കാണ്മാൻ തീച്ച്പ്പെടുത്തി. ശ്രീരാമകൃഷ്ണദേവനെപ്പോലെതന്നെ ജനങ്ങൾ ബഹുമാനിച്ചിരുന്ന ഒരു യതീശ്വരനായിരുന്നു അദ്ദേഹം. സ്വാമികൾക്കു തൻെറ സാധനകളെ ഒന്നു പരീക്ഷിപ്പാനായി അദ്ദേഹത്തിൻെറയും ശിഷ്യത്വം സമ്പാദിച്ചാൽ തരക്കേടില്ലെന്നു തോന്നി. ബാവയെ മുമ്പൊരിക്കൽ കണ്ടപ്പോൾതന്നെ ഈ ഒരാഗ്രഹം തോന്നിയിരുന്നു. പക്ഷെ അതിനു സാധിച്ചില്ല. രാമകൃഷ്ണദേവൻ അതിന്നു പ്രതിബന്ധമായി നിന്നു. ഒടുവിൽ അദ്ദേഹം ആ ഉദ്യമത്തിൽനിന്നു പിൻവാങ്ങുകയും ചെയ്തു. അഭേദാനന്ദസ്വാമികൾ കാശിയിൽ രോഗപീഡിതനായിക്കിടക്കുന്ന കഥ അവിടെവെച്ചാണ് സ്വാമികൾ കേട്ടതു്. ഉടനെ അങ്ങോട്ടു തിരിച്ചു. അദ്ദേഹത്തെ ശുശ്രൂഷിപ്പാൻ വേണ്ടുന്ന വ്യവസ്ഥചെയ്തു് അവിടെ താമസിക്കുമ്പോൾ ബാലരാമബാബുവിൻെറ മരണവൃത്താന്തം സ്വാമികൾ കേട്ടു വല്ലാതെ വ്യസനിച്ചു. ഒരു സ്നേഹിതൻ ഇതുകണ്ടു് "നിങ്ങൾ ഒരു സന്യാസിയല്ലെ?" എന്നു ചോദിക്കയുണ്ടായി. "എന്തു്! ഒരു മനുഷ്യൻ സന്യാസിയാണെന്നുവെച്ചു് അയാൾക്കു ഹൃദയമില്ലെന്നോ? സന്യാസം സഹതാപത്തെ വദ്ധിപ്പിക്കുന്നതേയുള്ളു.

ഏതായാലും ഞങ്ങൾ മനുഷ്യരാണ്. സന്യാസം കല്ലുപോലെ നിർവ്വികാരമാണെങ്കിൽ ഞാൻ അതിനെ ഒരു പുല്ലോളം വില വെക്കയില്ല." എന്നായിരുന്നു സ്വാമികൾ പറഞ്ഞ സമാധാനം. ഏതായാലും അദ്ദേഹം കൽക്കത്തയ്ക്കുതന്നെ മടങ്ങി. കുറച്ചുദിവസം അവിടെത്താമസിച്ചുശേഷം വീണ്ടും കേദാരനാഥത്തിലേയ്ക്കുതന്നെ പുറപ്പെട്ടു. സ്വാമി അഖണ്ഡാനന്ദനുംകൂടെയുണ്ടായിരുന്നു. രണ്ടുപേരും അയോദ്ധ്യാവഴിയായി പല പുണ്യസ്ഥലങ്ങളും സന്ദർശിച്ചും പല സ്നേഹിതന്മാരുടേയും ആതിത്ഥ്യം സ്വീകരിച്ചും അങ്ങോട്ടു യാത്രചെയ്തു. സ്വാമികൾ ഈക്കാലത്തു പല മാന്യന്മാരുടേയും സ്നേഹബഹുമാനങ്ങൾക്കു പാത്രമാകയും അങ്ങിനെയുള്ളവരിൽ പലരും അദ്ദേഹത്തെ ഗുരുവായി വരിച്ചു മന്ത്രോപദേശം വാങ്ങുകയുമുണ്ടായിട്ടുണ്ട്. പക്ഷേ ആകഥയൊന്നും ഇവിടെ വിസ്തരിക്കുന്നില്ല. വഴിക്കുവെച്ച് അഖണ്ഡാനന്ദസ്വാമികൾക്കു ദീനം പിടിക്കയാൽ ഒരിക്കൽക്കൂടി പിന്നാക്കംതന്നെ പോരേണ്ടിവന്നു. അപ്പോഴെയ്ക്കും സതീർത്ഥ്യന്മാരിൽ മററു ചിലർ സഹായത്തിന്നു വന്നുചേന്നിരുന്നു. അവരിൽ ചിലരെ അദ്ദേഹത്തെ നോക്കിരക്ഷിപ്പാനേല്പിച്ചുശേഷം സ്വാമികൾ ചില സതീർത്ഥ്യന്മാരോടുകൂടി വീണ്ടും ഹൃഷീകേശത്തിലെത്തി. മൂന്നുഭാഗവും ഗംഗാനദിയാൽ ചുററപ്പെട്ടതും പർവ്വതങ്ങളുടെ ഇടയിൽ കിടക്കുന്നതുമായ ഹൃഷീകേശം സന്യാസിമാരുടേയും യോഗികളുടേയും നിലയ്ക്കു പ്രത്യേകം യോജിച്ചതാണ്. വ്യാസമഹർഷിയുടെ പർണ്ണശാലയാൽ ഒരിക്കൽ അവിടം അലംകൃതമായിരുന്നു. വേദങ്ങളെ അദ്ദേഹം നാലാക്കിപ്പകുത്തതും അവിടെവെച്ചുതന്നെ ആയിരുന്നുവത്രേ. കുററിക്കാടുകളും വള്ളിക്കുടിലുകളും നിറഞ്ഞ അവിടം ഇപ്പോഴും പുരാതനഭാരതത്തിന്റെ സ്ഥിതിയെ പ്രത്യക്ഷപ്പെടുത്തിക്കൊണ്ടു വിളങ്ങുന്നു. പ്രശാന്തങ്ങളായ പർണ്ണശാലകൾ ഇന്നും അവിടവിടെക്കാണാം. തപഃസ്വാദ്ധ്യായനിരതന്മാരായ ഋഷികളെയും കാണാം. പക്ഷികൾ അവരുടെ കയ്യിൽനിന്നു ഭ

ക്ഷണം വാങ്ങിത്തിന്നുന്നു. മത്സ്യങ്ങളും അങ്ങിനെതന്നെ. ഇത്തരത്തിൽ, പഴയ ആശ്രമങ്ങൾ കേവലം കവികല്പിതങ്ങൾ മാത്രമായിരുന്നില്ലെന്നു കാണിപ്പാനെങ്കിലും ആ ഹൃഷീകേശം സർവ്വോൽക്കർഷേണ വർത്തിക്കട്ടെ!

സ്വാമികൾ ഹൃഷീകേശത്തിൽച്ചെന്നു സതീർത്ഥ്യന്മാരോടുകൂടി ഒരു പർണ്ണശാലയുണ്ടാക്കുവാൻ പരിശ്രമിച്ചുവരവേ അദ്ദേഹത്തിന്നു പെട്ടെന്നൊരു പനി പിടിപെട്ടു. രോഗം ഒന്നുരണ്ടുദിവസംകൊണ്ട് അതിന്റെ മൂർദ്ധന്യാവസ്ഥയെ പ്രാപിച്ചു. സതീർത്ഥ്യന്മാർ എന്തുചെയ്യേണ്ടുവെന്നറിയാതെ കുഴങ്ങി. എല്ലാവരുംകൂടി അദ്ദേഹത്തിന്റെ ആയുസ്സിന്നായി സർവ്വേശ്വരനെ പ്രാർത്ഥിച്ചുകൊണ്ടിരിപ്പായി. ഇങ്ങിനെയിരിക്കെ അപരിചിതനായ ഒരു സന്ന്യാസി പെട്ടെന്നവിടെ വന്നു. രോഗസ്ഥിതിയെപ്പറ്റി അന്വേഷിച്ച് ഒരു മരുന്നു കൊടുത്തു മറയുകയും ചെയ്തു. ആ ദേവദൂതന്റെ ഔഷധത്താൽ രോഗത്തിന്നു ശമനവും കിട്ടി. ദേഹസ്ഥിതി സാമാന്യം ഭേദപ്പെട്ടതോടുകൂടി സ്വാമികൾ അവിടെനിന്നു മീറത്തിലേക്കു മടങ്ങി. അദ്ദേഹം അവിടെയുള്ള കഥയറിഞ്ഞു സതീർത്ഥ്യരിൽ ചിലരും എത്തിക്കൂടി. എല്ലാവരും ഒന്നിച്ചുചേർന്നപ്പോൾ ബരാനാഗൂരിലെന്നപോലെയുള്ള ഒരു സുഖം തോന്നി. പക്ഷേ സ്വാമികളുടെ ഉദ്ദേശം മറ്റൊന്നായിരുന്നതിനാൽ അദ്ദേഹം അധികദിവസം താമസിച്ചില്ല. കാര്യങ്ങളെല്ലാം കണ്ടുകഴിഞ്ഞല്ലാതെ മടങ്ങുകയില്ലെന്ന ദൃഢനിശ്ചയത്തോടുകൂടി സതീർത്ഥ്യന്മാരോടു യാത്രയും പറഞ്ഞു നേരെ ദൽഹിയിലേയ്ക്കു നടന്നു.

---

## ഇരുപതിമൂന്നാമദ്ധ്യായം

### രാജപൂജ.

വളരെക്കാലം ഇന്ത്യയുടെ തലസ്ഥാനമായിരുന്ന ദൽഹിപട്ടണം സ്വാമികൾ സാശ്ചര്യം നടന്നുകണ്ടു. മുസൽമാൻപ

ക്രവർത്തികളുടെ ശൌര്യപരാക്രമങ്ങളുടെ സാക്ഷ്യം വഹിക്കുന്ന വമ്പിച്ച കോട്ടകളും അവരുടെ അന്ത്യവിശ്രമസ്ഥാനങ്ങളായ ചൈത്യങ്ങളും അദ്ദേഹത്തിൽ പലവിധത്തിലുള്ള വികാരങ്ങളുമുണ്ടാക്കി. ഇങ്ങിനെ കുറച്ചുദിവസം അവിടെക്കഴിച്ചുശേഷം രാജപുത്രസ്ഥാനത്തിൽ ഒന്നു സഞ്ചരിക്കുവാനുറച്ചു. 1891 ഫെബ്രുവരിമാസത്തിന്റെ പൂർവ്വാർദ്ധത്തിൽ സ്വാമികൾ ആൾവാർ ആപ്പീസ്സിൽച്ചെന്നു വണ്ടിയിറങ്ങി. സ്വരാജ്യസ്നേഹിയായ ഒരു ഭാരതീയന്നു രാജപുത്രസ്ഥാനത്തെക്കാൾ പ്രധാനമായ ഒരു തീർത്ഥഭൂമി വേറെയില്ല. സ്വരാജ്യത്തിന്റെയും വംശത്തിന്റെയും അഭിമാനം രക്ഷിപ്പാനായി പ്രാണത്യാഗം ചെയ്തിട്ടുള്ള സ്ത്രീപുരുഷന്മാരുടെ ജീവരക്തംകൊണ്ടു ശുദ്ധീകരിക്കാത്ത ദിക്കുകൾ അവിടെയെങ്ങുമില്ല. അങ്ങിനെയുള്ളവരുടെ സ്മാരകങ്ങൾ എവിടേയും കാണാം. അവരുടെ കഥകൾ ഏതു കുഗ്രാമത്തിലും ജനങ്ങൾ വെച്ചു വാഴ്ത്തുന്നതു കേൾക്കുകയും ചെയ്യാം. ഇങ്ങിനെയുള്ള രാജപുത്രസ്ഥാനത്തിലെ ഒരു പ്രധാന രാജ്യമാണ് ആൾവാർ.

സ്വാമികൾ അവിടെച്ചെന്നു വണ്ടിയിറങ്ങിയഉടനെ ഒരു ബങ്കാളിഡാക്കുരെക്കണ്ടെത്തി. അദ്ദേഹത്തിന്റെ സഹായത്താൽ ഒരേടത്തുചെന്നു താമസമുറപ്പിക്കയുംചെയ്തു. പുതിയപരിചിതന്മാരിൽ ഒന്ന് ഒരു മുസൽമാൻപണ്ഡിതനായിരുന്നു. ഈ മൌലവിയും സ്വാമികളും തമ്മിൽ ഇസ്ലാംമതത്തെപ്പററി പല സംഭാഷണങ്ങളും നടന്നു. ആ മതത്തിൽ സ്വാമികൾക്കുള്ള അറിവും അതിലെ ആദർശങ്ങളെക്കുറിച്ചുള്ള ബഹുമാനവും കണ്ടു മൌലവി വിസ്മയിച്ചു. അദ്ദേഹം ഒരു വലിയ ഭക്തനായി എന്നുമാത്രമല്ല, മൌലവിയും മററു പല മുസൽമാന്മാരും സ്വാമികളെ അവരുടെ ഗൃഹങ്ങളിലേയ്ക്കു ക്ഷണിച്ച് അദ്ദേഹത്തിനു ഭിക്ഷ നൽകുകകൂടിയുണ്ടായി. ഇങ്ങിനെ കുറച്ചുദിവസം കഴിഞ്ഞപ്പോഴെയ്ക്കും ആ രാജ്യത്തെ പ്രധാനപ്പെട്ട ഉദ്യോഗസ്ഥന്മാരെല്ലാം സ്വാമികളുടെ ഭക്തന്മാരായി. ദിവാൻ

തന്നെയും സ്വാമികളുടെ വിലയറിഞ്ഞു് അദ്ദേഹത്തെ രാജധാനിയിലേയ്ക്കു ക്ഷണിപ്പാൻ രാജാവിനെ ഉത്സാഹിപ്പിച്ചു.

ആൾവാറിലെ അന്നത്തെ മഹാരാജാവു് ഒരു വലിയ നായാട്ടകമ്പക്കാരനായിരുന്നു. രാജധാനിയിലിരിക്കുന്നതുതന്നെ ചുരുക്കം. എപ്പോഴും കൂട്ടുകൂടി വേട്ടയാടി നടക്കുകയേയുള്ളു. പാശ്ചാത്യപരിഷ്കാരത്തിൽ വലിയ ഭ്രമവുമാണു്. ഇതെല്ലാം സ്വാമികൾ മനസ്സിലാക്കിയിരുന്നു. രാജധാനിയിൽച്ചെന്ന സ്വാമികളെ ആസ്ഥാനമണ്ഡപത്തിൽ മഹാരാജാവു സ്വീകരിച്ചിരുത്തി. "സ്വാമി! നിങ്ങൾ ഒരു വലിയ പണ്ഡിതനാണെന്നു കേൾക്കുന്നു. ഈ സ്ഥിതിക്കു കാവിവസ്ത്രമുടുത്തു പിച്ചതെണ്ടാൻ നടക്കുന്നതെന്തിനാണു? നിങ്ങൾക്കു വേണ്ടുവോളം പണം സമ്പാദിപ്പാൻ വേറെതന്നെ മാർഗ്ഗമില്ലേ?" എന്നായിരുന്നു രാജാവിന്റെ കുശലപ്രശ്നം. "മഹാരാജാവേ! അവിടുന്നെന്തിനാണു മററു കാര്യങ്ങളൊക്കെവിട്ടു പാശ്ചാത്യസ്നേഹിതന്മാരോടുകൂടി ഇങ്ങനെ കാടുകയറി നായാടിക്കൊണ്ടു നടക്കുന്നതു്?" എന്നു സ്വാമികൾ ഉരുളയ്ക്കു് ഉപ്പേരി കൊടുത്തു. സദസ്യരൊക്കെ പേടിച്ചു വിറച്ചുപോയി. മഹാരാജാവിന്റെ മുഖംമുറിഞ്ഞു. വല്ലതും പറഞ്ഞാൽ അതിന്റെ ഫലം തൽക്ഷണംതന്നെ കിട്ടുമെന്നു് അവർക്കറിയാമായിരുന്നു. പക്ഷേ രാജാവു കോപിച്ചില്ല. സ്വല്പം ആലോചിച്ചശേഷം "സ്വാമി! അതെന്തിനാണെന്നു എനിക്കു വിവരമില്ല. എനിക്കതിൽ താല്പര്യമുള്ളതുകൊണ്ടാണെന്നു മാത്രം പറയാം." എന്നു ശാന്തമായി സമാധാനം പറഞ്ഞു. "നല്ലതു്; അതേ കാരണംകൊണ്ടുതന്നെ ഞാൻ ഭിക്ഷയെടുത്തു നടക്കയും ചെയ്യുന്നു" എന്നു സ്വാമികൾ ആ വിഷയം അവസാനിപ്പിക്കയും ചെയ്തു.

"സ്വാമി! എനിക്കു ബിംബാരാധനയിൽ വിശ്വാസമില്ല. എന്റെ ഗതി എന്തായിരിക്കും?" എന്നു രണ്ടാമതും മഹാരാജാവു സംഭാഷണം തുടർന്നു. "എന്തു്! അവിടുന്നു കളിയാക്കുകയാണോ!" എന്നു സ്വാമികൾ ആശ്ചര്യപ്പെട്ടു. "അ

ല്ല സ്വാമി! എനിക്കു മണ്ണു, കല്ലു, മരം, ലോഹം മുതലായവയെ പൂജിപ്പാൻ കഴികയില്ല. ഇതുനിമിത്തം എന്റെ ഭാവി എന്തു നിലയിലാകും?" എന്നു മഹാരാജാവു തന്റെ നില വ്യവ്യക്തമാക്കി. അവിടെ കൂടിയിരുന്നവരെല്ലാം സ്വാമികൾ ഈ വിഷയത്തിൽ എന്തു ചെയ്യുമെന്നു് ഉൽക്കണ്ഠയോടുകൂടി കാത്തു. അദ്ദേഹം നാലു പുറവും ഒന്നു നോക്കി ആ മണ്ഡപത്തിൽ ഒരേടത്തുവെച്ചിട്ടുള്ള രാജാവിന്റെ ഛായ ഒരാളെക്കൊണ്ടെടുപ്പിച്ചു കയ്യിൽ വാങ്ങി ദിവാൻജിയുടെ നേരെ കാണിച്ചു് അദ്ദേഹത്തോടു് അതിന്റെ മുഖത്തു തുപ്പാൻ പറഞ്ഞു. ദിവാൻ വല്ലാതെ പരിഭ്രമിച്ചു. സ്വാമികൾ വീണ്ടും വീണ്ടും ശാസിച്ചു. ആ രാജസഭ മുഴുവനും എന്നുതന്നെയല്ല മഹാരാജാവുകൂടിയും ഇതിന്റെ ഉദ്ദേശം മനസ്സിലാകാതെ പരിഭ്രമിച്ചുവശായി. അവസാനം "ഇതു ഞങ്ങളുടെ മഹാരാജാവിന്റെ ഛായയല്ലേ? അതിന്മേൽ ഇങ്ങിനെയുള്ള പ്രവൃത്തികൾ ചെയ്യാൻ പാടുണ്ടോ?" എന്നു ദിവാൻ കാര്യം പറഞ്ഞു. അപ്പോൾ സ്വാമികൾ പറവാൻ തുടങ്ങി. "ആയിക്കൊള്ളട്ടെ; ഇതു മഹാരാജാവിന്റെ ദേഹമല്ലല്ലോ. ഒരു കടലാസ്സിന്റെ കഷണം മാത്രം. അദ്ദേഹത്തിന്റെ അസ്ഥിയും മാംസവും രക്തവുമൊന്നും ഇതിലില്ല. ഇതു സംസാരിക്കയോ മററുവിധത്തിൽ മഹാരാജാവിനെപ്പോലെ പെരുമാറുകയോ ചെയ്യുന്നതുമില്ല. എന്നിട്ടും അദ്ദേഹത്തിന്റെ ഛായയിൽ തുപ്പാൻ നിങ്ങൾ കൂട്ടാക്കുന്നില്ല. ഇതു മഹാരാജാവിനെ നേരിട്ടവമാനിക്കുന്നപോലെയാണെന്നു നിങ്ങൾ വിചാരിക്കുന്നു." ഇത്രയും കേട്ടപ്പോൾ ദിവാൻജിക്കു കാര്യം മനസ്സിലായി. സ്വാമി മഹാരാജാവിന്നഭിമുഖമായി നിന്നു "മഹാരാജാവേ നോക്കു! ഇതങ്ങയല്ല. അങ്ങയുടെ ഛായ മാത്രമാണു്. എന്നിട്ടും അതിന്മേൽ തുപ്പുവാൻ അങ്ങയുടെ ഭക്തന്മാർ കൂട്ടാക്കുന്നില്ല. കാരണം, ആ ചിത്രത്തിൽ അവർ അങ്ങയെ കാണുന്നു. ഇതുപോലെതന്നെ ഭക്തന്മാരും വിഗ്രഹങ്ങളിൽ അവരുടെ ഇഷ്ട

ദേവതകളെ കാണുന്നു. അതുകൊണ്ടാണ് അവർ അവയെ ആരാധിക്കുന്നതും. ഞാൻ അനേകദിക്കിൽ സഞ്ചരിച്ചിട്ടുണ്ട്. 'അല്ലയോ ലോഹമേ! എന്നിൽ കരുണ ചെയ്താലും' എന്ന് ഒരു ഹിന്ദുവും പ്രാർത്ഥിക്കുന്നതു ഞാൻ കേട്ടിട്ടില്ല. 'ദൈവമേ! ദയ ചെയ്താലും' എന്നു മാത്രമേ പ്രാർത്ഥിക്കുന്നുള്ളു. ഇങ്ങിനെ പരമാത്മാവും പരമമായ ജ്ഞേയവസ്തുവുമായ ഈശ്വരനെ തന്നെ എല്ലാവരും ആരാധിക്കുന്നു. അദ്ദേഹം ഭക്തന്മാരുടെ ഇഷ്ടദേവതാരൂപത്തിൽ അവൎക്കു പ്രത്യക്ഷപ്പെടുകയും ചെയ്യുന്നു. മഹാരാജാവേ! ഇതെല്ലാം ഞാൻ എന്നോടുതന്നെയാണു പറയുന്നത്. അങ്ങയോട് ഒന്നും പറവാൻ എനിക്കു സാധിക്കയില്ല" സ്വാമികളുടെ ഈ വാക്കുകൾ മഹാരാജാവു സശ്രദ്ധം കേട്ടു. അതു മുഴുവനും അദ്ദേഹത്തിന്റെ ഹൃദയത്തിൽകൊള്ളുകയും ചെയ്തു. അദ്ദേഹത്തിന്റെ മുഖഭാവം ഒന്നു മാറി. "സ്വാമി! അവിടുന്നു പറഞ്ഞതത്രയും വാസ്തവമാണ്. കല്ലിനെയും മരത്തെയും ആരും വന്ദിക്കുന്നില്ല. എല്ലാം ദൈവത്തെത്തന്നെ. പക്ഷെ ഈ അൎത്ഥത്തിൽ ആരും അതിനെ വ്യാഖ്യാനിക്കുന്നതു ഞാൻ കേട്ടിട്ടില്ല. ഇപ്പോൾ എനിക്കു കാൎയ്യം മനസ്സിലായി. അവിടുന്ന് എന്റെ കണ്ണുതുറന്നു." ഈ അവസാനത്തെ വാക്കുകൾ പറയുമ്പോൾ മഹാരാജാവിന്റെ നേത്രങ്ങളിൽ ബാഷ്പബിന്ദുക്കളുടെ ഛായ കാണാമായിരുന്നു. സ്വാമികൾ ഉടനെ യാത്രപറഞ്ഞു പിരിയാൻതുടങ്ങിയപ്പോൾ മംഗലസിംഗമഹാരാജാവ് അദ്ദേഹത്തിന്റെ മുമ്പിൽ രണ്ടുകയ്യും മലൎത്തിനിന്ന് ഗൽഗ്ഗദസ്വരത്തിൽ "മഹാരാജാവേ എന്നിൽ ദയയുണ്ടാകണമേ!" എന്നൎത്ഥിച്ചു. "രാജാവേ ദൈവത്തിന്നുമാത്രമേ കരുണചെയ്വാൻ സാധിക്കയുള്ളു. അദ്ദേഹം കരുണാകരനാണുതാനും. അവിടെ അൎത്ഥിക്കുക. അദ്ദേഹം അവിടത്തെപ്പേരിൽ കൃപചെയ്യും" എന്നുപറഞ്ഞു സ്വാമികൾ രാജസഭവിട്ടു പോരികയും ചെയ്തു. ദിവാൻജിയും രാജാവും പിരിയുന്നതിന്നുമുമ്പു സ്വാമികളുടെ മഹിമയെപ്പ

റി പലതും സംസാരിച്ചു. ഒടുവിൽ അദ്ദേഹത്തെ നിവൃത്തിയുള്ളത്ര ദിവസം ദിവാൻജിയോടുകൂടി താമസിപ്പിക്കുവാൻ രാജാവു ശട്ടംകെട്ടി. എന്നാൽ ഏതു സാധുക്കൾക്കും എപ്പോഴും തന്നെ വന്നു കാണ്മാൻ അവിടേ സ്വാതന്ത്ര്യം നൽകാമെന്നു ദിവാൻജിയെക്കൊണ്ടു ശപഥംചെയ്യിച്ചശേഷമേ സ്വാമികൾ അവിടേ താമസിച്ചുള്ളു. ഇങ്ങിനെ സ്വാമികൾ ആൾവാരത്തിൽ കുറച്ചുദിവസം താമസിച്ചു. അക്കാലത്തു വിലപിടിച്ച പല പരിശ്രമങ്ങളും അദ്ദേഹം ചെയ്തിട്ടുണ്ടു്. ഇന്ത്യയുടെ പുരാതനമാഹാത്മ്യത്തെക്കുറിച്ചും സംസ്കൃതസാഹിത്യത്തിന്റെ വിലയേക്കുറിച്ചും ജനങ്ങളുടെ ഇടയിൽ ഒരു നല്ല മതിപ്പുണ്ടാക്കി. വളരെ ചെറുപ്പക്കാർ അദ്ദേഹത്തിന്റെ ഉപദേശപ്രകാരം സംസ്കൃതം പഠിപ്പാൻ തുടങ്ങുകയുംചെയ്തു.

സ്വാമികളുടേ വേർപാടുവിചാരിച്ചു കണ്ണുനീർവാർത്തുകൊണ്ടു കാൽക്കൽവീണ ശിഷ്യന്മാരെയും ഭക്തന്മാരെയും മനസ്സഴിഞ്ഞനുഗ്രഹിച്ചു് അദ്ദേഹം 1891 മാർച്ച്മാസം 28-ാംനു-ആൾവാർ രാജ്യംവിട്ടു പാണ്ഡുപോൾ എന്ന ദിക്കിലേയ്ക്കു പുറപ്പെട്ടു. അവിടത്തെ പ്രസിദ്ധമായ ഹനുമാൻക്ഷേത്രത്തിൽ ദർശനം കഴിച്ചു സമീപമുള്ള നഹ്ലാ, നാരായണി എന്നീ ഗ്രാമങ്ങൾ സഞ്ചരിച്ചുകണ്ടശേഷം ജയപുരിയിലേക്കു പുറപ്പെട്ടു. വഴിയിൽ ബാണ്ഡികൂയി എന്ന തീവണ്ടിആപ്പീസ്സിൽ ആൾവാരത്തിലെ ഒരു ഭക്തൻ അദ്ദേഹത്തെ കാത്തുനിന്നിരുന്നു. ഇദ്ദേഹത്തിന്റെ ആവശ്യപ്രകാരമാണ് സ്വാമികളുടെ ആദ്യത്തെ ഛായ എടുത്തതു്. പലതവണ അപേക്ഷിച്ചിട്ടും അതിനു സ്വാമികൾ സമ്മതിച്ചിരുന്നില്ല. ഒടുവിൽ മാർഗ്ഗമദ്ധ്യത്തിൽവെച്ചു ശാഠ്യംപിടിച്ചപ്പോൾ അനുവദിച്ചു. ജയപുരിയിൽ രണ്ടാഴ്ച താമസിച്ചു. അവിടേവെച്ചാണ് പാണിനിയുടെ 'അഷ്ടാദ്ധ്യായി' എന്ന വ്യാകരണം പഠിച്ചതു്. അവിടെ പ്രസിദ്ധനായ ഒരു പണ്ഡിതനുണ്ടായിരുന്നു. അദ്ദേഹമാണ് ഈ വിഷയത്തിൽ സ്വാമികളുടെ ഗുരുവായതു്. പണ്ഡിതൻ അതിലെ പ്രഥമ

സൂത്രത്തിന്റെ ഭാഷ്യം 3 ദിവസം മുഴുവനും വിവരിച്ചിട്ടും സ്വാമികൾക്കു തൃപ്തിയായില്ല. വീണ്ടും ചോദ്യങ്ങൾ ചെന്നപ്പോൾ പണ്ഡിതർ തനിക്കതിലധികമൊന്നും അതിൽ അറിവില്ലെന്നു തുറന്നുപറഞ്ഞു. സ്വാമികൾ തന്നത്താൻ പഠിപ്പാൻ തീർച്ചയാക്കി. അതു കഴിയുന്നതുവരെ ഉണ്ണുകയും ഉറങ്ങുകയുമില്ലെന്നു നിശ്ചയിച്ചു. ഒന്നാമദ്ധ്യായം പഠിച്ചുശേഷം അതിനെപ്പററി ആ പണ്ഡിതനുമായി സംഭാഷണം നടത്തിയപ്പോൾ സ്വാമികളുടെ ബുദ്ധിശക്തിയെപ്പററി അദ്ദേഹം വല്ലാതെ വിസ്മയിച്ചു. ബാക്കി സൂത്രങ്ങളും ഇങ്ങിനെതന്നെ പഠിക്കുകയും ചെയ്തു. "ഇതിലെല്ലാം ഉറപ്പാണു കാര്യം. ഉള്ളിൽ തട്ടിയ ഇച്ഛയോടുകൂടി ചെയ്വാൻ പുറപ്പെട്ടാൽ എല്ലാം നിഷ്പ്രയാസമായിസ്സാധിക്കും." എന്നായിരുന്നു ഇതിനെപ്പററി പിന്നീടൊരിക്കൽ സ്വാമികൾ പറഞ്ഞതു്. ജയപുരിയിൽനിന്നു ജൈനരുടെ പുരാതനവും വിശിഷ്ടവുമായ ക്ഷേത്രത്താൽ വിശ്രുതമായ 'അബു'പർവ്വതത്തിന്മേലേയ്ക്കാണു് പോയതു്. അവിടെവെച്ചു ഖത്രിയിലെ രാജാവുമായി പരിചയപ്പെടുവാനിടയായി. എന്നുമാത്രമല്ല, ഇന്ത്യയിലെ മഹാരാജാക്കന്മാരിൽ ഒരു മാന്യനായ അദ്ദേഹം സ്വാമികളെ രാജധാനിയിലേക്കു കൂട്ടിക്കൊണ്ടുപോകയും അവിടെവെച്ചു അദ്ദേഹത്തിന്റെ പക്കൽനിന്നു് ഉപദേശം വാങ്ങി ഒരു പ്രധാനശിഷ്യനായിത്തീരുകയും ചെയ്തു. രാജധാനിയിൽ താമസിക്കുമ്പോൾ ആ രാജർഷി പലപ്പോഴും അർദ്ധരാത്രിയിൽ സ്വാമികളുടെ ശയ്യയ്ക്കരികേ ചെന്നു് കിരീടാലംകൃതമായ തന്റെ ശിരസ്സു് അദ്ദേഹത്തിന്റെ പാദങ്ങളിൽ മുട്ടിക്കുകയും ചെങ്കോൽ പിടിക്കുന്ന കൈകളാൽ അദ്ദേഹത്തിന്റെ പാദശുശ്രൂഷ നടത്തുകയും ചെയ്തിരുന്നു. പരസ്യമായിത്തന്നെ ഇത്രയൊക്കെച്ചെയ്വാൻ അദ്ദേഹം സന്നദ്ധനായിരുന്നു. പലപ്പോഴും അതിനു മുതിർന്നിട്ടുമുണ്ടു്. എന്നാൽ ജനങ്ങൾ തെററിദ്ധരിക്കുമെന്നുള്ള വിചാരത്താൽ സ്വാമികൾ അ

തിന സമ്മതിച്ചില്ല. പാതഞ്ജലമഹാഭാഷ്യം മുഴുവനും സ്വാമികൾ ഇവിടെവെച്ചാണ് പഠിച്ചതു്. ഇങ്ങിനെയിരിക്കെ മഹാരാജാവു് തനിക്കൊരു സന്താനമില്ലാത്തതിനെപ്പററി സ്വാമികളോടു സങ്കടം പറഞ്ഞു അദ്ദേഹം മഹാരാജാവിൻെറ സങ്കടനിവൃത്തിക്കുവേണ്ടി പ്രാർത്ഥിക്കയും അദ്ദേഹത്തെ അനുഗ്രഹിക്കയുംചെയ്തു. ഈ പ്രാർത്ഥനയും അനുഗ്രഹവും അചിരേണ സഫലവുമായി.

ഖേത്രിയിൽനിന്നു കാത്തിയവാറിലേയ്ക്കാണ് പോയതു്. അവിടെനിന്നു പുറപ്പെട്ടു് ലിംബ്ഡി, ഭാവനഗരം, സിഹോർ, ജുനഗാഢ്, ഭൂജ്, കച്ച്, പോർബന്തർ മുതലായ ഗുജറാത്തിലുള്ള പ്രധാനരാജ്യങ്ങളിലെല്ലാം സ്വാമികൾ സഞ്ചരിച്ചു. മഹാരാജാക്കന്മാരുടേയും മന്ത്രിമാരുടേയും അതിഥിയായിട്ടാണ് അദ്ദേഹം അവിടെയെല്ലാം താമസിച്ചിട്ടുള്ളതു്. പുണ്യക്ഷേത്രങ്ങളും തീർത്ഥഭൂമികളുമെല്ലാം സന്ദർശിക്കയുംചെയ്തു. ലിംബ്ഡിയിൽച്ചെന്നു് അദ്ദേഹം ഒരു വാസസ്ഥലമന്വേഷിച്ചു നടക്കുമ്പോൾ അവിടെ ഒരു സന്യാസിമഠമുള്ളതായറിഞ്ഞു. മഠത്തിൽ ചെന്നുചേന്നപ്പോൾ അവർ സ്വാമിയെ വളരെ ആദരവോടുകൂടി സ്വീകരിക്കയുംചെയ്തു. പക്ഷെ അവിടത്തെ സമ്പ്രദായങ്ങളൊന്നും സ്വാമികൾക്കു പിടിച്ചില്ല. പുരുഷന്മാരുടേയും സ്ത്രീകളുടേയും ഒന്നേകോപിച്ചുള്ള ചില പ്രാർത്ഥനകളും മററും അദ്ദേഹം കേട്ടു. അവിടുന്നു പുറത്തുചാടാൻ ശ്രമിച്ചപ്പോൾ വാതിലൊക്കെ പൂട്ടി അദ്ദേഹത്തെ ബന്ധനസ്ഥനാക്കിയിരിക്കുന്നതായും കണ്ടു. ഇങ്ങിനെ വിഷമിച്ചിരിക്കെ ഒരു സന്യാസി വന്നു് "സ്വാമി! നിങ്ങൾ കാഴ്ചയിൽ വളരെ യോഗ്യനാണ്. വളരെക്കാലം തീവ്രമായ ബ്രഹ്മചര്യമനുഷ്ഠിച്ചിട്ടുണ്ടെന്നും തോന്നുന്നു. ഇനിവിടെവെച്ചു് അതു ഭേദിക്കണം. ഞങ്ങൾക്കതുകൊണ്ടു ചില പ്രത്യേകസിദ്ധികളുണ്ടാകുവാനുണ്ടു്" എന്നു് അവരുടെ ഉദ്ദേശം മുഴുവനും വെളിപ്പെടുത്തി. സ്വാമികൾ വല്ലാതെ പരിഭ്രമിച്ചു. എന്തുവേണമെന്നൊന്നും വിവരമില്ലാതായി. അ

ദ്ദേഹം ഗുരുദേവനിലും മാതാവിലും മനസ്സൎപ്പിച്ച് 'അവർ എന്നെ കൊന്നാലും വേണ്ടില്ല. വ്രതഭംഗം ചെയ്യാനയക്കില്ല' എന്നു തീൎച്ചപ്പെടുത്തി. ആ മഠത്തിൽ ഒരു കുട്ടി സാധാരണ വരാറുണ്ടായിരുന്നു. അവൻ ആദ്യം കണ്ടപ്പോൾമുതൽക്കേ സ്വാമികളോടു വളരെ ബഹുമാനം പ്രദൎശിപ്പിക്കയും ചെയ്തിരുന്നു. ഈ കുട്ടി പെട്ടന്നവിടെ വന്നു. സ്വാമികൾ അവനെ വിളിച്ചു കാൎയ്യമൊക്കെപ്പറഞ്ഞു. ഒടുവിൽ ഒരു മൺപാത്രത്തിന്റെ പൊട്ടെടുത്തു തന്റെ സ്ഥിതി ചുരുക്കത്തിൽ അതിന്മേൽ കരിക്കട്ടകൊണ്ടെഴുതി ലിംബ്ഡിരാജാവിന്നു കൊടുപ്പാനായി അവൻവശം കൊടുത്തു. കുട്ടി ഇതു വസ്ത്രത്തിന്നുള്ളിൽ ഒളിച്ചുവെച്ചുകൊണ്ടുപോയി രാജാവിന്റെ പക്കൽ നേരിട്ടുകൊടുത്തു. അദ്ദേഹം ഭടന്മാരെ അയച്ചു സ്വാമികളെ മോചിപ്പിച്ചു കൊണ്ടുപോരികയുംചെയ്തു. ഇതിൽപ്പിന്നെ തന്റെ സഞ്ചാരത്തിൽ സ്വാമികൾ പ്രത്യേകം ശ്രദ്ധാലുവായിരുന്നു. നല്ല വിശ്വാസമുള്ളവരുടെകൂടെ മാത്രമേ താമസിച്ചിരുന്നുമുള്ളു.

പോർബന്തറിൽ സ്വാമികൾ ഏകദേശം ഒമ്പതുമാസം താമസിച്ചു. അവിടുത്തെ രാജാവിന്റെ സദസ്യരായി ഒട്ടേറെ ബ്രാഹ്മണപണ്ഡിതന്മാരുണ്ടായിരുന്നു. ഇവരുടെ സാഹചൎയ്യത്താൽ തന്റെ അറിവു വൎദ്ധിപ്പിക്കുവാൻ അതൊരു നല്ല തക്കമാണെന്നു കരുതിക്കൊണ്ടാണ് അത്രയധികം ദിവസം അവിടെ താമസിച്ചതു്. ഇക്കാലത്തു മററു ചില സന്യാസിമാരോടുകൂടി തീൎത്ഥയാത്രചെയ്തിരുന്ന ത്രിഗുണാതീതസ്വാമികൾ അദ്ദേഹത്തെച്ചെന്നു കാണുകയുണ്ടായി. വഴിച്ചിലവിന്നു കുറച്ചു പണം രാജാവിന്റെ പക്കൽനിന്നു വാങ്ങിക്കിട്ടുവാനാണു ചെന്നതു്. പക്ഷേ സ്വാമികൾ ഇതിൽ ഒട്ടും അനുകൂലിച്ചില്ല. എന്നുമാത്രമല്ല, തന്റെ ഏകാന്തവാസത്തിന്നു ബുദ്ധിമുട്ടായിത്തീരാതെ ആ സംഘത്തിൽ അദ്ദേഹം സതീൎത്ഥ്യനെ കുറഞ്ഞൊന്നു നീരസഭാവത്തിൽ ശാസിച്ചു മടക്കി അയക്കുകകൂടി ചെയ്തു.

സ്വാമികൾ അവിടെനിന്നു ബോംബെസ്സംസ്ഥാനത്തിലേയ്ക്കാണു് പോയതു്. അവിടങ്ങളിലുള്ള പുണ്യസ്ഥലങ്ങളും കോലാപ്പൂർ മുതലായ നാട്ടുരാജ്യങ്ങളും അദ്ദേഹം സന്ദർശിച്ചു. പൂനയിൽവെച്ചു ലോകമാന്യബാലഗംഗാധരനുമായി കണ്ടുമുട്ടി. വൈദികസാഹിത്യത്തിന്റെ പാരംകണ്ട പണ്ഡിതനും സ്വരാജ്യസ്നേഹികളിൽ അഗ്രഗണ്യനുമായ ആ മഹാകർമ്മയോഗിയോടുകൂടി അദ്ദേഹം പത്തുദിവസം അവിടെത്താമസിച്ചു. ഇന്ത്യയുടെ ആദ്ധ്യാത്മികമഹിമ വീണ്ടെടുപ്പാൻ സ്വാമികൾ ഉറച്ചിട്ടുണ്ടെങ്കിൽ, അതിന്റെ നഷ്ടമായ രാഷ്ട്രീയസ്വാതന്ത്ര്യം വീണ്ടെടുപ്പാനായി തിലകരും തീർച്ചയാക്കിയിരുന്നുവെന്നു പ്രത്യേകമൊന്നു പറയേണ്ടതില്ലല്ലോ. ധീരധീരന്മാരായ തന്റെ ആ രണ്ടു പുത്രരും കയ്യോടുകൈ കോർത്തുപിടിച്ചു് ഒരേ കാര്യത്തെപ്പറ്റി, പക്ഷേ രണ്ടുനിലയിൽനിന്നുകൊണ്ടു്, സംഭാഷണംചെയ്ത ആ പുണ്യദിനങ്ങളത്രേ ഭാരതമാതാവിന്റെ സ്മരണീയങ്ങളായ സുദിനങ്ങൾ! സ്വാമികൾ ആ കർമ്മയോഗിശ്രേഷ്ഠന്റെ പക്കൽനിന്നു വൈദികസാഹിത്യത്തെക്കുറിച്ചു പലതും ഗ്രഹിച്ചുശേഷം മഹാബലേശ്വരത്തിൽച്ചെന്നു തൽക്കാലം അവിടെയെത്തിച്ചേർന്നിരുന്ന ലിംബ്ഡി മഹാരാജാവിന്റെ അതിഥിയായി ഏതാനും ദിവസം താമസിച്ചു. മഹാരാജാവു് രാജധാനിയിലേക്കു സ്വാമികളെ നിർബ്ബന്ധപൂർവ്വം ക്ഷണിക്കയുണ്ടായി. പക്ഷേ "ഇല്ല; ഞാനിപ്പോൾ വരുന്നില്ല. എനിക്കൊരു കാര്യം നിർവ്വഹിപ്പാനുണ്ടു്. അതിനു ബദ്ധപ്പെടുകയാണു്; അതു നിർവ്വഹിച്ചുശേഷം ഞാൻ എവിടെയെങ്കിലും വിശ്രമിക്കുന്നുണ്ടെങ്കിൽ അതു തീർച്ചയായും അവിടത്തെ കൂടെയായിരിക്കും" എന്നു സമാധാനം പറഞ്ഞു തൽക്കാലം അദ്ദേഹത്തെ സമാധാനപ്പെടുത്തി. പിന്നീടു ബൽഗ്ഗാമിലേക്കാണു പോയതു്. അവിടെ അദ്ദേഹം ഡിവിഷനൽ ഫോറസ്റ്റാപ്പീസ്സർ ഹരിപദമിത്രന്റെ അതിഥിയായി ഏതാനുംദിവസം താമസിച്ചു. സ്വാമികളുടെ നിലയും വിലയും നല്ലവണ്ണം ഗ്രഹിച്ചവരിൽ ഒ

രാളായിരുന്നു ഹരിപാദബാബു. ഒടുവിൽ അദ്ദേഹവും പത്നിയും സ്വാമികളുടെ ശിഷ്യത്വം സമ്പാദിച്ചു മന്ത്രോപദേശം വാങ്ങുകയുംചെയ്തു.

---

# ഇരുപത്തിനാലാമദ്ധ്യായം

## ദക്ഷിണഖണ്ഡം.

ബോംബെസംസ്ഥാനത്തിൽനിന്നു സ്വാമികൾ ദക്ഷിണഖണ്ഡത്തിലേയ്ക്കു കടന്നു. അവിടെ മൈസൂർ കൊച്ചി, തിരുവിതാംകൂർ എന്നീ രാജ്യങ്ങൾ സന്ദർശിച്ചുകൊണ്ടു കന്യാകുമാരിയിലെത്തി. അവിടെ ഇരുന്നു ചില സാധനകൾ ചെയ്തശേഷം രാമേശ്വരം മധുര മുതലായ പുണ്യസ്ഥലങ്ങൾ സന്ദർശിച്ചുകൊണ്ടു മതിരാശിയിൽച്ചെല്ലുകയും അവിടുന്നു ഹൈദരാബാദിലേക്കു പോകയുംചെയ്തു. ഹൈദരാബാദിൽ ഏതാനും ദിവസം മാത്രം താമസിച്ചശേഷം സ്വാമികൾ വീണ്ടും മതിരാശിയിലേക്കുതന്നെ മടങ്ങുകയാണു ചെയ്തതു്. ഇങ്ങിനെ സ്വാമികളുടെ ദിക്സഞ്ചാരം ഇന്ത്യമുഴുവനുമായി.

സ്വാമികൾ മൈസൂർരാജ്യം സന്ദർശിച്ചപ്പോൾ അവിടെ ശ്രീമാനും യശസ്വിയുമായ ശേഷാദ്രി അയ്യരവർകളായിരുന്നു ദിവാൻസ്ഥാനമലങ്കരിച്ചിരുന്നതു്. സ്വാമികളെക്കണ്ടു രണ്ടു നാലുവാക്കു സംസാരിച്ചപ്പോഴേക്കും അദ്ദേഹം കാര്യം മനസ്സിലാക്കി. പിന്നെ അധികദിവസവും അദ്ദേഹത്തിന്റെ ആതിത്ഥ്യമേറ്റുകൊണ്ടാണു് അവിടെ കഴിഞ്ഞുകൂടിയതു്. മഹാരാജാവിന്നും സ്വാമികളെ വളരെ പഥ്യമായി. ഒരു ദിവസം മഹാരാജ ഉടയവരും മന്ത്രിമാരും സ്വാമികളും കൂടി ആസ്ഥാനമണ്ഡപത്തിലിരിക്കുമ്പോൾ ഉടയവർ "സ്വാമി! അവിടുന്നു് എന്റെ സചിവന്മാരെപ്പററി എന്തു വിചാരിക്കുന്നു" എന്നു ചോദിച്ചു. "നല്ലതു്! മഹാരാജാവേ അവിടുത്തെ ഹൃദയം വളരെ

ഗൂഢമാണ്. പക്ഷെ അവിടുന്നു രാജസേവന്മാരാൽ പരിവൃതനാണല്ലോ. രാജസേവന്മാർ എവിടെയും രാജസേവന്മാർതന്നെയാണ്.” മന്ദഹാസത്തോടുകൂടി സ്വാമികൾ പറഞ്ഞ ഈ ഉത്തരം രാജാവു ശരിവെച്ചുവെങ്കിലും പിന്നീടു സ്വാമികളോടു “സ്വാമി! ഇങ്ങിനെ തുറന്നു സംസാരിച്ചാൽ അവിടുത്തെ ജീവിതം അപകടത്തിലായിപ്പോകുമല്ലോ” എന്നു ഗുണദോഷിക്കയുണ്ടായി. “എന്നാൽ എന്തു്! ഒരു സന്ന്യാസി എന്തെങ്കിലും അപകടം നേരിടുമെന്നുവെച്ചു സത്യം വെച്ചു സംസാരിക്കരുതൊ! നാളെ അവിടുത്തെ പുത്രൻ ‘എന്റെ പിതാവിനെപ്പറ്റി എന്തു വിചാരിക്കുന്നു’വെന്നു എന്നോടു ചോദിക്കുമായിരിക്കാം. ഞാൻ അവിടെയ്ക്കില്ലാത്ത ഗുണങ്ങളെല്ലാം ഉണ്ടെന്നു പറഞ്ഞു പ്രശംസിക്കുകയോ? പൊളിപറയുകയോ? മുഖസ്തുതിപറയുന്നതു രാജസേവന്മാരുടെ തൊഴിലാണ്. മഹാരാജാവെ! സത്യപ്രഖ്യാപനമാണ് സന്ന്യാസിയുടെ ജീവിതധൎമ്മം.” എന്നു ഉത്തരം മുട്ടിക്കുകയാണ് സ്വാമികൾ ചെയ്തതു്. പിന്നീടൊരു ദിവസം ഒരു പണ്ഡിതസഭ വിളിച്ചുകൂട്ടി. വേദാന്തത്തെപ്പറ്റി പല വാദപ്രതിവാദങ്ങളും അവിടെവെച്ചു നടത്തി. ദിവാൻജിയായിരുന്നു അദ്ധ്യക്ഷൻ. ഗ്രന്ഥപാണ്ഡിത്യംമാത്രം സമ്പാദിച്ചിട്ടുള്ള സദസ്യർ വേദാന്തശാസ്ത്രത്തിലെയും ഭാഷ്യങ്ങളിലെയും വാക്കുകൾകൊണ്ടും വാക്യങ്ങൾകൊണ്ടും പല പയറ്റുകളും അവിടെ കാണിച്ചു. ഇതൊക്കെ കഴിഞ്ഞതിനുശേഷം സ്വാമികൾ വേദാന്തത്തെപ്പറ്റി ഒരു ചെറിയ പ്രസംഗം ചെയ്തു. ശാസ്ത്രസിദ്ധാന്തങ്ങളെ അനുഭവിച്ചറിഞ്ഞിട്ടുള്ള അദ്ദേഹം ഗഹനമായ വേദാന്തത്തെ ഏറ്റവും മനസ്സിലാകത്തക്കവണ്ണം ലളിതഭാഷയിൽ വിവരിപ്പാൻ തുടങ്ങിയപ്പോൾ സദസ്യരെല്ലാം സ്തംഭിച്ചുപോയി. ഇംഗ്ലണ്ടിൽവെച്ചു സ്വാമികൾ ചെയ്തിട്ടുള്ള ജ്ഞാനയോഗപ്രസംഗങ്ങളുടെ ഒരു ചുരുക്കമായിരുന്നു അതു്. സഭപിരിയാറായപ്പോഴേക്കും സദസ്യർക്കെല്ലാം സ്വാമികളെപ്പറ്റിയുണ്ടായ അഭിപ്രായം എത്രയധികമായിരുന്നുവെന്നു പറ

വാൻ പ്രയാസം. മൈസൂർവിട്ടു പോകുന്നതിന്നുമുമ്പായി മഹാരാജാവും ദിവാൻജിയും, സ്വാമികളോടു ഏതെങ്കിലും വിലപിടിച്ച ഓരോ സമ്മാനം ആവശ്യപ്പെട്ടുവാനപേക്ഷിച്ചു. സ്വാമികൾ സമ്മതിച്ചില്ല. കലശലായി നിർബ്ബന്ധിച്ചപ്പോൾ മഹാരാജാവിന്റെ പക്കൽനിന്നു മരംകൊണ്ടുള്ള ഒരു ഊന്നുവടി സ്വീകരിച്ചു. ദിവാൻജി, അവിടത്തെ വലിയ ഷാപ്പിൽപോയി ഇഷ്ടപ്പെട്ട സാമാനങ്ങൾ തിരഞ്ഞുവാങ്ങിക്കൊള്ളുവാനായി തന്റെ സിക്രട്ടറിയോടുകൂടി സ്വാമികളെ അയച്ചു. എന്നാൽ അദ്ദേഹം ഒരു പുകയിലച്ചുരുട്ടുമാത്രമേ വാങ്ങിയുള്ളു. മഹാരാജാവിന്റെ പ്രത്യേകതാല്പര്യപ്രകാരം സ്വാമികളുടെ ഒരു സംഭാഷണം സ്വനഗ്രാഹിയന്ത്രത്തിൽ എടുത്തിട്ടുണ്ടു്. കാലപ്പഴക്കത്താൽ അതിന്റെ അക്ഷരവ്യക്തിമുഴുവനും പോയിരിക്കുന്നുവെങ്കിലും അതിന്നും മൈസൂർ മഹാരാജധാനിയിൽ ഇന്ത്യയുടെ ഒരമൂല്യനിക്ഷേപമായി സൂക്ഷിച്ചുവെച്ചിരിക്കുന്നു. പുറപ്പെട്ടപ്പോൾ വഴിച്ചിലവിനുപോലും ഒന്നും വാങ്ങിയില്ല. ദിവാന്റെ നിർബ്ബന്ധത്താൽ കൊച്ചിയിലേക്കു് ഒരു രണ്ടാംക്ലാസ്സു് ടിക്കെറ്റുമാത്രം സ്വീകരിച്ചു. അന്നത്തെ കൊച്ചിദിവാൻജിയായിരുന്ന ശങ്കരയ്യർ അവർകൾക്കു് ദിവാൻ ഒരു ശുപാർശിക്കത്തും കൊടുത്തു.

കൊച്ചിയിൽ വളരെക്കുറച്ചുദിവസമേ താമസിച്ചുള്ളു. നേരെ തിരുവനന്തപുരത്തേയ്ക്കാണു പിന്നെപ്പോയതു്. അവിടെ പ്രൊഫെസ്സർ സുന്ദരമയ്യർ, പ്രസിദ്ധപണ്ഡിതനായ രാമാനുജാചാര്യർ എന്നിവരുടെ കൂടെയാണു് സ്വാമികൾ താമസിച്ചതു്. ഇന്ത്യയുടെ ദയനീയാവസ്ഥയേയും അതിന്റെ പരിഹാരമാർഗ്ഗങ്ങളേയും കുറിച്ചു പല സാരമായ സംഗതികളും അന്നു സ്വാമികൾ സംഗതിവശാൽ അവിടെവെച്ചു പ്രസ്താവിക്കയുണ്ടായി. തിരുവനന്തപുരംവിട്ടു രാമേശ്വരത്തേയ്ക്കു പോകുംവഴിക്കു രാമനാട്ടു രാജാവായ ഭാസ്കരസേതുപതിമഹാരാജാവുമായിക്കണ്ടു. അദ്ദേഹവും സ്വാമികളുടെ ഒരു വലിയ സ്നേഹി

ത്തും ഭക്തനമായിത്തീൎന്നു. 1892-ാമാണ്ടവസാനത്തിലാണു് സ്വാമികൾ കന്യാകുമാരിയിൽനിന്നു നേരേ കാൽനടയായി മതിരാശിയിലേക്കു പുറപ്പെട്ടതു്.

മതിരാശി അന്നും ഇന്നും ഒരുപോലെയല്ല. സുപ്രസിദ്ധന്മാരായ ഒന്നിലധികം ബ്രാഹ്മണപണ്ഡിതന്മാർ അന്നവിടെയുണ്ടായിരുന്നു. അവരുമായിക്കണ്ടു ഭാരതത്തിന്റെ പുരാതനസംസ്കാരത്തെപ്പററി ഇനിയും കുറെയൊക്കെ ഗ്രഹിക്കാമെന്നുവെച്ചാണു സ്വാമികൾ അങ്ങോട്ടു പുറപ്പെട്ടതുതന്നെ. വഴിക്കു പുതുച്ചേരിയിൽവെച്ചു ഒരു ബ്രാഹ്മണപണ്ഡിതനുമായിക്കണ്ടെത്തി. അവർ തമ്മിൽ കുറെ വാദപ്രതിവാദങ്ങളും നടന്നു. കേവലം യാഥാസ്ഥിതികനായിരുന്ന അദ്ദേഹത്തിനു സ്വാമികളുടെ ഉൽപ്പതിഷ്ണുത്വം തീരെ രസമായില്ല. ഇതുനിമിത്തം തമ്മിൽ രസക്ഷയത്തോടുകൂടിയാണു പിരിഞ്ഞതു്. ഇങ്ങിനെയിരിക്കെ അന്നത്തെ മതിരാശി ഡിപ്യൂട്ടി അക്കൌണ്ടന്റ് ജനറാളായ മന്മഥനാഥഭട്ടാചാൎയ്യനും സ്വാമികളുമായി അവിടെവെച്ചു പരിചയപ്പെട്ടു. പിന്നെ അവർ ഒന്നിച്ചാണു മതിരാശിക്കുപോയതു്. സ്വാമികൾ അദ്ദേഹത്തിന്റെ അതിഥിയായിട്ടാണു് അവിടെ താമസിച്ചതും. മതിരായിൽ സ്വാമികളുടെ കീൎത്തി വളരെക്കുറച്ചുദിവസംകൊണ്ടു പരന്നു. അനേകംപേർ അദ്ദേഹത്തെക്കാണ്മാനും ഉപദേശം വാങ്ങുവാനുമായി വന്നുകൊണ്ടിരുന്നു. ഭക്തന്മാരും ശിഷ്യന്മാരുമായി വളരെപ്പേർ അദ്ദേഹത്തിനുവേണ്ടി എന്തും ചെയ്യാൻ സന്നദ്ധന്മാരായി പുറവുംകൂടി. ചിലരും അദ്ദേഹത്തെ പരീക്ഷിപ്പാനും ചെയ്യാതിരുന്നില്ല. ക്രിസ്ത്യൻ കോളേജിലെ രസതന്ത്രാദ്ധ്യാപകനായ സിംഗാരവേലുമുതലിയാരായിരുന്നു ഇതിൽ പ്രധാനി. ഇദ്ദേഹം ഹിന്തുമതമെന്നാൽ തീരെ അന്ധവിശ്വാസവും അബദ്ധവുമാണെന്നു ധരിച്ചിരുന്ന ചെറുപ്പക്കാരിൽ ഒരാളായിരുന്നു. സ്വാമികളുമായുണ്ടായ സംഭാഷണം അദ്ദേഹത്തിന്റെ കണ്ണുതുറന്നു. ക്രമത്തിൽ പ്രൊഫ്സർ സ്വാമികളുടേ ഉത്തമ

ശിഷ്യന്മാരിൽ ഒരാളായിത്തീൎന്നു. 'പ്രബുദ്ധഭാരതം' എന്ന പത്രഗ്രന്ഥം മതിരാശിയിൽനിന്നു തുടങ്ങിയപ്പോഴം അതിന്റെ പ്രധാനപ്രവൎത്തകന്മാരിൽ ഒരാഠം ഈ മുതലിയാരായിരുന്നു. സ്വാമികഠം 'കിഡി' എന്നാണ് അദ്ദേഹത്തെ വിളിച്ചിരുന്നതു്. "ഞാൻ വന്നു; ഞാൻ കണ്ടു; ഞാൻ കീഴടക്കി, എന്നു സീസർ പറഞ്ഞിരുന്നു. എന്നാൽ കിഡി വന്നു; അയാഠം കണ്ടു; പക്ഷെ അയാഠം കീഴടക്കപ്പെടുകയാണുണ്ടായതു്" എന്നു സ്വാമികഠം ചിലപ്പോഴം ഈ ശിഷ്യോത്തമനെ പരിഹസിക്കാറുണ്ടായിരുന്നു. അന്നൊരു വിദ്യാൎത്ഥിയായിരുന്ന മിസ്റ്റർ വി. സുബ്രഹ്മണ്യയ്യരും സ്വാമികളെ എതിരേല്ക്കാൻ പോന്ന വഴിക്കാണു് അദ്ദേഹത്തിന്റെ ഒരു ഭക്തനായിത്തീൎന്നതു്. ഇങ്ങിനെ പലരും കുറഞ്ഞകാലംകൊണ്ടു സ്വാമികളുടെ ഭക്തന്മാരും ശിഷ്യന്മാരുമായിത്തീൎന്നു. മറെറാരേടത്തും സിദ്ധിച്ചിട്ടില്ലാത്തത്ര ബഹുമതി അക്കാലത്തുതന്നെ സ്വാമികളുടേനേരെ മതിരാശിക്കാർ പ്രദൎശിപ്പിച്ചു. ഇങ്ങിനെയിരിക്കെ ഹൈദരാബാദിൽനിന്നു സ്വാമികഠംക്കൊരു ക്ഷണംകിട്ടി. അദ്ദേഹം ആ അവസരം വെറുതേ കളയരുതെന്നു തീൎച്ചപ്പെടുത്തി അങ്ങോട്ടു പുറപ്പെട്ടു. സ്വാമികഠം അവിടെ എത്തിയദിവസം ഹൈദരാബാദിലേയും സെക്കണ്ടരബാദിലേയും പൌരപ്രമാണികളെല്ലാം ഒരു യോഗംകൂടി തീവണ്ടിയാപ്പീസ്സിൽവെച്ചു വളരെ ആഘോഷത്തോടുകൂടിയാണു് അദ്ദേഹത്തെ സ്വീകരിച്ചതു്. ഹാരമണിയിച്ചു് അവർ സ്വാമികളെ വളരെ ആഘോഷത്തോടുകൂടി പട്ടണപ്രവേശം ചെയ്യിച്ചു. ഇതിൽ ഹിന്തുക്കളും മുസൽമാന്മാരും ഒരുപോലെ ഉത്സാഹികളായിരുന്നു. 1893 ഫെബ്രുവരിമാസം 11-ാംനു-സെക്കെണ്ടരബാദിലെ പൌരന്മാർ ഒരു സംഘമായിച്ചേൎന്നു സ്വാമികളെ വന്നുകാണുകയും പഴം, മധുരദ്രവ്യങ്ങഠം മുതലായവ അദ്ദേഹത്തിന്നു് ഉപഹാരമായി വെക്കയുംചെയ്തു. ഇങ്ങിനെ സൎവ്വജനങ്ങളുടെയും ഭക്തിബഹു

മാനങ്ങൾക്കു പാത്രീഭവിച്ചുകൊണ്ടു സ്വാമികൾ കുറച്ചുദിവസം അവിടെ താമസിച്ചു. ഹൈദരാബാദിൽ അന്നുള്ള മാന്യന്മാരിൽ അഗ്രഗണ്യനായ നവാബ് ബഹദൂർ സർ, കർഷിട്ട്ജാ അമീർ-ഇ-കബീർ, കെ. സി. എസ്സ് ഐ. സ്വാമികളെ ഒരുദിവസം കൊട്ടാരത്തിലേക്ക് ക്ഷണിക്കയുണ്ടായി. അവിടെ വെച്ചു പലവിഷയങ്ങളെപ്പററിയും സംസാരിച്ചതിൽ നവാബിനു അദ്ദേഹത്തെപ്പററി എതിരില്ലാത്ത ബഹുമാനമുണ്ടായി. പാശ്ചാത്യദേശങ്ങളിൽ പോകാൻ താല്പര്യമുണ്ടെന്നു സ്വാമികൾ പറഞ്ഞ ഉടനെ അതിലേയ്ക്കു ഒരായിരം ഉറുപ്പിക നവാബ് സംഭാവനചെയ്തു. പക്ഷേ സ്വാമികൾ അതു സ്വീകരിക്കയുണ്ടായില്ല. ഇതിനുശേഷം 'മഹബൂബ് കാളേജി'ൽവെച്ചു "പാശ്ചാത്യരാജ്യങ്ങളിലേക്കുള്ള എന്റെ സന്ദേശം" എന്നവിഷയത്തെക്കുറിച്ചു സ്വാമികൾ ഒരു പ്രസംഗംചെയ്തു. അദ്ദേഹത്തിന്റെ അഗാധമായ ജ്ഞാനവും വാചാലതയുംകണ്ടു ജനങ്ങൾ അത്ഭുതപരതന്ത്രരായിപ്പോയി. ജനങ്ങളുടെമേൽ തനിക്കിത്ര ശക്തി ചെലുത്താൻ കഴിയുമെന്നു സ്വാമികൾക്കും അതിൽനിന്നു മനസ്സിലാക്കാൻ കഴിഞ്ഞു. അദ്ദേഹം വീണ്ടും മതിരാശിയിലേക്കുതന്നെ മടങ്ങുകയും ചെയ്തു.

സ്വാമികൾ ഇന്ത്യയുടെ ഒററംമുതൽ മറേറ അററംവരെയും സഞ്ചരിച്ചുകണ്ടു. അതിന്റെ ഫലമായി തന്റെ മോക്ഷത്തെക്കാൾ ദാരിദ്ര്യപീഡിതന്മാരും അജ്ഞാനാന്ധന്മാരുമായ ഇന്ത്യയിലെ സാധുക്കളുടേയും അപാരാ മാതൃഭൂമിയുടെയും കൈവല്യമാണ് ജീവിതോദ്ദേശ്യമാകേണ്ടതെന്ന ബോധം അദ്ദേഹത്തിൽ വേരുറച്ചു. മതിരാശിക്കടപ്പുറത്തു കിടന്നലയുന്ന മുക്കുവക്കുട്ടികളെക്കണ്ടപ്പോൾ "മാതാവേ! ഇവരെ രക്ഷിക്കേണമേ! എന്റെ മാതൃഭൂമിയിൽ ഇങ്ങിനെ കഷ്ടപ്പെടുന്ന ജീവികളുടെ എണ്ണം കുറയ്ക്കേണമേ! എനിക്കതിനു ശക്തി നൽകേണമേ!" എന്ന് ഇടത്തൊണ്ട പൊട്ടിക്കൊണ്ട് അദ്ദേഹം പ്രാർത്ഥിക്കയുണ്ടായി. ദാരിദ്ര്യവും അജ്ഞാനവും അടിമത്വ

വുംകൂടി അനേകം സാധുമനുഷ്യപ്രാണികളെ ഭക്ഷിക്കുന്നതു കണ്ടു യാതൊരു കൂസലുമില്ലാതെ മാളികപ്പുറത്തു തെളിഞ്ഞിരുന്നു വിനോദിക്കുന്ന മനുഷ്യാധമന്മാരുടെ ഹൃദയം അദ്ദേഹത്തിനുണ്ടായിരുന്നില്ല. ഇന്ത്യാമാതാവിനുവേണ്ടി അദ്ദേഹം ചൊരിഞ്ഞ കണ്ണീരിന്നു കണക്കില്ല; വികാരത്തള്ളലിൽ മുങ്ങിപ്പൊങ്ങി, ഉറങ്ങാതെ കഴിച്ച രാത്രികൾ അനേകമാണ്. ഒരുകപ്പാടെ അഗ്നികുണ്ഡത്തിൽപ്പെട്ടപോലെ ദീർഘപരിസഞ്ചാരത്തോടുകൂടിയാണ് അദ്ദേഹം ജീവിച്ചതു്. രാജധാനികളിലും പ്രഭുമന്ദിരങ്ങളിലും സ്വാമികൾ വസിച്ചിരുന്നതു സുഖവൃത്തി കൊതിച്ചിട്ടല്ല. ഇന്ത്യയിലെ രാജാക്കന്മാർ ധർമ്മസംരക്ഷണത്തിനു കീർത്തിപ്പെട്ടവരാണ്. അവരിൽ പാരമ്പര്യമായി ലയിച്ചുകിടക്കുന്ന ആ ഉദാരബുദ്ധിയുടെ അവശേഷത്തെ തട്ടിയുണർത്താൻ വേണ്ടിയാണ്. അതുനിമിത്തം അദ്ദേഹത്തിന്റെ പ്രവൃത്തികൾ ചൃതക്കമുണ്ടാക്കിയെല്ലാം. മന്ത്രിമാരെയും അദ്ദേഹം ധർമ്മപഥത്തിൽ നയിപ്പാൻ ശ്രമിച്ചു. അതിന്റെയെല്ലാം ഫലം അചിരേണ കണ്ടുതുടങ്ങുകയും ചെയ്തു. സ്വതേതന്നെ ജീവന്മുക്തനായ അദ്ദേഹം നിർവ്വാണം പ്രാപിച്ചുവെങ്കിലും ഇന്ത്യയുടെ മോചനം ഒന്നുമാത്രമേ അദ്ദേഹത്തിന്റെ ആത്മാവിനു നിത്യശാന്തി നൽകുകയുള്ളൂ. അചിരേണ അദ്ദേഹത്തിന്റെ പരിശ്രമബീജങ്ങൾ വലിയ വടവൃക്ഷങ്ങളായിത്തീർന്നു ഭാരതവർഷത്തിനാകെ തണലും വിശ്രമവും നൽകുകയും ചെയ്യും.



## ഇരുപത്താറാമദ്ധ്യായം

### വിദേശയാത്ര.

കഴിഞ്ഞ ഏതാനും സംവത്സരങ്ങളിലെ പരിവ്രാജകവൃത്തിനിമിത്തം സ്വരാജ്യത്തിന്റെ സ്ഥിതി മുഴുവനും സ്വാമികൾക്കു വേണ്ടുംവണ്ണം മനസ്സിലായി. തന്റെ ജീവിതപരിശ്രമം ഏ

ത്തുവിധത്തിലായിരിക്കണമെന്നും അദ്ദേഹം ഏതാണ്ടൊന്നു തീൎച്ചപ്പെടുത്തി. രാജപുത്രസ്ഥാനത്തിൽ സഞ്ചരിക്കുന്ന കാലത്താണ് അമേരിക്കയിലെ ഷിക്കാഗോപട്ടണത്തിൽവെച്ച് ഒരു മതമഹാസഭ അടുത്ത ഒരവസരത്തിൽ യോഗം ചേരുന്നുണ്ടെന്ന കഥ ആദ്യമായി സ്വാമികൾക്കു മനസ്സിലായതു്. അപ്പോൾ മുതൽ, അതിൽ സംബന്ധിക്കുവാനുള്ള താല്പൎയ്യം ജനിച്ചുതുടങ്ങി. ഗുരുദേവൻെറ സന്ദേശത്തിൻെറ കേന്ദ്രം കണ്ടെത്തിയതായി അദ്ദേഹത്തിന്നു തോന്നുകയുംചെയ്തു. പിന്നീടു പല മഹാന്മാരോടും സ്വാമികൾ ഈ ഉദ്ദേശത്തെക്കുറിച്ചു സംസാരിക്കയുണ്ടായി. അവരെല്ലാം അദ്ദേഹത്തെ അതിലേയ്ക്കുത്സാഹിപ്പിക്കതന്നെ ചെയ്തു. മൈസൂർമഹാരാജാവും രാമനാടുരാജാവും ഹൈദരാബാദിലെ നൈസാം മഹാരാജാവിൻെറ സ്യാലനും ഇതിലേയ്ക്കു വേണ്ടുന്ന ധനസഹായത്തിന്നൊരുങ്ങിയെങ്കിലും ഏതോ കാരണവശാൽ സ്വാമികൾ അതൊന്നും സ്വീകരിക്കയുണ്ടായില്ല. അവസാനം മതിരാശിയിലെ പൌരന്മാർ ഇതിന്നുവേണ്ടി സ്വാമികളുടെ അനുവാദത്തോടുകൂടി കുറെ പണം പിരിച്ചുണ്ടാക്കുവാനാരംഭിച്ചു. ആദ്യത്തെ ഗഡുവിൽ അഞ്ഞൂറുറുപ്പിക പിരിഞ്ഞുകിട്ടി. പക്ഷെ സ്വാമികൾ അതും സ്വീകരിച്ചില്ല. ഏതോ കാരണത്താൽ താൻ പോകുന്ന കാൎയ്യം നല്ല തീൎച്ചയില്ലെന്നുപറഞ്ഞു് ആ സംഖ്യ മുഴുവനും സാധുക്കൾക്കു ദാനംചെയ്യാനാജ്ഞാപിക്കയാണു ചെയ്തതു്. പിന്നീടു ഹൈദരാബാദിൽ പോയി വന്നശേഷം സ്വാമികൾ അമേരിക്കയിലേയ്ക്കു പുറപ്പെടണമെന്നുതന്നെ തീൎച്ചപ്പെടുത്തി. ഇന്ത്യയിലെ ഉൽകൃഷ്ടപുരുഷന്മാരിൽ പലരും അദ്ദേഹത്തിൻെറ വിദേശയാത്രയെ അനുകൂലിച്ചു. അതൊരു നല്ല സന്ദൎഭമാണെന്നും വിട്ടുകളയുന്നതു കഷ്ടമാണെന്നും അദ്ദേഹത്തിന്നും തോന്നിയിരുന്നു. എന്നാൽ ഇതുകൊണ്ടൊന്നും സ്വാമികൾക്കു പുറപ്പെടുവാൻ ധൈൎയ്യമുണ്ടായില്ല. അദ്ദേഹം ഇതിലെല്ലാം ഉപരിയായ ചില സ്ഥാനങ്ങളിൽനിന്നു നിൎദ്ദേശം പ്രതീ

ക്ഷിച്ചിരുന്നു. പരമഹംസദേവന്റെ ദേഹം മനുഷ്യദൃഷ്ടിയിൽ നിന്നു മറഞ്ഞുവെങ്കിലും അദ്ദേഹം ഈ ലോകത്തിൽനിന്നു ഇങ്ങിനിവരാതവണ്ണം പൊയ്ക്കഴിഞ്ഞിട്ടില്ല. പാവഹരിബാവയുടെ ശിഷ്യത്വം സമ്പാദിപ്പാൻ പുറപ്പെട്ടപ്പോൾ സ്വാമികളെ തടുക്കുവാൻ അദ്ദേഹം അവിടെ പ്രത്യക്ഷപ്പെട്ടു. മററു പല സന്ദർഭങ്ങളിലും ഇങ്ങിനെയുള്ള അനുഭവങ്ങൾ സ്വാമികൾക്കുണ്ടായിട്ടുണ്ട്. ഈ സ്ഥിതിക്ക് ആ പരമഗുരുവിന്റെ നിർദ്ദേശം അദ്ദേഹത്തിനു പ്രതീക്ഷിക്കത്തക്കതുതന്നെയാണല്ലോ. ഗുരു പത്നിയും ശിഷ്യസംഘത്തിന്റെ 'ധാത്രി'യും വന്ദ്യവയോവൃദ്ധയുമായ ശാരദാദേവി അന്നും ജീവിച്ചിരിപ്പുണ്ട്. അവരുടെ ഹിതമെന്തെന്നറിയുന്നതും അത്യാവശ്യംതന്നെ. ഇങ്ങിനെയുള്ള സംഗതികൾകൊണ്ടാണ് സ്വാമികൾ തന്റെ യാത്രയെക്കുറിച്ച് ഒന്നും ഉറയ്ക്കാതെ കുറെദിവസം അനിശ്ചിതമായ ഒരു നിലയിൽകഴിച്ചതു്. അല്ലാതെ ആലോചിച്ചുറയ്ക്കാനുള്ള ധൈര്യമോ അതനുസരിച്ചു പ്രവർത്തിപ്പാനുള്ള പാടവമോ അദ്ദേഹത്തിനില്ലായ്കയല്ല.

ഒരു ദിവസം രാത്രിയിൽ സ്വാമികൾ തനിച്ചു തന്റെ മുറിയിൽ കിടപ്പായി. വിചാരങ്ങളുടെയും വികാരങ്ങളുടെയും ആന്തരമായ പരിവർത്തനത്തിന്നു കിടപ്പുതിനാൽ ഉറക്കംവന്നില്ല. കുറെനേരം ഇങ്ങിനെ കഴിഞ്ഞപ്പോൾ ഒരു ചെറിയ മയക്കം തന്നെ ബാധിക്കുന്നതുപോലെ തോന്നി. ഉടനെ ശ്രീരാമകൃഷ്ണദേവൻ അവിടെ പ്രത്യക്ഷനായി. സമുദ്രത്തെ സ്വാമികൾക്കു ചൂണ്ടിക്കാണിച്ചു് അതു കടന്നു തന്നെ അനുഗമിച്ചുകൊൾവാൻ സംജ്ഞാരൂപത്തിൽ ആജ്ഞാപിച്ചു ഗുരുദേവൻ മുമ്പിൽ ഇറങ്ങിനടന്നു കടലിൽകൂടി ഇങ്ങിനെ പാശ്ചാത്യദേശത്തെ അഭിമുഖമാക്കി യാത്രയായി. അതുകഴിഞ്ഞു ശാരദാദേവിയുടെയും അനുവാദം സിദ്ധിച്ചിരുന്നു. സ്വാമികൾ മാതാവിന്നു് ഒരെഴുത്തയച്ചു. അവർ അത്യന്തം സമ്മതിച്ചു് ഒരു മറുപടിമൂലം അദ്ദേഹത്തെ അനുഗ്രഹിച്ചു.

ഇപ്പോൾ സ്വാമികളുടെ സംശയമെല്ലാം തീൎന്നു. താനുദ്ദേശിച്ചിരുന്ന നിൎദ്ദേശം കിട്ടിക്കഴിഞ്ഞു. അദ്ദേഹത്തിൽ ഒരു ബാലന്റെ ഉത്സാഹവും യുവാവിന്റെ പൌരുഷവും വൃദ്ധന്റെ വിവേചനാശക്തിയും കറയില്ലാതെ വിളങ്ങി. ഹനുമാനെപ്പോലെ സമുദ്രലംഘനം അദ്ദേഹത്തിന്ന് അതിലഘുവായിത്തോന്നി. അവിടെച്ചെന്നാൽ നടത്തേണ്ടുന്ന ഓരോരോ കൃത്യം നിശ്ചയമായിത്തന്നെ നിൎവ്വഹിക്കപ്പെടുമെന്ന ഒരു വിശ്വാസവും അദ്ദേഹത്തിന്റെ അന്തരാത്മാവിൽനിന്നു പുറപ്പെട്ടു. അരുണന്റെ മാധുൎയ്യം അവിടെ കളിയാടിക്കൊണ്ടുതന്നെയിരിക്കയും ചെയ്തു.

വീണ്ടും മതിരാശിയിലെ ശിഷ്യന്മാർ ധനശേഖരത്തിന്നു പുറപ്പെട്ടു. എന്നാൽ ഇത്തവണ ധനികന്മാരെ വിട്ടു സാമാന്യജനങ്ങളിൽനിന്നു പണംപിരിക്കുവാനാണു സ്വാമികൾ ആജ്ഞാപിച്ചതു്. "ഞാൻ ഇന്ത്യയിലെ പൊതുജനങ്ങളുടെ ക്ഷേമത്തിന്നുവേണ്ടിയാണ് ഈ യാത്രചെയ്യുന്നതു്. ആകയാൽ അതിന്റെ ചിലവും അവർതന്നെ വഹിക്കേണ്ടതാണ്" എന്നായിരുന്നു സ്വാമികളുടെ യുക്തി. ഇതനുസരിച്ച് ഈ അഭിനവമഹായജ്ഞത്തിന്നു ധനശേഖരംചെയ്യാൻ പല ശിഷ്യന്മാരും നാടെങ്ങും നടന്നു. അനേകം ആയിരാണ്ടുകൾക്കുമുമ്പു കോടിക്കണക്കിൽ സ്വൎണ്ണദാനം കൊടുത്തു ദിലീപൻ രഘു മുതലായ മഹാരാജാക്കന്മാർ സമ്പാദിച്ച പുണ്യം സ്വല്പമാത്രമായ ധനവ്യയത്താൽ സമ്പാദിച്ച് അനേകം സാധുക്കൾ ധന്യരായിത്തീരുകയും ചെയ്തു. ഇങ്ങിനെയിരിക്കെ ഒരു വൈകുന്നേരം ഖേത്രിമഹാരാജാവിന്റെ കാൎയ്യദൎശി, ജഗന്മോഹനലാൽ സ്വാമികളെ അന്വേഷിച്ചു വസതിയിൽ വന്നു. തൽക്കാലം സ്വാമികൾ പുറത്തുപോയിരുന്നു. വന്ന ഉടനെ അദ്ദേഹം മഹാരാജാവു സ്വാമികളെ അങ്ങോട്ടു കൂട്ടിക്കൊണ്ടു ചെല്ലുവാനായി തന്നെ അയച്ചിരിക്കയാണെന്ന വിവരം പറഞ്ഞു. സ്വാമികൾ ഉദ്ദേശം രണ്ടരക്കൊല്ലംമുമ്പു ഖേത്രിമഹാരാജാവിന്റെ

രാജധാനിയിൽ ഏതാനും ദിവസം ചെന്നുതാമസിച്ചതും ആ കാലത്തു തനിക്കു സന്താനമില്ലാത്തതിനെപ്പററി മഹാരാജാവു സങ്കടംപറഞ്ഞതും മുമ്പൊരേടത്തു പ്രസ്താവിച്ചിട്ടുണ്ടല്ലൊ. ആ രാജൎഷിയ്ക്കു സ്വാമികൾ നൽകിയ അനുഗ്രഹം സഫലമായിരിക്കുന്നു. ഒരോമനക്കുമാരൻ ഇപ്പോൾ അദ്ദേഹത്തിന്റെ രാജധാനിയെ അലങ്കരിക്കാറായിരിക്കുന്നു. പുത്രജന്മോത്സവം കൊണ്ടാടുന്നതിൽ സ്വാമികൾകൂടി പങ്കുകൊള്ളണമെന്നുള്ള മഹാരാജാവിന്റെ അപേക്ഷയുംകൊണ്ടാണ് ജഗന്മോഹനൻ വന്നിട്ടുള്ളതു്. സ്വാമികൾ പല ഒഴികഴിവുകളും പറഞ്ഞുനോക്കി. പക്ഷെ അദ്ദേഹം അതൊന്നും സമ്മതിച്ചില്ല. ഒടുവിൽ സ്വാമികൾ ഖെത്രിയിലേയ്ക്കു പുറപ്പെട്ടു. അവിടെച്ചെന്നപ്പോഴെയ്ക്കും രാജധാനി രമണീയമായി അലങ്കരിച്ചിരുന്നു. സ്വാമികളെ മഹാരാജാവു തന്റെ ആസ്ഥാനമണ്ഡപത്തിൽ സദസ്യരോടുകൂടി സ്വീകരിച്ചു പാദങ്ങളിൽ വീണു നമസ്കരിച്ചു.

അമേരിക്കയിലേയ്ക്കു പുറപ്പെടുവാൻ പിന്നെ ഏതാനും ദിവസത്തെ ഇടമാത്രമേയുണ്ടായിരുന്നുള്ളു. അതു് അവിടെത്തന്നെ കഴിച്ചുകൂട്ടി. പുറപ്പെടേണ്ടുന്ന സമയമായപ്പോൾ മഹാരാജാവു സ്വാമികൾക്കു വേണ്ടിവരുന്ന സകല ചിലവുകളും ചെയ്തു് അദ്ദേഹത്തെ കപ്പൽകയററി അയപ്പാനായി കാൎയ്യദൎശിയെക്കൂടെ ബോമ്പായിലേക്കയച്ചു. രാജ്യത്തിന്റെ അതിൎത്തിവരെ മഹാരാജാവുതന്നെ രാജപരിവാരങ്ങളോടുകൂടി അനുയാത്രയായിപ്പോയിരുന്നു. ബോമ്പായി ഇവർ ചെന്നെത്തിയപ്പോഴെയ്ക്കും മദിരാശിയിലെ ഭക്തന്മാരുടെ പ്രതിനിധിയായി അലസിംഗപ്പെരുമാൾ എന്ന ശിഷ്യോത്തമനും അവിടെ എത്തിയിരുന്നു. ജഗന്മോഹനനും പെരുമാളുംകൂടി സ്വാമികളുടെ യാത്രയ്ക്കു വേണ്ടുന്ന ഒരുക്കങ്ങളെല്ലാം ചെയ്തു. പെനിൻസുലർ ഓറിയന്റ് കമ്പനി (Peninsular and Orient Company) വക പെനിൻസുലർ (Peninsular) കപ്പലിലേക്കു് ഒരു ഒന്നാം ക്ലാസ്സ് ടിക്കററു വാങ്ങി.

1898 മെയിമാസം 31-ാംനു—അതെ സകല ഭാരതീയരുടേയും ഹൃദയത്തിൽ സുവർണ്ണവർണ്ണത്തിൽ പതിഞ്ഞുകിടക്കേണ്ടുന്ന ആ പുണ്യദിനത്തിൽ— സ്വാമികൾ ശിഷ്യന്മാരോടും ഭക്തന്മാരോടും യാത്രപറഞ്ഞു കപ്പലിൽകയറുവാൻ പുറപ്പെട്ടു. കരകവിഞ്ഞൊഴുകുന്ന സ്വദേശപ്രേമം ആ അവസരത്തിൽ അദ്ദേഹത്തിന്റെ ഹൃദയത്തിൽനിന്നു താനേ വഴിഞ്ഞുചാടിത്തുടങ്ങി.

"ഇന്ത്യലോകഗുരുവിന്റെ നിലയിൽ അതിനുള്ള ആദ്ധ്യാത്മികപദവിയെത്തന്നെ ആരോഹണം ചെയ്യണം. അതായിരിക്കട്ടെ കേന്ദ്രം; രാജ്യക്ഷേമത്തിനുപയുക്തമായ മററു സകല ശക്തികളും ചുററും നിന്ന് അതിനെ പരിപോഷിപ്പിക്കണം. നാനാത്വത്തിൽ ഐക്യത്തെ സന്ദർശിക്കയും സാക്ഷാൽക്കരിക്കയും ചെയ്യുന്നതാണ് സകല ജാതിക്കാരുടേയും ചുമതല. ആത്മബോധവും, ആത്മവികാസം, ആത്മസാക്ഷാൽക്കാരം എന്നിവയുടെ മുമ്പിൽ വൈവിദ്ധ്യം ഒരു തടവായി നില്ക്കയില്ല. ജീവിതത്തെക്കുറിച്ചു താന്താങ്ങൾക്കുള്ള അഭിപ്രായത്തിന്നനുസരിച്ചു മന്ത്രപുഷ്പങ്ങളാൽ അവരവരുടെ ആദർശങ്ങളെ ആരാധിപ്പാൻ എല്ലാവർക്കും അധികാരമുണ്ട്. വിവിധത്വം ഉപരിഭാഗങ്ങളിൽ മാത്രമേയുള്ളു. പരമമായ ഐക്യം ആദ്ധ്യാത്മികജീവിതത്തിലാണ്. ഇന്ത്യയുടെ സമഗ്രമായ ആദർശം അതിന്മേൽ തന്നെ ഉറച്ചുനിൽക്കട്ടെ. ഒരുവൻ "ഹരഹര!" "ഓം. ഓം" അല്ലെങ്കിൽ "ശിവോഹം ശിവോഹം" എന്നോ "വാഹ് ഗുരു കിഫ്തേഹ്" എന്നോ അതുമല്ലെങ്കിൽ "അല്ലാഹു അക്ബർ" എന്നോ വിളിച്ചു നിലവിളിക്കട്ടെ! അതുകൊണ്ടെന്താണ്! സാമുദായികസംസ്കാരങ്ങളേയും വിശ്വാസങ്ങളേയും കുറിക്കുന്ന ഈ മംഗളനാമങ്ങളുടെ സമ്മേളനത്താൽ നമ്മുടെ മാതൃഭൂമി ഏകീകൃതമാകും. ഇന്ത്യക്കാരുടെ മുമ്പാകെ മഹത്തായ ചില കൃത്യങ്ങളുണ്ട്: ഏകമായ ഉദ്ദേശത്തെ എല്ലാവരും ആത്മാർത്ഥമായി അംഗീകരിക്കണം; പരോപകാരം ജീവിതോദ്ദേശ്യമാ

ക്കിക്കൊണ്ടുള്ള ഒരു ജനസംഘത്തെ സജ്ജമാക്കണം; പ്രത്യേകാവകാശങ്ങളെ പരിത്യജിക്കണം; നാടന്മാരെ ഉയർത്തണം; രാഷ്ട്രീയകാര്യങ്ങളെ അദ്ധ്യാത്മപരമാക്കണം; സർവ്വോപരി ധാർമ്മികവും യഥാർത്ഥവും ആയ ആത്മബോധമുണ്ടായിരിക്കയും ചെയ്യണം. ഈ ആവശ്യങ്ങൾ നിവർത്തിക്കപ്പെടുകയും അതിലടങ്ങിയ ചുമതലകളെ സ്വദേശപ്രേമത്തോടുകൂടി നിർവ്വഹിക്കപ്പെടുകയും ചെയ്യുമ്പോൾ ജനങ്ങളുടെ ഈ ദൈനഗതികളിലും മിന്നിപ്പിലുംകൂടിത്തന്നെ അവരുടെ സമഗ്രമായ ഐകമത്ത്യവും, ശക്തിയും, മാഹാത്മ്യവും പ്രകാശിക്കുന്നതു കാണാം."

സ്വാമികൾ ഈ സന്ദേശം ശിഷ്യന്മാർക്കു നൽകിയശേഷം കപ്പൽകയറി. ഇന്ത്യയുടെ മുക്തിമാർഗ്ഗത്തിന്നുവേണ്ടുന്ന സകല തത്വങ്ങളുടേയും സംഗ്രഹമായ ഈ 'ഉപനിഷത്ത്' അദ്ദേഹത്തിന്റെ പക്കൽനിന്നു സ്വീകരിപ്പാൻ അവിടെ വളരെപ്പേരുണ്ടായിരുന്നില്ല. വാസ്തവത്തിൽ അതു കടൽത്തിരകളുടെ ഇരമ്പലിലും കലമ്പലിലും കലർന്നു മൌനമടഞ്ഞുപോകയാണു ചെയ്തതു്. പക്ഷേ അതിന്നു ശബ്ദരൂപത്തിലുള്ളതിനെക്കാളധികം ശക്തി മൌനരൂപത്തിലാണെന്നു പറയേണ്ടിയിരിക്കുന്നു. ഉദ്ദേശം 30 കൊല്ലങ്ങൾക്കുമുമ്പു സ്വാമികൾ നൽകിയ ഈ നിർദ്ദേശത്തിന്റെ പ്രായോഗികമായ വില അന്നാരും അത്ര കണക്കാക്കിയിരുന്നതായി തോന്നുന്നില്ല. എന്നാൽ കാലം ഭാരതമാതാവിന്റെ ഹൃദയത്തിൽ അതിനെ പതുക്കെപ്പതുക്കെ അഷ്ടഗന്ധമിട്ടുറപ്പിച്ചുകൊണ്ടുവന്നു. ഇന്നത്തെ ഭാരതത്തിന്റെ നിലയെന്താണ്? ആ സന്ദേശത്തിന്റെ സ്ഫുരണം എവിടേയും കാണുന്നു. ഹിന്ദുക്കളും മുസൽമാന്മാരും ശിഖരും ഒരേ സദസ്സിൽച്ചെന്നു് അവരവരുടെ വിശ്വാസങ്ങളെ സൂചിപ്പിക്കുന്ന ആ മംഗളവാക്യങ്ങളെ തമ്മിൽ സമ്മേളിപ്പിച്ചു് അനശ്വരവും അവാച്യവുമായ ഏതോ ഒരു ശക്തിയെ പരമേശ്വരപാദങ്ങളിലോളം മേല്പോട്ടുയർത്തുന്നു. രാഷ്ട്രീയവും ആദ്ധ്യാത്മികവുമാ

വ.ന. *

യ വിശ്വാസങ്ങൾ ഇണങ്ങിച്ചേൎന്നു പരസ്പരം ആലിംഗനംചെയ്തുകഴിഞ്ഞു. മുസൽമാന്മാരുടെ വിശ്വാസങ്ങളെ രക്ഷിപ്പാനായി ഹിന്തുക്കൾ കാരാഗൃഹവാസമല്ല മരണംതന്നെയും മനസ്സിന്തോടുകൂടി സ്വീകരിപ്പാൻ തയ്യാറാകുന്നു. ഹൈന്ദവസഹോദരന്മാരുടെ സംതൃപ്തി കാംക്ഷിച്ചു സ്വതന്ത്രന്മാരായ മുസൽമാൻ രാജാക്കന്മാർപോലും പശുഹിംസ കുററകരമാണെന്നു ശാസനം നാടെങ്ങും പ്രചരിപ്പിക്കുന്നു. ശിഖരുടെ പുണ്യസ്ഥലങ്ങളുടെ സംരക്ഷണത്തിനായി ഹിന്തുമുസ്ലിംസഹോദരന്മാർ ദേഹത്യാഗത്തിനുപോലും ഒരുങ്ങുന്നു. നോക്കൂ! ഭാരതമാതാവു് ആ സന്ദേശത്തെ അതിന്റെ നിഷ്കപടരൂപത്തിൽ എത്രമാത്രം ആദരിക്കുന്നു!

സ്വാമികൾ തന്റെ ആദ്ധ്യാത്മികശക്തിയാൽ സകല പ്രതിബന്ധങ്ങളേയും തട്ടിനീക്കി മുന്നോട്ടുപോകുന്നപോലെതന്നെ അദ്ദേഹത്തെ വഹിച്ചുകൊണ്ടുപോകുവാൻ ഭാഗ്യം സിദ്ധിച്ച ആ യാനപാത്രവും ആവിശക്തിയാൽ അലമാലകളെ ഓരോന്നോരോന്നായി ഭൂഗതിയിൽ ഭേദിച്ചുകൊണ്ടു യാത്രതുടൎന്നു. അദ്ദേഹം അതിലിരുന്നു പരിപാവനിയായ തന്റെ ജന്മഭൂമിയെത്തന്നെ വീക്ഷിച്ചു. അതിന്റെ മാഹാത്മ്യങ്ങളെ ഓരോന്നോരോന്നായി സ്മരിച്ചു. ആശ്രമങ്ങളാൽ നിറഞ്ഞ ഹിമാലയപ്രാന്തവും അവിടത്തെ ഋഷിശ്രേഷ്ഠന്മാരും അദ്ദേഹത്തിനു ദൃഷ്ടിഗോചരമായി. വേദങ്ങളും ഉപനിഷത്തുക്കളും അവർ ഗാനംചെയ്യുന്നതും അവയുടെ താല്പൎയ്യം ശിഷ്യന്മാൎക്കു വിവരിച്ചുകൊടുക്കുന്നതും അദ്ദേഹം കേട്ടു. ആ പുണ്യാത്മാക്കൾക്കും അവരുടെ മാതൃത്വം വഹിക്കുന്ന ജന്മഭൂമിക്കുമായി അദ്ദേഹം അനേകം തവണ സങ്കല്പപ്രണാമവും ചെയ്തു. അപ്പോഴേയ്ക്കും കാഴ്ച മങ്ങി. ആൎയ്യസംസ്കാരത്തിന്റെ സാരസൎവ്വസ്വവും വഹിച്ചുകൊണ്ടുപോകുന്ന ആ യാനപാത്രത്തെ ഉൽക്കണ്ഠയോടുകൂടി തലയുയൎത്തി നോക്കിക്കൊണ്ടിരുന്ന മരങ്ങളും മണിമാളികകളും അദ്ദേഹത്തിന്റെ ദൃഷ്ടിപഥത്തിൽനിന്നു മറഞ്ഞു; പക

രം കരയററ കടലും, ഏറെയെങ്കിൽ അനവച്ഛിന്നമായ ആത്മചിന്തയുംമാത്രം അവലംബവുമായി.

## ഇരുപത്തൊന്നാമദ്ധ്യായം

### പുതിയ ലോകം.

ബൊമ്പായിൽനിന്നു കപ്പൽ കയറിയശേഷം സ്വാമികൾ മുഖ്യമായി ചീന ജാപ്പാൻ എന്നീ രാജ്യങ്ങളിലെ ചില ഭാഗങ്ങൾ ഇറങ്ങി സന്ദർശിക്കുന്നുണ്ടായി. ചീനക്കാരുടെ പരമ്പരാസിദ്ധമായ കച്ചവടസാമർത്ഥ്യവും ജാപ്പാൻകാരുടെ നവീനാദർശങ്ങളും പ്രത്യേകം അദ്ദേഹത്തിന്റെ ശ്രദ്ധയ്ക്കു വിഷയമായി. ഇതൊക്കെക്കഴിഞ്ഞു യോക്കഹാമയിൽനിന്നു വീണ്ടുംകപ്പലിൽ കയറി. പിന്നെ അനേകംദിവസത്തെ കടൽയാത്രയ്ക്കുശേഷം ബ്രിട്ടീഷ്കൊളമ്പിയാരാജ്യത്തിലെ വാൻകൂവർ എന്ന തുറമുഖത്തിലെത്തി. കളമ്പസ്സിന്റെ ധൈര്യത്തിന്റെയും ഉത്സാഹശക്തിയുടെയും സ്മാരകമായി പ്രശോഭിക്കുന്ന ആ വലിയ വൻകരയിൽ അവിടെയാണ് അദ്ദേഹം ഒന്നാമതായി കാലൂന്നിയതു്. അവിടെനിന്നും തീവണ്ടിവഴിക്കു ഷിക്കാഗോനഗരത്തിലേയ്ക്കു പുറപ്പെട്ടു. ബ്രിട്ടീഷ്കൊളമ്പിയ പിന്നിട്ടു് ഐക്യരാജ്യങ്ങളിലേയ്ക്കു കടന്നു. വാഷിങ്ടന്റെയും അബ്രഹാംലിങ്കന്റെയും ജന്മഭൂമിയും സ്വാതന്ത്ര്യത്തിന്റെയും സമ്പത്തിന്റെയും വിളയാട്ടുകളവുമായ ആ രാജ്യത്തെ അദ്ദേഹം ഉൽക്കണ്ഠയോടുകൂടി നോക്കിക്കണ്ടു. അവിടെ തന്റെ ഉദ്ദേശങ്ങൾ സഫലീകരിപ്പാൻ വേണ്ട മാർഗ്ഗങ്ങളെപ്പററിയുള്ള ചിന്തയിൽ മുഴുകിക്കൊണ്ടു മൂന്നുദിവസം സഞ്ചരിച്ചപ്പോഴേക്കും ഷിക്കാഗോപട്ടണത്തിൽച്ചെന്നിറങ്ങി. പണംകൊണ്ടു പെരുമാറുന്ന കാര്യങ്ങളിൽ അദ്ദേഹം ഒരു കൊച്ചുകുട്ടിയെപ്പോലെയായിരുന്നു. അതിൽ ഒരു പരിചയവുമുണ്ടായിരുന്നില്ല. തന്നിമിത്തം അദ്ദേഹത്തിന്റെ പ

ണസ്സുഞ്ചി പലരുടേയും വഞ്ചനയ്ക്കു വശപ്പെട്ടു വളരെ ശോഷിച്ചുപോയി. രാജ്യസ്ഥിതിക്കു യോജിക്കുന്ന ഉടുപ്പുകൾ കരുതാത്തതുകൊണ്ടും അദ്ദേഹം വളരെ ബുദ്ധിമുട്ടേണ്ടിവന്നു.

ജനങ്ങളുടെ തിക്കംതിരക്കം അതിരില്ലാതെയുള്ള ഷിക്കാഗോ തീവണ്ടിയാപ്പീസ്സിൽ ചെന്നിറങ്ങിയ സമയത്തെ അദ്ദേഹത്തിന്റെ നിലയെന്തായിരിക്കുമെന്ന് ഏതാണ്ട് ഊഹിക്കാമല്ലോ. പാശ്ചാത്യരാജ്യങ്ങളിൽ സഞ്ചരിച്ചു ലേശംപോലും പരിചയമില്ല. അവിടത്തെ സമ്പ്രദായങ്ങളും അറിഞ്ഞുകൂട. ഏവിടെയ്ക്കാണ് പോകേണ്ടതെന്നും ഏതുവഴിക്കാണ് പുറത്തുകടക്കേണ്ടതെന്നും അദ്ദേഹത്തിന്നു വിവരമില്ല. ഉടുപ്പിന്റെ വൈജാത്യംകണ്ടു വിസ്മിതരായ കുറെ കുട്ടികൾ കൂക്കിയാർത്തുകൊണ്ടു പിന്നാലെ കൂടി. സാമാനങ്ങൾ എടുത്തു പുറത്തുവെച്ചുകൊടുപ്പാൻ പോർട്ടർമാർ അന്യായമായ കൂലിയ്ക്കു ശഠിച്ചുകൊണ്ടിരുന്നു. ഏതെങ്കിലും, ഒരു ഗൃഹസ്ഥന്റെ സഹായത്താൽ സാമാനങ്ങൾ പുറത്തെടുപ്പിച്ച് ഒരുവിധത്തിൽ ഹോട്ടലിൽ എത്തിച്ചേർന്നു. അവിടെ ഒരു മുറി വാങ്ങി സാമാനങ്ങൾ ഒരുവിധം ഒതുക്കിവെച്ചശേഷം അദ്ദേഹം പതിവുപോലെ സമാധി ശീലിപ്പാനിരുന്നു. അതു തന്റെ പരിവ്രാജകജീവിതകാലത്തെ സമാധിപോലെതന്നെ ആനന്ദപ്രദവും ആന്തരവ്യമായിക്കണ്ടപ്പോൾ അദ്ദേഹം വീണ്ടും കൃതാർത്ഥനായി. ഇങ്ങിനെ ചില ദിവസങ്ങൾ അവിടെക്കഴിച്ചു. അന്ന് അവിടെ ഒരു "സമസ്തസാമ്രാജ്യവ്യവസായപ്രദർശനം" നടന്നിരുന്നു. സ്വാമികൾ അതു കാണ്മാൻ പോയി. ലോകത്തിലെ സകല രാജ്യക്കാരുടേയും കരകൌശലവും വ്യവസായസ്ഥിതിയും വെവ്വേറെ പ്രദർശിപ്പിച്ചിരുന്ന ആ സ്ഥലം അദ്ദേഹത്തിന്നു വളരെ രസകരമായി തോന്നി. പരിചിതരായി ഒരാളും അവിടെയെങ്ങുമുണ്ടായിരുന്നില്ലെങ്കിലും കാഴ്ച്ചയ്ക്കു നല്ല തേജസ്വിയും യോഗ്യനുമായിരുന്നതിനാൽ പലരും സ്വാമികളെ പരിചയപ്പെടുന്നതിൽ താല്പര്യം പ്രദർശിപ്പിച്ചു. ഇങ്ങിനെ അനേകംപേർ അദ്ദേഹത്തോ

ട്ട വൎത്തമാനങ്ങളന്വേഷിച്ചു പരിചിതരായിത്തീരുകയും ചെയ്തു. അന്നൊന്നും സ്വാമികൾക്കു യാതൊരുത്സാഹക്കുറവുമുണ്ടായിരുന്നില്ല. തന്റെ ഉദ്ദേശം യാതൊരു തരവുംകൂടാതെ സാധിക്കുമെന്നുതന്നെയായിരുന്നു അദ്ദേഹത്തിന്റെ വിശ്വാസം.

പിന്നെ മതമഹാസഭയെക്കുറിച്ചു ചിന്തിപ്പാൻതുടങ്ങി. അതിനെസ്സംബന്ധിച്ച വിവരങ്ങൾ അന്വേഷിച്ചപ്പോഴാണ് സ്വാമികളുടെ ആശ മുഴുവനും ഭഞ്ജിപ്പിച്ചതു്. മഹാസഭ സെപ്തമ്പർമാസത്തിൽ മാത്രമായിരുന്നു യോഗം ചേരുവാൻ നിശ്ചയിച്ചിരുന്നതു്. ശരിയായ സാക്ഷ്യപത്രങ്ങളോടുകൂടി ചെല്ലാത്തവൎക്കു് അതിൽ പ്രാതിനിധ്യം സിദ്ധിക്കയില്ല. എന്നുതന്നെയല്ല, പ്രതിനിധികളെ സ്വീകരിക്കുന്ന സമയം അപ്പോഴേക്കും കഴിഞ്ഞുപോകയും ചെയ്തിരുന്നു. ഇതൊക്കെ എത്രമാത്രം ആശാഭംഗമുണ്ടാക്കുന്ന വൎത്തമാനങ്ങളാണെന്നിനി പറയേണ്ടതില്ലല്ലോ. അപ്പോഴേക്കും ജൂലായിമാസം ഏതാണ്ടു പകുതിയായിട്ടേയുള്ളു. മഹാസഭയുടെ സമയം കാത്തിരിക്കയാണെങ്കിൽതന്നെ പിന്നെ ഒട്ടേറെ ദിവസങ്ങൾ അവിടെ കഴിച്ചുകൂട്ടണം. ചിലവിനുള്ള വക അദ്ദേഹത്തിന്റെ പക്കൽ നന്നേ കഷ്ടിയാണ്. കാത്തിരുന്നാൽതന്നെ എന്തു കാൎയ്യം! നിയമക്രമപ്രകാരം തിരഞ്ഞെടുക്കപ്പെട്ടിട്ടില്ലാത്ത അദ്ദേഹത്തിനവിടെ പ്രവേശം കിട്ടുമോ? ഇങ്ങിനെയുള്ള കാൎയ്യങ്ങളെക്കുറിച്ചു ചിന്തിച്ചുചിന്തിച്ചു യാതൊരവസാനവും കാണാതെ സ്വാമികൾ കുഴങ്ങി. പക്ഷെ, എത്രതന്നെ കൂരിരുട്ടും മഴക്കാറും നിറഞ്ഞ രാത്രിയിലും ഒരു നക്ഷത്രത്തിന്റെ പ്രകാശമെങ്കിലുമില്ലാതിരിക്കയില്ല. സൂൎയ്യഭഗവാനെപ്പോലും ഉച്ചസ്ഥാനത്തിലെത്തുക ഒരു ചാട്ടത്തിനെത്തിക്കൂടാ. പ്രഭാതത്തിൽ രശ്മികൾ ഓരോന്നോരോന്നായി വന്നു പ്രകാശിക്കുന്നു; അന്ധകാരം ക്രമേണ നീക്കിക്കൊണ്ടു പൂൎണ്ണപ്രകാശം നല്കുന്നു. ഇതുതന്നെയാണ് ലോകസ്ഥിതി. അപ്പോഴേക്കും മതിരാശിയിലെ ഒരു മിത്രത്തിന്റെ കത്തുമൂലം അവിടത്തെ ഒരു മാന്യനും അദ്ദേഹത്തിന്റെ പത്നിയും സ്വാമികളെ അന്വേഷിച്ചു കണ്ടുപിടി

ച്ച് അവരുടെ അതിഥിയാക്കി താമസിപ്പിക്കുവാനും മററു സഹായസഹകരണങ്ങൾ ചെയ്യാനും ആരംഭിച്ചു. എന്നാൽ അതുകൊണ്ടൊന്നും സ്വാമികൾ തൃപ്തിപ്പെട്ടില്ല. അമേരിക്കയിലെ വാരണസിയായ ബൊസ്റ്റൻപട്ടണം ഒന്നു സന്ദർശിക്കണമെന്നുവെച്ച് അദ്ദേഹം അങ്ങോട്ടു പുറപ്പെട്ടു. തീവണ്ടിയിൽവെച്ച് ബോസ്റ്റണിലെ ഒരു മാന്യസ്ത്രീയുമായി പരിചയപ്പെടുവാനിടയായെന്നുമാത്രമല്ല അവർ അദ്ദേഹത്തെ സ്വഗൃഹത്തിൽ കൊണ്ടുപോയി അതിഥിയായി താമസിപ്പിക്കുകകൂടിചെയ്തു. അവിടെവെച്ചു ബോസ്റ്റൻപട്ടണത്തിലെ പല മാന്യന്മാരും മഹതികളുമായി പരിചയം സമ്പാദിപ്പാൻ സൌകര്യം കിട്ടി. അവിടത്തെ 'ലേഡീസ്സ് ക്ലബ്ബി'ൽവെച്ചു ഒരു പ്രസംഗംചെയ്യാനും സാധിച്ചു. സ്വാമികളുടെ പ്രസംഗം സകലൎക്കും ഒരുപോലെ തൃപ്തികരമായിക്കണ്ടപ്പോൾ അദ്ദേഹത്തെക്കുറിച്ചു ജനങ്ങൾക്കുള്ള ബഹുമാനവും വൎദ്ധിച്ചു. ഭേദപ്പെട്ട പല പണ്ഡിതന്മാരും വന്നു സന്ദർശിപ്പാൻതുടങ്ങി. കൂട്ടത്തിൽ ഹാർവാർഡ് സൎവ്വകലാശാലയിലെ ഗ്രീക്കുപ്രൊഫസറായ ജെ. എച്ച്. റൈററ് (J. H. Wright) എന്ന മാന്യനും ഉൾപ്പെട്ടിരുന്നു. സ്വാമികളുടെ യോഗ്യത ഒന്നാമതായി മനസ്സിലാക്കിയ അമേരിക്കക്കാരൻ ഇദ്ദേഹമാണ്. പല വിഷയങ്ങളെപ്പററിയും അവർ തമ്മിൽ സംസാരിക്കയുണ്ടായി. സൎവ്വതോമുഖമായ സ്വാമികളുടെ പാണ്ഡിത്യം പ്രൊഫസരെ വല്ലാതെ വിസ്മയിപ്പിച്ചു. "സ്വാമീ! നിങ്ങൾ മഹാസഭയിൽ സന്നിഹിതനാകണം" എന്ന് അദ്ദേഹം അപേക്ഷിച്ചു. ഉത്തരമായി സ്വാമികൾ തന്റെ നില മുഴുവനും പ്രൊഫസരെ ഗ്രഹിപ്പിച്ചപ്പോൾ അദ്ദേഹം "സ്വാമീ! നിങ്ങളോടു സഭയിൽ സംബന്ധിപ്പാനുള്ള സാക്ഷ്യപത്രം ചോദിക്കുന്നതു സൂര്യനോടു പ്രകാശിപ്പാനുള്ള അവകാശം ചോദിക്കുന്നതുപോലെയാണ്" എന്നു വിസ്മയിക്കയാണുണ്ടായത്. ഉടനെതന്നെ പ്രൊഫസർ, സ്വാമികളെ ഹിന്തുമതപ്രതിനിധിയായി സ്വീകരിപ്പാൻ അധികാരസ്ഥ

ന്മാക്കെഴുതി. അതിൽ സ്വാമികളെപ്പറ്റി “ഇവിടെ, നമ്മുടെ നാട്ടിലെ സകല വിദ്വാന്മാരുടെയും വിദ്വത്വം ഒന്നിച്ചു കൂട്ടിച്ചേർത്താലുള്ളത്ര അറിവുള്ള ഒരു പണ്ഡിതനുണ്ട്” എന്നായിരുന്നു അദ്ദേഹം പ്രസ്താവിച്ചിരുന്നത്. അതനുസരിച്ചു സ്വാമികളെ ഒരു പ്രതിനിധിയായി സ്വീകരിക്കയും ചെയ്തു.

ഈശ്വരന്റെ അദൃശ്യപാണികൾ തനിക്കു നേരിടുന്ന തടവുകളെ തട്ടിക്കളയുന്നതു കണ്ടു സ്വാമികൾ കൃതാർത്ഥനായി. അദ്ദേഹത്തിന്റെ ധ്യാനം അധികമധികം അഗാധമായിത്തുടങ്ങി. പ്രാർത്ഥനകൾ പൂർവ്വാധികം ശക്തിയോടുകൂടി ഉയർന്നു പൊയ്ക്കൊണ്ടിരുന്നു. സർവ്വേശ്വരപാദങ്ങളിൽ സകലവും സമർപ്പിച്ചുകൊണ്ട് അദ്ദേഹം വീണ്ടും പരിശ്രമം തുടങ്ങി. പ്രൊഫസർ മതമഹാസഭയുടെ അധികാരസ്ഥന്മാർക്കു കൊടുത്ത ശിപാർശിക്കത്തുകളും വാങ്ങി അദ്ദേഹം വീണ്ടും ഷിക്കാഗോവിലേയ്ക്കുതന്നെ പുറപ്പെട്ടു. മഹാസഭയുടെ അദ്ധ്യക്ഷനായിരുന്ന ഡാക്ടർ ബാരോസ്സിനെയായിരുന്നു ഒന്നാമതായി കാണേണ്ടിയിരുന്നത്. വണ്ടിയിറങ്ങിയപ്പോൾത്തന്നെ നേരം സന്ധിക്കാറായിരുന്നു. സ്വാമികൾ ധൃതിപ്പെട്ടു നടന്നു. എങ്ങിനെയോ വഴി പിഴച്ച് ഒരു മൂലയിൽച്ചെന്നുപെട്ടു. വഴി തിരിച്ചുകൊടുപ്പാൻ ആരും ഉണ്ടായില്ല. അന്നു രാത്രി യാതൊന്നും ഭക്ഷിക്കാതെ വഴിയിൽ കിടക്കേണ്ടിവന്നു. പിറേറദിവസം വിശപ്പും ക്ഷീണവും നന്നെയുണ്ടായിരുന്നതിനാൽ പല വീട്ടിലും കടന്നു യാചിച്ചു നോക്കി. ഒന്നും കിട്ടിയില്ല. ഒടുവിൽ അദ്ദേഹം സകലവും ഈശ്വരപാദങ്ങളിൽ സമർപ്പിച്ചു വഴിയരികെ ഒരേടത്തിരിപ്പായി. ഉടനേ അദ്ദേഹം ഇരിക്കുന്നതിന്റെ എതൃവശത്തുള്ള ഒരു ഗൃഹത്തിന്റെ വാതിൽ തുറന്നു ഗൃഹനായിക സ്വാമികളുടെ അടുക്കൽച്ചെന്നു “നിങ്ങൾ മതമഹാസഭയിലേക്കുള്ള പ്രതിനിധിയാണോ?” എന്നു ചോദിച്ചു. “അതേ” എന്ന് ഉത്തരം കേട്ടപ്പോൾ അവർ സസന്തോഷം അദ്ദേഹത്തെ ഗൃഹത്തിലേക്കു കൂട്ടിക്കൊ

ങ്ങളോടായി യഥോചിതം സൽക്കരിച്ചു. വിശപ്പും ക്ഷീണവും തീർന്ന ഉടനെ സ്വാമികൾ യാത്ര പറഞ്ഞു പിരിഞ്ഞു ഡാക്ടർ ബാറോസ്സിനെ ചെന്നു കണ്ടു. അദ്ദേഹം സ്വാമികളെ വളരെ ആദരവോടുകൂടിയാണു സ്വീകരിച്ചതു്. പിന്നീടു്, അവിടെ പൌരസ്ത്യപ്രതിനിധികൾക്ക പ്രത്യേകം തയ്യാറു ചെയ്തിരുന്ന പാർപ്പിടത്തിൽത്തന്നെ താമസിച്ചതേയുള്ളു.

## ഇരുപത്തേഴാമദ്ധ്യായം

### മതമഹാസഭ

1893 സെപ്തംബർ മാസം 11-ാംനു- തിങ്കളാഴ്ച, 10 മണി സമയത്തു ഷിക്കാഗോ നഗരത്തിലെ 'കലാലയ'മെന്ന പേരിൽ വിഖ്യാതമായ മഹാമന്ദിരത്തിൽ ലോകത്തിന്റെ നാനാഭാഗങ്ങളിലുമുള്ള അനേകം മഹായോഗ്യന്മാർ വന്നുചേർന്നു കഴിഞ്ഞു. ഹാളിലും ഗാലറിയിലുംകൂടി ഏകദേശം പതിനായിരത്തോളം മഹാന്മാരും മഹതികളും അവിടെ നടക്കാൻപോകുന്ന മഹാസഭയുടെ പ്രാരംഭകൃത്യവും പ്രതീക്ഷിച്ചുകൊണ്ടിരിക്കയായി. വിശ്രുതന്മാരായ ക്രൈസ്തവാചാര്യന്മാരെല്ലാം അവിടെയുണ്ടു്. ജൂതമതം, മഹമ്മദമതം, ബുദ്ധമതം മുതലായ ഇതരമതങ്ങളുടെയും മാന്യപ്രതിനിധികൾ യഥായോഗ്യം സന്നിധാനം ചെയ്തിരിക്കുന്നു. ബ്രഹ്മവിദ്യാസംഘത്തിന്റെ പ്രതിനിധികളായി ശ്രീമതി ആനിബസന്റു മദാമ്മയും ശ്രീമാൻ ചക്രവർത്തിയും സഭാമണ്ഡപം അലങ്കരിച്ചിട്ടുണ്ടു്. ബ്രാഹ്മമതപ്രതിനിധിയായി ശ്രീമാൻ മുസുംദാർ തന്റെ മാന്യസ്ഥാനത്തിലിരിക്കുന്നു. ഹിന്ദുമതത്തിന്റെ പ്രതിനിധ്യം വഹിച്ച സ്വാമികളും അവരുടെ ഇടയിൽ ചെന്നിരിപ്പായി. ജൈനമതപ്രതിനിധിയായി മഹാത്മാഗാന്ധിയും അവിടെയുണ്ടായിരുന്നു.

സ്വാമികൾ പേരും പ്രാമാണ്യവും നേടിക്കഴിഞ്ഞ പണ്ഡിതനോ വാഗ്മിയോ ആയിട്ടില്ല. അദ്ദേഹത്തെ പ്രാമാണികന്മാരുടെ കൂട്ടത്തിൽ ഗണിച്ചിട്ടുമില്ല. എങ്കിലും അദ്ദേഹത്തിൽ തിളങ്ങിയിരുന്ന ബ്രഹ്മതേജസ്സും കറയില്ലാത്ത ആകാരസൌഷ്ഠവവും സകലരുടെയും ദൃഷ്ടികളെ പ്രബലമായാകർഷിച്ചുകൊണ്ടിരുന്നു.

പൂർവ്വാഹ്നത്തിൽ സ്വാഗതസംഘാദ്ധ്യക്ഷന്റെ പ്രസംഗം വായന കഴിഞ്ഞു. പ്രതിനിധികളിൽ ഓരോരുത്തരെയും യഥാക്രമം അദ്ദേഹം സദസ്യരെ പരിചയപ്പെടുത്തിത്തുടങ്ങി. അവരെല്ലാം ഓരോ സരസപ്രസംഗങ്ങൾ വഴിയായി അമേരിക്കക്കാർക്കു പൊതുവിലും മഹാസഭാപ്രവർത്തകന്മാർക്കു പ്രത്യേകമായും നന്ദിപറകയും ചെയ്തിരുന്നു. സ്വാമികളെയും സദസ്യരുടെ മുമ്പാകെ അവതരിപ്പിക്കുവാൻ അദ്ധ്യക്ഷൻ പല തവണ നോക്കി. പക്ഷേ അപ്പോഴെല്ലാം "വരട്ടെ; കുറച്ചു കഴിയട്ടെ" എന്നു സമാധാനം പറഞ്ഞു നിന്നതേയുള്ളൂ. നേരം ഉച്ചതിരിഞ്ഞു. അദ്ധ്യക്ഷൻ പിന്നെയും നിർബ്ബന്ധിച്ചുതുടങ്ങി. ഒഴികഴിവിന്റെ അറ്റവും കണ്ടു. സ്വാമികൾ ഗുഹയിൽനിന്നിറങ്ങുന്ന സിംഹത്തിന്റെ ഗാംഭീര്യത്തോടുകൂടി എഴുന്നേറ്റു മുമ്പോട്ടു ചെന്നു സദസ്യരെ ആകമാനം ഒന്നു നോക്കി. അത്രയും വലിയ ആ സദസ്സിന്റെ കണ്ണും കരളും അദ്ദേഹത്തിന്റെ സ്വാധീനത്തിലായി. ഒരു മൊട്ടുസൂചി നിലത്തു വീഴുന്ന ശബ്ദംപോലും കേൾക്കത്തക്കവണ്ണം അവിടം അത്ര നിശ്ശബ്ദവുമായി.

നരമഹർഷിയുടെ ചൈതന്യം അവിടെത്തെളിഞ്ഞു കാണാറായി. ദക്ഷിണേശ്വരത്തിലെ മഹായോഗീശ്വരന്റെ ആത്മസാക്ഷാൽക്കാരവും, അനേകായിരം സംവത്സരങ്ങളായി പുരാതനപുണ്യർഷികൾ ചെയ്ത തപസ്സിന്റെ പരമഫലവും, ഭാരതമാതാവിന്റെ മഹിമയും അവിടെ ഏകോപിച്ചു പ്രകാശി

ച്ചു *

ച്ചു. അഗ്നിജ്വാലപോലെ തേജോമയമായ അദ്ദേഹത്തിന്റെ മുഖകമലത്തിൽ ശ്രീരാമകൃഷ്ണദേവൻ പണ്ടു കണ്ട സരസ്വതീദേവി നർത്തകിയെപ്പോലെ പതിന്മടങ്ങു തെളിഞ്ഞു വിളയാടിത്തുടങ്ങി. സ്വാമികൾ ആ പ്രാർത്ഥന പതുക്കെ ചൊല്ലി. അനാദിയായ കാലംമുതൽക്കേ വൈദികഗാനങ്ങൾ ഈശ്വരപാദങ്ങളെ സ്വനമേവ ചെന്നു തലോടത്തക്ക സ്വരത്തിൽ ചൊല്ലി ശബ്ദശുദ്ധിയുടെ പാരമ്യം നേടിയ മഹർഷിമാരുടെ സന്താനത്തിന്റെ ആ മംഗളഗാനം വൈദ്യുതശക്തിപോലെ സദസ്യരെ ഒന്നാകെച്ചുഴറ്റി അനാദൃശമായ ഏതോ ഒരു പരമാനന്ദത്തിൽ മുക്കിമുക്കി. അനന്തരം "അമേരിക്കയിലെ സോദരീസോദരന്മാരേ!" എന്ന സംബോധനാവാക്യം ഭാരതമാതാവിന്റെ വിജയകാഹളസ്വനംപോലെ അദ്ദേഹത്തിന്റെ അധരങ്ങളിൽനിന്നു പുറപ്പെട്ടു. എന്തൊരത്ഭുതം! ആ മഹാസദസ്സു മുഴുവനും കൊടുങ്കാറ്റു പിടിച്ച കടൽപോലെ ഇളകിമറിഞ്ഞു. ജനങ്ങളുടെ ഉത്സാഹത്തിനു യാതൊരതിരും ഇല്ലാതായി. അവർ അടങ്ങാത്ത ആഹ്ലാദത്തോടുകൂടി ആർത്തുവിളിപ്പാൻ തുടങ്ങി. ഒന്നു രണ്ടു നിമിഷനേരം സ്വാമികൾ ഇടവിടാതെ വീണ്ടും സംസാരിപ്പാൻ പരിശ്രമിച്ചു നോക്കി. സാധിച്ചില്ല. ഇതിന്റെ രഹസ്യമെന്തെന്നു് ആദ്യത്തിൽ അദ്ദേഹത്തിനു മനസ്സിലായില്ല. ഒന്നാലോചിച്ചപ്പോൾ, മാതാവ്, അതേ ദക്ഷിണേശ്വരത്തിൽ വെച്ചു തീവ്രനിഷ്ഠകളാൽ ഗുരുദേവനു പ്രത്യക്ഷയായ ആ സാക്ഷാൽ ജഗദീശ്വരി, തന്റെ പിന്നിൽ നിൽക്കുന്നതാണെന്നു കണ്ടു. സ്വാമികൾ തന്നെത്തന്നെ മറന്നു. പരിപാവനിയായ സരസ്വതി അവിടെ അനർഗ്ഗളമായി പ്രവഹിച്ചുതുടങ്ങി. സ്വാമികൾ അമേരിക്കക്കാരുടെ സ്വാഗതത്തിനും സൽക്കാരത്തിനും ഏതാനും ചില ജനസംഘങ്ങളുടെ പ്രതിനിധിയുടെ നിലയിൽ കൃതജ്ഞത പ്രകാശിപ്പിച്ചില്ല. മുഖസ്തുതിയും താൽക്കാലികരസത്തിനുള്ള 'പഞ്ചാരവാക്കുകളും' ഉപയോഗിച്ചതുമില്ല! അദ്ദേഹം, പ്രായംകൊണ്ടു ലോകത്തിലെ എല്ലാസ്സാമ്രാ

ജ്യങ്ങളെക്കാളും താഴ്ന്നപടിയിൽ നിൽക്കുന്ന ഐക്യരാജ്യത്തിന്ന് അത്യന്തം പുരാതനമായ ഭാരതവംശത്തിന്റെ പേരിൽ നന്ദി പറഞ്ഞു. അനാദിയായ വൈദികമതാനുയായികളുടെ പ്രതിനിധിയുടെ നിലയിൽ കൃതജ്ഞത പ്രകാശിപ്പിച്ചു. ചരിത്രത്തിനൊത്തുനോക്കുവാൻപോലും നിവൃത്തിയില്ലാത്ത ഒരു പഴയ കാലത്തു ജീവിച്ചിരുന്ന ഋഷീശ്വരന്മാരുടെ സന്താനപരമ്പരയുടെ പ്രതിനിധികൾ നൽകിയ സ്വാഗതത്തിന്ന് അവരെ അഭിനന്ദിച്ചു. സകലത്തെയും സ്വീകരിപ്പാനും സഹിപ്പാനും ലോകത്തിന്നു പഠിപ്പിച്ച് എല്ലാ മതങ്ങളുടെയും മാതൃസ്ഥാനം വഹിച്ചുനില്ക്കുന്ന ഹിന്ദുമതത്തിന്നു സ്വാഗതം നൽകിയതിൽ അവരെ അനുമോദിച്ചു. ലോകത്തിന്റെ ജ്ഞാനഭണ്ഡാരമായ ഉപനിഷത്തുകളിലെ ഒന്നു രണ്ടു വാക്യങ്ങളെ തന്റെ സിദ്ധാന്തത്തെ ബലപ്പെടുത്തിക്കൊണ്ട് അവിടെ അവതരിപ്പിക്കയും ചെയ്തു: "ദൈവമേ! പല നദികളും പല വിധത്തിലുള്ള വെള്ളവും വഹിച്ചുകൊണ്ടു പല മാർഗ്ഗങ്ങളിൽക്കൂടിയൊഴുകി ഒടുവിൽ കടലിൽച്ചെന്ന് ഐക്യപ്രാപിക്കുന്നതുപോലെ വ്യത്യസ്ത വാസനയാൽ ജനങ്ങൾ അംഗീകരിക്കുന്ന വിഭിന്നമാർഗ്ഗങ്ങളെല്ലാം പ്രത്യക്ഷത്തിൽ അന്യോന്യം ഭേദപ്പെട്ടു കാണുന്നുവെങ്കിലും അല്ലയോ ഭഗവാനേ! വളഞ്ഞോ നേരെയോ ഒടുവിൽ അവയെല്ലാം അങ്ങയെത്തന്നെ പ്രാപിക്കുന്നു." "ഒരുവൻ ഒരു രൂപത്തിൽ എന്നെ കാംക്ഷിക്കുന്നുവോ ആ രൂപത്തിൽ ഞാൻ അവനെ പ്രാപിക്കുന്നു; അന്ത്യത്തിൽ എന്നിൽത്തന്നെ വന്നു ചേരുന്ന മാർഗ്ഗങ്ങളിൽക്കൂടിയാണ് എല്ലാ മനുഷ്യരും പരിശ്രമിക്കുന്നത്."

ഹിമവൽപാർശ്വങ്ങളിൽ പണ്ടുപണ്ടുണ്ടായിരുന്ന ആശ്രമങ്ങളിലെ ഏകാന്തശാന്തതയും ഒരു യാഗശാലയിലെ ശ്രദ്ധയും ഒന്നിച്ചുചേർന്ന് ആ മഹാപരിഷത്തിനെ ഏതാനും നിമിഷം ഭരിച്ചു. വൈദികജീവിതത്തിന്റെ ശുദ്ധസൌരഭ്യം വീശിച്ചു. സ്വസ്ഥതവിട്ട അമേരിക്കയിലെ ജനസംഘം പുരാതനഭാരതത്തി

ലെ ഋഷികളുടെ ശിഷ്യസംഘമായി. ആദ്ധ്യാത്മികവിഷയങ്ങളിൽ അത്രമാത്രം ശ്രദ്ധയും ഉൽക്കണ്ഠയും അവർക്കുണ്ടായി. വാസ്തവത്തിൽ മനുഷ്യത്വത്തിലെ നികൃഷ്ടാംശങ്ങളെല്ലാം സഹിക്കവയ്യാത്ത അദ്ദേഹത്തിന്റെ തേജസ്സിൽ ക്ഷണനേരത്തേക്കു നശിച്ചു; ഉൽകൃഷ്ടാംശങ്ങൾ അദ്ദേഹത്തിന്റെ ആകർഷണശക്തിക്കധീനപ്പെട്ടു മേല്പോട്ടു പ്രവഹിക്കയും ചെയ്തു. സ്വാമികളുടെ പ്രസംഗത്തിലെ ഏതേതു സംഗതികളാണു തങ്ങളെ ആകർഷിച്ചതെന്നു ചോദിച്ചാൽ മറുപടിപറവാൻ ശ്രോതാക്കൾക്കു കഴികയില്ല. ആകപ്പാടെ അവരെ കീഴൊതുക്കിയതു് അദ്ദേഹത്തിന്റെ മുഖതേജസ്സായിരുന്നു. അതാണു് അനന്യദുർല്ലഭമായ ഭാരതത്തിന്റെ ദിവ്യസമ്പത്തു്. കൌരവസഭയിൽവെച്ചു ദുര്യോധനാദികൾ ബന്ധിപ്പാൻ പുറപ്പെട്ട ശ്രീകൃഷ്ണഭഗവാനിലും അക്രമികളായ ക്ഷത്രിയരാജാക്കളോടു നിരായുധന്മാരായി യുദ്ധംചെയ്യേണ്ടിവന്നിട്ടുള്ള മഹർഷിമാരിലും ഇതേ തേജസ്സു പ്രോജ്വലിച്ചതായി നാം കണ്ടിട്ടുണ്ടു്. ആത്മരക്ഷയ്ക്കുമാത്രമേ ആ ദിവ്യായുധം ഉപയോഗിച്ചുകൂടു. പീരങ്കിയുടെ നിഴലിൽനിന്നു് ഉരുപ്പികയുടെ ബൈബിളിനെ 'ശ്രുതി'യാക്കിപ്പിടിച്ചുകൊണ്ടു മതപ്രസംഗംചെയ്യുന്നവരുടെ ആക്രമണത്തിൽനിന്നു് ആത്മരക്ഷ സമ്പാദിപ്പാനായി ഭാരതമാതാവിന്നു് ഒരിക്കൽക്കൂടി അതുപയോഗിക്കേണ്ടിവന്നു. ആത്മസംസ്കാരത്തിന്റെ മൂർത്താവതാരമായ സ്വാമികൾമുഖാന്തരം അതു സാധിക്കയും ചെയ്തു.

ഈ ഒരു തത്വജ്ഞതാപ്രകടനം കഴിഞ്ഞപ്പോഴേക്കും മഹാസഭയിലെ സദസ്യർ അദ്ദേഹത്തിന്നു വശപ്പെട്ടുവെന്നു മാത്രമല്ല, അമേരിക്കാരാജ്യംതന്നെ അദ്ദേഹത്തിന്റെ വശത്തേക്ക ചാഞ്ഞുകഴിഞ്ഞു. എവിടെയും 'സ്വാമിവിവേകാനന്ദ'നെ പ്രശംസിക്കുന്നതു് ഒരു പതിവുതന്നെയായി. വർത്തമാനപത്രങ്ങളെല്ലാം അദ്ദേഹത്തെ പ്രശംസിക്കുന്ന ലേഖനങ്ങൾകൊണ്ടു നിറഞ്ഞു. ഇതിനുശേഷം 19-ാനു-വരെ കാര്യമായ

യാതൊരു പ്രസംഗവും സ്വാമികൾ ചെയ്കയുണ്ടായില്ല. ഇടയിൽ ഒരിക്കൽ ഒരു ചെറിയ പ്രസംഗംമാത്രമുണ്ടായി. സ്വാമികളുടെ വിശ്വവിശ്രുതമായ "ഹിന്തുമതം" എന്ന പ്രസംഗം 19-ാനു-യാണു വായിച്ചതു്. ഇതു് ആൎയ്യമതത്തിന്റെ ഒരു സംഗ്രഹമായിരുന്നു. സ്വാമികളുടെ ഉജ്ജ്വലമായ ഭാഷ, എതിരില്ലാത്ത യുക്തി എന്നിവയിൽക്കൂടി പ്രകാശിപ്പിക്കപ്പെട്ട ആ പുരാതനമതത്തിന്റെ മാഹാത്മ്യം എല്ലാവൎക്കും നന്നായി മനസ്സിലാക്കുവാൻകഴിഞ്ഞു. എല്ലാവരും അവരവരുടെ പ്രത്യേകമതങ്ങളെ കഴിയുന്ന ഓജസ്സും തേജസ്സും പുരട്ടി അവിടെ അവതരിപ്പിക്കുവാനും ഇതരമതങ്ങളെ കഴിയുന്നത്ര ഇടിച്ചുതാഴ്ത്തുവാനുമാണു ശ്രമിച്ചിരുന്നതു്. എന്നാൽ സ്വാമികൾ ഒരു മതത്തെയും നിന്ദിച്ചില്ല. മതാന്തരങ്ങളുടെ പേരിൽ മാതാവിന്റെ നിലയിൽ ആൎഷമതത്തിന്നുള്ള വാത്സല്യമാണു് അദ്ദേഹം കഴിയുന്നത്ര പ്രകാശിപ്പിക്കുവാൻ നോക്കിയതു്. വിഗ്രഹാരാധനം ബഹുദൈവവിശ്വാസം മുതലായി ഇതരമതസ്ഥന്മാരുടെ ആക്ഷേപത്തിന്നു വിഷയമായ സംഗതികളൊന്നും അദ്ദേഹം മറച്ചുവെച്ചില്ല. പക്ഷേ അവയ്ക്കൊന്നും വലിയ പ്രാമാണ്യം നൽകിയതുമില്ല. ആൎഷമതത്തിന്റെയും സനാതനധൎമ്മത്തിന്റെയും മുമ്പിൽ അവയ്ക്കുള്ള സ്ഥാനം യഥാൎത്ഥത്തിൽ അത്രവലുതല്ലതാനും. വിഗ്രഹങ്ങളും ബഹുദേവതകളും ആദ്ധ്യാത്മികവിഷയത്തിൽ സാധാരണന്മാൎക്കുള്ള അശക്തി തീൎക്കുവാനും അധികാരിയെ അനുസരിപ്പാനും മാത്രമാണെന്നു് അദ്ദേഹം അവിടെ തുറന്നുപറഞ്ഞു ഇതു സൎവ്വസമ്മതമായ ഒരു സിദ്ധാന്തമാക്കിത്തീൎക്കുകയും ചെയ്തു. ഹിന്തുമതം സകല മതങ്ങളുടെയും മൂലതത്വങ്ങളടങ്ങിയതും അവയെല്ലാം ഒരുപോലെ ഓരോരിക്കൽ പരിപോഷണം നൽകീട്ടുള്ളതുമാണെന്നു യുക്തിയുക്തമായി സ്ഥാപിച്ചശേഷം അദ്ദേഹം "ഇങ്ങിനെയുള്ള മതത്തെ എല്ലാജാതിക്കാൎക്കും പ്രദാനംചെയ്വാൻ സ്വാതന്ത്ര്യത്തിന്റെ മാതാവും അവൎക്കൊരെന്റെ ഒക്കത്താൽ അഭ്യുദയാകാംക്ഷ

പാണികളോടുകൂടിയതും സമ്പത്തു സമ്പാദിപ്പാനുള്ള എളുപ്പമാൎഗ്ഗമായി സമീപസ്ഥന്മാരുടെ മുതൽ കൊള്ളചെയ്യുന്ന സമ്പ്രദായം സ്വീകരിക്കാത്ത മഹാസാമ്രാജ്യവുമായ" അമേരിക്കയെ ഭരമേല്പിക്കയും അതിൻെറ സാഫല്യത്തിനായി "ഹിന്ദുക്കളുടെ ബ്രഹ്മവും സൌരാഷ്ട്രന്മാരുടെ അഹൂരമസ്ദായും ബൌദ്ധന്മാരുടെ ബുദ്ധനും ജൂതരുടെ യഹോവയും ക്രിസ്ത്യാനികളുടെ സ്വൎഗ്ഗസ്ഥനായ പിതാവും" ആയ ഏകദൈവത്തെ പ്രാൎത്ഥിക്കയും ചെയ്തുകൊണ്ടു് ഉപസംഹരിച്ചു. ഇതിൽപ്പിന്നെ സ്വാമികൾ മഹാസഭയിലും അതിൻെറ ശാസ്ത്രീയവകുപ്പിൻെറ പ്രത്യേകയോഗത്തിലും വെച്ചു പല പ്രസംഗങ്ങളും ചെയ്തിട്ടുണ്ടു്. അപ്പോഴേക്കും അദ്ദേഹം മതമഹാസഭയിലെ പ്രാസംഗികന്മാരിൽ അഗ്രഗണ്യനായി. സദസ്യൎക്ക സ്വാമികളുടെ പ്രസംഗം കേൾപ്പാനുള്ള താല്പൎയ്യം ദിനംപ്രതി അധികമധികം വൎദ്ധിച്ചുവരികയും ചെയ്തു. മഹാസഭയിലെ പ്രസംഗങ്ങൾമൂലം ആ സദസ്യർ മാത്രമല്ല അദ്ദേഹത്തിനു സ്വാധീനമായതു്. അമേരിക്കാരാജ്യം മുഴുവനും സ്വാമികളുടെ പേർ പരന്നു. അദ്ദേഹത്തിൻെറ ഛായാപടങ്ങൾ പൂൎണ്ണവലിപ്പത്തിലെടുത്തു പ്രധാനവീഥികളിലെല്ലാം പതിച്ചിരുന്നു. വഴിയെ കടന്നുപോകുന്ന സാധാരണന്മാർപോലും അതുകാണുമ്പോൾ തലകുനിച്ചു ബഹുമാനിക്കാൻ മടിച്ചിരുന്നില്ല. "ബോസ്റ്റർട്രാൻസ്ക്രിപ്ട്" എന്ന പത്രം അദ്ദേഹത്തെപ്പററി എഴുതിയതു കാണുക:—

"വിശ്വാസങ്ങളുടെ വിശാലതയാലും കാൎയ്യക്ഷമുള്ള യോഗ്യതകൊണ്ടും സ്വാമി വിവേകാനന്ദൻ മതമഹാസഭയിലെ ഒരു മഹാപുരുഷനാണ്. അദ്ദേഹം വെറുതെ പ്രസംഗമണ്ഡപത്തിൽക്കൂടി കടന്നുപോയാൽപ്പോലും ജനങ്ങൾ ആൎത്തുവിളിപ്പാൻ തുടങ്ങും. ഇതു് അനേകായിരം ജനങ്ങൾക്കു് അദ്ദേഹത്തിൻെറ പേരിലുള്ള ബഹുമാനത്തിൻെറ ചിഹ്നമാണെങ്കിലും കേവലം ബാലോചിതമായ ആഹ്ലാദത്തോടുകൂടി അതിനെ സ്വീകരിക്കുന്നതല്ലാതെ അഹംഭാവം സ്വല്പമാത്രംപോലും അ

ദ്ദേഹത്തെ സ്പർശിക്കുന്നില്ല. സഭ്യരെ അന്നത്തെ ദിവസത്തെ യോഗം അവസാനിക്കുന്നതുവരെ ഇരുത്തുവാനായി, അദ്ധ്യക്ഷൻ സ്വാമി വിവേകാനന്ദന്റെ പ്രസംഗം കാര്യപരിപാടിയുടെ അന്ത്യത്തിൽകൊണ്ടുപോയി ചേർക്കുന്നതു പതിവായിരുന്നു. വല്ലവരുടേയും പ്രസംഗങ്ങൾ കേട്ടു മുഷിഞ്ഞു സഭ്യർ കൂട്ടംകൂട്ടമായി വീടുകളിലേക്കു മടങ്ങിത്തുടങ്ങുമ്പോൾ അദ്ധ്യക്ഷൻ എഴുന്നേറ്റു, സ്വാമി വിവേകാനന്ദൻ യോഗാവസാനത്തിൽ 15 നിമിഷനേരം സംസാരിക്കുന്നതാണെന്നു പറയും. അപ്പോൾ സഭ്യർ ശാന്തരായിരുന്നുകൊള്ളും. ഇങ്ങിനെ നാലായിരവും അയ്യായിരവും പേർ സ്വാമിയുടെ പതിനഞ്ചു മിനിട്ടു നേരത്തെ പ്രസംഗം കേൾപ്പാൻ ഒന്നും രണ്ടും മണിക്കൂറു നേരം കാത്തിരുന്നുകൊള്ളും. നല്ലതിനെ അവസാനംവരെ സൂക്ഷിക്കയെന്ന ആ പഴയ നിയമം അദ്ധ്യക്ഷനു വിവരമുണ്ടു്."

മഹാസഭയിൽ സ്വാമികൾക്കുണ്ടായിരുന്ന പ്രാമാണ്യം എത്രമാത്രമായിരുന്നുവെന്നു് ഇതുകൊണ്ടു് വ്യക്തമാകുന്നുണ്ടല്ലോ.



## ഇരുപത്തെട്ടാമദ്ധ്യായം

### പ്രവചനം.

മതമഹാസഭയിൽനിന്നു പുറത്തിറങ്ങിയപ്പോഴേയ്ക്കും സ്വാമികൾ അമേരിക്കയിലെ സകലജനങ്ങളുടേയും ബഹുമാനത്തിനു് പാത്രമായിക്കഴിഞ്ഞിരിക്കുന്നു. "ഒരു പ്രഭാതത്തിലുണർന്നപ്പോൾ പെട്ടന്നു പ്രശസ്തി പ്രാപിച്ചതായിക്കണ്ടു." എന്നു് ഒരു മാന്യൻ അദ്ദേഹത്തെക്കുറിച്ചു പ്രസ്താവിച്ചതു് എത്രയും പരമാർത്ഥമാണു്. സകലമതസിദ്ധാന്തങ്ങളെയും സംയോജിപ്പിച്ചുകൊണ്ടുള്ള ഏകമതത്തെ തങ്ങൾക്കു പ്രദാനം

ചെയ്യാൻ വന്ന മറെറാരു പ്രവാചകനായിട്ടാണ് അധികം പേരും അദ്ദേഹത്തെ വിചാരിച്ചിരുന്നതു്. ഈ പ്രശസ്തി അമേരിക്കയിൽമാത്രമല്ല ലോകം മുഴുവനും പരന്നു. ഇന്ത്യയിലെ വർത്തമാനപത്രങ്ങളും സ്വാമികളുടെ വിജയത്തെ ഉച്ചസ്വരത്തിൽ പ്രഖ്യാപനം ചെയ്തിരുന്നു. എന്നുമാത്രമല്ല, മതിരാശി, കുംഭകോണം, കൽക്കത്ത മുതലായി ഭാരതവർഷത്തിലെ പ്രധാനപ്പെട്ട നഗരങ്ങളിലും പട്ടണങ്ങളിലുമെല്ലാം പൌരപ്രമാണികൾ പൊതുജനയോഗങ്ങൾ വിളിച്ചുകൂട്ടി സ്വാമികളുടെ പരിശ്രമങ്ങളെ അഭിനന്ദിച്ചുകൊണ്ടു പ്രമേയങ്ങൾ പാസ്സാക്കി അദ്ദേഹത്തിന്നയച്ചുകൊടുത്തു. മഹാരാജാക്കന്മാരും പ്രഭുക്കന്മാരും മററും അനേകം അനുമോദനകത്തുകൾ അയയ്ക്കുകയും ചെയ്തു. സ്വാമികളുടെ നില പ്രശംസയ്ക്കും നിന്ദയ്ക്കും തീരെ ഉപരിയായ ഒന്നായിരുന്നു. പ്രശംസിക്കുന്നവനും പ്രശംസിക്കപ്പെടുന്നവനും ഒന്നാണെന്ന ബോധം അദ്ദേഹത്തിനുള്ളപ്പോൾ ഈ അഭിനന്ദനങ്ങളെ എങ്ങിനെ സ്വീകരിക്കുമെന്നു നമുക്കു് ഊഹിക്കാമല്ലോ. എന്നാൽ തങ്ങളുടെ ആദ്ധ്യാത്മികമാഹാത്മ്യം ഭാരതീയർക്കു് മനസ്സിലാകുന്നുണ്ടെന്നു കണ്ടതിൽ അദ്ദേഹത്തിന്നു കൃതാർത്ഥതയുണ്ടായി. ഭാരതാംബ വീണ്ടും ഉണർന്നെഴുന്നേററു പൂർവ്വാധികമായ ഉത്സാഹത്തോടും സന്തോഷത്തോടുംകൂടി വർത്തിക്കുന്നതായി അദ്ദേഹത്തിന്നു തോന്നുകയും ചെയ്തു.

എത്ര നിർദ്ദോഷമായ വസ്തുവിലും ദോഷാരോപണം ചെയ്യുന്നതു ലോകസ്വഭാവമാണു്. ഗുണം വർദ്ധിക്കുംതോറും അസൂയക്കാരും വർദ്ധിക്കുന്നു. ലോകൈകമാന്യന്മാരായ മഹാന്മാരുടെയെല്ലാം ജീവചരിത്രങ്ങൾ ഇതിന്നു സാക്ഷിയാണു്. ബുദ്ധനേയും ശങ്കരാചാര്യരേയും അവമാനിച്ചതും, സോക്രട്ടീസ്സിനെ വിഷംകൊടുത്തുകൊന്നതും ക്രിസ്തുവിനെ പിടിച്ചു കുരിശിലിട്ടതും ഈ ലോകംതന്നെയാണു്. മഹാത്മാക്കൾക്കെല്ലാം ഇത്തരത്തിലുള്ള ഏതെങ്കിലും അനുഭവങ്ങൾകൂടാതെ പോയിട്ടില്ല.

"ത്രിലോകദീപം ഭഗവാൻ ത്രയീമയൻ
വിലോലതീക്ഷ്ണാംശു ചൂഴന്ന സൂര്യ്യ"നെപ്പോലും ഗ്രസിപ്പാൻ രാഹുകേതുക്കൾ തക്കവും തരവും നോക്കിയിരിക്കുന്നു. ഇങ്ങിനെയിരിക്കെ സ്വാമികളെയും ദ്രോഹിപ്പാനും പുച്ഛിപ്പാനും ആളുകൾ ധാരാളമുണ്ടായതിൽ യാതൊന്നും അത്ഭുതപ്പെടുവാനില്ല. പക്ഷെ ഈ ദുഷ്ടന്മാരുടെ ദ്രോഹശീലം അദ്ദേഹത്തിന്റെ ഗുണങ്ങളെ അധികമധികം പ്രകാശിപ്പിച്ചിട്ടേയുള്ളു. ഇരുട്ടിനു മുഴപ്പുകൂടും തോറും ദീപത്തിന്നു കാന്തി വർദ്ധിക്കുമല്ലൊ.

മതമഹാസഭയിൽ സന്നിഹിതനായിരുന്ന ഒരിന്ത്യക്കാരൻ സ്വാമികളെപ്പറ്റി അതിന്റെ മേലധ്യക്ഷന്മാരുടെ ചെവിയിൽ ചില ഏഷണികൾ മന്ത്രിച്ചുനോക്കി. അദ്ദേഹം "ഇന്ത്യയിൽ യാതൊരനുഗാമികളുമില്ലാത്ത ഒരു വെറും കോമാളിസ്വാമിയാണെ"ന്ന് ആർതന്നെ പറഞ്ഞാലും ബുദ്ധിയുള്ളവർ വിശ്വസിക്കുമോ? എതിരില്ലാത്ത പാണ്ഡിത്യവും അപാരമായ ജ്ഞാനവും ത്രിലോകപാവനമായ മുഖതേജസ്സുംതന്നെയായിരുന്നു സ്വാമികളുടെ സാക്ഷ്യപത്രങ്ങൾ. ഇവയുടെ മുമ്പിൽ ഇങ്ങിനെയുള്ള ദോഷാരോപണങ്ങൾ എങ്ങിനെ പ്രകാശിക്കും? മഹാസഭയ്ക്കുമുമ്പായി ഇന്ത്യയിലെ ഒരു മതപ്രചാരകസംഘത്തോട് അദ്ദേഹം ധനസഹായം ആവശ്യപ്പെടുകയുണ്ടായി. ഈ സംഘത്തിന്ന് അമേരിക്കയിലുള്ള പ്രതിനിധി മുഖാന്തരമായിരുന്നു ഇങ്ങിനെ പണം ആവശ്യപ്പെട്ടുകൊണ്ടു കമ്പിയടിച്ചത്. ഈ കമ്പിക്ക് "ആ പിശാചു തണുത്തു ചാവട്ടെ" എന്നു മറുപടി സംഘപ്രതിനിധിയ്ക്കു കിട്ടി. അയാൾ ഇതു സ്വാമികൾക്കു കാണിച്ചുകൊടുക്കുകയും ചെയ്തു. മഹാസഭ കഴിഞ്ഞപ്പോഴേക്കും അസൂയക്കാർക്കു സ്വാമികളുടെ നില കുറെക്കൂടി അസഹ്യമായിത്തീർന്നു. ഇങ്ങിനെയുള്ളവർ അമേരിക്കയിലും ഇന്ത്യയിലും അദ്ദേഹത്തെക്കുറിച്ചു പല ദുഷ്പ്രവാദങ്ങളും

൨൫ *

ഉണ്ടാക്കിത്തീൎത്തുനോക്കി. പക്ഷെ ജനസമുദായത്തിന്റെ ഹൃദയം അദ്ദേഹത്തിനു സ്വാധീനപ്പെട്ടു കഴിഞ്ഞിരുന്നതിനാൽ അതൊന്നും ഫലിച്ചില്ല. പാതിരിമാർ വേശ്യാസ്ത്രീകൾ മുഖാന്തരം അദ്ദേഹത്തിന്റെ ബ്രഹ്മചൎയ്യത്തെ നശിപ്പിക്കുവാൻ പല വിദ്യകളും നോക്കി. അതും ഫലിച്ചില്ല. ഇതിലെല്ലാം ഒടുവിൽ സ്വാമികൾതന്നെ വിജയിയായതേയുള്ളു.

മഹാസഭമുഖാന്തരം ഹിന്ദുമതത്തിനും അതിന്റെ പ്രതിനിധിയുടെ നിലയിൽ തനിക്കും അമേരിക്കയിൽ സിദ്ധിച്ച യശസ്സുമൂലം പാശ്ചാത്യപൌരസ്ത്യരാജ്യങ്ങൾ തമ്മിൽ ദൃഢമായ ഒരു ബന്ധമുണ്ടാക്കുവാനാണു സ്വാമികൾ പിന്നെ പരിശ്രമിച്ചുതുടങ്ങിയതു്. ഇന്ത്യയുടെ പക്കൽ പുരാതനവും പാവനവുമായ ആത്മജ്ഞാനസമ്പത്തു ധാരാളമുണ്ടു്. പാശ്ചാത്യരാജ്യങ്ങളിലാകട്ടെ ഭൌതികവിജ്ഞാനം അതിന്റെ മൂൎദ്ധന്യത്തിലെത്തിനില്ക്കുകയും ചെയ്യുന്നു. ഇതു രണ്ടും അന്യോന്യം കൈമാറുന്നതാണു രണ്ടു രാജ്യങ്ങളുടെയും മുക്തിമാൎഗ്ഗമെന്നു സ്വാമികൾ തീൎച്ചയാക്കി. ഇങ്ങിനെയുള്ള സ്വാൎത്ഥരഹിതമായ പരിശ്രമത്തിനു പാശ്ചാത്യരുടെ ആനുകൂല്യം സമ്പാദിപ്പാനായി അദ്ദേഹം ഇന്ത്യയുടെ ആദ്ധ്യാത്മികസന്ദേശത്തെ ആദ്യമായി അവൎക്കു നല്കുവാനാരംഭിച്ചു. അപ്പോഴേയ്ക്കും ദൈവാനുകൂല്യംപോലെ അമേരിക്കയിലെ പ്രസിദ്ധപ്പെട്ട ഒരു സംഘക്കാരുടെ പക്കൽനിന്നു് രാജ്യത്തിന്റെ നാനാഭാഗങ്ങളിലും നടന്നു പ്രസംഗിക്കുവാനായി ഒരു ക്ഷണനവും കിട്ടി. അതുപ്രകാരം സ്വാമികൾ ഐക്യരാജ്യംമുഴുവനും സഞ്ചരിച്ചു അനേകം പ്രസംഗങ്ങൾ ചെയ്തു. ചെല്ലുന്ന ദിക്കിലെല്ലാം ജനങ്ങൾ അദ്ദേഹത്തെ ബഹുമാനിക്കയും ആദരിക്കയും ചെയ്യുന്നതിൽ യാതൊരമാന്തവും കാണിച്ചില്ല. ഉയൎന്നനിലയിലുള്ള ഒരു ക്രൈസ്തവാചാൎയ്യനെയെന്നപോലെ ഈ "അവിശ്വാസിസ്വാമി"യെ ശുദ്ധാത്മാക്കന്മാർപോലും ഭക്തി വന്ദിച്ചുപോന്നു. പ്രസിദ്ധപ്പെട്ട ക്രിസ്ത്യൻപള്ളികളിൽവെച്ചെല്ലാം അദ്ദേഹം പ്രസം

ഗിച്ചിട്ടുണ്ട്. ഓരോടിക്കിലും അദ്ദേഹം ചെന്ന് ഒന്നുരണ്ടു പ്രസംഗങ്ങൾ ചെയ്യുമ്പോഴെയ്ക്കും അവിടത്തെ ജനങ്ങൾ ധനികനെന്നും ദരിദ്രനെന്നും പണ്ഡിതനെന്നും പാമരനെന്നുമുള്ള ഭേദംകൂടാതെ എല്ലാവരും അദ്ദേഹത്തിന്നു സ്വാധീനമായിക്കഴിയും. വൎത്തമാനപത്രങ്ങൾ മുഴുവനും ആ പ്രസംഗങ്ങളുടെ റിപ്പോൎട്ടുകൊണ്ടും സ്വാമികളെക്കുറിച്ചുള്ള പ്രശംസകളാലും നിറയും. അമേരിക്കയിലെ പ്രധാനപത്രങ്ങളിലൊന്നായ "ഡിട്രോയ്റ്റ് ഫ്രീപ്രസ്സ്" (Detroit Free Press) എഴുതിയതു കാണുക:—

"ഹൈന്ദവതത്വജ്ഞാനിയും മതാചാൎയ്യനുമായ സ്വാമി വിവേകാനന്ദൻ യൂനിറ്റേറിയൻപള്ളിയിൽവെച്ചുള്ള അദ്ദേഹത്തിന്റെ മതപ്രസംഗപരമ്പര ഇന്നലെത്തോടുകൂടി അവസാനിപ്പിച്ചിരിക്കുന്നു. 'മനുഷ്യന്റെ ദിവ്യത്വം' എന്നതായിരുന്നു ഇന്നലെവൈകുന്നേരത്തെ പ്രസംഗവിഷയം. കാലാവസ്ഥയുടെ ദോഷത്താൽ പുറത്തിറങ്ങി നടക്കുന്നതു വളരെ അസുഖപ്രദമായിരുന്നുവെങ്കിലും, അതൊന്നും വിലവെയ്ക്കാതെ ജനങ്ങൾ ആ പൌരസ്ത്യസഹോദരൻ (അങ്ങിനെ വിളിക്കുന്നതാണ് അദ്ദേഹത്തിനിഷ്ടം) പ്രസംഗമണ്ഡപത്തിലെത്തുന്നതിന്റെ അരമണിക്കൂർ മുമ്പുതന്നെ വന്നു പള്ളിനിറഞ്ഞു. ശ്രോതാക്കളിൽ വക്കീൽമാർ, ന്യായാധിപതികൾ, മതാചാൎയ്യന്മാർ, കച്ചവടക്കാർ എന്നുതുടങ്ങിയുള്ള എല്ലാതരക്കാരുമുണ്ടായിരുന്നു. ആദ്യംമുതൽ അവസാനംവരെ അദ്ദേഹത്തിന്റെ പ്രസംഗം ശ്രദ്ധിച്ചുകേൾപ്പാനും കൂടക്കൂടെ കരഘോഷത്താൽ അഭിനന്ദനം വെളിപ്പെടുത്തുവാനും സദാ ജാഗരൂകകളായിട്ടുള്ള സ്ത്രീകളെസ്സംബന്ധിച്ചു പ്രത്യേകമൊന്നും പ്രസ്താവിക്കേണ്ടതുമില്ലല്ലോ."

പ്രസംഗങ്ങളുടെ അവസാനത്തിൽ സഭ്യൎക്കു വല്ല സംശയങ്ങളുമുണ്ടെങ്കിൽ ചോദിപ്പാൻ സ്വാമികൾ പ്രത്യേകം അവസരം നൽകുന്ന പതിവുണ്ടായിരുന്നു. ഈ വാക്കുപിടിച്ചുകൊണ്ട് അദ്ദേഹത്തെ മുട്ടിക്കാനായും ചിലർ പരിശ്രമിക്കാതിരുന്നില്ല.

ഇതിനെല്ലാം "മിനായ്പ്പിനെർപോലെയുള്ള ഉത്തരങ്ങൾ തൽക്ഷണം" അദ്ദേഹത്തിൽനിന്നു പുറപ്പെട്ടു പ്രതിയോഗികളുടെ ദുര്യുക്തികളെ നിശ്ശേഷം ഖണ്ഡിച്ചുകളയും. ശ്രോതാക്കൾ ആശ്ചര്യംകൊണ്ടു തുള്ളിക്കളിക്കത്തക്കവണ്ണം ഉത്തരം കൊടുക്കത്തക്കനിലയിൽ വിഷയങ്ങൾ പഠിച്ചു ക്രമപ്പെടുത്തിവെക്കയും അതു് ആവശ്യംവരുമ്പോൾ പെട്ടെന്നു പുറത്തിടുവാൻ വേണ്ടുംവിധം ബുദ്ധിശക്തിയെ ക്രമപ്പെടുത്തുകയും ചെയ്തിട്ടുള്ള അദ്ദേഹത്തോടു് ഈ സംരംഭത്തിലും സകലരും തോററു പിൻമാറുകതന്നെ ചെയ്യേണ്ടിവന്നിരുന്നു.

ഇന്ത്യയിലെ സ്ഥിതികളെയും ഹിന്ദുക്കളുടെ സംസ്കാരത്തെയുംപററി പാതിരിമാർ അമേരിക്കയിൽ പല അപവാദങ്ങളും പറഞ്ഞു പരത്തിയിരുന്നു. ഇതിനെ അടിസ്ഥാനപ്പെടുത്തിക്കൊണ്ടു പലരും സ്വാമികളോടു പലതും ചോദിക്കയും ചെയ്തിരുന്നു. ഇങ്ങിനെയുള്ള ചോദ്യങ്ങൾക്കെല്ലാം പൃച്ഛകന്മാരുടെ അജ്ഞാനത്തെക്കുറിച്ചുള്ള അനുകമ്പയാൽ ചിലപ്പോൾ ശരിയായ ഉത്തരംപറഞ്ഞു് അവരെ അസത്യത്തിൽനിന്നു മോചിപ്പിക്കും. മററു ചില സമയങ്ങളിൽ സരസമായ ഫലിതം പറഞ്ഞു് അവരെ കളിയാക്കുകയും ചെയ്യും. സ്വാമികൾ "മിന്നിപ്പോളീസ്സി"ൽ സഞ്ചരിക്കുമ്പോൾ ഒരു ദിവസം ഒരു മദാമ്മ "സ്വാമി! ഹിന്ദുസ്ത്രീകൾ കൊച്ചുകുട്ടികളെ നദിതീരങ്ങളിൽ കൊണ്ടുപോയി മുതലകൾക്കിട്ടുകൊടുക്കാറില്ലേ?" എന്നു ചോദിക്കയുണ്ടായി. "ഉവ്വ് അമ്മേ! അവർ എന്നെ അങ്ങിനെ കൊണ്ടുപോയി പുഴയിലിട്ടുകളഞ്ഞു. പക്ഷെ ഞാൻ നിങ്ങളുടെ കെട്ടുകഥകളിലെ ജോനയെപ്പോലെ അവിടുന്നു കയറിപ്പോന്നു" എന്നു് ഒട്ടും ചിരിക്കാതെ പെട്ടെന്നു മറുപടി പറഞ്ഞു. അവിടെ കൂടിയിരുന്നവരെല്ലാം ആർത്തുവിളിച്ചു ചിരിപ്പാൻതുടങ്ങി. മദാമ്മ എത്രമാത്രം സംഭ്രമത്തിലായെന്നു ഇനി പറയേണ്ടതില്ലല്ലോ. ഇങ്ങിനെയുള്ള ഫലിതങ്ങൾകൊണ്ടു പലപ്പോഴും പലരെയും സംഭ്രമത്തിലാക്കിവിടു

വാൻ സ്വാമികൾ മടിച്ചിരുന്നില്ല. എല്ലാവരും അതൊക്കെ വെറും നേരംപോക്കായിട്ടു മാത്രമേ കരുതിയിരുന്നുമുള്ളു.

ക്രിസ്തുമതത്തെപ്പററി സ്വാമികൾക്കു വളരെ ബഹുമാനമാണുണ്ടായിരുന്നതെന്നു് ആദ്യമേ കണ്ടതാണല്ലോ. എന്നാൽ യഥാർത്ഥമായ ക്രിസ്തുമതത്തെപ്പററി മാത്രമേ ഈ ബഹുമാനമുണ്ടായിരുന്നുള്ളൂ. ക്രിസ്തുമതത്തിന്റെ ഓരോ ഉൾപ്പിരിവുകളാണെന്നുപറഞ്ഞു തമ്മിൽതമ്മിലും കലഹിക്കുന്ന "പള്ളിമത"ങ്ങളെയും ജനങ്ങളുടെ അന്ധവിശ്വാസത്തിന്മേൽ ജീവിക്കുന്ന പാതിരിമാരെയും അദ്ദേഹം നിർദ്ദയമായാക്ഷേപിക്ക പതിവായിരുന്നു. പക്ഷേ ക്രിസ്തുമതത്തിന്റെ സാരാംശത്തെ പുകഴ്ത്തുകയും സാക്ഷാൽ ക്രിസ്തുവിന്റെ ആദർശത്തെ അറിഞ്ഞുപദേശിക്കയുംകൂടി ഈ കൂട്ടത്തിൽത്തന്നെ ചെയ്തിരുന്നതിനാൽ സ്വാമികളുടെ ആക്ഷേപശരങ്ങളേറ്റു മർമ്മം പിളരുന്നവർക്കുപോലും പരിഭവം തോന്നിയിരുന്നില്ല. ഡിട്രോയിട്ടിൽ വെച്ച് അദ്ദേഹം ചെയ്ത പ്രസംഗത്തിൽ ഇങ്ങിനെ പ്രസ്താവിച്ചിരിക്കുന്നു:—

"ഞാൻ ഒരു കാര്യം നിങ്ങളോടു പറയാം. അതു നിർദ്ദയമായ ഒരു ദോഷാരോപണമല്ല. നിങ്ങൾ എന്തുചെയ്യാനാണ് ആളുകളെ പഠിപ്പിക്കയും പരിശീലിപ്പിക്കയും ഉടുപ്പും മാസ്പടിയും കൊടുത്തു പോററുകയും ചെയ്യുന്നതു്? എന്റെ മാതൃഭൂമിയിൽ വന്നു ഞങ്ങളുടെ മതത്തെയും പിതാമഹന്മാരെയും എന്നുവേണ്ട സർവ്വത്തെയും ഒന്നുപോലെ ശപിക്കയും നിന്ദിക്കയും ചെയ്യാൻ; അല്ലേ? അവർ ഏതെങ്കിലും ദേവാലയത്തിനു സമീപം ചെന്നിട്ടു "നിങ്ങൾ ബിംബാരാധകന്മാർ; നിങ്ങൾ നരകത്തിൽ പോകും" എന്നു വിളിച്ചുപറയുന്നു. പക്ഷേ ഹിന്ദുക്കൾ ശാന്തന്മാരാണ്. "വിഡ്ഢികൾ എന്തെങ്കിലും പുലമ്പട്ടെ" എന്നുമാത്രം മന്ദഹാസത്തോടുകൂടിപ്പറഞ്ഞു കടന്നുപോകയേ അവർ ചെയ്യാറുള്ളൂ. ഇതാണവസ്ഥ. എന്നാൽ ഞങ്ങളെ ഈതരത്തിൽ നിന്ദിപ്പാനും ശപിപ്പാനും ജനങ്ങളെ

പഠിപ്പിച്ചുവിടുന്ന നിങ്ങളുടെ ഏററവും മഹത്തായ സദുദ്ദേശങ്ങളെക്കൂടി ഞാൻ സ്വല്പം വല്ലതുമൊന്നാക്ഷേപിച്ചാൽ മറെറാക്കെ മാറുന്നു. 'ഞങ്ങളെ തൊടരുതു്. ഞങ്ങൾ അമേരിക്കക്കാരാണു്. എല്ലാ അവിശ്വാസികളെയും ഞങ്ങൾ നിന്ദിക്കയും ശപിക്കയും ചെയ്യും. പക്ഷെ ഞങ്ങളെമാത്രം സ്പർശിച്ചുപോകരുതു്. ഞങ്ങൾ തൊട്ടാൽ ക്ഷോഭിക്കുന്ന ചെടികളാണു്.' എന്നൊക്കെ ആർത്തുവിളിക്കുന്നു. നിങ്ങൾ ബോദ്ധ്യംപോലെയൊക്കെ ചെയ്തുകൊൾവിൻ. ഞങ്ങൾ ഇന്നത്തെ നിലകൊണ്ടുതന്നെ തൃപ്തിപ്പെട്ടു കഴിഞ്ഞുകൂടിക്കൊള്ളാം. ഒരു സംഗതിയിൽ ഏതെങ്കിലും ഞങ്ങൾ നിങ്ങളെക്കാൾ ഭേദമാണു് എന്തെന്നാൽ മനുഷ്യൻ പാപിയാണെന്നു ഞങ്ങൾ ഞങ്ങളുടെ കുട്ടികളെ പഠിപ്പിക്കാറില്ല. * * * * * ഞങ്ങൾ വല്ലവരെയും മതം വിശ്വസിപ്പിക്കുവാനായി ഒരു മതോപദേഷ്ടാവിനെയെങ്കിലും പാശ്ചാത്യദേശങ്ങളിലേയ്ക്കയക്കുന്നുണ്ടോ? നിങ്ങൾ നിങ്ങളുടെ മതംതന്നെ വിശ്വസിച്ചുകൊൾവിൻ. എന്നാൽ ഞങ്ങളുടെ മതം വിശ്വസിച്ചിരിപ്പാൻ ഞങ്ങളെ അനുവദിച്ചാൽ മതി.' എന്നേ ഞങ്ങൾക്കു പറവാനുള്ളു. നിങ്ങളുടെ മതം മററുള്ളവയെ ആക്രമിക്കുന്നതാണെന്നാണല്ലോ പറയുന്നതു്. നിങ്ങൾ ആക്രമണചതുരന്മാർ തന്നെ! പക്ഷെ എത്രപേരെ നിങ്ങൾ മതത്തിൽ ചേർത്തിട്ടുണ്ടു്. ഇന്നു ലോകത്തിലുള്ള മനുഷ്യരിൽ 6ൽ 1 കണ്ടു മുഴുവനും ചീനക്കാരാണു്. അവരൊക്കെ ബുദ്ധമതക്കാരുമാണു്. * * * ഇത്രയൊക്കെ ആത്മപ്രശംസ ചെയ്യുന്ന നിങ്ങളുടെ ക്രിസ്തുമതം പോളിൻെറ സഹായംകൂടാതെ എവിടെയെങ്കിലും ജയിച്ചിട്ടുണ്ടോ? ഈ വിശാലമായ ലോകത്തിൽ ഒരിടത്തെങ്കിലും എനിക്കു കാണിച്ചുതരിക. ക്രൈസ്തവമതത്തിൻെറ ചരിത്രം വഴിയായി ഒന്നു കാണിച്ചുതരിക. രണ്ടു് ഏറെ ഞാൻ പറയുന്നില്ല. നിങ്ങളുടെ പിതാമഹന്മാർ എങ്ങിനെ ക്രിസ്തുമതം വിശ്വസിച്ചുവെന്നു് എനിക്കറിയാം. അവർക്കു് ഒരുപക്ഷെ മരിക്കുക അല്ലെങ്കിൽ

മതം വിശ്വസിക്കുക. എന്നിങ്ങനെ രണ്ടു പോംവഴികളുണ്ടായിരുന്നുള്ളു. * * * * സ്വാർത്ഥം അടിസ്ഥാനവും, മത്സരം വലത്തുകയും, ഐഹികസുഖം പരമോദ്ദേശ്യവുമായ ഏതൊന്നും പെട്ടന്നല്ലെങ്കിൽ കുറച്ചു താമസിച്ചെങ്കിലും നശിക്കാതിരിക്കയില്ല. നിങ്ങൾക്കു ജീവിക്കണമെന്നു വിചാരമുണ്ടെങ്കിൽ ക്രിസ്തുവിലേയ്ക്കുതന്നെ തിരിച്ചുപൊയ്ക്കൊൾക. നിങ്ങൾ ക്രിസ്ത്യാനികളല്ല. അല്ല; ഒരു ജനസമുദായത്തിൻെറ നിലയിൽ നിങ്ങൾ ക്രിസ്ത്യാനികളല്ല. ക്രിസ്തുവിലേയ്ക്കുതന്നെ മടങ്ങുക. തൻെറ തല ചായ്ക്കുവാൻ ഒരു ഇടംപോലുമില്ലാതിരുന്ന അദ്ദേഹത്തെത്തന്നെ പ്രാപിക്കുക. നിങ്ങളുടെ മതപ്രസംഗങ്ങൾ സുഖഭോഗങ്ങളെ ലക്ഷ്യമാക്കിക്കൊണ്ടാണ്. എന്തൊരു ദുർവ്വിധി! ജീവിക്കണമെന്നു താല്പര്യമുണ്ടെങ്കിൽ ഇതു നേരെ വിപരീതമാക്കുക. അതേ വിപരീതം തന്നെയാക്കുക. ഞാൻ ഇവിടെ കാണുന്നതെല്ലാം വെറും കപടനാട്യമാണ്. ഈ ജനസമുദായം ജീവിക്കണമെങ്കിൽ അതു് അദ്ദേഹത്തെത്തന്നെ പ്രാപിക്കട്ടെ. നിങ്ങൾക്ക് ഈശ്വരനേയും പിശാചിനേയും ഒപ്പം സേവിപ്പാൻ കഴികയില്ല. നിങ്ങൾക്ക് ഇതു രണ്ടും, അത്ഭുതകരമായ ഈ സമ്പത്തും ക്രിസ്തുവിൻെറ ആദർശവും, കൂടി യോജിപ്പിക്കുവാൻ കഴിയുമെങ്കിൽ നല്ലതുതന്നെ. ഇല്ലെങ്കിൽ ഈ നശ്വരവസ്തുക്കളെ ത്യജിച്ച് അദ്ദേഹത്തെത്തന്നെ പ്രാപിക്കുക. അദ്ദേഹത്തെക്കൂടാതെ കൊട്ടാരത്തിൽ സുഖിച്ചിരിക്കുന്നതിനേക്കാൾ അദ്ദേഹത്തോടുകൂടി കീറത്തുണിയുടുത്തു പാഴ്കുടിലിൽ ജീവിക്കുന്നതാണുത്തമമായിട്ടുള്ളതു്."

മനുഷ്യലോകത്തിൻെറ ത്രാതാവായ ആ ദൈവപുത്രൻെറ അനുഗാമികൾ അദ്ദേഹത്തെ കേവലം മറന്നു പ്രവർത്തിക്കുന്നതുകണ്ടു സഹിക്കവയ്യാത്ത മനോവേദനയോടെ സ്വാമികൾ പലതവണയും ഇങ്ങിനെ മുഖംനോക്കാതെ കാര്യം തുറന്നു പറഞ്ഞിട്ടുണ്ടു്. അതിൽ ആരും പരിഭവിച്ചതുമില്ല. "നിങ്ങൾക്കു ക്രിസ്തുവിനെ ഇത്ര നല്ലവണ്ണം മനസ്സിലാക്കാൻ കഴിഞ്ഞതെങ്ങി

ണെ?" എന്നു് ഒരു ക്രൈസ്തവപുരോഹിതൻ ഒരിക്കൽ അദ്ദേഹ ത്തോടു ചോദിക്കയുണ്ടായി. "എന്തു്! ക്രിസ്തു ഒരു പൌര സ്ത്യനല്ലേ? പൌരസ്ത്യരായ ഞങ്ങൾക്കു് അദ്ദേഹത്തെ നല്ലവ ണ്ണം മനസ്സിലാക്കാൻ എളുപ്പത്തിൽ സാധിക്കും" എന്നായി രുന്നു ഇതിനു സ്വാമികൾ തൽക്ഷണം കൊടുത്ത സമാധാനം. പൊതുജനങ്ങൾക്കെന്നപോലെ സ്വാമികളെ അമേരിക്കയി ലെ പുരോഹിതന്മാൎക്കും വലിയ ബഹുമാനമായിരുന്നു. അവ രിൽ പലരും അദ്ദേഹത്തിന്റെ ശിഷ്യന്മാരായിച്ചേൎന്നു പഠിക്ക കൂടിയുണ്ടായിട്ടുണ്ടു്.

സ്വാമികൾ അമേരിക്കാരാജ്യം ഒന്നു ചുററിയപ്പോഴേക്കും പ്രസംഗത്തിന്റെ ഭാരവാഹിത്വമേററിരുന്ന സംഘക്കാരും അദ്ദേഹവുമായി പിരിയേണ്ടിവന്നു. അവസാനകാലങ്ങളിൽ അവൎക്കു് ഓരോ പ്രസംഗങ്ങൾക്കു് 3000 പവൻ വരെ പിരി ഞ്ഞിരുന്നു. പക്ഷെ ഇതിൽനിന്നു് ഇരുനൂറും ഇരുനൂററമ്പതും പവൻമാത്രമേ അവർ അദ്ദേഹത്തിനു പ്രതിഫലമായി കൊ ടുത്തിരുന്നുള്ളു. ഇങ്ങിനെയുള്ള അഴിമതികൾ ക്രമേണ സ്വാമി കൾക്കു മനസ്സിലായി. തന്നിമിത്തമാണു് അദ്ദേഹം അവരു മായുള്ള ബന്ധം ക്രമത്തിൽ വേർപെടുത്തിയതു്. പിന്നീടു സ്വാമികൾ സ്വന്തമായിത്തന്നെ രാജ്യത്തിന്റെ നാനാഭാഗങ്ങ ളിലും നടന്നു പ്രസംഗിപ്പാൻ തുടങ്ങി. ഏതുദിക്കിലും യോഗ്യ ന്മാർ അദ്ദേഹത്തെ സല്ക്കരിപ്പാൻ എപ്പോഴും തയ്യാറുണ്ടായി രുന്നു. കുലീനകളായ സ്ത്രീകൾ എപ്പോഴും സ്വാമികളെ സഹാ യിപ്പാൻ മുമ്പിട്ടുനിന്നിരുന്നു. അനേകം മാന്യസ്ത്രീകൾ അദ്ദേ ഹത്തെ വിവാഹംചെയ്വാൻ ആവശ്യപ്പെട്ടുകൊണ്ടു ചെല്ലുകയു ണ്ടായിട്ടുണ്ടു്. ഒരിക്കൽ അമേരിക്കയിലെ ഒരു മഹാസമ്പന്ന ന്റെ പുത്രി അടുത്തുചെന്നു് "സ്വാമിൻ! എന്റെ ദേഹവും സ മ്പത്തും ഞാൻ അവിടുത്തെ പാദങ്ങളൎപ്പിക്കുന്നു" എന്നു പറ ഞ്ഞു. "അമ്മേ! ഞാൻ ഒരു സന്യാസിയാണു്. എനിക്കു് എ ന്തു വിവാഹമാണു്. എല്ലാ സ്ത്രീകളും എന്റെ മാതാക്കളാ

ണ്." എന്നായിരുന്നു സ്വാമികൾ മന്ദസ്മിച്ചുകൊണ്ടു പറഞ്ഞ മറുപടി. ഇതെല്ലാം അമേരിക്കയിലെ ജനസമുദായത്തിൽ സ്വാമികൾക്കുണ്ടായിരുന്ന സ്ഥാനം വ്യക്തമാക്കുന്നുണ്ടു്. അവരുടെ നോട്ടത്തിൽ അദ്ദേഹം കറുത്ത മനുഷ്യനാണല്ലൊ. എന്നിട്ടും അദ്ദേഹത്തിന്നു സാമുദായികവിഷയത്തിൽ അവർ സമത്വമല്ല മാന്യതതന്നെ കല്പിച്ചു കൊടുത്തു

ഒടുവിലത്തെ സർക്കീട്ടിൽ സ്വാമികൾ ദിനംപ്രതി അഞ്ചും ആറും സ്ഥലങ്ങളിൽച്ചെന്നു പ്രസംഗിച്ചിരുന്നു. അദ്ദേഹം അന്നു ചെയ്തിട്ടുള്ള അദ്ധ്വാനത്തിന്നു യാതൊരു കണക്കുമില്ല. സ്വതേ ബലിഷ്ഠമായിരുന്ന ദേഹം ഈ അത്യദ്ധ്വാനംകൊണ്ടാണു രോഗപീഡിതമായിത്തീൎന്നതു്. പക്ഷേ അക്കാലത്തു പുറത്തു കണ്ടില്ലെന്നേയുള്ളൂ. പിറ്റേ ദിവസം പ്രസംഗിക്കേണ്ടതു് ഏതെല്ലാം വിഷയങ്ങളെക്കുറിച്ചാണെന്നു വഴിപോലെ വിചാരിച്ചുറപ്പാൻപോലും തലേദിവസം രാത്രിയിൽ അവസരം മതിയായിരുന്നില്ല. പ്രയാസപ്പെട്ട ചില സംഗതികളുടെ സൂക്ഷ്മം ഗ്രഹിപ്പാൻ നിവൃത്തിയില്ലാതെ രാത്രിയിൽ അദ്ദേഹം വിചാരിച്ചു വിചാരിച്ചു മയങ്ങിപ്പോകും. ആ വക സന്ദർഭങ്ങളിൽ സംശയിച്ച വിഷയം ആരോ തന്റെ മുമ്പിൽ വന്നു പ്രസംഗിക്കുന്നതായി പലപ്പോഴും അദ്ദേഹത്തിന്നു തോന്നാറുണ്ടായിരുന്നു. ചിലപ്പോൾ അങ്ങിനെതന്നെ കിടന്നു് അതൊക്കെ ഓൎമ്മയിലുറപ്പിക്കും. മറ്റു ചിലപ്പോൾ അർദ്ധരാത്രിയിൽ ചെട്ടന്നെഴുന്നേറ്റിരുന്നു പിറ്റേ ദിവസത്തെ പ്രസംഗം മുഴുവനും എഴുതിവെക്കും. ഇങ്ങിനെ സംശയങ്ങൾ പരിഹരിച്ചു കൊടുക്കുന്നതു് ആരാണെന്നു പലരും സ്വാമികളോടു ചോദിച്ചു നോക്കീട്ടുണ്ടു്. അതു തന്റെ സ്വന്തം മനസ്സാണെന്നും യോഗികളുടെ മനസ്സിന്നു് അങ്ങിനെയൊരു ശക്തിയുണ്ടാകുമെന്നും മാത്രമായിരുന്നു സ്വാമികൾ ഇതിനെല്ലാം മറുപടി പറഞ്ഞിരുന്നതു്. അല്ലാതെ അതൊരു മഹാത്മാവോ ഈശ്വരനോ ആ

വന്ന *

ണെന്നും മററുമുള്ള 'വെടിപൊട്ടിച്ച്' അവരെ ഭ്രമിക്കുവാൻ അദ്ദേഹത്തിന്നു താല്പര്യമുണ്ടായിരുന്നില്ല. കർമ്മയോഗം, ഭക്തിയോഗം, രാജയോഗം എന്നിവയെപ്പററിയുള്ള സ്വാമികളുടെ പ്രസിദ്ധമായ പ്രസംഗങ്ങളെല്ലാം ഇക്കാലത്ത് അമേരിക്കയിൽവെച്ചു ചെയ്തതാണ്. ഇവയ്ക്കു പുറമേ 'ഹിന്തുക്കളുടെ ആചാരനടപടികൾ' 'ഇന്ത്യയിലെ സ്ത്രീകൾ' എന്നിങ്ങിനെ തുടങ്ങി അനേകം വിഷയങ്ങൾ അദ്ദേഹം പ്രസംഗിച്ചിട്ടുണ്ട്. നിർഭാഗ്യവശാൽ ആ പ്രസംഗങ്ങളൊക്കെ ലോകത്തിന്നു നഷ്ടപ്പെട്ടുപോയിരിക്കുന്നു. ഒടുവിൽ രെഡ. രെഡ. ഗുഡ്‌വിൻ എന്നു പേരായ ഒരിംഗ്ലീഷുകാരനെ സ്വാമികൾക്കു ശിഷ്യനായി കിട്ടുകയുണ്ടായി. ആ പുണ്യവാന്റെ കൈകൊണ്ടു പകർത്തിയെടുത്തിട്ടുള്ളവയാണ് ഇന്നു കാണുന്ന പ്രസംഗങ്ങൾ മുഴുവനുമെന്നുതന്നെ പറയാം. അദ്ദേഹത്തിന്റെ സഹായമുണ്ടായിരുന്നില്ലെങ്കിൽ ഇൗ ആധുനികോപനിഷത്തുക്കൾ മുഴുവനും വായുമണ്ഡലത്തിൽത്തന്നെ മറഞ്ഞുപോകുമായിരുന്നു.

ഒരു മാതാചാര്യന്റെ നിലയിൽ സ്വാമികൾ പല തീവ്ര പരീക്ഷണങ്ങൾക്കും ലാക്കാകേണ്ടിവന്നിട്ടുണ്ട്. ഒരിക്കൽ ചില മന്നന്മാർകൂടി സ്വാമികളെ ഒരു പ്രസംഗത്തിന്നു ക്ഷണിച്ചുകൊണ്ടുപോയി. ചെന്നു നോക്കിയപ്പോൾ അത് ഇടയന്മാരുടെ ഒരു കുഗ്രാമമായിരുന്നു. ഒരു പൊളിഞ്ഞ പീപ്പക്കുററി പ്രസംഗപീഠമാക്കി വെച്ചുകൊടുത്തു. ശുദ്ധമേ മൂഢന്മാരും പടുവികൃതികളുമായ കുറെ ഇടയന്മാരെ പുറവുംകൊണ്ടു ചെന്നു ശ്രോതാക്കളാക്കിയിരുത്തുകയും ചെയ്തു. സ്വാമികൾ പ്രസംഗം തുടങ്ങി. ഇടയന്മാർ അദ്ദേഹത്തിന്റെ വേദാന്തവാദങ്ങളൊന്നും മനസ്സിലാകാതെ വഴക്കുമ്പോൾ കലശൽകൂട്ടുവാൻ തുടങ്ങുമെന്നായിരുന്നു പരീക്ഷകന്മാരുടെ വിചാരം. എന്നാൽമൂഢനും പണ്ഡിതനും എല്ലാം സൂക്ഷ്മത്തിൽ ഒന്നാണെന്ന് അനുഭവംകൊണ്ടറിഞ്ഞ സ്വാമികളുടേ നേരേ ഇതൊന്നും ഫലിച്ചില്ല. അദ്ദേഹം ക്ഷണനേരംകൊണ്ട് ആ മൂഢന്മാരിൽ അന്തർഭവിച്ചു

കിടക്കുന്ന ജ്ഞാനത്തെ വെളിയിൽക്കൊണ്ടുവന്നു. അവർ വിജ്ഞന്മാരെപ്പോലെ ശാന്തരായിരുന്നു പ്രസംഗം കേട്ടു തുടങ്ങി. അപ്പോഴെക്കും ഒരു വെടിപൊട്ടി. ഉണ്ട ചീററിക്കൊണ്ടു സ്വാമികളുടെ ചെവികളിലേക്കൂടി കടന്നുപോകയും ചെയ്തു. ഇതൊന്നും അറിയാത്ത ഭാവത്തിൽ സ്വാമികൾ നിന്നു മുറയ്ക്കു സംസാരിച്ചു. പ്രസംഗം അവസാനിച്ചപ്പോൾ ആ ആവിഷ്കൃതരായ ശ്രോതാക്കൾ "ഒരു ശരിയായ നല്ല മനുഷ്യൻ" എന്നു പറഞ്ഞുകൊണ്ടു് അദ്ദേഹത്തിന്റെ ചുററുംനിന്നു ചിരിച്ചാർത്തു നൃത്തംവെപ്പാൻ തുടങ്ങി. സ്വാമികളുടെ പേരിൽ അവർക്കുണ്ടായ സന്തോഷം അത്ര വലുതായിരുന്നു. ഇതൊക്കെ കണ്ടു നാണംകെട്ട പരീക്ഷകന്മാരും ഒടുവിൽ അദ്ദേഹത്തോടു പശ്ചാത്തപിച്ചു മാപ്പുചോദിച്ചു ഇങ്ങിനെയുള്ള പല സംഭവങ്ങളും അമേരിക്കയിൽവെച്ചു നടക്കുകയുണ്ടായിട്ടുണ്ടു്. എന്നാൽ അതിലൊന്നിലും സ്വാമികൾക്കു യാതൊരു കളങ്കവും തട്ടുവാനിടവന്നിട്ടില്ല.

ഇങ്ങിനെ 1895-മാണ്ടുവരെയും നാട്ടുചുററി പ്രസംഗിക്കയും നേരിട്ടു കണ്ടു സംസാരിപ്പാൻ വരുന്നവർക്കു കാര്യം പറഞ്ഞു മനസ്സിലാക്കുകയും മാത്രമേ ചെയ്തിരുന്നുള്ളു. എന്നാൽ 95-ാമാണ്ടിന്റെ പൂർവ്വാർദ്ധത്തിൽ സ്വാമികൾ ശിഷ്യന്മാരെ പ്രത്യേകം ക്ലാസ്സുവെച്ചു പഠിപ്പിക്കുവാൻ തുടങ്ങി. അപ്പോഴെക്കും ജനങ്ങൾക്കു വേദാന്തത്തിൽ അത്രമാത്രം അഭിരുചിയുണ്ടായിക്കഴിഞ്ഞിരുന്നു. ശിഷ്യന്മാർ ധാരാളമായി ചേർന്നു തുടങ്ങുകയും ചെയ്തു. ന്യൂയോർക്കിൽവെച്ചാണു് ആദ്യം പഠിപ്പിച്ചിരുന്നതു്. അതേ വർഷത്തിൽത്തന്നെ അഭയാനന്ദ, കൃപാനന്ദൻ എന്നീ രണ്ടു പേർക്കു സ്വാമികൾ സന്യാസം നൽകി. ഇതിൽ അഭയാനന്ദ ഒരു ഫ്രെഞ്ചുകാരിയും അമേരിക്കാരാജ്യത്തിന്റെ ദത്തപുത്രിയുമായിരുന്നു. കൃപാനന്ദനും സ്വതേ അമേരിക്കക്കാരനായിരുന്നില്ല. അദ്ദേഹത്തിന്റെ ജന്മഭൂമി റഷ്യയായിരുന്നു. പക്ഷേ അമേരിക്കയിലെ ഒരു പ്രധാന വർത്തമാനപത്രത്തി

ൻെറ പ്രവൎത്തകന്മാരിൽ ഒരാളായിരുന്നു് അവിടെ ധാരാളം പേരും പ്രമാണ്യവും നേടിയ ഒരു മാന്യനായിരുന്ന അദ്ദേഹ മെന്ന കഥ വിസ്മരിക്കത്തക്കതല്ല.

വിശ്രമമില്ലാതെ അധികം പണിയെടുത്തതിനാൽ സ്വാമികൾക്കു കുറെ ക്ഷീണം തുടങ്ങി. ഇതു കണ്ടു ചില ശിഷ്യന്മാർ അദ്ദേഹത്തെ 1895 ജൂൺ മാസത്തിൽ ജനബാഹുല്യം കുറഞ്ഞ ഒരു സുഖവാസസ്ഥലത്തേയ്ക്കു ക്ഷണിച്ചു. ശാന്തമായി ഒരേടത്തിരുന്നു ധ്യാനിപ്പാനുള്ള താല്പൎയ്യംനിമിത്തം സ്വാമികൾ അതു സ്വീകരിക്കയും ചെയ്തു. എന്നാൽ മററു ശിഷ്യന്മാൎക്കു പഠിപ്പു മുടങ്ങിയതു വളരെ അസഹ്യമായിത്തോന്നി. എന്നു തന്നെയല്ല സ്ഥിരമായി സ്വാമികൾക്കൊരു വസതി സമ്പാദിക്കണമെന്നുള്ള താല്പൎയ്യവും അവൎക്കുണ്ടായി. മിസ്സ് വാൽഡൊ (Miss Waldo) എന്ന ശിഷ്യയായിരുന്നു് ഇതിൽ മുഖ്യമായുത്സാഹിച്ചിരുന്നതു്. അവർ 'സെൻറ് ലാറൻസു' (St. Lawrence) പുഴയിലെ വലിയ തുരുത്തുകളിൽ ഒന്നായ "തൌസൻഡ് ഐലൻഡ് പാൎക്ക്" (Thousand Island Park) എന്ന ദിക്കിൽ ഒരു സ്ഥലം വാങ്ങി. സ്വാമികളും ശിഷ്യന്മാരുംകൂടി പിന്നെ അവിടെയാണ് അധികം ദിവസവും താമസിച്ചിരുന്നതു്. ശിഷ്യന്മാൎക്കു് അദ്ദേഹം അവിടെവെച്ചു നൽകിയ വിലപിടിച്ച ഉപദേശങ്ങളെല്ലാം പുസ്തകരൂപത്തിൽ പ്രസിദ്ധം ചെയ്തിട്ടുണ്ടു്. സ്വാമികളുടെ ഓജസ്സും ഹൃദയവിശാലതയും വെളിവാക്കുന്ന വിശിഷ്ടഗ്രന്ഥങ്ങളിൽ ഒന്നാണ് അതെന്നുള്ളതു ലോകപ്രസിദ്ധമാണ്.

---

## ഇരുപത്തൊമ്പതാമദ്ധ്യായം

### വേദാന്തപ്രകരണം

സ്രഷ്ടാവിൻെറ ലോകത്തെപ്പററി ആക്ഷേപിപ്പാൻ ആൎക്കും അധികാരമില്ല. അങ്ങിനെയുള്ള ആക്ഷേപങ്ങൾ പ്രാ

യേണ വാസ്തവവിരുദ്ധവുമായിരിക്കും. ഗുണദോഷങ്ങൾ ഏതു ഭാഗത്തും ഒരുപോലെയാണ് അദ്ദേഹം വിതരണം ചെയ്തിരിക്കുന്നതു്. പക്ഷപാതം ഒരേടത്തും കാണിച്ചിട്ടില്ല. ലോകത്തിന്റെ ഏതെങ്കിലും ഒരു ഭാഗം ഉപയോഗശൂന്യമാണെന്നോ ദോഷഭൂയിഷ്ഠമാണെന്നോ പറയുന്നതു കേവലം അജ്ഞതയുടേയോ അന്ധവിശ്വാസത്തിന്റേയോ ഫലമായിട്ടേ സത്തുക്കൾ വിചാരിക്കയുള്ളു. ഒരു കാലത്തു് ഒന്നിന്നുംകൊള്ളരുതവയാണെന്നുവെച്ചു തള്ളിക്കളഞ്ഞിരുന്ന എത്ര പദാർത്ഥങ്ങളാണ് ഇന്നു മനുഷ്യലോകത്തിന്റെ സാമ്പത്തികാഭിവൃദ്ധിക്കും സുഖത്തിന്നും ഉപകരിച്ചിട്ടുള്ളതു്? ശാസ്ത്രീയജ്ഞാനംകൊണ്ടു സംസ്കരിച്ചെടുത്തിട്ടുള്ളവ ഇന്നും അസംസ്കൃതമായിക്കിടക്കുന്ന വിഭവങ്ങളോടു താരതമ്യപ്പെടുത്തിനോക്കുമ്പോൾ അത്യല്പമായിരിക്കുന്നതേയുള്ളു. ഇതു കേവലം ഭൗതികമായ ഒരു സിദ്ധാന്തം മാത്രമല്ല. പദാർത്ഥങ്ങളെപ്പോലെതന്നെ ശക്തികളെയും മനുഷ്യപ്രയത്നത്താൽ ഉപയോഗയോഗ്യമാക്കാമെന്നു് ആധുനികശാസ്ത്രം തെളിയിച്ചിട്ടുണ്ടല്ലോ. സ്ഥൂലപ്രപഞ്ചത്തെ വിട്ടു സൂക്ഷ്മലോകത്തിലേയ്ക്കു് ഇനിയും മനുഷ്യർ അധികദൂരം കടന്നു പെരുമാറുവാൻ കഴിഞ്ഞിട്ടില്ല. പക്ഷെ അതിന്റെ ഏതെങ്കിലും ഒരു കോണിൽനിന്നു അവ്യക്തമായി വല്ലതും ഒന്നു കേൾക്കുകയോ വല്ല നിഴലും ഒരു നോക്കു കാണുകയോ ചെയ്യുമ്പോഴേയ്ക്കും മനുഷ്യൻ ആശ്ചര്യംകൊണ്ടും സന്തോഷംകൊണ്ടും മതിമറന്നു തുള്ളിക്കളിക്കുന്നു. അതിനപ്പുറം നോക്കുവാൻ പിന്നെ ക്ഷമയില്ല. അപ്പോഴേയ്ക്കും 'തത്വജ്ഞാനി'യായി. താൻ കണ്ടതിന്റെ മാഹാത്മ്യം വർണ്ണിക്കുവാനേ പിന്നെ സമയമുള്ളു. അത്യല്പമായ ആ ഒരു ഭാഗത്തിന്റെ പൂർണ്ണജ്ഞാനത്താൽത്തന്നെ അതിനപ്പുറം മുഴുവനും ഊഹിയ്ക്കാനുള്ള സാമർത്ഥ്യം തനിക്കു കിട്ടിക്കഴിഞ്ഞുവെന്നായിരിക്കാം വിചാരം. ഒരു സ്ത്രീയുടെ ഒരിഴ തലമുടി കണ്ടവനും അവളുടെ ദിവ്യലാവണ്യം മുഴുവനും തെളിച്ചുകാട്ടുന്ന ഒരു പൂർണ്ണച്ഛായയെഴുതാൻ ത്രാണി

ണ്ടാകുമെന്നായിരിക്കാം ലോകത്തിന്റെ വിശ്വാസം. ഇങ്ങിനെയുള്ള വിശ്വാസങ്ങൾ മൂലം വന്നു ചേരുന്ന അനർത്ഥങ്ങൾക്കു കണക്കില്ല. എങ്കിലും അതു നശിപ്പിക്കുവാൻ സാധിക്കുന്നതുമില്ല. വാസ്തവത്തിൽ അതൊരു ദോഷമായിട്ടല്ല, മനുഷ്യപ്രകൃതിയുടെ ഒരംശമായിട്ടാണു കാണപ്പെടുന്നതു്. തന്നിമിത്തം അതിനെ നശിപ്പിക്കാനാശിക്കുന്നതു വൃഥാവിലാണു്. അതോടുകൂടി പക്ഷേ മനുഷ്യത്വവും നശിച്ചേയ്ക്കാം. ഈശ്വരൻ മനുഷ്യനു നൽകിയ ഏതോ ഒരു ഗുണത്തിന്റെ ഒരു ഉപയോഗമായിരിക്കും അതു് എന്നു വിചാരിച്ചുകൂടു. അതുകയാൽ നശിപ്പിക്കയല്ല അതിന്റെ ശരിയായ സ്വരൂപവും ഉപയോഗവും കണ്ടുപിടിക്കയാണു വേണ്ടതു്. ആ ഭാരം ഭാവിയിലെ തത്വജ്ഞാനികളും പണ്ഡിതന്മാരുംതന്നെ നിർവ്വഹിക്കട്ടെ.

പൌരസ്ത്യരൊക്കെ അപരിഷ്കൃതരാണെന്നു വിചാരിക്കുംപോലെയുള്ള ഒരബദ്ധമാണു് പാശ്ചാത്യരെല്ലാം മ്ലേച്ഛന്മാരാണെന്നു കരുതുന്നതും. ഒന്നിൽ എത്ര പരമാർത്ഥമുണ്ടോ അത്ര മാത്രമേ മറേറതിലുമുള്ളു. ആത്മാനന്ദാനുഭൂതിയാൽ ബാഹ്യപ്രപഞ്ചത്തെ വിസ്മരിച്ച ഋഷികളും അവരുടെ അടുത്ത സന്താനങ്ങളും ഭൌതികപരിഷ്കാരങ്ങളിൽ എത്രയ്ക്കു് അലസത പ്രദർശിപ്പിച്ചുവോ അത്രയ്ക്കുമാത്രമേ ഭൌതികസുഖങ്ങളാൽ മതിമറന്ന പാശ്ചാത്യന്മാർ ആത്മജ്ഞാനവിഷയത്തിൽ അമാന്തവും കാണിച്ചിട്ടുള്ളു. ഇതു രണ്ടും സംഗതിവശാൽ നേരിട്ട രണ്ടു കാര്യങ്ങൾ മാത്രമാണു്. അല്ലാതെ അവർ 'മ്ലേച്ഛന്മാരാ'യും ഇവർ 'അപരിഷ്കൃതരായും' ജീവിപ്പാൻ പ്രത്യേകം സൃഷ്ടിക്കപ്പെട്ടവരല്ല. അല്പജ്ഞതകൊണ്ടു രണ്ടുകൂട്ടർക്കും പററിയ ഈ തെററിദ്ധാരണ തീർക്കുവാനുള്ള ഭാഗ്യം ശ്രീവിവേകാനന്ദസ്വാമികൾക്കാണുണ്ടായതു്. ഒരുപക്ഷേ അദ്ദേഹംമുഖാന്തരം അതു തീർന്നുകിട്ടുവാനുള്ള ഭാഗ്യം ലോകത്തിനു സിദ്ധിച്ചുവെന്നു പറയുന്നതായിരിക്കും അധികം പരമാർത്ഥമായിരിക്കുക. ആത്മാന

ദ്യോതകമായ സ്വാമികളുടെ സാന്നിദ്ധ്യം അമേരിക്കാരാജ്യത്തെ ആകമാനം ഇളക്കി. ഈശ്വരവിചാരവും ഭക്തിയും ജനങ്ങളിൽ ആവിർഭവിച്ചു. വേദാന്തത്തിന് എല്ലാദിക്കിലും പ്രചാരവും സിദ്ധിച്ചു. ഇരുന്നൂറും മുന്നൂറും നാഴിക ദൂരത്തുനിന്ന് സ്വാമികളെ അന്വേഷിച്ചുകൊണ്ടു പലരും വന്ന് അദ്ദേഹത്തിന്റെ ശിഷ്യരായിച്ചേർന്നു പാർത്തിരുന്നു. മിസ്സ് ഫ്ങ്കി (Funke) എന്ന മാന്യസ്ത്രീ എഴുതിയതു കാണുക.

“അർദ്ധരാത്രി; കൂരിരുട്ട്; കലശലായ മഴ. അതിദീർഘമായ യാത്രനിമിത്തം ഞങ്ങൾ വല്ലാതെ ക്ഷീണിക്കയും ചെയ്തിരുന്നു. എന്നിട്ടും അദ്ദേഹത്തെ അഭിമുഖമായി കാണാതെ വിശ്രമിപ്പാൻ ഞങ്ങൾക്കു സാദ്ധ്യമായില്ല. അദ്ദേഹം ഞങ്ങളെ സ്വീകരിക്കുമോ? ഇല്ലെങ്കിൽ പിന്നത്തെ ഗതിയെന്താണ്? ഇങ്ങിനെ ചിലർ ലോകത്തിലുണ്ടെന്നുപോലും കേട്ടിട്ടില്ലാത്ത അദ്ദേഹത്തെ അന്വേഷിച്ച് ഇത്രയും ദൂരം ഇങ്ങിനെ ബുദ്ധിമുട്ടി യാത്രചെയ്യുന്നതു ഭോഷത്വമാണെന്നു ഞങ്ങൾക്കു തോന്നായ്കയില്ല. പക്ഷെ ആ പരിശ്രമത്തിൽനിന്നു വിരമിപ്പാൻ ഞങ്ങൾക്കു സാധിച്ചില്ല. എന്തിനധികം പറയുന്നു; കൂരിരുട്ടും മഴയുമുള്ള ആ രാത്രിയിൽ ഞങ്ങൾ ഒരു കൂലിക്കാരനെ വിളക്കോടുകൂടി സഹായത്തിനുകൂട്ടി കുന്നും മേടും കയറി അദ്ദേഹത്തിന്റെ വസതിയിലെത്തി. അദ്ദേഹത്തെ കണ്ടപ്പോഴെയ്ക്കും ഞങ്ങൾ മുൻകൂട്ടി ഉറച്ചുവെച്ചിരുന്ന സംഭാഷണശൈലികളൊക്കെ മറന്നു. ഏതെങ്കിലും കൂട്ടത്തിലൊരാൾ “ഞങ്ങൾ ഡിട്രോയിററിൽനിന്നു വരികയാണ്. മിസ്സ്. പി. യാണ് ഞങ്ങളെ ഇങ്ങോട്ടയച്ചതു്” എന്ന് ഒരുവിധം അദ്ദേഹത്തെ അറിയിച്ചു. അപ്പോഴെയ്ക്കും “ക്രിസ്തു ഇപ്പോൾ ഭൂമിയിലുണ്ടെങ്കിൽ ഞങ്ങൾ ഏതുനിലയിൽ ഉപദേശം നൽകുവാനപേക്ഷിച്ചുകൊണ്ടു് അദ്ദേഹത്തിന്റെ സന്നിധിയിൽ ചെല്ലുമായിരുന്നുവോ അതേവിധത്തിലാണ് ഞങ്ങളുടെ അടുക്കലേയ്ക്കു വന്നിരിക്കുന്നതു്” എന്നു മറെറാരാൾ കാര്യം പറഞ്ഞുതീർത്തു. ‘ക്രിസ്തുവിനെ

പ്പോലെ: നിങ്ങൾക്കു മോക്ഷം നൽകുവാനുള്ള ശക്തി എനിക്കുണ്ടെങ്കിൽ മാത്രം' എന്നായിരുന്നു ഇതിനെല്ലാംകൂടിയുള്ള അദ്ദേഹത്തിന്റെ മറുപടി. ഞങ്ങളോടു പിറേറദിവസം രാവിലെ 9-മണിക്കു ചെല്ലാൻ പറഞ്ഞു. കൃത്യസമയത്തു ചെന്നു. ഞങ്ങളുടെ ആഹ്ലാദം എങ്ങിനെ പറഞ്ഞുതീർക്കാം. അദ്ദേഹം ഞങ്ങളെ ശിഷ്യകളാക്കി സ്വീകരിച്ചു!"

നോക്കൂ! ഭാരതവർഷത്തിലെ മുമുക്ഷുക്കളുടെ കഥയ്ക്കും ഇതിനും തമ്മിൽ എത്ര സാമ്യമുണ്ട്. ഈശ്വരന്നത്യന്തം പ്രിയപ്പെട്ട എത്ര പുഷ്പങ്ങൾ മനുഷ്യന്റെ അജ്ഞതയാൽ വനത്തിൽക്കിടന്നു നശിക്കുന്നുണ്ടായിരിക്കാം! അവയെ തേടിപ്പിടിച്ചു ദേവൽപ്പാദങ്ങളിൽ സംയോജിപ്പിക്കുവാൻ തക്കവരുണ്ടായാൽമതി.

ഇങ്ങിനെ സ്വാമികളെ അന്വേഷിച്ചുപിടിച്ച് അദ്ദേഹത്തെ ശരണം പ്രാപിച്ച മുമുക്ഷുക്കൾ അനേകമാണ്. അദ്ദേഹം അവരെ മ്ലേച്ഛരെന്നുവെച്ചു തള്ളിയില്ല. ബ്രാഹ്മണകുമാരന്മാരെപ്പോലെ തന്റെ ചുററും ഇരുത്തി ജ്ഞാനോപദേശം ചെയ്തു. രാജയോഗമായിരുന്നു സ്വാമികളുടെ അന്നത്തെ മുഖ്യ പാഠ്യവിഷയം. അമേരിക്കയിൽ മുമ്പുതന്നെ ഒരു ജാലവിദ്യയുടെ ഛായയിൽ അതിന്റെ ഒരു പ്രാകൃതരൂപം പ്രചരിച്ചിരുന്നു. പണവും പേരും സമ്പാദിപ്പാൻ താല്പര്യപ്പെട്ട ചിലർ കായികമായ അതിലെ അംശങ്ങളെ ജനങ്ങൾക്കു പഠിപ്പിക്കയും അതുവഴിയായി ചില അത്ഭുതവിദ്യകൾ പ്രദർശിപ്പിക്കയും ചെയ്തിരുന്നു. സ്വാമികൾ ഈവക മായാവിദ്യകളെ മുഴുവനും നിരാകരിച്ചു. അവ ഒരു രാജയോഗിക്ക് ഒരിക്കലും പ്രയോഗിച്ചുകൂടാത്തവയാണത്രേ. ധ്യാനം ഓരോ നിലകളിലെത്തുമ്പോൾ ശബ്ദം ഗന്ധം രസം മുതലായി ഇന്ദ്രിയവിഷയങ്ങളായ ചില അനുഭവങ്ങളുണ്ടാകുന്നതു പതിവാണ്. അവയിൽ ഭ്രമിച്ചാൽ യഥാർത്ഥമായ ആത്മദർശനം സിദ്ധിക്കയില്ല. തന്നിമിത്തം അവയെ ശ്രദ്ധിക്കാതെ തള്ളിക്കളയണമെന്നു അദ്ദേഹം പ്രത്യേകം നി

ഷ്കരിച്ചു. യമം, നിയമം, ആസനം, പ്രാണയാമം, പ്രത്യാഹാരം, ധാരണ, ധ്യാനം, സമാധി എന്നീ അഷ്ടാംഗങ്ങളോടുകൂടിയതും ഋഷിപ്രോക്തവുമായ സാക്ഷാൽ യോഗത്തെ സ്വാമികൾ തന്റെ ശിഷ്യന്മാൎക്കുപദേശിക്കയും അവരെക്കൊണ്ടു് സ്വന്തം മേൽനോട്ടത്തിൽ അതു പരിശീലിപ്പിക്കയും ചെയ്തു. ഇതിനുപുറമെ നിഷ്കാമകൎമ്മം, ഭക്തി, ജ്ഞാനം എന്നിവയെക്കുറിച്ചും ഉചിതമായ ഉപദേശങ്ങൾ നൽകാതിരുന്നില്ല. സ്വാമികൾ ഈ നാലുമാൎഗ്ഗങ്ങളിലും ഒരുപോലെ വിശേഷനായിരുന്നതിനാൽ അദ്ദേഹം ശിഷ്യന്മാരെ അതിലെല്ലാം പരിചയിപ്പിച്ചു് അവരുടെ അനുഭവങ്ങൾക്കു് ഉറപ്പും വെടിപ്പും വരുത്തി. തൈലൻഡ്പാൎക്ക് ഏതാനുംദിവസത്തേയ്ക്കു് ശരിയായ ഒരു ആശ്രമംതന്നെയായിരുന്നു. ചിലപ്പോൾ ഭഗവൽഗീത, അവധൂതഗീത നാരദഭക്തിസൂത്രം, ഉപനിഷത്തുക്കൾ വേദസൂക്തങ്ങൾ എന്നിവയെല്ലാം സ്വാമികൾ പ്രത്യേകം പ്രത്യേകം പ്രത്യേകം വായിച്ചു് ശിഷ്യന്മാൎക്ക് വിവരിച്ചുകൊടുക്കും. മറ്റുചില സമയങ്ങളിൽ പരമഹംസദേവന്റെ ഉപദേശങ്ങളെക്കുറിച്ചും ജീവിതത്തെപ്പററിയും ഭക്തിപാരവശ്യത്തോടു സംസാരിക്കും. വേറെ ചിലസമയങ്ങളിൽ പാശ്ചാത്യതത്വജ്ഞാനികളുടേയും പൌരസ്ത്യശാസ്ത്രകാരന്മാരുടേയും സിദ്ധാന്തങ്ങളെ തമ്മിൽ താരതമ്യപ്പെടുത്തിക്കാണിച്ചുകൊടുക്കും. ഇങ്ങിനെയുള്ള പാഠത്തിന്റെ ഫലമായി സ്വാമികൃപാനന്ദൻ, അഭയാനന്ദ ഹരിദാസീസോദരി എന്ന പേരിൽ വിഖ്യാതയായ മിസ്സ് എസ്സ്. ഇ. വാൽഡോ മുതലായ ശിഷ്യർ അദ്ദേഹത്തെ പ്രവൃത്തിയിൽ സഹായിക്കത്തക്ക സാമൎത്ഥ്യം നേടി. ധനികന്മാരും പണ്ഡിതന്മാരുമായി വേറെയും അനേകം മാന്യന്മാർ സ്വാമികളോടു ഉപദേശം സ്വീകരിച്ചു് അദ്ദേഹത്തിന്റെ ശിഷ്യപ്പെട്ടിരുന്നുവെങ്കിലും 'സന്യാസം 'സ്വീകരിക്കാത്ത അത്തരക്കാരെയെല്ലാം സ്വാമികൾ ശരിയായ ശിഷ്യസമ്പ്രദായികളാക്കാ

ക്കിയിരുന്നില്ല. ഗൃഹസ്ഥശിഷ്യന്മാരുടെ നിലയിൽ അവർ അദ്ദേഹത്തെ ധനംകൊണ്ടും ദേഹംകൊണ്ടും ധാരാളം സഹാഹായിച്ചിരുന്നു. അതെല്ലാം സ്വാമികൾ സന്തോഷത്തോടെ സ്വീകരിക്കയും ചെയ്തിരുന്നു. ഇങ്ങിനെ അമേരിക്കയിലെ പ്രവൃത്തികൾ വളരെ ഭംഗിയിൽ നടന്നുവരവെ ഇംഗ്ലണ്ടിലും ഒന്നു രണ്ടു ചില പ്രസംഗങ്ങൾ നടത്തുവാൻ സ്വാമികൾക്കാഗ്രഹമുണ്ടായി. അതിനുള്ള അവസരം പ്രതീക്ഷിച്ചുകൊണ്ടിരിയ്ക്കെ, മിസ്സ്. ഹെൻട്രീട്ടാ മല്ലർ, മിസ്റ്റർ ഇ. ടി. സ്റ്റർഡി എന്നിവർ സ്വാമികളെ അങ്ങോട്ടു ക്ഷണിച്ചു. സംഗതിവശാൽ ഇംഗ്ലണ്ടിലേക്കുപോകുന്ന ഒരമേരിക്കൻസ്നേഹിതൻ സ്വാമികളെ സകലചിലവും ചെയ്ത് അവിടെ എത്തിച്ചുകൊടുക്കാമെന്നു ഏൽക്കുകയും ചെയ്തു. ഇതൊരു ദൈവാനുകൂല്യമാണെന്നുവെച്ച് അദ്ദേഹം അമേരിക്കയിലെ കാൎയ്യങ്ങളെല്ലാം ഒരുവിധം ഒതുക്കിവെച്ച് 1895 ആഗസ്റ്റ്മാസത്തിൽ ന്യൂയോക്കിൽനിന്നു ഇംഗ്ലണ്ടിലേയ്ക്കു കപ്പൽ കയറി.



## ൨൧-ാമദ്ധ്യായം

### ഇംഗ്ലണ്ടിൽ

ഇംഗ്ലണ്ടിൽ ഒന്നുപോയി തന്റെ സന്ദേശം വിശ്വവിശ്രുതമായ ആംഗ്ലേയജനസമുദായത്തിന്റെ മുമ്പാകെ സമൎപ്പിക്കുവാനുള്ള താല്പൎയ്യം വളരെ ദിവസമായി സ്വാമികളുടെ ഉള്ളിൽ സ്ഥലംപിടിച്ചിരുന്നു. ഇന്ത്യയിൽ സഞ്ചരിക്കുന്ന കാലത്തുതന്നെ ഇതിന്റെ ആവശ്യം അദ്ദേഹത്തിന്നു മനസ്സിലായിട്ടുണ്ട്. അമേരിക്കയിൽ താമസിക്കുന്ന കാലത്തും അദ്ദേഹം അതു മറന്നിരുന്നില്ല. എന്നാൽ ഈ ഉദ്ദേശത്തെ അഭിമുഖമാക്കി യാത്ര തുടന്നപ്പോഴേക്കും പലവിധത്തിലുള്ള വിചാരങ്ങളും വികാരങ്ങളും ഹൃദയത്തിൽനിന്നു പൊട്ടിപ്പുറപ്പെട്ടുതുടങ്ങി. സ്വതന്ത്ര

സ്വതന്ത്രരായ അമേരിക്കക്കാർ അദ്ദേഹത്തെ ബഹുമാനിച്ചു. ഉപദേശങ്ങളെ സ്വസശ്രദ്ധം സ്വീകരിക്കയും ചെയ്തു. എന്നാൽ ഇംഗ്ലണ്ടിലേയും അമേരിക്കയിലേയും സ്ഥിതികൾക്ക പല ഭേദഗതികളുമുണ്ടു്. തങ്ങളുടെ നിലയും വിലയും സർവ്വോപരി സംരക്ഷിക്കുന്ന ഒരു ജനസമുദായമാണു് ഇംഗ്ലീഷുകാർ. ഏതു ഘട്ടത്തിലും അവർ തങ്ങളുടെ അന്തസ്സു വിടുകയില്ല. സ്വാമികൾ അവരുടെ ഭരണത്തിനു കീഴ്പെട്ടുകിടക്കുന്ന ഇന്ത്യയിലെ ഒരു വെറും പ്രജയുമാണു്. ഈ നിലയ്ക്കു് തന്നെ അവർ ബഹുമാനിക്കുമോ തന്റെ ആദർശങ്ങളെ വിലവെയ്ക്കുമോ എന്നെല്ലാം സ്വാമികൾക്ക പ്രബലമായ ശങ്കയുണ്ടായിരുന്നു. പുറമേ, ഇന്ത്യയിലെ സ്വാർത്ഥികളായ ഏതാനും ചില പാതിരിമാർ അദ്ദേഹത്തെപ്പറ്റി അനേകം ദുഷ്പ്രവാദങ്ങൾ നാടൊക്കെ പരത്തുകയും ചെയ്തിരുന്നു. അമേരിക്കയിലെ നിലയും വിലയുമുള്ള പൌരപ്രമാണികളും പ്രസിദ്ധമതാചാര്യന്മാരും ആ ആക്ഷേപങ്ങളെ അതിശക്തിയോടുകൂടി എതിർത്തിരുന്നുവെങ്കിലും ജനങ്ങൾ ഈ വാദപ്രതിവാദത്തെപ്പറ്റി എന്തു വിചാരിക്കുമോ എന്ന ഭയത്തിനും കാരണമില്ലാതില്ല. പക്ഷേ സ്വാമികളുടെ മനുഷ്യത്വം എന്തുതന്നെ ശങ്കിച്ചാലും അദ്ദേഹത്തിലന്തർഭവിച്ചുകിടക്കുന്ന അനന്യസാധാരണമായ ദിവ്യത്വം സകലത്തേയും ജയിച്ചുകിടക്കത്തക്ക ശക്തിയുള്ള ഒന്നായിരുന്നു. ഏതപകടത്തിലും അതു സ്വാമികളെ ധൈര്യപ്പെടുത്തുകയും സദാഘോഷം 'വിജയം' 'വിജയം' എന്ന ത്ര്യക്ഷരീമന്ത്രത്തെ അദ്ദേഹത്തിന്റെ ഹൃദയത്തിൽ മുഴക്കിക്കൊണ്ടിരിക്കയും ചെയ്തിരുന്നതിനാൽ അപായശങ്കകളും അസ്വാസ്ഥ്യങ്ങളുമെല്ലാം പുറമേ പെരുമാറിയിരുന്നതേയുള്ളു. ദുർഘടകരമായ ഈ സന്ദർഭത്തിലും സ്വാമികൾ ആ ശക്തിയെത്തന്നെ അവലംബമാക്കി പരിപാവനമായ തന്റെ ഉദ്ദേശത്തിനു സാഫല്യം നൽകേണ്ടുന്ന ഭാരം ഈശ്വരപാദങ്ങളിൽ സമർപ്പിച്ചു ശാന്തനായി യാത്ര ചെയ്തു.

ആഗസ്റ്റ് മാസാവസാനത്തിൽ സ്വാമികൾ പാരീസ്സ്പട്ടണത്തിലെത്തി. യൂറോപ്യൻ പരിഷ്കാരത്തിന്റെ കേന്ദ്രമായി വളരെക്കാലം നിലനിന്നിട്ടുള്ള ആ പട്ടണത്തിലെ ഹൃദയാഹ്ലാദകങ്ങളായ പല കാഴ്ചകളും കണ്ടുകൊണ്ടു അദ്ദേഹം ഏതാനും ദിവസം അവിടെ സഞ്ചരിച്ചു പല മാന്യന്മാരുമായും മുഖപരിചയം സമ്പാദിക്കയും ചെയ്തു. പിന്നെ നേരെ ലണ്ടനിലേയ്ക്കുതന്നെയാണ് പോയതു്. അമേരിക്കയിൽവെച്ചു സ്വാമികളുടെ ഒരു പരിചിതയായിത്തീൎന്നിട്ടുള്ള മിസ്സ് ഹെൻട്രീട്ടാമുള്ളർ (Miss Henrieta Muller) എന്ന വിദുഷിയും മിസ്റ്റർ സ്റ്റർഡിയും അദ്ദേഹത്തെ സ്വീകരിപ്പാൻ തയ്യാറുണ്ടായിരുന്നു. മിസ്റ്റർ സ്റ്റർഡി ഒരു സാധാരണക്കാരനല്ല. ഇന്ത്യയുടെ ആത്മജ്ഞാനത്തിന്റെ വില അദ്ദേഹം നല്ലവണ്ണം മനസ്സിലാക്കിയിരുന്നു. കേവലം ഗ്രന്ഥപാരായണംകൊണ്ടുള്ള അറിവു മാത്രമല്ല ഇതിൽ അദ്ദേഹത്തിനുള്ളതു്. പൌരസ്ത്യദേശത്തിൽനിന്നു പുറപ്പെടുന്ന ആ വെളിച്ചത്തെ അന്വേഷിച്ചുകൊണ്ടു് അദ്ദേഹം ഇന്ത്യയിൽ വന്നു ചിലകാലം താമസിക്കയും ഹിമാലയപ്രദേശത്തിലിരുന്നു് ഒരു ഋഷികുമാരനെപ്പോലെ അദ്ധ്യാത്മവിദ്യയഭ്യസിക്കയും ചെയ്തിട്ടുണ്ടു്. ഇത്രയും പ്രാമാണ്യമുള്ള അദ്ദേഹത്തിന്റെ സഹായസഹകരണങ്ങളും ഭക്തിബഹുമാനങ്ങളും സ്വാമികളെപ്പററി ഇംഗ്ലീഷുകാരുടെ ഇടയിൽ ഒരു നല്ല മതിപ്പുണ്ടാക്കുവാൻ വളരെ സഹായമായിത്തീൎന്നു. ലണ്ടനിൽച്ചെന്നുചേൎന്നു് ഒന്നു രണ്ടു ദിവസം കഴിഞ്ഞപ്പോഴെയ്ക്കും അദ്ദേഹത്തിന്റെഖ്യാതി അവിടെയെങ്ങും പരന്നു. "ഇന്ത്യൻയോഗി" എന്നാണ് അവർ അദ്ദേഹത്തെ വിളിച്ചിരുന്നതു്. പലരും അദ്ദേഹത്തെ കാണ്മാൻ പല ദിക്കിൽനിന്നും വന്നു തുടങ്ങി. ക്ലബ്ബ്കളിലെക്കും പ്രഭുകുടുംബങ്ങളിലെക്കും ചിലർനിന്നു ക്ഷണിപ്പാനും ആരംഭിച്ചു. ആദ്യകാലത്തിൽ ലണ്ടനിലെ ചരിത്രപ്രസിദ്ധങ്ങളായ സ്ഥാപനങ്ങളും ഏൎപ്പാടുകളുമെല്ലാം നടന്നു കാണുകയും വിശ്രമാവസരങ്ങളിൽ

മാത്രം വേദാന്തമതത്തെക്കുറിച്ചു സംഭാഷണം നടത്തുകയുമാണു ചെയ്തിരുന്നതു്. ക്രമേണ ഇങ്ങിനെയുള്ള സംഭാഷണങ്ങൾ കേൾപ്പാൻ ആളുകൾ അനേകമായി വർദ്ധിച്ചു് അതുതന്നെ ഒരു വലിയ യോഗമായിത്തീർന്നു. അപ്പോഴെയ്ക്കും സ്വാമികളുടെ പക്കൽനിന്നു് ഉപദേശം സ്വീകരിച്ചു ശിഷ്യത്വം സമ്പാദിപ്പാനായും ചിലർ വന്നുതുടങ്ങി. ഇവരിൽ സർവ്വപ്രാധാന്യം മിസ്സ് മാർഗ്രസ്സ് നോബ്ൾ എന്ന മാന്യമഹിളാമണിക്കാണു്. ഇംഗ്ലണ്ടിലെ ഒരു നല്ല ബാലികാപാഠശാലയുടെ ഉടമസ്ഥയും അതിലെ പ്രധാനാദ്ധ്യാപികയുമായിരുന്നു. ഇവർ സ്വാമികളുടെ ഉപദേശങ്ങളെ അത്യധികം വിലവെച്ചു. ക്രമത്തിൽ അദ്ദേഹത്തിന്റെ പാശ്ചാത്യശിഷ്യസംഘത്തിൽ പ്രാമാണ്യം നേടുകയും നിവേദിതാസോദരി എന്ന പേരിൽ സന്യാസം സ്വീകരിച്ചു് ധന്യധന്യമായ തന്റെ ജീവിതത്തെ ഭാരതമാതാവിന്റെ പാദങ്ങളിൽ സമർപ്പിക്കയുംചെയ്തു. പാശ്ചാത്യരാജ്യങ്ങളിലെ പ്രയത്നത്തിന്റെ ഫലമായി സ്വാമികൾ ഇന്ത്യാമാതാവിന്നു സമ്പാദിച്ചുകൊണ്ടുവന്നുകൊടുത്ത ആ ദത്തപുത്രി വേദാന്തമതപ്രചരണത്തിന്നും സ്ത്രീവിദ്യാഭ്യാസത്തെ ഇന്ത്യയിൽ ശരിയായ മാർഗ്ഗത്തിൽ നടപ്പിൽ വരുത്തുവാനുമായി അന്ത്യശ്വാസംവരെ പ്രയത്നിക്കയും ഒടുവിൽ ഭാരതാംബയുടെ മടിയിൽകിടന്നു ജീവാത്മപരമാത്മൈക്യം പ്രാപിക്കയുമാണുണ്ടായതു്. തന്റെ അപാരമായ ജ്ഞാനസമ്പത്തു മുഴുവനുമുപയോഗിച്ചുകൊണ്ടു് അവർ അനേകം സൽഗ്രന്ഥങ്ങളെഴുതി ഹിന്ദുമതത്തിന്നു കാഴ്ചവെക്കയും ചെയ്തിട്ടുണ്ടു്

ലണ്ടനിലെ പിക്കാഡില്ലി എന്ന തെരുവിലെ 'പ്രിൻസസ്സ് ഹാളി'ൽവെച്ചു് 'ആത്മജ്ഞാന'ത്തെപ്പറ്റി സ്വാമികൾ ഒക്ടോബർമാസം 22-ാംനു- ഒരു പ്രസംഗം ചെയ്തു. അതായിരുന്നു ഇംഗ്ലണ്ടിലെ ആദ്യത്തെ പ്രസംഗം. പിന്നെ തുടർന്നുകൊണ്ടു ജ്ഞാനയോഗസംബന്ധമായി പിന്നീടു പല പ്രസംഗങ്ങളും ചെയ്തു. ഇതിന്റെയെല്ലാം ഫലമായി ഇംഗ്ലണ്ടുരാജ്യം മുഴു

വനും ഒന്നിളകി. എല്ലാവരും ഒരുപോലെ സ്വാമികളെ അഭിനന്ദിപ്പാനും തുടങ്ങി.

കർമ്മം, ഭക്തി, യോഗം, ജ്ഞാനം എന്നീ നാലു മാർഗ്ഗങ്ങളെയും ഒരുപോലെ പ്രബലമാക്കിക്കൊണ്ടു ചെയ്തിരുന്ന അദ്ദേഹത്തിന്റെ ഉപദേശങ്ങൾക്കു ലണ്ടനിലെ 'പരിഷ്കൃത'ജനസമുദായത്തിലും ഒരു സ്ഥാനം ഉറച്ചുകിട്ടുകയും ചെയ്തു.

ഇംഗ്ലീഷുകാരെപ്പററി സ്വാമികൾക്കുണ്ടായിരുന്ന അഭിപ്രായം ഈ അല്പകാലംകൊണ്ടു തീരേ മാറി. അവരിൽ യാഥാസ്ഥിതികത്വം കുറെ അധികമാകയാൽ ഒരു പുതിയ സംഗതി അവരുടെ ഉള്ളിൽപ്പെടുത്തുവാൻ പ്രയാസമുണ്ടെങ്കിലും എങ്ങിനെയെങ്കിലും അതു സാധിച്ചുകഴിഞ്ഞാൽ പിന്നെ ഒരിക്കലും മായാതെ ഉറച്ചുകിടക്കുമെന്നു് അദ്ദേഹത്തിന്നു മനസ്സിലായി. ഈ വിവരം സ്വാമികൾ ഇന്ത്യയിലേയ്ക്കയച്ച ഒരു കത്തിൽ സവിസ്തരം പ്രസ്താവിക്കയും ചെയ്തിട്ടുണ്ടു്.

ഇങ്ങിനെ സ്വാമികൾ തന്റെ പ്രസംഗങ്ങൾകൊണ്ടും പ്രത്യേകപാഠങ്ങൾകൊണ്ടും, ഇന്ത്യക്കാർ അപരിഷ്കൃതരും അന്ധവിശ്വാസികളുമാണെന്നു മനസ്സിൽ മുൻകൂട്ടിത്തന്നെ ഉറപ്പിച്ചുവെച്ചിരുന്ന ആംഗലേയരുടെ അഭിപ്രായങ്ങളെ ക്രമത്തിൽ മാററി. സ്വാധീനശക്തിയും ജനസമ്മതിയുമുള്ള പല മാന്യന്മാരും മഹതികളും ഇന്ത്യയുടെ മഹിമ സ്വാമികളുടെ കാൽക്കലിരുന്നു പഠിച്ചുപോന്നു. ഈ വിജയം സ്വാമികൾക്കു സർവ്വോപരി സന്തോഷവും നൽകി. ഇംഗ്ലണ്ടിലെ ദിനപത്രങ്ങളിലൊന്നു് ഇങ്ങിനെ എഴുതിയിരിക്കുന്നു.

"ഒരിന്ത്യൻ 'യോഗി' തന്റെ ഗുരുവിനെപ്പററി സംസാരിക്കുന്നതു കേൾപ്പാനായി ലണ്ടനിലെ ഏററവും പരിഷ്കൃതകളായ സ്ത്രീകൾ ഭക്തിയോടുകൂടി അദ്ദേഹത്തിന്റെ ചുററും വെറുംനിലത്തു ചമ്രംപടിഞ്ഞിരിക്കുന്നതു വളരെ അപൂർവ്വവും അത്ഭുതകരവുമായ ഒരു കാഴ്ചയാണു്." സ്വാമികൾ ഇന്ത്യയെപ്പററി ഇംഗ്ലീഷുകാരുടെ ഹൃദയത്തിലുല്പാദിപ്പിക്കുന്ന സ്നേഹവാത്സല്യ

ങ്ങൾ ആ രാജ്യത്തിന്റെ ഭാവിശ്രേയസ്സിന്നു് അത്യന്തം ഉപയോഗപ്രദമായി വരുമെന്നതിൽ പക്ഷാന്തരമില്ല."

ഇംഗ്ലണ്ടിലെ സംരംഭങ്ങൾ ഇത്രയുമായപ്പോഴെയ്ക്കും അമേരിക്കയിലേയ്ക്കു തിരിച്ചുചെല്ലുവാനായി അവിടത്തെ ശിഷ്യന്മാർ സ്വാമികളെ കത്തും കമ്പിയും അയച്ചു നിർബ്ബന്ധിച്ചു തുടങ്ങി. അവിടത്തെ നാനാമുഖമായ പരിശ്രമത്തെ ഒരു ശരിയായ നിലയിൽ ഉറപ്പിച്ചുവെയ്ക്കാത്തതുകൊണ്ടുള്ള വൈഷമ്യം സ്വാമികൾക്കും ബോദ്ധ്യമായിരുന്നു. ആകയാൽ അദ്ദേഹം തൽക്കാലം അങ്ങോട്ടുതന്നെ തിരിച്ചുപോകുവാനുറച്ചു. ഇംഗ്ലണ്ടിൽനിന്നു് ഇത്ര വേഗം മടങ്ങിയാൽ അവിടെച്ചെയ്ത യത്നങ്ങൾ പാഴായിപ്പോയേക്കാമെന്നും ചിലർ അഭിപ്രായപ്പെടാതിരുന്നില്ല. പക്ഷേ ഇംഗ്ലീഷുകാരുടെ സ്ഥൈര്യത്തിൽ സ്വാമികൾക്കു നല്ല വിശ്വാസമുണ്ടായിരുന്നു. തന്നിമിത്തം അവിടെ ചെയ്ത പ്രവൃത്തികളെല്ലാം മായാതെ കിടക്കുമെന്നു നിശ്ചയിച്ചു് അദ്ദേഹം പിന്നെയും അമേരിക്കയെ അഭിമുഖമാക്കി യാത്രയായി.

## മുപ്പത്തൊന്നാമദ്ധ്യായം

### വ്യവസ്ഥാപനം

സ്വാമികൾ ഇംഗ്ലണ്ടിൽ പോയപ്പോഴും അമേരിക്കയിലെ സംരംഭങ്ങൾ ക്രമപ്രകാരം നടന്നുവന്നിരുന്നു. കൃപാനന്ദൻ, അഭയാനന്ദ, മിസ്സ്. എസ്സ്. ഇ. വാൽഡോ എന്നിവർ ന്യൂയോക്കിലെ ശിഷ്യസംഘത്തെ യഥാക്രമം പഠിപ്പിച്ചുപോന്നു. പുറമേ ദൂരത്തും സമീപത്തുമുള്ള പട്ടണങ്ങളിൽച്ചെന്നു സ്വാമികളുടെ സന്ദേശം അവിടങ്ങളിലും പ്രചരിപ്പിക്കുവാൻ വേണ്ടുന്ന പ്രയത്നങ്ങളും ചെയ്തിരുന്നു. വിശ്വസ്തരും വിനീതരുമായ ശിഷ്യരുടെ ഈ വക പരിശ്രമങ്ങൾക്കു ശരിയായ ഫലവു

മുണ്ടാകുന്നില്ല. സ്വാമികളുടെ പേരിനെക്കുറിച്ചുള്ള ബഹുമാനം അവൎക്കിതിൽ വളരെയൊരു സഹായമായിനിന്നിരുന്നു.

ഡിസെമ്പർ മാസം ൯-ാംനു-യാണു സ്വാമികൾ വീണ്ടും ന്യൂയോൎക്കിൽ വന്നു കപ്പലിറങ്ങിയതു്. ശിഷ്യരും ഭക്തന്മാരും സ്നേഹിതന്മാരുമെല്ലാം അദ്ദേഹത്തെ ആദരപൂൎവ്വം സ്വീകരിക്കുകയും പൂൎണ്ണാരോഗ്യത്തോടുകൂടിയ അദ്ദേഹത്തിന്റെ ദേഹസ്ഥിതി കണ്ടു് എല്ലാവരും അത്യന്തം സന്തോഷിക്കയും ചെയ്തു. പിന്നീടു സ്വാമി കൃപാനന്ദനോടുകൂടി കുറച്ചു ദിവസം അവിടെ തന്നെ താമസിച്ചു. അന്നത്തെ പാഠം മുഴുവനും കൎമ്മയോഗത്തെപ്പററിയായിരുന്നു. ആ വിഷയം പൂൎത്തിയാക്കി പുസ്തകരൂപത്തിൽ പ്രസിദ്ധപ്പെടുത്തി. ഇതിനു പുറമെ "മതത്തിന്റെ അവകാശം" ഇങ്ങിനെയുള്ള വിഷയങ്ങളെക്കുറിച്ചു നാലു പ്രസംഗങ്ങളും ആ കൊല്ലത്തിൽ അവിടെവെച്ചു ചെയ്തു. ക്രിസ്തുമസ്സാഘോഷത്തിന്നു ബോസ്റ്റണിലേയ്ക്കു പോയി അവിടെ സ്വാമികളുടെ പഴയ പരിചിതയായ മിസ്സിസ്സ് ഓൽബുൾമദാമ്മയുടെ ആതിത്ഥ്യം സ്വീകരിച്ചു താമസിച്ചു. മടങ്ങി വീണ്ടും ന്യൂയോൎക്കിൽ വന്നതിന്നുടനെ സൌജന്യമായി എല്ലാവൎക്കും വന്നു കേൾക്കത്തക്ക ഏൎപ്പാടോടുകൂടി അവിടെവെച്ചു് ഏതാനും പ്രസംഗങ്ങൾ ചെയ്യുകയുണ്ടായി. ധനികന്മാരും പണ്ഡിതന്മാരുമായ അമേരിക്കക്കാർ സാമാന്യമായി സ്വാമികളുടെ സന്ദേശം ഗ്രഹിച്ചു കഴിഞ്ഞിട്ടുണ്ടു്. ഇടത്തരക്കാൎക്കും സാധുക്കൾക്കുംകൂടി അതു സാദ്ധ്യമാക്കിക്കൊടുപ്പാൻവേണ്ടിയാണു് ഇങ്ങിനെയൊരു പ്രസംഗപരമ്പര ആരംഭിച്ചതു്. അതിന്റെ ഫലമായി ജനങ്ങൾ ആയിരക്കണക്കിൽ വന്നു പ്രസംഗങ്ങൾ കേട്ടുകൊണ്ടിരുന്നു. എല്ലാവരും അദ്ദേഹത്തിന്റെ സന്ദേശം ഏറക്കുറെ മനസ്സിലാക്കുകയും ചെയ്തു. ഫെബ്രുവരി മാസത്തിൽ ബ്രൂക്ക്ലിൻ എന്ന ദിക്കിൽപ്പോയി അവിടത്തെ ഒരു പ്രസിദ്ധപ്പെട്ട സംഘത്തിന്റെ ആശ്രയത്തിൽ ചില പ്രസംഗങ്ങൾ ചെയ്യുകയുണ്ടായി. ഭക്തിയോഗത്തെപ്പററി പാഠങ്ങളും നൽക

കയും ജ്ഞാനയോഗസംബന്ധമായ ഏതാനും വിഷയങ്ങളെക്കുറിച്ചു പൊതുവിൽ പ്രസംഗിക്കുകയും ചെയ്തതും ഇക്കാലത്തുതന്നെയാണു്. സ്വാമികളുടെ ചൈതന്യം മുഴുവൻ തെളിച്ചു കാണിക്കുന്ന 'എന്റെ ഗുരു' എന്ന പ്രസംഗം അക്കൊല്ലത്തിൽ പരമഹംസദേവന്റെ ജന്മനക്ഷത്രദിവസമാണു്, അദ്ദേഹത്തിന്റെ ഗുരുഭക്തിപാരവശ്യമായ മനസ്സിൽനിന്നു് അമൃതപ്രവാഹംപോലെ നിൎഗ്ഗളിതമായതു്. ആ മാസം 20-നു- ചൊവ്വാഴ്ച യോഗാനന്ദൻ എന്ന പേരിൽ പിന്നീടു പ്രസിദ്ധനായ ശിഷ്യവൎയ്യന്നു സന്ന്യാസവ്രതം നൽകി. ഒരു കൊല്ലംകൊണ്ടു സ്വാമികൾ മൂന്നു സന്ന്യാസിമാരെ അമേരിക്കയിൽനിന്നവതരിപ്പിച്ചുകഴിഞ്ഞു. ബ്രഹ്മചാരികളും ബ്രഹ്മചാരിണികളുമായി അനേകം പേർ ചേൎന്നുപഠിച്ചു പോരികയും ചെയ്തു. ന്യൂയോർക്കിലെ ജനസംഘത്തിന്റെ പ്രധാനാംശം മുഴുവനും അന്നേയ്ക്കു സ്വാമികൾക്കു വശപ്പെട്ടു കഴിഞ്ഞിരുന്നു. അവരുടെ ഭക്തിബഹുമാനങ്ങൾ ആന്തരമായിത്തന്നെയുള്ളതാണെന്നു പല വിധത്തിലും അദ്ദേഹത്തിന്നു ദൃഷ്ടാന്തവുമായി. ഇതെല്ലാം കണ്ടു കൃതാൎത്ഥതയോടെ അദ്ദേഹം ഫെബ്രുവരി 17ാം-നു- ഇന്ത്യയിലേയ്ക്കു ഒരെഴുത്തയച്ചതിൽ അമേരിക്കൻ പരിഷ്കാരം തന്റെ ഉപദേശങ്ങളെ അതിന്റെ ഹൃദയത്തിൽ സ്വീകരിച്ചുറപ്പിച്ചുകഴിഞ്ഞുവെന്നു പ്രസ്താവിച്ചിട്ടുണ്ടു്. അത്രമാത്രം ധൈൎയ്യപ്പെടുവാനുള്ള ദൃഷ്ടാന്തങ്ങളെല്ലാം അപ്പോഴേയ്ക്കും സ്വാമികൾക്കു കിട്ടിക്കഴിഞ്ഞിരുന്നു. "ന്യൂയോർക്ക് ഹിറോൾഡ്" എന്ന പത്രം ഇങ്ങിനെ എഴുതിയിരിക്കുന്നു:—

"ധാരാളം ജനസ്വാധീനമുള്ള ഒരു ശിഷ്യസംഘത്തെ സ്വാമികൾക്കു സമ്പാദിപ്പാൻ സാധിച്ചിട്ടുണ്ടെന്നു തീൎച്ചയാണു്. അനേകം ക്രൈസ്തവാചാൎയ്യന്മാർ അദ്ദേഹത്തിന്റെ പ്രസംഗങ്ങൾ പതിവായി ചെന്നു കേൾക്കാറുണ്ടു്. പ്രത്യുത, ഡിക്സൻ (Dixan) സൊസൈററിയുടെ ആഭിമുഖ്യത്തിൽ ഏതാനും പ്രസംഗങ്ങൾ ചെയ്യാനായി ഡാക്ടർ

റൈററ് (Dr. Wright) അദ്ദേഹത്തെ ക്ഷണിക്കയുമുണ്ടായി. പ്രധാനശിഷ്യന്മാരുടെ കൂട്ടത്തിൽ എല്ലാ വീലർ വിൽക്കോക്സ് (Ella Wheelar Wilcox) ഡാക്ടർ അല്ലൻഡെ (Dr. Allan Day) പ്രൊഫസർ വൈമാൻ (Professor Wyman) എന്നീ മഹാന്മാരും മഹതികളും ഉൾപ്പെടുന്നു. ഇപ്പോൾ ഹാർവാർഡ് സർവ്വകലാശാലയുടെ താത്വികവിഭാഗത്തിൽവെച്ച് ഏതാനും പ്രസംഗങ്ങൾ ചെയ്യാനായി മിസ്റ്റർ ജോൺ പി. ഫോക്സ് (Jon P. Fox) അദ്ദേഹത്തെ ക്ഷണിക്കയും ചെയ്തിട്ടുണ്ട്."

അടുത്ത മാർച്ചുമാസം 25-നു മുതൽ സ്വാമികൾ ഹാർവാർഡിൽവെച്ചു പ്രസംഗം തുടങ്ങി. തത്വജ്ഞാനവിഷയത്തിൽ അമേരിക്കയിൽ എന്നല്ല ലോകത്തിൽ ഇന്നുള്ള സകല സർവ്വകലാശാലകളേയും അതിശയിക്കുന്ന ആ മഹാവിദ്യാലയത്തിലെ വിദ്യാർത്ഥികളും ഗുരുനാഥന്മാരുമെല്ലാം ഈ പ്രസംഗങ്ങളെ എത്രയാണ് അഭിനന്ദിച്ചതെന്നു വാക്കുകൊണ്ടു വർണ്ണിപ്പാൻ പ്രയാസം. ഒടുവിൽ അവർ അവിടത്തെ പൌരസ്ത്യതത്വജ്ഞാനഗുരുപീഠം(A chair of Eastern Phelosophy)അദ്ദേഹത്തിനു നൽകി. പക്ഷെ സ്വാമികൾ ഒരു സന്യാസിയായതിനാൽ സ്വീകരിപ്പാൻ നിവൃത്തിയില്ലെന്നു പറഞ്ഞു് അതുപേക്ഷിക്കയാണു ചെയ്തതു്. ഇതുപോലെതന്നെ കൊളമ്പിയാസർവ്വകലാശാലക്കാർ അവിടത്തെ സംസ്കൃതമഹാഗുരുപീഠം അദ്ദേഹത്തിനു നൽകുവാൻ പരിശ്രമിക്കയുണ്ടായി. അന്നും സ്വാമികൾ മേൽക്കാണിച്ച കാരണംതന്നെ പറഞ്ഞു പിൻമാറികളഞ്ഞു.

ഇതുവെല്ലാം കഴിഞ്ഞതപ്പോഴേയ്ക്കും സ്വാമികളുടെ ആരോഗ്യം വീണ്ടും വല്ലാതെ ക്ഷയിച്ചു. പിന്നീട് അമേരിക്കയിലെ തന്റെ ഏർപ്പാടുകൾ സ്വാതന്ത്ര്യസ്ഥിതവും സുഘടിതവുമായ ഒരു നിലയിൽ ഉറപ്പിച്ചുവെയ്ക്കണമെന്നായി അദ്ദേഹത്തിന്റെ ആഗ്രഹം. ഈ ഉദ്ദേശത്തെ മുൻനിർത്തിക്കൊണ്ടു "ന്യൂയോർക്ക്

വേദാന്തസമാജം" എന്ന സംഘം സ്ഥാപിച്ചു. ഇതിൻെറ സ്ഥാപകൻ അദ്ദേഹംതന്നെയായിരുന്നു. പ്രധാനശിഷ്യന്മാരേയും ഭക്തന്മാരേയും സ്നേഹിതന്മാരെയുമെല്ലാം യഥായോഗ്യം അതിലെ അംഗങ്ങളാക്കി. ഈ സംഘാംഗങ്ങൾക്കെല്ലാം പൂൎവ്വമതത്തിൽതന്നെ വിശ്വസിപ്പാൻ അനുവാദമുണ്ടായിരുന്നു. ക്രൈസ്തവൻ ക്രൈസ്തവനായിത്തന്നെയിരുന്നാൽ മതി. ആചാരങ്ങളും നടപടികളുമെല്ലാം അതുതന്നെ. പക്ഷേ, ക്രിസ്തുമതത്തിലെ വിശിഷ്ടാചാൎയ്യന്മാരും അംഗീകരിച്ചിട്ടുള്ള ആദ്ധ്യാത്മികതത്വങ്ങളെ പ്രതിപാദിക്കുന്ന വേദാന്തത്തിൽ അവൎക്ക വിശ്വാസമുണ്ടായിരിക്കണമെന്നുണ്ടുതാനും. ഇങ്ങിനെയൊരു സംഘം സ്ഥാപിക്കുന്നതിൽ സ്വാമികൾക്കു പ്രത്യേകം ചില ഉദ്ദേശങ്ങളുണ്ടായിരുന്നു. പാശ്ചാത്യരാജ്യങ്ങളിൽ വേദാന്തമതം പ്രചരിപ്പിക്കുന്ന വിഷയത്തിൽ ഇതു പ്രത്യേകം ഉപയുക്തമായിത്തീരുമെന്നതു സ്പഷ്ടംതന്നെ. പിന്നെ പാശ്ചാത്യപൌരസ്ത്യരാജ്യങ്ങളെ പരസ്പരം സമ്മേളിപ്പിക്കുന്നതിനുള്ള മാൎഗ്ഗം ഈ സംഘം മൂലമുണ്ടാക്കണമെന്നുകൂടി അദ്ദേഹം ഉദ്ദേശിച്ചിരുന്നു. രാമകൃഷ്ണസഹോദരസംഘത്തിൽനിന്നു ചിലരെ വേദാന്തോപദേശം നടത്തുവാനായി അമേരിക്കയിലേയ്ക്കു കൊണ്ടുപോകേണമെന്നു സ്വാമികൾ മുമ്പുതന്നെ കരുതീട്ടുണ്ട്. ഇതിനുവേണ്ടി ശാരദാനന്ദസ്വാമികളെ പലപ്പോഴും അങ്ങോട്ടു ക്ഷണിച്ചിട്ടുമുണ്ട്. ഓരോ കാരണങ്ങളാൽ അദ്ദേഹത്തിന്നു പോകാൻ കഴിഞ്ഞിരുന്നില്ലെന്നേയുള്ളൂ. ഇതിനു പുറമെ വേദാന്തസമാജാംഗങ്ങളിൽ ചിലരെ ഇന്ത്യയിലേയ്ക്കു കൊണ്ടുവന്നു ഭൌതികവിജ്ഞാനീയം, വ്യവസായം, ധനതന്ത്രം, പ്രായോഗികമായ സമുദായശാസ്ത്രം, ഐക്യനാണയസംഘവ്യവസ്ഥകൾ മുതലായ വിഷയങ്ങളിൽ ഭാരതീയൎക്കു വേണ്ടുന്ന ഉപദേശങ്ങൾ കൊടുപ്പിക്കണമെന്നും അദ്ദേഹത്തിന്നുദ്ദേശമുണ്ടായിരുന്നു. ഇതെല്ലാം സാദ്ധ്യമാകണമെങ്കിൽ സ്വാധീനശക്തിയുള്ള ധനികന്മാരും ഉത്തമശിഷ്യന്മാരുമായ ഏതാനും പേരെ തിരഞ്ഞെ

ട്ടു സംഘത്തിന്റെ ഭാരവാഹിത്വം അവരിൽ അർപ്പിക്കയും ചെയ്തു.

കാര്യങ്ങൾ ഈ നിലയിലെല്ലാമെത്തിക്കഴിഞ്ഞപ്പോഴേയ്ക്കും സ്വാമിവിവേകാനന്ദൻ ഒരിന്ത്യക്കാരനാണെന്നു പറയുന്നതുതന്നെ അമേരിക്കക്കാർക്കു തൃപ്തിയില്ലാതായിത്തുടങ്ങി. അനന്യസാധാരണഗുണങ്ങളോടുകൂടിയ അദ്ദേഹത്തിന്റെ മാതൃസ്ഥാനം വഹിപ്പാൻ ഏതു രാജ്യമാണു കൊതിക്കാത്തതു്? ഇങ്ങിനെ വിവേകാനന്ദനെ ഒരമേരിക്കക്കാരനാക്കിത്തീർക്കുവാനായി പലരും ആലോചിക്കയും പരിശ്രമിക്കയും ചെയ്തിട്ടുണ്ടു്. സ്വാമികളുടെ ശിഷ്യനായ കൃപാനന്ദൻ ഇതിനെപ്പററി 'ബ്രഹ്മവാദി'യിൽ ഇങ്ങിനെ എഴുതിയിരിക്കുന്നു:—

"സ്വാമികളുടെ ഉടമസ്ഥത തനിക്കാണെന്ന പരമാർത്ഥം ഇന്ത്യ ഉടനേ പ്രഖ്യാപനം ചെയ്യുന്നതാണു നല്ലതു്. അദ്ദേഹത്തെ ഐക്യരാജ്യത്തിലെ പൌരനാക്കിക്കൊണ്ടുള്ള ഒരു ജീവചരിത്രമെഴുതി അമേരിക്കൻജാതീയമഹാഗ്രന്ഥാവലിയിൽ ചേർത്തു പ്രസിദ്ധപ്പെടുത്തുവാൻ അവർ ഭാവിക്കുന്നുണ്ടു്. ഹോമർമഹാകവിയുടെ ജന്മസ്ഥലത്തെപ്പററി ഏഴു പട്ടണങ്ങൾ തമ്മിൽ പണ്ടു കലഹമുണ്ടായപോലെ ഞങ്ങളുടെ ഗുരുവിന്റെ ജന്മഭൂമിയെപ്പററി വാദിച്ചു കാലാന്തരത്താൽ സപ്തരാജ്യങ്ങൾ തമ്മിൽത്തന്നെ കലഹിച്ചേയ്ക്കാം. ഇതിൽവെച്ചു, ലോകത്തിലെ അത്യുൽകൃഷ്ടപുരുഷന്മാരിൽ ഒരാളുടെ മാതൃസ്ഥാനം ഇന്ത്യയുടെ പക്കൽനിന്നു വല്ലവരും അപഹരിച്ചുകൊണ്ടുപോയെന്നും വന്നേക്കാം."

എന്നാൽ സ്വാമികൾ ഒരിക്കലും ഇങ്ങിനെയൊന്നാശിച്ചിരുന്നില്ല. സമ്പൽസമൃദ്ധമായ അമേരിക്കാരാജ്യത്തിന്റെ ദത്തപുത്രസ്ഥാനത്തേക്കാൾ ദാരിദ്ര്യപീഡിതയായ ഭാരതമാതാവിന്റെ വിനീതസന്താനമായി ജീവിക്കുന്നതുതന്നെയായിരുന്നു അദ്ദേഹത്തിനിഷ്ടം. മഹാവ്യാധികളും ദാരിദ്ര്യവും കൂടി ദിവസംപ്രതി ആയിരക്കണക്കിൽ ഭക്ഷിച്ചൊടുക്കുന്ന തന്റെ സഹോദരീ

സഹോദരന്മാരെ ശുശ്രൂഷിച്ചും അവൎക്കുവേണ്ടി കണ്ണീർപൊഴിച്ചുംതന്നെ അദ്ദേഹം കാലംകഴിക്കയും ചെയ്തു.

അമേരിക്കയിലെ പ്രവൃത്തികൾ വ്യവസ്ഥപ്പെടുത്തിക്കഴിഞ്ഞപ്പോഴെയ്ക്കും ഇംഗ്ലണ്ടിലേയ്ക്കു വീണ്ടും ചെല്ലുവാനപേക്ഷിക്കുന്ന അനേകം കത്തുകൾ അദ്ദേഹത്തിനു പ്രതിദിനം കിട്ടിക്കൊണ്ടിരുന്നു. തന്റെ പ്രിയപ്പെട്ട മാതൃഭൂമിയെപ്പററിയുള്ള ചിന്തകൾ അദ്ദേഹത്തെ നിരന്തരമായി അലട്ടിക്കൊണ്ടുമിരുന്നു. ഈ നിലയിൽ അമേരിക്കയിലെ ശിഷ്യരോടും ഭക്തന്മാരോടും ഏതാനും കാലത്തെ അവധിവാങ്ങി ഒന്നു പിരിയാതെ നിവൃത്തിയില്ലെന്നു സ്വാമികൾ തീൎച്ചപ്പെടുത്തി. അതനുസരിച്ച് 1896 ഏപ്രിൽമാസം 15-ാംനു- സ്വാമികൾ ഇംഗ്ലണ്ടിലേയ്ക്കു കപ്പൽ കയറുകയും ചെയ്തു.



## മുപ്പത്തിമൂന്നാമദ്ധ്യായം

### വീണ്ടും ഇംഗ്ലണ്ടിൽ

ഇംഗ്ലണ്ടിൽ വന്നിറങ്ങിയപ്പോൾ സ്വാമികൾക്ക് അവിചാരിതമായ ഒരു സന്തോഷത്തിനു കാരണമുണ്ടായി. തന്നെ എതിരേററു സ്വീകരിപ്പാൻവേണ്ടി വന്നവരിൽ കാഷായവസ്ത്രധാരിയായ ഒരാൾകൂടിയുണ്ടായിരുന്നു. അതു തന്റെ സതീൎത്ഥ്യനായ സ്വാമി ശാരദാനന്ദനാണെന്നു ഒരു നോട്ടംകൊണ്ടറിഞ്ഞു. പാശ്ചാത്യരാജ്യങ്ങളിലേയ്ക്കു പുറപ്പെടുന്നതിനു കുറെ മുമ്പു പിരിഞ്ഞതിൽപ്പിന്നെ സ്വാമികൾ സതീൎത്ഥ്യന്മാരിൽ ആരെയും അഭിമുഖമായി കണ്ടിട്ടില്ല. അമേരിക്കയിലേയ്ക്കു പോകുന്ന വൎത്തമാനം അവരെ അറിയിച്ചിട്ടുമുണ്ടായിരുന്നില്ല. ശാരദാമാതാവിനെഴുതിയ എഴുത്തിൽ താൻ പാശ്ചാത്യരാജ്യങ്ങളിലേയ്ക്കു പോകുന്ന വൎത്തമാനം മററുള്ളവരെ അറിയിക്കരുതെന്നു പ്രത്യേകം അപേക്ഷിച്ചിട്ടുണ്ടായിരുന്നു. പ്രിയപു

ൻെറ ഈ അപേക്ഷയെ അവർ സ്വീകരിക്കയും ചെയ്തിരുന്നു. തന്നിമിത്തം നരേന്ദ്രനെപ്പററി ഒന്നും അറിയാതെ പല മാസങ്ങളും അവർ കഴിച്ചുകൂട്ടേണ്ടിവന്നു. ഉൽക്കണ്ഠയോടുകൂടി അവർ തമ്മിൽത്തമ്മിൽ പലപ്പോഴും അദ്ദേഹത്തെപ്പററി അന്വേഷിക്കാറുണ്ടായിരുന്നെങ്കിലും ഓരോന്നൂഹിച്ചു പറവാനല്ലാതെ ശരിയായ ഒരു വിവരവും അറിഞ്ഞു പറവാൻ ആൎക്കും കഴിഞ്ഞിരുന്നില്ല. ഇങ്ങിനെയിരിക്കുമ്പോഴാണു സ്വാമി വിവേകാനന്ദൻെറ യശസ്സും വഹിച്ചുകൊണ്ട് അമേരിക്കൻവൎത്തമാനപത്രങ്ങൾ ഇന്ത്യയിലെത്തിയതു്. അവർ പത്രപ്രസ്താവങ്ങളെ അതിസൂക്ഷ്മമായി പരിശോധിപ്പാൻ തുടങ്ങി. വിവേകാനന്ദൻെറ ആകൃതിയെപ്പററിയും പ്രകൃതിയെപ്പററിയും ഗ്രഹിക്കാവുന്നേടത്തോളമെല്ലാം അതിൽനിന്നു നോക്കിയറിഞ്ഞു. അദ്ദേഹത്തിൻെറ വാക്കുകളിൽ അവർ ഗുരുദേവൻെറ ആത്മസാക്ഷാൽക്കാരത്തെയും ആദർശങ്ങളെയും ആരാഞ്ഞുനോക്കി. ഈ പ്രയത്നങ്ങളൊന്നും വിഫലമായില്ല. സൂക്ഷിക്കുംതോറും അവരുടെ ആശ അതിൽ നിഴലിച്ചുകണ്ടു. വിവേകാനന്ദനെന്ന പേർ അദ്ദേഹം കൈക്കൊണ്ട കഥതന്നെ അവർ അറിഞ്ഞിരുന്നില്ല. ഖേത്രിരാജധാനിയിൽവെച്ചാണു് അദ്ദേഹം അതു സ്വീകരിച്ചതു്. അതിൽപ്പിന്നെ കുറെ കാലത്തേയ്ക്കു അവർ തമ്മിൽ എഴുത്തുകുത്തുപോലും നടന്നിട്ടുമുണ്ടായിരുന്നില്ല. ഇങ്ങിനെ നരേന്ദ്രനെപ്പററി ഒന്നും അറിയാൻ കഴിയാതെ കുഴങ്ങുന്നകാലത്തു് അമേരിക്കയിൽ അദ്ദേഹം വിവേകാനന്ദനായി പ്രത്യക്ഷപ്പെട്ടു. പിന്നെ എഴുത്തുകൾ മൂലം അന്യോന്യം വൎത്തമാനങ്ങൾ അറിഞ്ഞിരുന്നു. അമേരിക്കയിലും ഇംഗ്ലണ്ടിലും താൻ ചെയ്തുവരുന്ന യത്നങ്ങളെയും അവയുടെ ആശാസ്യമായ ഫലത്തെയും പററി സ്വാമികൾ സതീൎത്ഥ്യരെ അപ്പപ്പോൾ അറിയിച്ചിരുന്നു. ഇന്ത്യയിലും ഇതരദേശങ്ങളിലും ഇങ്ങിനെയുള്ള വിലപിടിച്ച പരിശ്രമങ്ങൾ നടത്തുവാൻ അവരെ ഉത്സാഹിപ്പിക്കയും ചെയ്തിരുന്നു. ഇതിൻെറയെല്ലാം ഫലമായിട്ടാണു് ശാര

ദാനന്ദസ്വാമികൾ ഇംഗ്ലണ്ടിൽ എത്തിയിരിക്കുന്നതു്. ദർശനമാത്രത്താൽത്തന്നെ പുളകിതശരീരന്മാരായ ഈ സഹോദരന്മാർ അടുത്തുകൂടിയപ്പോൾ അവൎക്കുണ്ടായ ആഹ്ലാദം എത്രയെന്നു വിവരിപ്പാൻ പ്രയാസം. തുല്യഹൃദയങ്ങളുടെ പരസ്പരസമ്മേളനംപോലെ ആനന്ദപ്രദമായി മറെറാന്നും ഇഹലോകത്തിലില്ല. സ്വൎഗ്ഗീയസുഖത്തെ ക്ഷണനേരത്തേക്കെങ്കിലും ഈ ലോകത്തിൽ അവതരിപ്പിക്കുന്നതിനുള്ള ശക്തി പ്രേമത്തിന്നുമാത്രമേയുള്ളു. ആ അനുഭവത്തിൽ അലിയാത്ത ഹൃദയവുമില്ല.

സ്വാമികൾ സതീൎത്ഥ്യന്മാരുടേയും ഗൃഹസ്ഥന്മാരുടേയും മററും വൎത്തമാനങ്ങൾ ഉൽക്കണ്ഠയോടുകൂടി അന്വേഷിച്ചറിഞ്ഞു. 'രാമകൃഷ്ണസഹോദരമഠം' ആലുംബസാർ എന്ന ദിക്കിലേയ്ക്കു മാററിയ കഥ അപ്പോഴാണു് അദ്ദേഹം അറിഞ്ഞതു്. പിന്നീടു പാശ്ചാത്യരാജ്യങ്ങളിലും ഇന്ത്യയിലും ചെയ്യേണ്ടുന്ന പ്രവൃത്തികളുടെ ഒരു പരിപാടി താൻ ആലോചിച്ചുവെച്ചിരുന്നതിനെപ്പററിയും കുറെ സംസാരിച്ചു. ഭൂലോകം മുഴുവനും വ്യാപിക്കത്തക്ക ആ സംരംഭങ്ങളെക്കുറിച്ചെല്ലാം സ്വാമികൾ ആത്മവിശ്വാസത്തെ മുൻനിൎത്തിക്കൊണ്ടു ചെയ്ത നിൎദ്ദേശങ്ങൾ സതീൎത്ഥ്യനെ വല്ലാതെ വിസ്മയിപ്പിച്ചു. അദ്ദേഹം അവയുടെ സാഫല്യത്തിന്നായി മനസ്സഴിഞ്ഞു പ്രാൎത്ഥിച്ചു കൃതാൎത്ഥനാകയും ചെയ്തു.

ഇംഗ്ലണ്ടിലെ അനേകം ഭക്തന്മാർ സ്വാമികളുടെ വരവിനെക്കുറിച്ചറിഞ്ഞു സന്തോഷിച്ചിരിക്കയായിരുന്നു. അവിടത്തെ പ്രവൃത്തികൾ ശരിയായി നടത്തുന്നതിന്നു മുൻകൂട്ടിച്ചെയ്യാനുള്ളതെല്ലാം അവർ നിൎവ്വഹിക്കുകയും ചെയ്തിരുന്നു. മിസ്റ്റർ സ്റ്റർഡി, മിസ്സ്. ഹെൻറീട്ടാമുല്ലർ, മിസ്സ്. നോബിൾ എന്നിവർ മുൻതവണ ഒരു രാജ്യമിത്രമായിട്ടാണു് അദ്ദേഹത്തെ കരുതിയിരുന്നതെങ്കിൽ ഇപ്പോൾ ലോകപൂജ്യനായ ഗുരുവായി വരിപ്പാനാണു് തീൎച്ചപ്പെടുത്തീട്ടുള്ളതു്. അദ്ദേഹത്തെക്കുറിച്ചു്

അവക്കുള്ള ബഹുമാനം ഈ ചുരുങ്ങിയകാലത്തിനുള്ളിൽ അത്രമാത്രം വൎദ്ധിച്ചിരിക്കുന്നു. ലണ്ടനിൽ എത്തിയതോടുകൂടിത്തന്നെ സ്വാമികൾ തന്റെ പ്രവൃത്തിതുടങ്ങി. ശിഷ്യന്മാരെ അന്വേഷിക്കേണ്ടിവന്നില്ല. അവർ അദ്ദേഹത്തിന്റെ അവസരം കാത്തിരിക്കയായിരുന്നു. 1896 മെയിമാസത്തിൽ വേദാന്തപാഠങ്ങൾ മുറയ്ക്കു നടത്തിത്തുടങ്ങി. പഠിയ്ക്കുവാൻ ആളുകൾ ദിനംപ്രതി വൎദ്ധിച്ചുവരുവാനും തുടങ്ങി. ആ മാസത്തിൽ തന്നെ പൊതുപ്രസംഗങ്ങളും തുടങ്ങി. പിക്കാഡില്ലിയിലെ ചിത്രശാലയിലും പ്രിൻസസ്സ് ഹാളിലുംവെച്ചു മെയി, ജൂൺ, ജൂലായി എന്നീ മാസങ്ങളിലായി ഒട്ടേറെ പ്രസംഗങ്ങൾ ചെയ്തു. ജ്ഞാനയോഗമായിരുന്നു മുഖ്യവിഷയം. ഭക്തിയോഗത്തെസ്സംബന്ധിച്ച ചില വിഷയങ്ങളും ഇടയ്ക്കു പ്രസംഗവിഷയമായിത്തീൎന്നിട്ടുണ്ടു്. ഈ പ്രസംഗങ്ങളെല്ലാം ഒരുപോലെ ജനങ്ങളുടെ പ്രശംസാവിഷയമായിത്തീൎന്നു. അമേരിക്കയിലെപ്പോലെതന്നെ ക്രൈസ്തവമതാചാൎയ്യന്മാർപോലും സ്വാമികളുടെ പ്രസംഗങ്ങളും പാഠങ്ങളും കേൾപ്പാനും പഠിക്കുവാനുമായി അദ്ദേഹത്തിന്റെ കാൽക്കൽച്ചെന്നിരുന്നു തുടങ്ങുകയും ചെയ്തു. സാമുദായികമായിസ്സിദ്ധിച്ച ബഹുമാനവും സ്വീകാരങ്ങളുമാണു് ഇതിലെല്ലാററിലും ഫലപ്രദമായതു്. പ്രഭുക്കന്മാരും പ്രമാണികളും അവരുടെ ഗൃഹങ്ങളിലേയ്ക്കും ക്ലബ്ബുകളിലേയ്ക്കും സ്വാമികളെ ക്ഷണിച്ചു് അനേകം അതിഥികളുടെ മദ്ധ്യത്തിൽ അദ്ദേഹത്തെ സൽക്കരിച്ചുകൊണ്ടിരുന്നു. ഇങ്ങിനെയുള്ള സന്ദർഭങ്ങളിൽ നടന്ന ലഘുപ്രസംഗങ്ങളും സംഭാഷണങ്ങളുമാണു് സമുദായഹൃദയത്തിൽ അധികം പതിഞ്ഞതു്. ഇക്കൂട്ടത്തിൽ പ്രസിദ്ധവേദാന്തിയായ മാക്സ്മുള്ളരെയും (Max Mallar) സ്വാമികൾക്കു നേരിട്ടുകണ്ടു പരിചയപ്പെടുവാനിടയായി. ശ്രീരാമകൃഷ്ണദേവന്റെ മാഹാത്മ്യം കേട്ടറിഞ്ഞു് അദ്ദേഹത്തെ ഒരവതാരപുരുഷനായിക്കല്പിച്ചാരാധിച്ചിരുന്ന ആ പാശ്ചാത്യവേദാന്തിക്കു സ്വാമികളെക്കണ്ടപ്പോഴുണ്ടായ സന്തോ

ഷത്തിന്നതിരില്ല. അവർ തമ്മിൽ അന്നുമുതൽ വലിയ സ്നേഹിതന്മാരായി. 'അപരാവിദ്യ'യിലുള്ള നിരന്തരപരിശ്രമത്താൽ 'പരാവിദ്യ'യെ പ്രാപിച്ച ആ വന്ദ്യവയോവൃദ്ധനെ സ്വാമികൾ ഹൃദയപൂർവ്വം ബഹുമാനിച്ചു. സ്വാത്വികസിദ്ധാന്തങ്ങളിൽ ചില അഭിപ്രായഭേദങ്ങൾ അവർ തമ്മിലുണ്ടായിരുന്നുവെങ്കിലും ആത്മജ്ഞാനം, വൈദികസാഹിത്യപരിജ്ഞാനം, ഉൽകൃഷ്ടജീവിതം എന്നിവയെസ്സംബന്ധിച്ചിടത്തോളം സ്വാമികൾക്കു മാക്സ്മുള്ളരെ വളരെ ബഹുമാനമായിരുന്നു. ഇന്ത്യയിലെ ഒരു വാനപ്രസ്ഥന്റെ ജീവിതമാണ് അദ്ദേഹം നയിച്ചിരുന്നതു്. വേദഭാഷ്യകാരനായ സായണൻ മറെറാരു ജന്മം ജനിച്ചതായിട്ടാണ് താൻ അദ്ദേഹത്തെ സങ്കല്പിക്കുന്നതെന്നു സ്വാമികൾ തുറന്നു പ്രസ്താവിച്ചിട്ടുണ്ടു്. സ്വാമികളുമായുള്ള പരിചയത്തിന്റെ ഫലമായി അദ്ദേഹം "ശ്രീരാമകൃഷ്ണപരമഹംസന്റെ ജീവചരിത്രവും തിരുവാമൊഴികളും" എന്നൊരു പുസ്തകംതന്നെ എഴുതി പ്രസിദ്ധപ്പെടുത്തിട്ടുണ്ടു്. ഇംഗ്ലണ്ടിൽ വേദാന്തമതം പ്രചരിപ്പിക്കുന്നതിൽ സ്വാമികൾക്കു ഇതുമൂലം സിദ്ധിച്ച സഹായം സ്വല്പമൊന്നുമായിരുന്നില്ല

ഇങ്ങിനെ സമുദായത്തിന്റെ ഉള്ളിൽക്കടന്നു ജനങ്ങളുമായി ഇടപഴകിയകൂട്ടത്തിൽ മിസ്റ്റർ സേവിയറും അദ്ദേഹത്തിന്റെ പത്നിയും സ്വാമികളുമായി പരിചയപ്പെട്ടു. മതവിഷയകമായ ചർച്ചകളിൽതന്നെ ജീവിതം നയിച്ചുവന്ന ഈ ദമ്പതികൾ അസ്വസ്ഥതയ്ക്കു യാതൊരു ശമനവും വീണ്ടും വീണ്ടും സത്യാന്വേഷണത്തിൽതന്നെ നിരന്തരമായേർപ്പെട്ടു തിരിയുകയായിരുന്നു. സ്വാമികളുമായി പരിചയപ്പെടുന്നതിന്നു മുമ്പുതന്നെ അദ്ദേഹത്തിന്റെ അദ്വൈത സിദ്ധാന്തത്തെക്കുറിച്ച് അവർ കേട്ടിരുന്നു. അതിൽ അവൎക്കു വിശ്വാസവും ജനിച്ചിരുന്നു. ഈ നിലയിൽ അവർ തമ്മിൽ കണ്ടതോടുകൂടിത്തന്നെ സേവിയർ ദമ്പതികൾ സ്വാമികളുടെ ശിഷ്യ

വൻ *

ത്വവും സ്വീകരിച്ചു. സമ്പത്തും ലൌകികസുഖങ്ങളും നിത്യശാന്തിക്കു പര്യാപ്തമാകുന്നില്ലെന്ന അനുഭവത്താൽ യഥാൎത്ഥവൈരാഗ്യം സിദ്ധിച്ചിട്ടുള്ള അവരെ സ്വാമികൾ ഹൃദയപൂൎവ്വം സ്വീകരിച്ച് ഉപദേശം നൽകി. ഇന്ത്യയിൽ വന്ന് ഉപയോഗകരങ്ങളായ അനേകം സംരംഭങ്ങളിൽ സ്വാമികളെ സഹായിച്ചു ജീവിതശിഷ്ടം കഴിച്ചുകിട്ടിയ ഈ ദമ്പതികളെ ഇന്ത്യ എന്നെന്നും കൃതജ്ഞതയോടുകൂടി സ്മരിക്കാതിരിക്കയില്ല.

പലവിധത്തിലുള്ള പരിശ്രമങ്ങളാൽ സ്വാമികളുടെ ആരോഗ്യം വളരെ ക്ഷയിച്ചുകണ്ടപ്പോൾ ശിഷ്യരിൽ ചിലർ ഒരു ദേശസഞ്ചാരത്തിന് അദ്ദേഹത്തെ ഉത്സാഹിപ്പിച്ചു. ജൎമ്മനിയിലെ കെയിൽസൎവ്വകലാശാലയിലെ തത്വജ്ഞാനപ്രാസംഗികനായ പോൾ ഡിയൂസൺ (Paul Deussen) സ്വാമികളെ അങ്ങോട്ടു ക്ഷണിച്ചിട്ടുമുണ്ടായിരുന്നു. സ്വിററ്സർലൻഡ്വഴിയായി ജൎമ്മനിവരെ പോയി വരുവാൻ അദ്ദേഹം തീൎച്ചയാക്കി. മിസ്റ്റർ സേവിയരും പത്നിയും, മിസ്സ് മല്ലറും സ്വാമികളെ അനുഗമിച്ചു യൂറോപ്പിൽ പ്രകൃതിയുടെ രാമണീയകം തെളിഞ്ഞുവിളയാടുന്ന ഒരു ദേശമുണ്ടെങ്കിൽ അതു സ്വിററ്സർലൻഡാണ്. വിശാലങ്ങളായ കൃഷിസ്ഥലങ്ങളും, ഗംഭീരങ്ങളായ വനങ്ങളും ഹിമഭൂഷിതങ്ങളായ പൎവ്വതശിഖരങ്ങളും നിറഞ്ഞു പ്രേക്ഷകന്മാരുടെ നേത്രങ്ങളെ ഉത്തരക്ഷണത്തിൽ ഒന്നിൽനിന്നു മറെറാന്നിലേയ്ക്കാകൎഷിച്ച് ആനന്ദിപ്പിക്കുന്ന ആ ഭൂഭാഗം സ്വാമികൾക്കു പ്രത്യേകിച്ചും സന്തോഷപ്രദമായിത്തോന്നി. എന്നുമാത്രമല്ല അവ പുണ്യഭൂമിയായ ഹിമാലയപ്രാന്തത്തെ അനുസ്മരിപ്പിക്കയും ചെയ്തു. സ്വാമികൾ ഈ പ്രദേശങ്ങളിൽ വെച്ചു ശിഷ്യന്മാൎക്ക് ഇന്ത്യയിലെ പുരാതനതപോവനങ്ങളുടെ സമ്പ്രദായവും ഋഷികളുടെ ജീവിതരീതിയും മനസ്സിലാക്കിക്കൊടുക്കുകയും ഉപനിഷത്തുകളിലെ ഉപദേശങ്ങൾ ഓരോന്നോരോന്നായി വിവരിച്ചുകൊടുക്കുകയും ചെയ്തിരുന്നു. ഇങ്ങിനെ സ്വിററ്സർലണ്ടിലെ പല ഭാഗങ്ങളിലും സഞ്ചരിച്ചശേഷം ജൎമ്മനി

യിലേയ്ക്കു കടന്നു. വിജ്ഞാനസമ്പത്തിന്നു കീൎത്തിപ്പെട്ട ആ രാജ്യവും സ്വാമികൾക്കു കൌതുകാവഹമായിത്തോന്നി. ഗംഭീരങ്ങളും രമ്യങ്ങളുമായ പട്ടണങ്ങളും നഗരങ്ങളും സന്ദൎശിച്ചുപോയി പ്രൊഫ്സർ ഡിയൂസന്റെ ഗൃഹത്തിലെത്തി. മാക്സ്മുള്ളരെപ്പോലെയുള്ള പേരും പ്രാമാണ്യവും നേടീട്ടില്ലെങ്കിലും അദ്ദേഹം ഒരു യഥാൎത്ഥജ്ഞാനിയും പൌരസ്ത്യപരിഷ്കാരത്തിന്റെ ഉൽകൃഷ്ടാംശത്തെ അനുഭവിച്ചറിഞ്ഞിട്ടുള്ള ഒരു പാശ്ചാത്യമഹൎഷിയുമാണ്, സംസ്കൃതസാഹിത്യത്തിൽ അത്യന്തമൌത്സുക്യം കാണിച്ച ജൎമ്മൻപണ്ഡിതന്മാരിൽ ഒരാളായിട്ടാണ് അദ്ദേഹം അറിയപ്പെടുന്നതു്. ദൂരത്തിരുന്നു പുസ്തകപാരായണംചെയ്തതുകൊണ്ടുമാത്രം അദ്ദേഹം തൃപ്തിപ്പെട്ടില്ല. ഭാരതവൎഷത്തിൽവന്നു അതിന്റെ മാഹാത്മ്യം സ്വന്തം കണ്ണുകൊണ്ടാസ്വദിക്കാതെ അടങ്ങുവാൻ അദ്ദേഹത്തിന്നു സാധിച്ചില്ല. ഈ ദിക്സഞ്ചാരം കഴിഞ്ഞു മടങ്ങിച്ചെന്നകാലത്താണു സ്വാമികൾ ഇംഗ്ലണ്ടിലുണ്ടെന്നറിഞ്ഞതു്. പരമഹംസദേവന്റെ പേർതന്നെ അദ്ദേഹത്തിന്നു ശ്രവണപീയൂഷമായിരുന്നു. ഉടനെ സ്വാമികളെ സ്വഗൃഹത്തിലേയ്ക്കു ക്ഷണിച്ചു. ഇതാ അദ്ദേഹം ആ യഥാൎത്ഥഭക്തന്റെ ആതിഥ്യം സ്വീകരിപ്പാൻ അവിടെ സന്നിഹിതനാകയും ചെയ്തിരിക്കുന്നു. ഡിയൂസനും പത്നിയും സ്വാമികളെയും ശിഷ്യരെയും വളരെ ആദരവോടുകൂടി സ്വീകരിച്ചു ഈ നിലയിൽ അവിടെ വേദാന്തവിഷയകമായ സംഭാഷണങ്ങളിൽ മുഴുകി ഏതാനും ദിവസം താമസിച്ചു. സ്വാമികൾ അടുത്തദിവസമൊന്നും ലണ്ടനിലേയ്ക്കു മടങ്ങുകയില്ലെന്നായിരുന്നു പ്രൊഫ്സരുടെ വിചാരം. പക്ഷേ കാൎയ്യം നേരെ വിപരീതമായി. ഒരു ദിവസം പെട്ടെന്നു പുറപ്പെട്ടു. പ്രൊഫ്സർ പലവിധത്തിലും തടസ്സംചെയ്യുവാൻനോക്കിയെങ്കിലും അദ്ദേഹം അതൊന്നും സമ്മതിച്ചില്ല. ഒടുവിൽ പ്രൊഫ്സരും തന്റെ ഗൃഹകാൎയ്യങ്ങളെല്ലാം ഒതുക്കി സ്വാമികളെ അനുഗമിച്ചു.

ലണ്ടനിൽ തിരിച്ചെത്തിയപ്പോഴേക്കും അവിടെ അനേകംപേർ സ്വാമികളെ കാത്തിരിക്കുന്നുണ്ടായിരുന്നു. തന്നിമിത്തം ഒട്ടും താമസിക്കാതെ പാഠം തുടങ്ങി. പ്രസംഗങ്ങളും ആരംഭിച്ചു. ആൽപ്സ് പർവ്വതപ്രാന്തങ്ങളിലെ സഞ്ചാരത്താൽ സ്വാമികളുടെ ആരോഗ്യം വീണ്ടും ഒരുവിധം പൂർണ്ണമായിരുന്നു. അതുകൊണ്ടു കാര്യങ്ങൾ നല്ല ചൊടിയോടുകൂടിത്തന്നെ നടന്നുവന്നു. എന്നുമാത്രമല്ല ഇംഗ്ലണ്ടിൽവെച്ചു് ഒടുവിൽ ചെയ്തു പ്രസംഗങ്ങളെല്ലാം സ്വിററ്സർലണ്ടിലെ പർവ്വതപ്രദേശങ്ങളിൽ വെച്ചു ചെയ്തു സാധനകളുടെ ഫലമായിരുന്നുവെന്നുതന്നെ പറയാം. 'മായയും ഇന്ദ്രജാലവും' 'ആത്മാവിൻെറ സർവ്വാന്തര്യാമിത്വം', 'മായയും മോക്ഷവും' എന്നു തുടങ്ങിയ വിഷയങ്ങളെക്കുറിച്ചു ചെയ്തു പ്രസംഗങ്ങളിലെല്ലാം ഒരു പണ്ഡിതൻെറ യുക്തിയല്ല, സിദ്ധൻെറ അനുഭവങ്ങളാണു് അധികം തെളിഞ്ഞുകാണുന്നതു്. ഇവയെല്ലാം ഇംഗ്ലണ്ടിലെ ഉൽകൃഷ്ടപണ്ഡിതന്മാരെയും ആചാര്യന്മാരെയും വല്ലാതെ വിസ്മയിപ്പിച്ചു. അവരിൽ പലരും സ്വാമികളുടെ ഉത്തമസ്നേഹിതന്മാരും ഭക്തന്മാരുമായിത്തീരുകയും ചെയ്തു. മനശ്ശാസ്ത്രവിഷയകമായി അനേകം വിശിഷ്ടപുസ്തകങ്ങൾ നിർമ്മിച്ചിട്ടുള്ള മിസ്റ്റർ ഫ്രഡറിക്ക് മയേഴ്സ്, റവറൻറ് ജോൺപേജ്ഹോപ്സ്, ശാന്തസന്ദേശകർത്താവായ ഡി. കൺവേ, ഡാക്ടർ സ്റ്റാൻറൺ കോയ്ററ്, റവറൻറ് ഹാറതസ്ഹോയ്സി, മിസ്റ്റർ എഡ്വേർഡ് കാർപ്പെൻറർ മുതലായ കേളികേട്ട പണ്ഡിതന്മാരെല്ലാം ഇങ്ങിനെ സ്വാമികളുടെ ശിഷ്യത്വം പ്രാപിച്ചവരാണു്. പാൾഡിയുസൺ ('ദേവസേനൻ' എന്നു വിളിക്കുന്നതായിരുന്നു അദ്ദേഹത്തിനിഷ്ടം) ഇക്കാലത്തു സ്വാമികളുടെ കൂടെയുണ്ടായിരുന്നു. മാക്സ്മുള്ളരും സ്വാമികളും തമ്മിൽ ഇടവിടാതെ എഴുത്തുകുത്തുകൾ നടന്നുകൊണ്ടിരുന്നു. ഇങ്ങിനെ ഈ ത്രിമൂർത്തികൾ ഒത്തുകൂടിയതുനിമിത്തം ഇംഗ്ലണ്ടിലെ സ്വാമികളുടെ പ്രവൃത്തികൾക്കുള്ള സാഫല്യം ശതഗുണമായി വർദ്ധി

ച്ചു. ഭാവികൃത്യങ്ങളെ രൂപീകരിക്കുന്നതിൽ ആ രണ്ടു പാശ്ചാത്യസ്നേഹിതന്മാരുടേയും സഹായം സ്വാമികൾക്കാവശ്യമായിരുന്നുവെങ്കിൽ വേദാന്തമതത്തിന്റെ സാക്ഷാൽക്കാരം സമ്പാദിപ്പാൻ അവർക്കു സ്വാമികളുടെ സഹകരണവും ആവശ്യമായിരുന്നു.

ഇംഗ്ലണ്ടിൽ അന്നത്തെ നിലയിൽ ഒരു ഹിന്ദുസന്യാസിയെക്കൊണ്ടു ചെയ്യാൻകഴിയുന്നിടത്തോളമെല്ലാം ചെയ്തുകഴിഞ്ഞു. വേദാന്തത്തിന്നവിടെ അപ്രതിഹതമായ പ്രചാരം സിദ്ധിച്ചു. പൌരസ്ത്യസംസ്കാരത്തിന്റെ നിലയും വിലയും ആംഗലസാമ്രാജ്യത്തിന്റെ തലസ്ഥാനപട്ടണത്തിൽ ഉറച്ചുകഴിഞ്ഞു. ഇന്ത്യ ഒരു പരിഷ്കൃതരാജ്യവും അവിടത്തെ ജനങ്ങൾ വെറും മൂഢന്മാരും അല്ലെന്ന് എല്ലാവർക്കും ബോദ്ധ്യപ്പെട്ടു. ഭാവികൃത്യങ്ങൾ നടത്തുവാൻ ഒരു 'വേദാന്തസമാജം' സ്ഥാപിക്കപ്പെടുകയും ചെയ്തു. സ്വാമിശാരദാനന്ദൻ അമേരിക്കയിൽച്ചെന്ന് അവിടത്തെ പ്രവൃത്തികളെ സഫലമാംവണ്ണം നിയന്ത്രിച്ചുവരുന്നു. അദ്ദേഹത്തെക്കുറിച്ച് അമേരിക്കയിൽനിന്ന് ആഴ്ചതോറും പ്രശംസാപത്രങ്ങൾ കിട്ടിക്കൊണ്ടിരിക്കുന്നു. പണ്ഡിതാഗ്രഗണ്യനും, എതിരില്ലാത്ത വാഗ്മിയും, ധീരനുമായ അഭേദാനന്ദസ്വാമികൾ ഇംഗ്ലണ്ടിലെത്തി വിവേകാനന്ദസ്വാമികളുടെക്കൂടെത്താമസിച്ചു പ്രവൃത്തി പരിചയിക്കുന്നു. അദ്ദേഹത്തിന്റെ ആദ്യത്തെ പ്രസംഗംതന്നെ ശ്രോതാക്കളെ ഒട്ടറെ വിസ്മയിപ്പിച്ചു. ഈ നിലയിൽ ഇംഗ്ലണ്ടിലെ പ്രവൃത്തികൾ ശരിയായി നടത്തുവാനുള്ള ശേഷി അദ്ദേഹത്തിന്നുമുണ്ടെന്നു തീർച്ചയായി. സ്വാമികളുടെ വിചാരം ഇപ്പോൾ മറെറാരു പദ്ധതിയിലേയ്ക്കു തിരിഞ്ഞിരിക്കയാണ്. അദ്ദേഹം വിദേശങ്ങളിൽ സഞ്ചരിക്കയും അസാമാന്യമായ പേരും പ്രാമാണ്യവും നേടുകയും ചെയ്തിട്ടുണ്ടെങ്കിലും ഹൃദയം എപ്പോഴും ഇന്ത്യയുടെ നേരെ തിരിഞ്ഞുനിന്നിരുന്നതേയുള്ളൂ. മാതൃഭൂമിയുടെ പുനരുദ്ധാരണമാണ് ഏകോദ്ദേശം. ഇതരോദ്ദേശങ്ങളിലവ സാരഭ

ങ്ങൾ അതിനു സഹായമായിത്തീരുമെന്നു വിചാരിച്ചു മാത്രമാണ് അദ്ദേഹം അതിൽ ജീവനെക്കൂടി മറന്നു പരിശ്രമിക്കുന്നതു്. ഇപ്പോൾ അതു നിൎത്തിവെക്കേണ്ടുന്ന സമയം സന്നിഹിതമായിരിക്കുന്നു. വിദേശങ്ങളിലെ പ്രവൃത്തികൾ സതീൎത്ഥ്യരെയും ശിഷ്യരെയും ചുമതലപ്പെടുത്തി പരിപാവനിയായ മാതൃഭൂമിയെ സ്വന്തംകൈകൊണ്ടുതന്നെ ശുശ്രൂഷിക്കുന്നതാണ് ഇനിയത്തെ കൃത്യം. സ്വാമികൾ അതിനൊരുങ്ങി. ഒരു ദിവസം പെട്ടെന്ന് മിസിസ്സ് സേവിയറെ വിളിച്ച് ഇന്ത്യയിലേയ്ക്കു പുറപ്പെടുവാനുള്ള ഒരുക്കങ്ങൾ ചെയ്വാനേല്പിച്ചു. അപ്പോൾമാത്രമേ അദ്ദേഹത്തിന്റെ അന്തൎഗ്ഗതം ഇംഗ്ലണ്ടിലെ ശിഷ്യന്മാൎക്ക് മനസ്സിലായുള്ളു. നവമ്പർമാസാവസാനത്തിൽ ഒരുക്കങ്ങളെല്ലാം പൂൎത്തിയായി. സേവിയർദമ്പതികൾ അവരുടെ ജീവിതശിഷ്ടം ഇന്ത്യയിൽത്തന്നെ കഴിച്ചുകൂട്ടുവാനുള്ള നിശ്ചയത്തോടേ സ്വാമികളെ പിന്തുടരുവാനുറച്ചു. മിസ്സ്, നോബ്ൾ മിസ്സ്, മുല്ലർ, മിസ്റ്റർ ഗുഡ്വിൻ എന്നിവരും ഇന്ത്യയിലേക്കു പുറപ്പെടുവാൻ തീൎച്ചയാക്കി.

ഇംഗ്ലണ്ടിലെ സ്നേഹിതന്മാരും ശിഷ്യരും ഭക്തന്മാരുമെല്ലാം സ്വാമികളുടെ ഈ നിശ്ചയംകേട്ടു വല്ലാതെ വ്യസനിച്ചു. അദ്ദേഹത്തിന്റെ വേർപാട് അവൎക്കത്യന്തം അസഹ്യമായിത്തോന്നി. ഈ യാത്ര ഒന്നു നീട്ടിവെപ്പിക്കുവാൻ പലവിധത്തിലും പരിശ്രമിച്ചുനോക്കി. പക്ഷേ സാധിച്ചില്ല. സ്വാമികൾ ഒന്നുറച്ചാൽ അതിൽനിന്നിളകുന്ന പതിവില്ലായിരുന്നു.

ഡിസമ്പർ 13-ാംനു- ഞായറാഴ്ച സ്വാമികളെ യാത്രയയപ്പാനായി ഒരു പൊതുജനസഭ പിക്കാഡില്ലിയിലെ ചിത്രശാലയിൽ യോഗം ചേൎന്ന് അതിൽവെച്ചു ഒരു മംഗളപത്രം സമൎപ്പിച്ചു. സ്വാമികൾ ഇതിന്ന് ഉചിതമായ മറുപടി പറഞ്ഞു തന്റെ സ്നേഹിതന്മാരെയും ശിഷ്യന്മാരെയും സമാധാനപ്പെടുത്തുകയും ചെയ്തു. ലണ്ടനിലെ അനേകം മാന്യന്മാരും മഹതികളും ഈ യോഗത്തിൽ സന്നിഹിതരായിരുന്നു. ഒരിന്ത്യക്കാര

ന്നെ മാനിപ്പാനായി ഇത്രയും വലിയ ഒരു സഭ ഇംഗ്ലണ്ടിൽ ഇതിന്നു മുമ്പു യോഗം ചേൎന്നിട്ടില്ലെന്നുതന്നെയാണു പറയേണ്ടതു്. ഇംഗ്ലണ്ടിൽ സ്വാമികളെക്കുറിച്ചുള്ള മതിപ്പു് എത്രമാത്രമായിരുന്നുവെന്നു് അക്കാലത്തു് ഇന്ത്യക്കാരിൽ പലൎക്കും മനസ്സിലായിരുന്നില്ല. 1898-ൽ ഇംഗ്ലണ്ടുരാജ്യം സന്ദൎശിച്ച ശ്രീമാൻ വിപിനചന്ദ്രപാലൻ ഇതിനെപ്പററി "ഇന്ത്യൻ മിറർ" എന്ന പത്രത്തിൽ എഴുതിയ ഒരു ലേഖനം ഇതിൻെറ ഏകദേശജ്ഞാനം നമുക്കുണ്ടാക്കിത്തരുന്നുണ്ടു്.

"സ്വാമിവിവേകാനന്ദൻ ഇംഗ്ലണ്ടിൽവെച്ചു ചെയ്ത പ്രസംഗങ്ങളുടെ ഫലം അത്യല്പമാണെന്നും അദ്ദേഹത്തിൻെറ സ്നേഹിതന്മാർ വെറുതെ അതിനെ വൎണ്ണിച്ചു വലുതാക്കുകയാണെന്നും ഒരു ധാരണ ഇന്ത്യക്കാരിൽ ചിലൎക്കുണ്ടു്. ഇവിടെ വന്നു നോക്കിയപ്പോൾ എല്ലാ ഭാഗത്തും അദ്ദേഹത്തിന്നുള്ള ജനസ്വാധീനം അനല്പമാണെന്നെനിക്കു മനസ്സിലായി. വിവേകാനന്ദനെ ഭക്തിബഹുമാനങ്ങളോടുകൂടി സ്മരിക്കുന്ന അനേകം മാന്യന്മാരെ ഇംഗ്ലണ്ടിൻെറ മിക്ക ഭാഗങ്ങളിലും ഞാൻ കാണുകയുണ്ടായി ഞാൻ അദ്ദേഹത്തിൻെറ സംഘത്തിൽപ്പെട്ട ഒരാള മതവിഷയകമായി ഞങ്ങൾ തമ്മിൽ അഭിപ്രായഭേദമാണുള്ളതു്. എന്നിരിക്കിലും, വിവേകാനന്ദൻ ഇംഗ്ലീഷു ജനസമുദായത്തിൻെറ കണ്ണു തുറപ്പിക്കയും അവരുടെ ഹൃദയത്തിന്നു വിശാലതകൂട്ടുകയും ചെയ്തിരിക്കുന്നുവെന്നു പറയാതിരിപ്പാൻ നിവൃത്തിയില്ല. അദ്ദേഹത്തിൻെറ ഉപദേശംനിമിത്തം, ഇന്ത്യയുടെ പുരാതനമതഗ്രന്ഥങ്ങളിൽ അനേകം ആദ്ധ്യാത്മികരഹസ്യങ്ങൾ മറഞ്ഞു കിടക്കുന്നുണ്ടെന്ന തത്വം പലൎക്കും മനസ്സിലായിട്ടുണ്ടു്. ഇങ്ങിനെയൊരു വിശ്വാസം സ്ഥാപിക്ക മാത്രമല്ല, അതിന്നു പുറമേ ഇന്ത്യയും ഇംഗ്ലണ്ടും തമ്മിൽ ഹാൎദ്ദമായ ഒരു ബന്ധമുണ്ടാക്കുക കൂടി ചെയ്യാൻ അദ്ദേഹത്തിന്നു സാധിച്ചിട്ടുണ്ടു്. അദ്ദേഹത്തിൻെറ ഉപദേശങ്ങൾ നിമിത്തം അനേകം ജനങ്ങൾ ക്രിസ്തുമതത്തിൽനിന്നു വിട്ടുകൂടിച്ചെയ്തിട്ടുണ്ടു്. സ്വാമികളെക്കുറിച്ചു് ഇവിടത്തെ ജനങ്ങൾക്കുള്ള ഭക്തിബഹു

മാനങ്ങൾ എത്രമാത്രമെന്നു കാണുവാൻ താഴെ കുറിക്കുന്ന സംഭവം ഒരു സഹായമായിരിക്കും.

"ഇന്നലെ വൈകുന്നേരം ഒരു സ്നേഹിതനെ കണ്മാനായി ഞാൻ ലണ്ടന്റെ ദക്ഷിണപാൎശ്വത്തിലേയ്ക്കു പോകയായിരുന്നു പെട്ടെന്നു വഴി തെറ്റി ഒരു തെരുവിന്റെ മൂലയിൽച്ചെന്നു കുടുങ്ങിപ്പോയി. എങ്ങോട്ടാണു പോകേണ്ടതെന്നറിയാതെ പരുങ്ങിനിൽക്കുമ്പോൾ ഒരു മാന്യസ്ത്രീയും, മകൻ ഒരു കുട്ടിയുംകൂടി എന്റെ അടുക്കലേക്കു വന്നു. വഴിതിരിച്ചു തരുവാനാണെന്നു തോന്നി. അടുത്തു വന്ന ഉടനെ അവർ "നിങ്ങൾ പക്ഷേ നിങ്ങൾക്കു പോകേണ്ടുന്ന വഴി തിരയുകയായിരിക്കും. ഞാൻ സഹായിക്കട്ടെയോ?" എന്നു ചോദിച്ചുകൊണ്ടു എന്നെ നേർവഴിയിൽക്കൂട്ടി "നിങ്ങൾ ലണ്ടനിലേയ്ക്കു വരുന്നുണ്ടെന്നു ഞാൻ പത്രങ്ങളിൽ കാണുകയുണ്ടായി. നിങ്ങളെ കണ്ടപ്പോൾ തന്നെ 'ഹോ! അതാ സ്വാമിവിവേകാനന്ദൻ' എന്നു ഞാൻ എന്റെ മകനു കാണിച്ചു കൊടുക്കുകയായിരുന്നു." എന്ന് അവരുടെ അന്തൎഗ്ഗതം വെളിവാക്കി. എനിക്കു തീവണ്ടിക്കു സമയമായിരുന്നതിനാൽ ഞാൻ വിവേകാനന്ദനല്ലെന്ന് അവരോടു പറവാൻ ഇടകിട്ടിയില്ല. ഈ മഹതി വിവേകാനന്ദനെ നേരിട്ടു പരിചയപ്പെടുന്നതിനു മുമ്പുതന്നെ ഇത്ര വളരെ ബഹുമാനിപ്പാനൊരുങ്ങിയതിൽ എനിക്കു വല്ലാത്ത വിസ്മയം തോന്നി. ഏതെങ്കിലും എന്റെ ബങ്കാളി അങ്കിക്കെട്ടിന്നു നന്ദി പറഞ്ഞുംകൊണ്ടു ഞാൻ എന്റെ വഴിക്കു പോകയും ചെയ്തു. ഇതിന്നു പുറമേ ഇവിടത്തെ അനേകം യോഗ്യന്മാർ ഇന്ത്യയെ ഉള്ളഴിഞ്ഞു ബഹുമാനിക്കുന്നതായും ഹിന്തുക്കളുടെ മതം തത്വജ്ഞാനം എന്നിവയെക്കുറിച്ചു കേൾപ്പാൻ സദായ്പ്പോഴും സന്നദ്ധരായിരിക്കുന്നതായും എനിക്കു ഗ്രഹിപ്പാൻ കഴിഞ്ഞിട്ടുമുണ്ട്."

നോക്കുക! കറുത്തമനുഷ്യരെ കണ്ണുചുളിച്ചുനോക്കുന്ന ഒരു ജനസമുദായത്തിന്റെ ഹൃദയം എത്രമാത്രം മാറിപ്പോയി. ഇ

ളുമുഴുവനും ആ വന്ദ്യപുരുഷന്റെ പ്രയത്നഫലമാണെന്നു മനസ്സിലാകുവാൻ ഇനിയും ഏതൊരു തെളിവാണു വേണ്ടതു്!

---

# മുപ്പത്തിമൂന്നാമദ്ധ്യായം

## ഇന്ത്യയിലേയ്ക്കു

സ്വാമികൾ ഇംഗ്ലണ്ടിൽനിന്നു് ഇന്ത്യയിലേയ്ക്കു നേരിട്ടു കപ്പൽ കയറുകയല്ല ചെയ്തതു്. കരവഴിയായി ഇററലിയിലെ നേപ്പിൾസ്സ് പട്ടണംവരെ സഞ്ചരിച്ച ശേഷം അവിടുന്നു കടൽയാത്രയാരംഭിച്ചു. പ്രകൃതിഭംഗികളാലും ചരിത്രപ്രസിദ്ധികൊണ്ടും യൂറോപ്പിൽവെച്ചു സർവ്വപ്രാമാണ്യമുള്ള ഇററലി രാജ്യം സന്ദർശിപ്പാനുള്ള താല്പര്യംകൊണ്ടാണു യാത്രയുടെ ഗതി ഇങ്ങിനെ തിരിച്ചതെന്നു തോന്നുന്നു. റോമാപുരിയെ അദ്ദേഹം സോൽക്കണ്ഠം നോക്കിക്കണ്ടു. ക്രൈസ്തവമതാചാര്യന്മാരുടെ തലസ്ഥാനമായ അവിടത്തെ കാഴ്ചകൾ പലവിധത്തിലും അദ്ദേഹത്തിനു രസകരമായിത്തോന്നി. ചരിത്രപ്രസിദ്ധന്മാരായ സീസർചക്രവർത്തികളുടെ രാജധാനി ഒരേടത്തു് ഉടഞ്ഞു പൊളിഞ്ഞു കിടക്കുന്നു. ക്രൈസ്തവദേവാലയങ്ങൾ അവയുടെ ഓജസ്സിനു യാതൊരു കുറവും കൂടാതെ ഇന്നും സ്ഥിതിചെയ്യുന്നു. ലോകവന്ദ്യനായ യേശുദേവനെ കുരിശിലിടുവാൻ കല്പിച്ച സാമ്രാജ്യശക്തി നാമാവശേഷമായി. പക്ഷെ ലോകക്ഷേമത്തിനുവേണ്ടി കുരിശിൽ കിടന്നു മരിച്ച ആ ദൈവപുത്രന്റെ സാമ്രാജ്യമാകട്ടെ ദിനംപ്രതി വർദ്ധിച്ചുവരികയും ചെയ്യുന്നു. ഭൗതികശക്തിയുടെ ദൌർബ്ബല്യത്തെയും, ആദ്ധ്യാത്മികതേജസ്സിന്റെ നിത്യത്വവും ലോകത്തിനു കാണിച്ചുകൊടുക്കുകയല്ലേ ഇതു ചെയ്യുന്നതു്?

൩൦ ,൭

ക്രിസ്തുമതത്തിലെ പഴയ നിയമപ്രകാരമുള്ള ആചാരനടപടികളെയും ആരാധനക്രമങ്ങളെയും കുറിച്ചു പരിപൂർണ്ണമായ ഒരു ജ്ഞാനം സ്വാമികൾ അവിടെവെച്ചു സമ്പാദിച്ചു. അവയ്ക്കു ഹിന്ദുമതത്തിലെ ആചാരങ്ങളും ആരാധനക്രമങ്ങളുമായി പലവിധത്തിലും സാദൃശ്യമുണ്ടെന്ന് അദ്ദേഹം ഗ്രഹിക്കയും ചെയ്തു. ഇതെല്ലാം കഴിഞ്ഞ ശേഷം 1896 ഡിസമ്പർ 30-നു നേപ്പിൾസ്സ് പട്ടണത്തിൽനിന്നു കപ്പൽ കയറി. കപ്പലിലിരുന്നുള്ള സംസാരം മിക്കവാറും ക്രിസ്തുമതത്തെപ്പററി തന്നെയായിരുന്നു. റോമാപട്ടണത്തിലെ കാഴ്ചകളിൽനിന്നു താൻ ഗ്രഹിച്ചതെല്ലാം സ്വാമികൾ ശിഷ്യർക്കു വിവരിച്ചുകൊടുത്തുകൊണ്ടിരുന്നു. ഇങ്ങിനെയിരിക്കേ ഒരു രാത്രിയിൽ സ്വാമികൾക്കു് അത്ഭുതകരമായ ഒരു ദർശനമുണ്ടായി. ഉറക്കത്തിൽ ഒരു സ്വരൂപം അദ്ദേഹത്തിന്റെ അടുക്കൽ ചെന്നു. താടിയും തലയും നീട്ടീട്ടുണ്ടു്. കാഴ്ചയിൽ ഒരു ഋഷിയാണെന്നു തോന്നും. ഈ സ്വരൂപം "ഞാൻ കാണിച്ചുതരുന്ന ഈ സ്ഥലം നിങ്ങൾ സൂക്ഷിച്ചു നോക്കണം. നിങ്ങളിപ്പോൾ ക്രീററി (Crete) എന്ന ദ്വീപിലാണു്. ക്രിസ്തുമതം ആദ്യം ആരംഭിച്ച ദേശമാണിതു്. ഇവിടെ അധിവസിച്ചിരുന്ന 'തെരാപ്യൂററയ്' (Therapeutae) എന്നവരിൽ ഒരാളാണു ഞാൻ" എന്നിങ്ങിനെ സംഭാഷണം തുടങ്ങി. ഇതിന്റെ അന്ത്യത്തിലെ ഒരു വാക്കു സ്വാമികൾക്കു മനസ്സിലായില്ല. അതു ക്രിസ്തുവിന്റെ വർഗ്ഗനാമമായ എസ്സയിൻ (Essane) എന്നതായിരിക്കുമെന്നു വിചാരിക്കപ്പെടുന്നു. ഈ വർഗ്ഗക്കാർ ഋഷിതുല്യമായ ജീവിതം നയിച്ചുവന്നിരുന്നവരും സ്വതന്ത്രമായ മതാഭിപ്രായങ്ങളുള്ളവരുമായിരുന്നു. 'തെരാപ്യൂററയ്' എന്നതിന്റെ അർത്ഥം 'തെറ'യുടെ പുത്രന്മാരെന്നോ ശിഷ്യന്മാരെന്നോ ആണു്. ബുദ്ധമതത്തിന്റെ ആരംഭകാലത്തിലുള്ള മതാചാര്യന്മാരിൽ ഒരാളായിരുന്നു 'തെറ' എന്ന ഭിക്ഷുവെന്നു പറയപ്പെടുന്നു. 'പ്യൂററയ്' എന്നതു 'പുത്രൻ' എന്ന സംസ്കൃത

ശബ്ദത്തിന്റെ രൂപാന്തരമാണെന്നു വിചാരിക്കാം. ഇത്രയും സംഗതികൾ ഈ വൃദ്ധനെപ്പററി മനസ്സിലാക്കാവുന്നതാണു്. അദ്ദേഹം തുടർന്നു പറവാൻതുടങ്ങി "ഞങ്ങൾ വെളിപ്പെടുത്തിയ സത്യങ്ങളേയും ആദർശങ്ങളേയും ക്രിസ്ത്യാനികൾ യേശുവിന്റെ ഉപദേശങ്ങളാക്കിത്തീർത്തു നാട്ടെങ്ങും പരത്തിയിരിക്കുന്നു. പരമാർത്ഥത്തിൽ യേശു എന്നപേരിൽ ഒരാൾ ജനിക്കതന്നെയുണ്ടായിട്ടില്ല. ഈ പ്രദേശത്തിൽ വേണ്ടുന്ന പരിശോധനകൾ നടത്തുന്നപക്ഷം ഇതു തെളിയിപ്പാൻ ആവശ്യമുള്ള ലക്ഷ്യങ്ങൾ കിട്ടുന്നതാണു്." ഇത്രയും കേട്ടപ്പോഴേയ്ക്കു സ്വാമികൾ ഉണർന്നു. അദ്ദേഹം ശയ്യയിൽ എഴുന്നേററു കപ്പലിലെ ഒരുദ്യോഗസ്ഥനോടു 'സമയം എത്രയായി' എന്നും ആ 'സ്ഥലം ഏതാണെ'ന്നും അന്വേഷിച്ചു. "അർദ്ധരാത്ര; 'ക്രീററിയിൽനിന്നു് അമ്പതു നാഴിക പോന്നു' എന്നായിരുന്നു അയാളുടെ സമാധാനം. സ്വാമികൾ ഈ സ്വപ്നത്തിന്നും ആ സ്ഥലത്തിന്നും തമ്മിലുള്ള സംബന്ധം കണ്ടപ്പോൾ അതിൽ എന്തോ വാസ്തവമുണ്ടായിരിക്കുമെന്നൂഹിച്ചു. ബുദ്ധന്റെ കാലത്തിന്നുമുമ്പുതന്നെ അലക്സാന്ത്രിയയിൽവെച്ചു ഹൈന്ദവപണ്ഡിതന്മാരും ഈജിപ്തുകാരും തമ്മിൽ സമ്പർക്കമുണ്ടായിട്ടുണ്ടെന്നു വിചാരിപ്പാൻ മാർഗ്ഗമുണ്ടു്. ഇതിന്റെ ഫലമായി ഇന്ത്യയുടെ 'സന്ദേശം' ആ പുരാതനകാലത്തിൽതന്നെ ക്രീററിൽ എത്തുവാനും ക്രൈസ്തവമതം അതിൽനിന്നാരംഭിക്കുവാനും സാദ്ധ്യമാകായ്കയില്ല. തെറാപ്യൂററയ് വർഗ്ഗക്കാരുടെ മതതത്വങ്ങൾ നസ്രാണികളിൽ ചെന്നു ലയിച്ചപ്പോൾ അതിൽനിന്നു ക്രിസ്തുവിന്റെ വ്യക്തി കല്പിതമായോ യഥാർത്ഥമായോ ആവിർഭവിച്ചുകൂടായ്കയുമില്ല. ഇങ്ങിനെയുള്ള യുക്തികളൊക്കെ കണ്ടുവെങ്കിലും ശ്രീമാതാവിന്റെ പുത്രനെക്കുറിച്ചുള്ള ബഹുമാനവും വിശ്വാസവും അദ്ദേഹത്തിന്റെ ഹൃദയത്തിൽനിന്നു പോയില്ല. ഈ സ്വപ്നവും എളുപ്പത്തിൽ മാഞ്ഞുപോകത്തക്കതല്ലല്ലോ. ഇംഗ്ലണ്ടിലെ പുരാതനചരിത്രാന്വേഷകന്മാരിൽ ഒരാൾക്കു

സ്വാമികൾ ഈ വിവരമെല്ലാം കാണിച്ച് ഒരു കത്തെഴുതി. ക്രിററിയിൽ ഒരന്വേഷണം നടത്തുന്നതു രസകരമായിരിക്കുമെന്ന് അതിൽ സൂചിപ്പിക്കയും ചെയ്തു. പിന്നീടു വളരെക്കാലത്തേയ്ക്ക് ഇതിനെപ്പററി ഒന്നും കാണുകയുണ്ടായില്ല. എന്നാൽ സ്വാമികളുടെ നിർവ്വാണശേഷം ചില ഇംഗ്ലീഷുകാർ ക്രിററിലെ പുരാതനവസ്തുക്കളും ലക്ഷ്യങ്ങളും പരിശോധിച്ചതിന്റെ ഫലമായി അവിടെ ക്രിസ്തു എന്നൊരാൾ ജനിച്ചിട്ടില്ലെന്നും അദ്ദേഹത്തെക്കുറിച്ചുള്ള കഥകളെല്ലാം കേവലം കല്പിതമാണെന്നും കണ്ടുപിടിക്കപ്പെട്ടിരിക്കുന്നതായി കമ്പിവർത്തമാനങ്ങളിൽ കാണുകയുമുണ്ടായി. മതിയായ ചരിത്രമില്ലാത്ത ആ കാലത്ത് എന്തു നടന്നിട്ടുണ്ടെന്നും എന്തു നടന്നിട്ടില്ലെന്നും തീർച്ചയാക്കുവാൻ എളുപ്പമല്ലല്ലോ. ആകയാൽ അതിനെപ്പററി ഖണ്ഡിതമായ ഒരഭിപ്രായം പുറപ്പെടുവിക്കണമെന്നുണ്ടെങ്കിൽ ആ ഭാരം ഭാവിയുടെ വക്കൽ സമർപ്പിക്കുവാനേ തരമുള്ളൂ.

ഈ സംഭവത്തെക്കുറിച്ചു മനോരാജ്യം വിചാരിച്ചും സംഭാഷണം ചെയ്തും യാത്ര ചെയ്തുകൊണ്ടിരിക്കേ കപ്പൽ ഏഡനും ലങ്കാദ്വീപിനും മദ്ധ്യത്തിലായപ്പോൾ ചില പാതിരിമാർ സ്വാമികളോടടുത്തുകൂടി. ഇവർ പതിവുപോലെ ഹിന്ദുമതത്തെ ദൂഷിപ്പാനും വീരവാദവും പ്രതിജ്ഞകളും പുറപ്പെടുവിക്കുവാനും തുടങ്ങി. സ്വാമികൾ കുറച്ചു നേരം ക്ഷമിച്ചു. ആക്ഷേപം മൂത്തപ്പോൾ മൂന്നു നാലു ചോദ്യങ്ങൾ അവരോടു ചോദിച്ചു. ഇതിന്റെ ഉത്തരം അവരുടെ ആക്ഷേപങ്ങളുടെ സമാധാനമായിരുന്നു. ഇതിൽ അവർ മുട്ടി. ശരിയായ സമാധാനം പറയാതെ സ്വാമികളെ ആക്ഷേപിക്കുവാൻ തുടങ്ങി. ആക്ഷേപം മുഴുത്തു ശകാരവുമായി. ഈ നിലകണ്ടു സ്വാമികൾ ഇവരുടെ മതവിശ്വാസത്തിന്റെ ആഴം ഒന്നളക്കണമെന്നുവെച്ച് അതിൽ ഒരു പാതിരിയുടെ "കഴുത്തുപട്ട"മേൽ കടന്നു പിടിച്ച് "ഇനി എന്റെ മതത്തെക്കുറിച്ചാക്ഷേപിച്ചാൽ ഞാൻ തന്നെ കടലിലെക്കെറിയും" എന്നു കാര്യവും കളിയും ക

ലത്തിപ്പറഞ്ഞു മുഖത്തെയ്ക്കൊന്നു തുറിച്ചുനോക്കി. ഈ മട്ടും മാതിരിയുമൊക്കെക്കണ്ടു സായ്പു വല്ലാതെ പേടിച്ചു; "ഇല്ല സർ, ഒരിക്കലുമില്ല. ഇനിയൊരിക്കലും ഞാനങ്ങിനെ ചെയ്കയില്ല" എന്നു പറഞ്ഞപേക്ഷിച്ചു സ്വാമികളു പക്കൽനിന്നു മോചനം നേടി. പിന്നെ ആ പാതിരിമാർ ഒരിക്കലും അദ്ദേഹത്തോടു മര്യാദവിട്ടു പെരുമാറുകയുണ്ടായിട്ടില്ല. ക്രമത്തിൽ സ്നേഹവും ബഹുമാനവും ഭാവിച്ച് അദ്ദേഹത്തെ സന്തോഷിപ്പിക്കാൻ നോക്കിയതേയുള്ളു. ഇങ്ങിനെയിരിക്കെ കടൽയാത്രയുടെ അന്ത്യം അടുത്തു തുടങ്ങി. ജനവരി 15-ാംനു- പ്രഭാതത്തിൽ തെങ്ങുകൾകൊണ്ടലംകൃതമായ ലങ്കാദ്വീപിൻെറ കടലോരം കാണുമാറായി.

## മുപ്പത്തിനാലാമദ്ധ്യായം



### സ്വാഗതം.

കയ്യൂക്കുകൊണ്ടും കക്കശതകൊണ്ടും വിജയം നേടിവരുന്ന നായകന്മാരെ ആഡംബരപൂർവ്വം സ്വീകരിപ്പാനും അവരുടെ ജൈത്രയാത്രയിൽ പങ്കുകൊണ്ടാഹ്ലാദിക്കാനുമുള്ള ഭാഗ്യം പലപ്പോഴും പാശ്ചാത്യരാജ്യങ്ങൾക്കു സിദ്ധിച്ചിട്ടുണ്ടായിരിക്കാം. ദാരിദ്ര്യം, പകച്ചവ്യാധി, അനാഥത്വം മുതലായവയിൽക്കിടന്നു കഷ്ടപ്പെടുന്ന സാധുസ്ത്രീപുരുഷന്മാരുടെ ആർത്തനാദത്താലും ശാപവചസ്സുകൾകൊണ്ടും ദൂഷിതമായ ആ ഉത്സവം പുറമെ എത്രതന്നെ രമ്യമായിത്തോന്നിയാലും അതിൻെറ ഉള്ളു മുഴുവനും വിഷപൂർണ്ണമാണെന്ന പരമാർത്ഥം അചിരേണ വെളിപ്പെടാതിരിക്കയില്ല. പരഹിംസകൊണ്ടു പ്രാമാണ്യം നേടി ഭൗതികസമ്പത്തുകൊണ്ടടിക്കല്ലിട്ട് അതിന്മേൽ പ്രതാപംകൊണ്ടു കെട്ടിയുയർത്തിയിരുന്ന മഹാ സാമ്രാജ്യസൌധങ്ങളെല്ലാം അവ

യുടെ ഒരു പൊടിപോലും ഇനിയെങ്ങും കാണാത്തവിധം ലോകത്തിൽനിന്നു മറഞ്ഞുകഴിഞ്ഞിരിക്കുന്നു. അലക്സാണ്ടരുടെയും, സീസരുടെയും സാമ്രാജ്യങ്ങളുടെ ചരിത്രം ഇതിന്നുദാഹരണമാണ്. പൌരസ്ത്യരാജ്യങ്ങളുടെ മേൽ ഇന്നും പാശ്ചാത്യരുടെ കരബലം ചുമത്തി അവർ പ്രാമാണ്യം നേടുന്നുണ്ടെന്നുള്ളതു വാസ്തവംതന്നെ. പക്ഷേ കാലസ്വരൂപനായ ഈശ്വരൻ അതിന്നും ഒരതിർത്തി കണ്ടുവെക്കാതിരിക്കയില്ല. അവിടെയെത്തുമ്പോഴേക്ക് അതും കലാശിച്ചുപോകുമെന്നുതന്നെ വിശ്വസിക്കണ്ടിയിരിക്കുന്നു. എന്നാൽ പൌരസ്ത്യരുടെ വിജയങ്ങളാകട്ടെ, ഇതിൽനിന്നു തീരെ വ്യത്യസ്തങ്ങളാണ്. ഭൌതികശക്തികളെ വിട്ടു, സൂക്ഷ്മവും തുലോം ബലവത്തരവുമായ മറ്റൊന്നിനെ അവലംബിച്ചുകൊണ്ടാണ് അവർ ദിഗ്ജയം ചെയ്യുന്നതു്. അതു ശാശ്വതമായി നിൽക്കുകമാത്രമല്ല നാൾതോറും വർദ്ധിച്ചുവരികയും ചെയ്യുന്നു. ചുററുവാൻ വസ്ത്രംപോലുമില്ലാത്ത ബുദ്ധദേവന്റെ സാമ്രാജ്യം ഇന്നും ലോകത്തിൽ ആകെയുള്ളതിൽ ഭൂരിപക്ഷത്തിലധികം ജനങ്ങളെ ഭരിക്കുന്നു. ആധുനികപരിഷ്കാരികൾ അത്യധികം വിലമതിക്കുന്ന രാജകിരീടവും, ചെങ്കോലും, ഖഡ്ഗവും ദുർബ്ബലങ്ങളാണെന്നറിഞ്ഞ് അദ്ദേഹം അവയെ ദൂരത്തെറിഞ്ഞു. പകരം ജടാജൂടവും, യോഗദണ്ഡും കയ്യിലെടുത്തു ദിഗ്ജയത്തിന്നാരംഭിച്ചു. ഹിംസയും രക്തപാതവും വർദ്ധിപ്പിക്കുവാനല്ല ചുരുക്കുവാനാണ് അദ്ദേഹം പരിശ്രമിച്ചതു്. അതിന്റെ ഫലമായി ചക്രവർത്തികളും രാജകന്മാരും അദ്ദേഹത്തിന്റെ പാദങ്ങളിൽ വീണുനമസ്കരിച്ച് അവരുടെ മേൽക്കോയ്മ സ്വയമായി അദ്ദേഹത്തിൽ സമർപ്പിച്ചു. സന്തോഷനാദം പ്രാപിച്ച ജനസംഘങ്ങളുടെ ജയജയശബ്ദത്താൽ പൂർണ്ണമായ അദ്ദേഹത്തിന്റെ ജൈത്രയാത്രാചരിത്രം ഇന്നും ലോകത്തിൽ മാറെറാലികൊണ്ടുതന്നെയിരിക്കയും ചെയ്യുന്നു. പന്ത്രണ്ടു സഹചാരികൾമാത്രമുള്ള മറെറാരു പൌരസ്ത്യപ്രവാചകനെ റോമാസാമ്രാജ്യം പിടിച്ചു കുരിശിലിട്ടു.

ക്രമാഭിവൃദ്ധമായ അദ്ദേഹത്തിന്റെ ഓജസ്സിനെ ലോകത്തിൽനിന്നു പുറത്താക്കാൻ ചെയ്ത ഈ പരിശ്രമത്തിന്റെ ഫലം നേരെ വിപരീതത്തിൽ കലാശിച്ചു. ഭൗതികദേഹത്തിൽനിന്നു മോചനം സിദ്ധിച്ച ആ പുണ്യവാന്റെ ആത്മാവ് അനശ്വരമായ വിജയം വീണ്ടും സ്ഥാപിച്ചു. ഇങ്ങനെ പൌരസ്ത്യരാജ്യങ്ങൾ പൊതുവിലും മഹർഷിമാരുടെ ഭൂമിയായ ഇന്ത്യ പ്രത്യേകിച്ചും കാംക്ഷിക്കുന്ന വിധത്തിലുള്ള ഒരു ദിഗ്വിജയം പൂർത്തിയാക്കിക്കൊണ്ടു നമ്മുടെ ചരിത്രനായകൻ ഇതാ ലങ്കാദ്വീപിൽ എത്തിയിരിക്കുന്നു. അതിപുരാതനമായ ചില വികാരങ്ങളാൽ ഇളകിപ്പുറപ്പെട്ട ജനസമുദായം ഇന്ത്യയുടെ മഹത്വം കണ്ടിക്കത്തക്കവണ്ണം അദ്ദേഹത്തെ എതിരേററു സ്വീകരിപ്പാൻവേണ്ടതൊക്കെ സജ്ജമാക്കുകയും ചെയ്തിരിക്കുന്നു.

സ്വാമികൾ ലണ്ടനിൽനിന്നു പുറപ്പെടുന്നതിന്നു മുമ്പായി വിവരത്തിന് ഒന്നുരണ്ടുപേർക്കെഴുതിയിരുന്നു. ഈ വിവരം കേട്ടുകേൾപ്പിച്ചു വൃത്താന്തപത്രങ്ങളിലായി. പ്രധാനപത്രങ്ങളെല്ലാം അദ്ദേഹത്തിന്റെ പാശ്ചാത്യരാജ്യത്തെ പരിശ്രമങ്ങളെപ്പററി വിവരിക്കുന്ന ലേഖനങ്ങളും മുഖപ്രസംഗങ്ങളും പ്രസിദ്ധപ്പെടുത്തി പൊതുജനങ്ങളെ ഉണർത്തി. ഇങ്ങിനെ സിലോൺമുതൽ ഹിമാലയപ്രാന്തംവരെയുള്ള ജനങ്ങൾ ഒന്നായിളകി. 'കറുത്ത മനുഷ്യൻ' 'ഇന്ത്യക്കാരൻ' 'ഇന്ത്യ' എന്നിവകശബ്ദങ്ങൾ കേട്ടാൽത്തന്നെ അറപ്പും വെറുപ്പും നടിച്ചിരുന്ന പാശ്ചാത്യലോകത്തെ ഒന്നായി കാൽക്കൽകുമ്പിടുവിച്ച് ഭാരതത്തിന്റെയും ഭാരതീയരുടേയും മാനവും മഹിമയും വീണ്ടെടുത്തു സർവ്വവിജയിയായി മടങ്ങിവരുന്ന തങ്ങളുടെ സഹോദരന്നു സ്വാഗതംപറവാൻ 'ഞാൻ ഞാൻ മുമ്പിൽ' എന്ന നിലയിൽ എല്ലാസ്സമുദായങ്ങളും ഒരുപോലെ മുതിർന്നു. വിശ്വവിജയിയായ സ്വപുത്രന്റെ പ്രത്യാഗമനത്തിൽ 'ഭാരതാംബ'യുടെ പരിശുദ്ധഗാത്രം ഒന്നാകെ പുളകംപൂണ്ടപോലെ തോന്നി. ഇത്ര ഹൃദയംഗമമായ ഒരു സ്വാഗതം ഇന്ത്യ ഇതിന്നുമുമ്പു യാതൊരാൾക്കും നൽകീട്ടില്ലെന്നു തീർത്തുപറയാം.

കളമ്പിൽ കപ്പൽ വന്നണഞ്ഞപ്പോൾ സ്വാമികൾ ഈ കഥയൊന്നും അറിഞ്ഞില്ല. കരയിലേക്ക നോക്കിയപ്പോൾ അററമില്ലാത്ത ജനങ്ങൾ അവിടെ കൂടിയിരുന്നതുകണ്ടു് അദ്ദേഹം ആശ്ചൎയ്യപ്പെട്ടു. ജനവരി 15-ാംനു- കളമ്പിലെ ഹിന്തുക്കൾ ഏകകണ്ഠമായി അദ്ദേഹത്തിന്നു നൽകിയ സ്വാഗതം ചരിത്രപ്രസിദ്ധമായ ഒന്നാണ്. ഇന്ത്യയിൽനിന്നും അനേകം ശിഷ്യന്മാരും ഭക്തന്മാരും സ്വാമികളെ കാണ്മാനുള്ള ബദ്ധപ്പാടുനിമിത്തം അവടെച്ചെന്നു കാത്തിരുന്നു. കൂട്ടത്തിൽ അദ്ദേഹത്തിന്റെ സതീൎത്ഥ്യർ ൽച്ചിലരുമുണ്ടായിരുന്നു. സ്വാമികൾ ഇവരെയെല്ലാം ഹൃദയപൂൎവ്വം അനുഗ്രഹിച്ചും ലങ്കാദ്വീപുകാരുടെ സ്വാഗതത്തിന്നും മംഗളപത്രത്തിന്നുമെല്ലാം ഉചിതമായ മറുപടി പറഞ്ഞും സകലരേയും ഒരുപോലെ തൃപ്തിപ്പെടുത്തിക്കൊണ്ടു് അവിടെ ഒരാഴ്ചയിലധികം താമസിച്ചു. ജാഫ്നാദ്വീപിലെ ആളുകളും ഇതുപോലെതന്നെ സ്വാമികളെ സ്വീകരിച്ചു് ഒരു മംഗളപത്രം നൽകി. അവിടെനിന്നു പാമ്പൻവഴി രാമേശ്വരത്തേയ്ക്കാണ് തിരിച്ചതു്. പാമ്പനിൽ സ്വാമികൾ ചെന്നെത്തിയപ്പോഴെയ്ക്കു രാമനാട്ടരാജാവവർകൾ പരിവാരസമേതം അദ്ദേഹത്തെ എതിരേല്പാൻ അവിടെയ്ക്കു ചെന്നു. രാജാവിന്നു സ്വാമികളെപ്പററിയുള്ള ബഹുമാനം എത്രമാത്രമാണെന്നു കഴിഞ്ഞ ചില അദ്ധ്യായങ്ങളിൽനിന്നു മനസ്സിലായട്ടുണ്ടല്ലോ. അദ്ദേഹം സകല രാജചിഹ്നങ്ങളോടുകൂടിച്ചെന്നു സ്വാമികളുടെ കാൽക്കൽ സാഷ്ടാംഗം നമസ്കരിച്ചു. അവിടെനിന്നു രാജാവിന്റെ സ്വന്തം ബോട്ടിൽക്കയറി കരയണഞ്ഞു. പാമ്പനിൽ ജനങ്ങൾ കയ്യും കണക്കുമില്ലാതെ വന്നുനിറഞ്ഞിരുന്നു. അവർ സ്വാമികളെ "ജയ ജയ"ശബ്ദത്തോടു സ്വീകരിച്ചു. അവിടെ ചെച്ചു രാജാവവർകൾ ഹൃദയസ്പൎശകമായ ഒരു സ്വാഗതപ്രസംഗവും ചെയ്തു. രാജകീയരഥത്തിൽ കയറി സ്വാമികൾ രാജാവിന്റെ വസതിയിലേയ്ക്കു പുറപ്പെട്ടു. ജനങ്ങൾ ഇതുകൊണ്ടൊന്നും തൃപ്തിപ്പെട്ടില്ല. കുതിരകളെ അഴിച്ചുവിട്ടു വണ്ടി

അവർതന്നെ വലിപ്പാൻ തുടങ്ങി. രാജാവു താൻതന്നെ വണ്ടിയുടെ ഒരു ഭാഗം വലിച്ചുകൊണ്ടു ഭാരം കുറച്ചു. രാജവീഥികളിൽ കൂടിയുണ്ടായ ഈ യാത്രയെക്കാളധികം ഇന്ത്യയുടെ ഹൃദയം തുറന്നുകാണിക്കുന്ന ഒരു സംഭവം അടുത്തകാലത്തൊന്നുമുണ്ടായിട്ടില്ല. ഒരുനേരത്തെ ഭക്ഷണത്തിനുള്ള വകപോലും കയ്യിലില്ലാത്ത ഒരു സന്യാസിയെ രാജകീയരഥത്തിൽ കേററി അനേകം ജനങ്ങളുടെ നേതൃത്വവും രക്ഷാധികാരവും വഹിക്കുന്ന ഒരു രാജാവു പരസ്യമായി വലിച്ചുകൊണ്ടുപോകുന്നതു കാണുമ്പോൾ പരിഷ്കൃതലോകം ആശ്ചര്യപ്പെട്ടേക്കാം. എന്നാൽ ഉപനിഷത്തുക്കളുടെ ജന്മഭൂമിയിൽ അതൊട്ടും അത്ഭുതകരമല്ല. അതിന്റെ അർത്ഥമെന്തെന്നു ഭാരതഭൂമിയ്ക്കു നല്ലവണ്ണമറിയാം. ആ അറിവുതന്നെയാണ് ഇന്ത്യയുടെ അമൂല്യസമ്പത്തായി ഇന്നും പ്രശോഭിക്കുന്നതു്. പ്രജാപാലന്മാരും ചക്രവർത്തികളുമെല്ലാം ആ ദിവ്യസമ്പത്തിന്റെ ദാസ്യം വഹിക്കുവാൻ സർവ്വാത്മനാ സന്നദ്ധന്മാരുമായിരിക്കും.

രാമേശ്വരത്തുവെച്ച് ഒരു വലിയ പൊതുജനയോഗം ഒരു മംഗളപത്രം സമർപ്പിച്ചു. അവിടെനിന്നു നേരെ മതിരാശിയിലേയ്ക്കാണ് പോയതു്. വഴിയ്ക്കു മിക്ക തീവണ്ടിയാപ്പീസുകളിലും ചെറുതും വലുതുമായ ജനസംഘങ്ങൾ സ്വാമികളെ ഒരു നോക്കു കണ്ടു കണ്ണിന്റെ പുണ്യം പുലർത്തുവാനും അദ്ദേഹത്തിന്റെ തൃപ്പാദങ്ങളിൽ ഒരു പുഷ്പമെങ്കിലും അർപ്പിച്ചു ജന്മസാഫല്യം നേടുവാനുമായി വന്നുചേർന്നിട്ടുണ്ടായിരുന്നു. അവരോടെല്ലാം അവസരോചിതമായ മറുപടി പറഞ്ഞുംകൊണ്ടു സ്വാമികൾ മതിരാശിയിലെത്തിച്ചേർന്നു. സ്വാമികൾ അമേരിക്കയിൽനിന്നു വന്നു കപ്പലിറങ്ങിയ ദിക്കിൽ ഭാസ്കരസേതുപതി രാജാവവർകൾ 40 അടി ഉയരത്തിലുള്ള ഒരു വിജയസ്തംഭം പണിചെയ്യിക്കയും അതിന്മേൽ താഴെ കാണുന്ന വിവരങ്ങൾ കൊത്തിക്കുകയും ചെയ്തിട്ടുണ്ട്.

"ദിവ്യശ്രീ വിവേകാനന്ദസ്വാമികൾ തിരുമനസ്സുകൊണ്ടു ഭൂഗോളത്തിന്റെ പശ്ചിമാർദ്ധഭാഗങ്ങളിലെഴുന്നള്ളി അവിടങ്ങളിൽ വേദാന്തമതപ്രചരണത്തിന്നായി മഹത്തും നിസ്തുല്യവും ഉദാരവുമായ പരിശ്രമങ്ങൾ ചെയ്തു തിരിച്ചെഴുന്നള്ളി പാശ്ചാത്യശിഷ്യരോടുകൂടി ഇന്ത്യയിൽ ആദ്യം പാദസ്പർശംചെയ്ത പുണ്യഭൂമിയിൽ അതിന്റെ സ്മാരകമായി രാമനാട്ടുരാജാവായ ഭാസ്കരസേതുപതി പണിയിച്ച വിജയസ്തംഭം."

"1897 ജനവരി 27-ാംനു-"

മതിരാശിക്കാർ സ്വാമികളെ എത്രമാത്രം ആഘോഷത്തോടുകൂടിയാണ് സ്വീകരിച്ചതെന്ന് ഇവിടെ വിവരിപ്പാൻ പ്രയാസം. അവിടത്തെ അനേകം പൊതുസഭകളുടെ വകയായി പ്രത്യേകം പ്രത്യേകം മംഗളപത്രസമർപ്പണങ്ങളും സ്വീകാരയോഗങ്ങളുമുണ്ടായി. ഇങ്ങിനെ ചില ദിവസങ്ങൾ കഴിച്ചശേഷം കപ്പൽവഴിയായി കൽക്കത്തെയ്ക്കു തിരിച്ചു. അവിടെയും ജനങ്ങൾ അദ്ദേഹത്തിനു ഹാർദ്ദമായ സ്വാഗതം നൽകി. കപ്പലിറങ്ങി പട്ടണത്തിലേയ്ക്കു പ്രവേശിച്ചപ്പോൾ സ്വാമികൾ കയറിയിരുന്ന വണ്ടി വലിച്ചതു വിദ്യാർത്ഥികളാണ്. ഇങ്ങിനെയുള്ള സ്വീകാരം ഹിമാലയപ്രാന്തത്തിലുള്ള അൾമോറാ എന്ന ദിക്കുവരെയുമുണ്ടായി. ഇന്ത്യ ആകപ്പാടെ ആഹ്ലാദഭരിതരായ ജനങ്ങളുടെ ഉത്സാഹത്തള്ളൽകൊണ്ടു ചന്ദ്രോദയംകണ്ട സമുദ്രംപോലെ ഇളകിമറിഞ്ഞു. അതേ, ഭാരതീയനഭോമണ്ഡലത്തിലെ ഭാഗ്യചന്ദ്രൻ അദ്ദേഹം തന്നെയായിരുന്നു.

അമേരിക്കയിൽവെച്ച് ഒരു സായാഹ്നത്തിൽ, പാശ്ചാത്യരാജ്യങ്ങളിൽ മതം പ്രചരിപ്പിക്കുവാനുള്ള പ്രയാസങ്ങളെപ്പറ്റി ശിഷ്യരോടു സംസാരിച്ചുകൊണ്ടിരിക്കെ സ്വാമികൾ ഒരാവേശംകൊണ്ടെന്നപോലെ പെട്ടെന്നിങ്ങിനെ പറകയുണ്ടായി:—

"നിശ്ചയമായും ഇന്ത്യ എന്റെ വാക്കുകൾ ശ്രദ്ധിച്ചു കേൾക്കും. ഈ പാശ്ചാത്യജനസമുദായങ്ങൾ എന്തു സാരമാണ്. ഇന്ത്യയെ ഞാൻ അതിന്റെ അടിത്തട്ടോടുകൂടി ഇളക്കി

മറിക്കും. അതിന്റെ സാമുദായികനാഡികളിൽക്കൂടി വൈദ്യുതശക്തി പ്രവഹിപ്പിക്കും. ക്ഷമിപ്പിൻ! ഇന്ത്യ എന്നെ എങ്ങിനെ സ്വീകരിക്കുന്നുവെന്നു നിങ്ങൾക്കു കാണാം. ഞാനിവിടെ യാതൊരു വസ്തുവിനെ സ്വഭാവമാംവണ്ണം നിങ്ങൾക്കു പ്രദാനം ചെയ്തുവോ, എന്റെ ജീവരക്തമായ ആ വേദാന്തചൈതന്യത്തെ എങ്ങിനെയാണംഗീകരിക്കേണ്ടതെന്നു് ഇന്ത്യയ്ക്കു്— അതെ, എന്റെ സ്വന്തം ഇന്ത്യയ്ക്കു — നല്ലപോലെ അറിയാം. ആ ഇന്ത്യ എന്നെ വിജയമഹോത്സവത്തോടുകൂടി സ്വീകരിക്കും."

അനേകായിരം നാഴിക അകലത്തിരുന്നുകൊണ്ടു പട്ടണങ്ങളുടെയും പർവ്വതങ്ങളുടെയും മഹാസമുദ്രങ്ങളുടെയും മറവിൽക്കൂടി ഇന്ത്യയുടെ ഹൃദയം നോക്കിക്കണ്ടറിഞ്ഞു് ആ ദീർഘദർശി പറഞ്ഞ വാക്കുകൾ ഇതാ സഫലങ്ങളായി. ഇന്ത്യ ഇപ്പോൾ അതിന്റെ സർവ്വസ്വവും അദ്ദേഹത്തിന്റെ പാദങ്ങളിൽ സമർപ്പിച്ചിരിക്കുന്നു; അദ്ദേഹത്തിന്റെ നാവിന്മേൽനിന്നു് എന്താണു് പുറപ്പെടുന്നതെന്നറിവാനായി ബ്രഹ്മതേജസ്സിന്റെ വിലാസരംഗമായ ആ മുഖത്തെത്തന്നെ നിർന്നിമേഷമായി നോക്കിക്കൊണ്ടു നിൽക്കുകയും ചെയ്യുന്നു.

## മുപ്പത്താറാമദ്ധ്യായം

---

### രാമകൃഷ്ണമിഷ്യൻ.

ജനങ്ങൾ ആഡംബരംകൊണ്ടും കോലാഹലംകൊണ്ടും സ്വാമികളെ ബഹുമാനിപ്പാനും പുകഴ്ത്തുവാനും കൊണ്ടുപിടിച്ചു പരിശ്രമിക്കുന്ന സമയത്തെല്ലാം അദ്ദേഹം ആലോചനയിലും ആത്മധ്യാനത്തിലും മുഴുകിയിരുന്നു് ഇന്ത്യയുടെ നിർവ്വാണമാർഗ്ഗം തേടുകയായിരുന്നു. മഹാരാജാക്കന്മാർ അദ്ദേഹത്തിന്റെ രഥം വലിക്കുമ്പോഴും അദ്ദേഹം, പരിവ്രാജകനായി യാചിച്ചു

കിട്ടുന്നതു ഭക്ഷിച്ചുനടക്കുന്ന ആ സാധു നരേന്ദ്രൻതന്നെയായിരുന്നു. അദ്ദേഹത്തെപ്പററിയുള്ള മതിപ്പു മററുള്ളവർക്കു വർദ്ധിച്ചുവെന്നേ ഒരു വിശേഷമുള്ളു. രാജാക്കന്മാർ വലിക്കുന്ന രഥത്തിലിരുന്നതു തന്റെ വലിപ്പം പ്രദർശിപ്പിക്കുവാനല്ല. ഇന്ത്യ ആദ്ധ്യാത്മികജീവിതത്തിന്നു നൽകുന്ന സ്ഥാനം വെളിവാക്കുവാൻവേണ്ടി മാത്രമാണു്. പാശ്ചാത്യദേശങ്ങളിലേയ്ക്കു പോകുന്നതിന്നുമുമ്പുതന്നെ അദ്ദേഹത്തിന്നു് ഈ ശ്രേഷ്ഠതയെല്ലാമുണ്ടായിരുന്നു. പക്ഷേ പാശ്ചാത്യലോകത്തിന്റെ പാദപതനങ്ങളെ പിന്തുടരുവാനാഗ്രഹിക്കുന്ന ആധുനികഭാരതീയർക്കു് അവരുടെ സാക്ഷ്യപത്രമില്ലാതെ അതു കണ്ടറിവാൻ കഴിഞ്ഞില്ലെന്നേയുള്ളു.

സ്വാമികൾ കുറച്ചുദിവസത്തേയ്ക്കു കൽക്കത്തയിലും അതിന്റെ പരിതഃപ്രദേശങ്ങളിലുംതന്നെ താമസിപ്പാൻ തീർച്ചയാക്കി. ഇക്കാലങ്ങളിൽ പല പ്രധാനകാര്യങ്ങളും സാധിപ്പിക്കുവാനുദ്ദേശിച്ചിരുന്നു. തന്റെ സതീർത്ഥ്യരുടെ അഭിപ്രായങ്ങൾക്കു ചില മാററം വരുത്തുന്നതായിരുന്നു ഇതിലെ പ്രധാനവിഷയം. സന്യാസമെന്നാൽ സ്വന്തം മുക്തിക്കുള്ള പരിശ്രമമാണെന്നേ അവരിൽ അധികംപേരും വിചാരിച്ചിരുന്നുള്ളു. ലോകം മായാമയമാകയാൽ അതിന്റെ നന്മയ്ക്കുള്ള പരിശ്രമങ്ങളിലേർപ്പെടുന്നതു മുക്തിക്കു വിരുദ്ധമായ ഒന്നാണെന്നുകൂടി അവർ കരുതിയിരുന്നു. സ്വാമികളുടെ ആദർശം ഇതിൽനിന്നു തുലോം ഭിന്നിച്ചുനിൽക്കുന്നു. അദ്ദേഹം സ്വന്തമുക്തിയേക്കാൾ ലോകത്തിന്റെയും വിശിഷ്യ ഭാരതഭൂമിയുടെയും മുക്തിയാണു മുഖ്യമായിട്ടുള്ളതെന്നു തീർച്ചയാക്കിയിരുന്നു. ശ്രീരാമകൃഷ്ണദേവന്റെ ഉദ്ദേശവും അതുതന്നെയായിരുന്നുവെന്നായിരുന്നു സ്വാമികളുടെ വാദം. പക്ഷേ സതീർത്ഥ്യരിൽ അധികംപേർക്കും ഇതു സമ്മതമായില്ല. ഗുരുദേവന്റെ ജീവിതത്തിൽ അങ്ങിനെയൊരുദ്ദേശമുള്ളതായി കാണപ്പെടുന്നില്ലെന്നായിരുന്നു അവരുടെ വാദം. തന്നിമിത്തം ഈ കാര്യത്തിൽ സ്വാമികൾ വളരെ കൊ

ണ്ടുപിടിച്ചു പരിശ്രമിക്കേണ്ടിവന്നു. ഗുരുദേവന്റെ ഉപദേശങ്ങളെ തന്റെ ബുദ്ധിശക്തിയും ആത്മജ്ഞാനവും വാക്പാടവവും മുഴുവനുമുപയോഗിച്ചു വ്യാഖ്യാനിച്ചും, അനേകംവിധത്തിലുള്ള യുക്തികളും ന്യായങ്ങളുമുപയോഗിച്ചു വാദിച്ചും അദ്ദേഹം രാവുംപകലുമില്ലാതെ അനേകദിവസം ഈ ഏകവിഷയത്തിൽ പരിശ്രമിക്കേണ്ടിവന്നു. ചിലപ്പോൾ സഹോദരവാത്സല്യത്തോടുകൂടി നല്ല വാക്കുകൾകൊണ്ടു നയിച്ചും, മറ്റു ചിലപ്പോൾ തന്റെ പാണ്ഡിത്യവും വാക്പാടവവും മുഴുവനുമുപയോഗിച്ചു വാദിച്ചു മുട്ടിച്ചും, വേറെ ചിലപ്പോൾ പരിഭവം പറഞ്ഞു ശങ്കിപ്പിച്ചും സ്വാമികൾ അവരെ പൂർണ്ണമായി സ്വാഭിപ്രായത്തിനു കീഴ്പ്പെടുത്തി. നരേന്ദ്രനെ അനുഗമിപ്പാൻ അവരെല്ലാവരും തയ്യാറായിരുന്നു. പക്ഷേ അദ്ദേഹത്തിന്റെ ആദർശങ്ങൾ പിഴച്ചിരിക്കുമോ എന്നൊരു ശങ്ക അവർക്കുണ്ടായി എന്നുമാത്രമേയുള്ളു. ആ ശങ്ക തീർന്നപ്പോൾ അവരെല്ലാം ഏകമനസ്സോടെ അദ്ദേഹത്തെ അനുവർത്തിപ്പാൻ തുടങ്ങുകയും ചെയ്തു. ഒരുപക്ഷേ സ്വാമികളുടെ എല്ലാ പരിശ്രമങ്ങളിലും വെച്ചു ശ്രേഷ്ഠമായിട്ടുള്ളതു് ഇതൊന്നാണെന്നു വിചാരിക്കാം. സതീർത്ഥ്യരെ തന്റെ നിശ്ചയങ്ങൾക്കു വശപ്പെടുത്തി സ്വതന്ത്രവും കാലാനുസൃതവുമായ മതനിഷ്ഠകളോടും ധർമ്മബോധത്തോടുംകൂടിയ ഒരു സന്യാസിസംഘത്തെ സൃഷ്ടിക്കയും അതിന്റെ മതവിഷയകവും സാമുദായികവുമായ അഭിപ്രായങ്ങളെയും പരിശ്രമത്തെയും കൊണ്ടു ഭാരതീയനഭോമണ്ഡലത്തിൽ ശാശ്വതപ്രകാശത്തെ വിതരണംചെയ്യുകയും ചെയ്തിരുന്നില്ലെങ്കിൽ സ്വാമികളുടെ ജീവിതംതന്നെ ഒരുൽക്കാപാതംപോലെ ക്ഷണത്തിൽ നമ്മിൽനിന്നു മറഞ്ഞുപോകുമായിരുന്നു. ദൈവാഗത്യാ അങ്ങിനെയൊന്നും സംഭവിച്ചില്ല. ഗുരുദേവനെ അനുഗമിക്കുന്ന ശിഷ്യരെല്ലാം സ്വാമികളുടെ അഭിപ്രായത്തിനിണങ്ങി. സന്യാസമെന്നാൽ സ്വന്തം മുക്തിക്കായി സകല സാമുദായികകാര്യങ്ങളും വിട്ടു വല്ല കാട്ടിലോ ഗുഹയിലോ ചെന്നിരുന്നു

തപസ്സും ധ്യാനവുമായി കാലംകഴിക്കുക മാത്രമല്ലെന്ന ബോധം സതീൎത്ഥ്യന്മാൎക്ക പ്രത്യേകമായും ഭാരതീയൎക്ക പൊതുവിലും മനസ്സിലുറയ്ക്കുകയും ചെയ്തു. ഇതിൽ പാശ്ചാത്യമതത്തിന്റെ കലൎപ്പുണ്ടെന്നതു വാസ്തവംതന്നെ. പക്ഷേ നമുക്കു് ഇന്നവരുടെ അഭിപ്രായമേ അംഗീകരിച്ചുകൂടു എന്നില്ലല്ലോ. ശ്രേഷ്ഠവും ഗ്രാഹ്യവുമായതെല്ലാം അംഗീകരണീയംതന്നെ.

ഇതോടുകൂടി 'രാമകൃഷ്ണമിഷ്യൻ' എന്ന വിശ്വവിശ്രുതമായ സംഘസ്ഥാപനവും കഴിച്ചു. നമ്മുടെ പ്രസ്താവനയിൽ ഈ പേർ ഇതിനുമുമ്പുതന്നെ സ്ഥലംപിടിച്ചിട്ടുണ്ടെങ്കിലും, അന്നു് ഒരു സംഘം എന്ന പേർകൊടുക്കത്തക്ക ലക്ഷണങ്ങളൊന്നും അതിനു തികഞ്ഞിരുന്നില്ല. വിത്തിനു വൃക്ഷത്തിന്റെ പേർ നൽകുകയാണു് അപ്പോൾ ചെയ്തതു്. സഹോദരന്മാർ തമ്മിലുള്ള പരസ്പരസ്നേഹം ഒന്നുമാത്രമാണു്. അന്നു് അതിൽ നിയമത്തിന്റെ ആവശ്യം നിർവ്വഹിച്ചിരുന്നതു്. അവർ തമ്മിലുള്ള കാൎയ്യങ്ങളെ വ്യവസ്ഥപ്പെടുത്തുവാൻ അതിലധികമൊന്നും ആവശ്യവുമില്ല. എന്നാൽ അന്യന്മാരോടിടപെടേണ്ടിവരുമ്പോഴേയ്ക്കു മറെറാരായുധം കരുതേണ്ടതുണ്ടല്ലോ. അതുദ്ദേശിച്ചായിരിക്കാം സ്വാമികൾ 1897 മെയിമാസം 1-ാംനു- ബാലരാമബാബുവിന്റെ ഗൃഹത്തിൽവെച്ചു സതീൎത്ഥ്യരേയും ഗുരുദേവന്റെ ഗൃഹസ്ഥശിഷ്യരേയുമെല്ലാം വിളിച്ചുകൂട്ടി ശരിയായ ഒരു യോഗം നടത്തുകയും അതിൽവെച്ചു സംഘത്തിന്റെ ഉദ്ദേശം, പ്രവൃത്തി മുതലായവയെല്ലാം ക്രമപ്രകാരം രേഖപ്പെടുത്തിവെക്കുകയും ചെയ്തതു്. പരമഹംസദേവന്റെ മതോപദേശങ്ങളും ജീവിതമാഹാത്മ്യവും പൊതുവിൽ ജനങ്ങളെ മനസ്സിലാക്കുവാനും അവരുടെ ആദ്ധ്യാത്മികജീവിതത്തെ അഭിവൃദ്ധിപ്പെടുത്തുവാനുമാണു് ഈ സംഘം സ്ഥാപിതമായതെങ്കിലും, ഭിന്നമതക്കാർ തമ്മിൽ ഐക്യമുണ്ടാക്കുക, ജനങ്ങളുടെ ഇടയിൽ വ്യവസായം കലാവിദ്യ മുതലായവയെ പ്രചരിപ്പിക്കുക, സമുദായസേവനം നടത്തുക മുതലായി കാലാനു

ക്കുലമായ ചില സംഗതികളെക്കുറിച്ച് സംഘനിബന്ധങ്ങളിൽ ഉൾപ്പെടുത്തീട്ടുണ്ട്. രാമകൃഷ്ണമഠം, രാമകൃഷ്ണമിഷ്യൻ എന്നിങ്ങനെ രണ്ടു വിഭാഗങ്ങളെ ഇതിൽ ഏററവും സൂക്ഷ്മമായി ഒരുക്കിവെച്ചിരിക്കുന്നു. മഠം സന്യാസത്തെ ഉൽകൃഷ്ടരൂപത്തിൽ സംരക്ഷിക്കുവാനുള്ളതാണ്. മിഷ്യൻ സാമുദായികസേവനത്തെ നല്ല നിലയിൽ നടത്തുവാനുള്ള സ്ഥാപനവുമാണ്. മഠാധിപതികൾ മിഷ്യന്റെ സ്ഥിരമായ ഭരണകർത്താക്കളായിരിക്കും. ഈ ഒരു നിയമമൊഴികെ മറ്റെല്ലാംകൊണ്ടും അതൊരു പൊതുസ്ഥാപനമായിത്തന്നെ നിൽക്കുന്നു. ഭരണവൈകല്യങ്ങൾക്കിടവരുത്താതെ കഴിപ്പാൻവേണ്ടിയായിരിക്കാം ഇങ്ങിനെയൊരു വ്യവസ്ഥ ചെയ്തുവെച്ചതെന്നു വിചാരിക്കണം. ഏതായാലും സ്വദേശത്തിലും വിദേശങ്ങളിലും വേണ്ടതെല്ലാം ചെയ്യാനുള്ള അധികാരവും ബാദ്ധ്യതയും വഹിച്ചുകൊണ്ടു പരമോൽകൃഷ്ടമായ രാമകൃഷ്ണമിഷ്യൻ സ്വാമികളുടെ സാന്നിദ്ധ്യത്തോടുകൂടി അവിടെ അവതരിച്ചു. അതിന്റെ സർവ്വാദ്ധ്യക്ഷസ്ഥാനം അദ്ദേഹംതന്നെ കയ്യേൽക്കുകയും ചെയ്തു. പിന്നീട് 1909 ഏപ്രിൽ മാസത്തിൽ ഇതു് ധർമ്മസ്ഥാപനനിയമപ്രകാരം റജിസ്റ്റർചെയ്കയും ചെയ്തിട്ടുണ്ടു്.

1897 ജനവരി മുതൽ 1899 ജൂലായിവരെയുള്ള കാലം സ്വാമികൾ ഇന്ത്യയിൽത്തന്നെ സ്ഥിരമായി താമസിച്ചു. ഈ കാലത്തു, സതീർത്ഥ്യരെ തന്റെ ആദർശങ്ങൾക്കു വഴിപ്പെടുത്തുക, സംഘത്തെ ശരിയായ നിലയിൽ ഉറപ്പിച്ചു നിർത്തുക, പാശ്ചാത്യരാജ്യങ്ങളിൽനിന്നു കൊണ്ടുവന്നിട്ടുള്ള ശിഷ്യർക്കു ശരിയായ പരിശീലനം നൽകുക, രാമകൃഷ്ണമഠത്തെ സ്ഥിരമായി ഒരു ദിക്കിൽ സ്ഥാപിക്കുക എന്നീ കൃത്യങ്ങളാണ് അദ്ദേഹം കാര്യമായി നിർവ്വഹിച്ചിട്ടുള്ളതു്. ഇതിനു പുറമെ ബങ്കാളത്തിലും ഇന്ത്യയുടെ ഉത്തരപ്രദേശങ്ങളിലും സഞ്ചരിച്ചു പല പ്രസംഗങ്ങളും ചെയ്കയുമുണ്ടായിട്ടുണ്ട്. സംഭാഷണങ്ങൾ വഴിയായും ഉപദേശങ്ങൾ വഴിയായും ജനങ്ങളെ സന്മാർഗ്ഗത്തിലേയ്ക്കു

പ്രേരിപ്പിക്കുന്നതിലും സാധുക്കൾക്കു ദാരിദ്ര്യനിവാരണത്തിനു വേണ്ടുന്ന സഹായങ്ങൾ ചെയ്തുകൊടുക്കുന്നതിലുമാണു് അദ്ദേഹം ഇക്കാലങ്ങളിൽ അധികം ശ്രദ്ധിച്ചിരുന്നതെന്നു കാണുന്നു. പ്രസംഗങ്ങൾ നന്നേ ചുരുക്കിയിരുന്നു. പാശ്ചാത്യരാജ്യങ്ങളിലെപ്പോലെ ജനങ്ങളെ ഇളക്കിമറിക്കത്തക്ക പ്രസംഗങ്ങളല്ല അവരുടെ ദാരിദ്ര്യവും അജ്ഞാനവും നീക്കുവാനുള്ള പ്രവൃത്തികളാണു് ഇവിടെ ആവശ്യമെന്നു സ്വാമികൾ തുറന്നു പറയുക തന്നെ ചെയ്തിട്ടുണ്ടു്.

രാമകൃഷ്ണാശ്രമം വളരെക്കാലം അന്യന്മാരുടെ സ്ഥലങ്ങൾ വാടകയ്ക്കു വാങ്ങി അതിലാണു സ്ഥാപിച്ചിരുന്നതു്. തന്നിമിത്തം അതു പലപ്പോഴും നീക്കം ചെയ്യേണ്ടുന്ന ആവശ്യം വന്നിട്ടുണ്ടെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ. ഈ ബുദ്ധിമുട്ടു തീൎത്തു ഗുരുദേവനു ശാശ്വതമായ ഒരു വിശ്രമസ്ഥാനം നൽകേണ്ടുന്ന കാൎയ്യം സ്വാമികൾ വളരെ ദിവസമായി ആലോചിച്ചുവന്നതായിരുന്നു. പാശ്ചാത്യരാജ്യങ്ങളിൽവെച്ചുതന്നെ അദ്ദേഹം പലപ്പോഴും ഈ വിഷയത്തെപ്പററി അസ്വാസ്ഥ്യത്തോടെ വിചാരിക്കയും സംസാരിക്കയും ചെയ്തിട്ടുണ്ടു്. അതിനു വേണ്ടുന്ന സഹായങ്ങളും അവിടെവെച്ചുതന്നെ അദ്ദേഹത്തിനു സിദ്ധിക്കയും ചെയ്തു. തന്നിമിത്തം ഇന്ത്യയിൽവന്നു ഉടനേ തന്നെ ഇപ്പോൾ ബേലൂർമഠം സ്ഥിതിചെയ്യുന്ന സ്ഥലം വിലയ്ക്കു വാങ്ങുകയും അവിടെ ആവശ്യമുള്ള കെട്ടിടങ്ങളുടെ പണി 1898 ഏപ്രിൽമാസത്തിൽ ആരംഭിക്കയും ചെയ്തു. പക്ഷേ 1899 ജനുവരി മാസംവരെ മരാമത്തവസാനിക്കായ്കയാൽ ആശ്രമം നീലാംബരമുക്കർജ്ജിയുടെ ഗൃഹത്തിൽത്തന്നെയായിരുന്നു. ശ്രീരാമകൃഷ്ണദേവന്റെ 'പരിശുദ്ധദേഹാവശിഷ്ടം' ബേലൂർമഠത്തിൽക്കൊണ്ടുചെന്നു ശാശ്വതമായി സ്ഥാപിക്കുക രാമകൃഷ്ണവിഗ്രഹത്തെ അവിടത്തെ ക്ഷേത്രത്തിൽ പ്രതിഷ്ഠിക്കുക മുതലായ പ്രവൃത്തികളെല്ലാം സ്വാമികൾ തന്നെയാണു നടത്തിയതു്. രാമകൃഷ്ണമിഷ്യന്റെ തലസ്ഥാനവും ബ്രഹ്മ

ചാരികളെ പരിശീലിപ്പിക്കുക, സന്യാസം നല്കുക മുതലായി ആശ്രമം വകയായുള്ള പ്രധാനകൃത്യങ്ങളുടെ കേന്ദ്രവുമായി ഈ പുണ്യാശ്രമം ഇന്നും അവിടെ സർവ്വോൽകർഷേണ വർത്തിക്കുന്നു. സ്വാമികളുടെ ആദർശങ്ങളും ആഗ്രഹങ്ങളും ഏതാനുമെങ്കിലും സഫലീകരിപ്പാനുള്ള കരുണ സൽപ്രചാരന്മാരുണ്ടാകുന്നപക്ഷം, ഭാവിയിൽ ഇനിയും എത്രയോ മഹത്തായ കൃത്യങ്ങളെ നിർവഹിപ്പാനും നിയന്ത്രിപ്പാനുമുള്ള ഭാഗ്യം അതിനു സിദ്ധിക്കുമെന്നും വിചാരിക്കേണ്ടിയിരിക്കുന്നു.

പാശ്ചാത്യശിഷ്യന്മാരെ സ്വാമികൾ ഇന്ത്യയിലേക്കു കൊണ്ടുവന്നതിൽ സതീർത്ഥ്യരിൽ ചിലർക്കുപോലും നീരസമുണ്ടായിരുന്നു. 'മ്ലേച്ഛ'ന്മാർക്കു ജ്ഞാനോപദേശം നൽകുന്നതുതന്നെ ശാസ്ത്രവിരുദ്ധമാണെന്ന് ഇന്ത്യയിലെ യാഥാസ്ഥികന്മാർക്കഭിപ്രായമുണ്ടായിരിക്കെ, അവർക്കു സന്യാസം നൽകുന്നത് എത്രമാത്രം ആക്ഷേപാർഹമായിരിക്കുമെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ. സ്വാമികൾ ഇതൊന്നും വിലവെച്ചില്ല. 'മ്ലേച്ഛ'ശബ്ദംതന്നെ നിരർത്ഥകമായ ഒന്നാണെന്നും, സംസ്കൃതനിഘണ്ടുവിൽ അതിനു പ്രവേശം നൽകിയദിവസമായിരുന്നു ഇന്ത്യയുടെ അധഃപതനത്തിന്റെ ആരംഭമെന്നും അദ്ദേഹം പ്രബലമായി വാദിച്ചു. സ്വല്പദിവസംകൊണ്ടു സതീർത്ഥ്യർക്കും രാമകൃഷ്ണഭക്തന്മാർക്കുമുണ്ടായിരുന്ന ശങ്കകളൊക്കെ നീങ്ങി. അവരെല്ലാം പാശ്ചാത്യരെ യഥായോഗ്യം സ്നേഹിപ്പാനും, ബഹുമാനിപ്പാനും തുടങ്ങുകയും ചെയ്തു. ഇന്ത്യയുടെ ആദർശവും ഹിന്ദുക്കളുടെ ജീവിതചര്യയും സ്വാമികളുടെ ഉപദേശങ്ങളും സഹായങ്ങളും വഴിയായി എളുപ്പത്തിൽ ഗ്രഹിക്കുവാൻ അവർക്കു സാധിച്ചു. ഇന്ത്യയെ സ്വദേശത്തെക്കാൾ എത്രയോ അധികം സ്നേഹിച്ചിരുന്ന ആ ശിഷ്യന്മാർമൂലം ശ്രേഷ്ഠങ്ങളായ അനേകം കാര്യങ്ങൾ നിഷ്പ്രയാസമായി നിർവഹിപ്പാനുള്ള സൌകര്യവുമുണ്ടായി.

സ്വാമികളുടെ ആദശ്ശങ്ങളെ അംഗീകരിച്ചു് അദ്ദേഹത്തിന്റെ സതീത്ഥ്യരും അനേകം വിലപിടിച്ച പരിശ്രമങ്ങൾ അന്നുതന്നെ നടത്തീട്ടുണ്ടു്. ഇതിന്റെ ശരിയായ വിവരം ഗ്രഹിപ്പാൻ രാമകൃഷ്ണമിഷ്യന്റെ അന്നത്തെ സ്ഥിതി ഒന്നുമാത്രം നോക്കിയാൽ മതി. ബേലൂർമഠം സംഘത്തിന്റെ കേന്ദ്രമായി സ്ഥാപിക്കപ്പെട്ട കഥ ഇനി ആവൎത്തിക്കേണ്ടതില്ലല്ലോ. രാമകൃഷ്ണാനന്ദസ്വാമികൾ മതിരാശിയിലെത്തി അവിടെ ഒരാശ്രമം സ്ഥാപിച്ചു പ്രവൃത്തികൾ പ്രശസ്തരീതിയിൽ നടത്തിപ്പോരുന്നുണ്ടു്. നിവേദിതകൽക്കത്തയിൽ ഒരു ബാലികാപാഠശാല സ്ഥാപിച്ചു. അതു സ്ത്രീവിദ്യാഭ്യാസവിഷയത്തിൽ നവീനമായ ഒരു മാതൃകയായി ദിനംപ്രതി അഭിവൃദ്ധിപ്പെട്ടുവരുന്നു. ഗുജറാത്തുദേശത്തിലും പൂർവ്വബങ്കാളത്തിലും സ്വാമികളുടെ ശിഷ്യന്മാർ മതപ്രസംഗങ്ങൾ നടത്തി അനേകായിരം ജനങ്ങളെ അജ്ഞാനത്തിൽനിന്നും അന്ധവിശ്വാസങ്ങളിൽനിന്നും രക്ഷിച്ചു. സ്വാമി ശാരദാനന്ദൻ അദ്ദേഹത്തിന്റെ പാണ്ഡിത്യം വാഗ്മിത്വം ആത്മസാക്ഷാൽക്കാരം മുതലായ ഉൽകൃഷ്ടഗുണങ്ങളാൽ അമേരിക്കക്കാരെ മുഴുവനും അത്ഭുതപരതന്ത്രരാക്കി അവിടത്തെ പ്രവൃത്തികളെ അനന്യസാധാരണമായ വിജയത്തോടുകൂടി നടത്തിപ്പോരുന്നു. അഭേദാനന്ദസ്വാമികൾ ഇംഗ്ലണ്ടിലെ ചുമതലകളും അതിലൊട്ടും കുറയാത്ത നിലയിൽ നിർവ്വഹിക്കുന്നുണ്ടു്. സ്വാമി ശിവാനന്ദൻ സിലോണിൽച്ചെന്നു പ്രസംഗങ്ങൾ ചെയ്തും, നിത്യപാഠങ്ങൾ നൽകിയും അവിടെ വേദാന്തമതത്തിനു നിസ്തുല്യമായ പ്രചാരമുണ്ടാക്കുന്നു. അവിടെ തമിഴൎക്കും സിംഹളികൾക്കും പുറമെ യൂറോപ്യന്മാരും അദ്ദേഹത്തിനു ശിഷ്യപ്പെട്ടിട്ടുണ്ടു്. ഈ കൂട്ടത്തിൽ മിസിസ്സ് പിക്കെറ്റ് (Mrs Pickett) എന്ന വനിതാരത്നത്തിന്റെ പേർ പ്രത്യേകിച്ചും പ്രസ്താവയോഗ്യമാണു്. സ്വാമി ശിവാനന്ദൻ അവളെ സ്വല്പദിവസംകൊണ്ടു് ഒരു നല്ല ബ്രഹ്മചാരിണിയാക്കി. ഹരിപ്രിയ എന്ന പേരും നൽകി. അദ്ദേഹത്തിന്റെ അനു

വാദത്തോടുകൂടി ഫിലിപ്പീയ ആസ്ത്രേലിയ, ന്യൂസിലാൻഡ് എന്നീ ദിക്കുകളിലെല്ലാം സഞ്ചരിച്ചു വേദാന്തപ്രസംഗങ്ങൾ നടത്തുകയും, അവിടങ്ങളിൽ അനേകം ശിഷ്യരേയും ഭക്തന്മാരെയും സമ്പാദിക്കുകയും ചെയ്തു. സേവിയർദമ്പതികൾ സ്വാമികളോടുകൂടി ഇന്ത്യയുടെ നാനാഭാഗങ്ങളും സന്ദർശിക്കയും, ഹൈന്ദവജീവിതക്രമത്തെ ശരിയാംവണ്ണം ഗ്രഹിക്കയും ചെയ്തശേഷം മായാവതിയിൽവെച്ച് 'അദ്വൈതാശ്രമം' സ്ഥാപിച്ച് അവിടെ വേണ്ടതെല്ലാം നടത്തിപ്പോരുന്നു. അദ്വൈതാശ്രമം അതിന്റെ പേരിനെ ഇന്നും സാർത്ഥമാക്കിക്കൊണ്ടു നിലകൊള്ളുന്ന ഒരു സ്ഥാപനമാണ്. വിഗ്രഹങ്ങളോ ചിത്രങ്ങളോ അവിടെയില്ല. നിത്യവും നിരാകാരവും സർവ്വഭൂതാന്തഃസ്ഥിതവുമായ ഏകബ്രഹ്മത്തെ സാക്ഷാൽക്കരിക്കുന്നതിനുള്ള ജ്ഞാനം ഒന്നുമാത്രമാണ് അവിടെനിന്നും ലോകത്തിനു നൽകിക്കൊണ്ടിരിക്കുന്ന സന്ദേശം. ജ്ഞാനത്തെപ്പോലെ ഇതരമാർഗ്ഗങ്ങളെയും തുല്യശക്തിയോടും പ്രാഭവത്തോടുംകൂടി പ്രഖ്യാപനം ചെയ്തിരുന്ന സ്വാമികൾപോലും, അവിടെ ചെല്ലുമ്പോൾ ഒരു കേവലാദ്വൈതിയായിട്ടു പെരുമാറിയിരുന്നുള്ളു. കടൽനിരപ്പിൽനിന്ന് ഏകദേശം 7000 അടി പൊക്കത്തിൽ സ്ഥിതിചെയ്യുന്ന ഈ ആശ്രമം മുഖ്യമായി പാശ്ചാത്യശിഷ്യരുടെ ഉപയോഗത്തിനു പ്രത്യേകം കരുതപ്പെട്ടതാണ്. സന്യാസിസഹോദരന്മാരിൽ ചിലർ കാര്യനിർവ്വഹണത്തിനുവേണ്ടി ബേലൂരിൽ എന്നപോലെതന്നെ ആശ്രമത്തിലും ഉണ്ടായിരിക്കയും ചെയ്യും.

ബ്രഹ്മവാദി, പ്രബുദ്ധഭാരതം, ഉദ്ബോധൻ എന്നീ മൂന്നു പത്രഗ്രന്ഥങ്ങൾ സ്വാമികളുടെ മേൽനോട്ടത്തിലും സതീർത്ഥ്യരിൽ ഓരോരുത്തരുടെ പ്രസാധകത്വത്തിൻകീഴിലും അന്നു നടന്നുവന്നിരുന്നു. ഇതിൽ 'ബ്രഹ്മവാദി' മദിരാശിയിൽനിന്നും 'പ്രബുദ്ധഭാരതം' മായാവതി അദ്വൈതാശ്രമത്തിൽനിന്നും

‘ഉദ്ബോധൻ’ കൽക്കത്തയിൽനിന്നുമാണു പുറപ്പെട്ടിരുന്നതു്. ഏതൊരു വിഷയം പ്രതിപാദിപ്പാനായി ആ പത്രഗ്രന്ഥങ്ങൾ നടത്തപ്പെട്ടിരുന്നുവോ ആ നിലയിൽ അവയെ അതിശയിക്കത്തക്ക പ്രസിദ്ധീകരണങ്ങൾ അന്നും ഇന്നും ഇന്ത്യയിൽ വേറെയില്ലെന്നുതന്നെ പറയാം. ഇതിൽ ‘ബ്രഹ്മവാദി’ക്കുപകരം ‘വേദാന്തകേസരി’യാണു് ഇപ്പോൾ മദിരാശിയിൽനിന്നു പുറപ്പെടുന്നതു്. മഠാധിപതികളുടെ നിലയിൽ ഒരു കൈകൊണ്ടു ജനങ്ങൾക്കു ജ്ഞാനപ്രദാനം ചെയ്തിരുന്നപോലെതന്നെ മറ്റേ കൈകൊണ്ടു സംഘപ്രവൎത്തകന്മാരുടെ നിലയിൽ ക്ഷുധാൎത്തന്മാൎക്കു് അന്നവും, രോഗപീഡിതൎക്കു ശുശ്രൂഷയും, അജ്ഞന്മാൎക്കു വിദ്യാഭ്യാസവും നൽകുവാനും സ്വാമികളും സതീൎത്ഥ്യരും സദാ സന്നദ്ധരായിരുന്നു. ഈ വിഷയത്തിൽ സ്വാമികളുടെ ഹിതമറിഞ്ഞു് ആദ്യമേ പ്രവൎത്തിപ്പാൻ തുടങ്ങിയതു അഖണ്ഡാനന്ദസ്വാമികളാണു്. വിവേകാനന്ദസ്വാമികൾ പാശ്ചാത്യരാജ്യങ്ങളിൽ സഞ്ചരിക്കുന്നകാലത്തുതന്നെ അദ്ദേഹം ഖേത്രിരാജ്യത്തിൽച്ചെന്നു് ഒരു ‘ഹൈസ്കൂളും’, നാലു പ്രാഥമിക വിദ്യാലയങ്ങളും, ഒരു വൈദികപാഠശാലയും നടത്തുകയും അതിലെ സാധുവിദ്യാൎത്ഥികളെ പലപ്രകാരത്തിലും സഹായിച്ചു പ്രോത്സാഹിപ്പിക്കയും ചെയ്തിരുന്നു. ഉദയപുരിയിൽ ഒരു ‘മിഡിൽസ്കൂളും’ അദ്ദേഹത്തിന്റെ പരിശ്രമത്തിൽ നടന്നുവന്നു. ഇതിനുപുറമേ, രാജപുത്രസ്ഥാനത്തിലെ മിക്ക രാജ്യങ്ങളിലും പല പൊതുസംഘങ്ങളും സ്ഥാപിക്കയും, അവമൂലം യുവാക്കന്മാരുടെ ഇടയിൽ സാമുദായികബോധവും വിജ്ഞാനവും വൎദ്ധിപ്പിക്കയും ചെയ്തു. ക്ഷാമനിവാരണത്തിനും അദ്ദേഹം നിരന്തരമായി പരിശ്രമിച്ചു പൊതുജനങ്ങളിൽനിന്നു പണം പിരിച്ചു് അദ്ദേഹം ക്ഷാമപീഡിതന്മാരെ രക്ഷിച്ചു. മുൎഷിദാബാദ് ദിനാജപുരി എന്നിവിടങ്ങളിൽ അദ്ദേഹവും ഡിയോഗർ എന്ന ദിക്കിൽ പ്രജ്ഞാനന്ദസ്വാമിയും നടത്തിയ ക്ഷാമനിവാരണപ്രവൃത്തികൾ ഗവൎമ്മേണ്ടിന്റെയും നാട്ടുകാരുടെയും

പ്രശംസയ്ക്കു ഒരുപോലെ വിഷയമായിത്തീൎന്നു. ഇതിലേക്കെല്ലാം ഇംഗ്ലണ്ട് അമേരിക്ക തുടങ്ങിയുള്ള പാശ്ചാത്യരാജ്യങ്ങളിൽനിന്നായിരുന്നു മുഖ്യമായ ധനസഹായം സിദ്ധിച്ചിരുന്നതു്. ഇതിനു പുറമെ അഖണ്ഡാനന്ദസ്വാമികൾ സർഗാച്ചിയിൽ ഒരു അനാഥാലയം സ്ഥാപിക്കയും രക്ഷിതാക്കന്മാരില്ലാതെ അലഞ്ഞുതിരിഞ്ഞുനടക്കുന്ന അനേകം കുട്ടികളെ അവിടെകൊണ്ടുവന്നു സംരക്ഷിക്കയും അവൎക്കു യഥാക്രമം വിദ്യാഭ്യാസം നൽകുകയും ചെയ്തുപോന്നു. മാതാപിതാക്കന്മാർപോലും പ്രദൎശിപ്പിക്കാത്ത വാത്സല്യത്തോടുകൂടി അദ്ദേഹം ഈ കുട്ടികളെ ശുശ്രൂഷിക്കുന്നതും പഠിക്കുന്നതും കണ്ടു പ്രധാനപ്പെട്ട ചില ഗവൎമ്മെണ്ടുദ്യോഗസ്ഥന്മാർപോലും മനസ്സഴിഞ്ഞു് അദ്ദേഹത്തെ അഭിനന്ദിക്കയും പ്രോത്സാഹിപ്പിക്കയും ചെയ്യുകയുണ്ടായി.

1898 ലും 99 ലും കൽക്കത്തയിൽ ഭയങ്കരമായ പ്ലേഗുബാധയുണ്ടായി. അന്നു ദീനക്കാരെ ശുശ്രൂഷിപ്പാനും വേണ്ടുന്ന നിവാരണപ്രവൃത്തികൾ നടത്തുവാനും വിവേകാനന്ദസ്വാമികൾ താൻതന്നെ പുറപ്പെട്ടു. അദ്ദേഹം സതീൎത്ഥ്യരുടെയും ശിഷ്യന്മാരുടെയും സഹായത്തോടുകൂടി അന്നു ചെയ്ത പ്രവൃത്തികൾ ഇന്നും കൽക്കത്തയിലെ ജനങ്ങൾ ഭക്തിപൂർവ്വം സ്മരിച്ചുപോരുന്നുണ്ടു്. ഇതിനുപുറമെ, സ്വാമികൾ ഇന്ത്യയിൽ വന്നശേഷം ശ്രീരാമകൃഷ്ണദേവന്റെ ജന്മനക്ഷത്രം ഭാരതവർഷം മുഴുവനും ഒരു സുദിനമായി കൊണ്ടാടുവാൻ വേണ്ടുന്ന വ്യവസ്ഥകളും ചെയ്തു. ഇന്നും ഹിമവൽസേതുപൎയ്യന്തമുള്ള രാജ്യത്തിന്റെ ഏതു കോണിലും അതു നടന്നുപോരുന്നു. അനേകലക്ഷം സാധുക്കൾ പ്രതിവൎഷം ആ പുണ്യദിനത്തിൽ മൃഷ്ടാന്നമായി ഭക്ഷണം കഴിച്ചു സന്തോഷിക്കയും ചെയ്യുന്നു.

ഈവക പരിശ്രമങ്ങൾക്കിടയിൽകൂടി സ്വാമികൾ ഉത്തരേന്ത്യ മുഴുവനും സഞ്ചരിച്ചു നാട്ടുരാജാക്കന്മാരുടെയും പ്രഭുക്കന്മാരുടെയും ഇടയിൽ ധൎമ്മബോധമുണ്ടാക്കുവാനും, ജനങ്ങളുടെ ക്ഷേമത്തിനുപയുക്തമായ പല പരിഷ്കാരങ്ങളും നാട്ടിൽ

ശപ്പുറമേ ഏററം പരമധ്യാനവും പരിശ്രമിച്ചു. ആകപ്പാടെ ഏകദേശം ൧൮൯൮ മുതൽ ൧൮൯൯-ാംവരെ അദ്ദേഹം ഒന്നു പിടിച്ചുനില്ക്കുവാൻ ഇളക്കമെന്നനിലയിലായി. അശ്രാന്തമായ പരിശ്രമങ്ങൾമൂലം അപ്പോഴെയ്ക്കും അദ്ദേഹത്തിന്റെ ആരോഗ്യം നല്ലവണ്ണം ക്ഷയിച്ചു പ്രമേഹരോഗം സ്വതേതന്നെ പിടിപെട്ടിരുന്നു. ആരോഗ്യഹാനി അതിന്റെ വർദ്ധനയെ വളരെയധികമാക്കുകയും ചെയ്തു. വൈദ്യന്മാർ സ്വാമികളുടെ ആയുസ്സിനെപ്പററിത്തന്നെ ഭയപ്പെടുവാൻ തുടങ്ങി. പ്രധാനപ്പെട്ട ചില ഡാക്ടർമാരും പാശ്ചാത്യരാജ്യങ്ങളിൽച്ചെന്നു കുറേക്കാലം താമസിക്കുന്നതു നന്നെന്നഭിപ്രായപ്പെട്ടു. അമേരിക്കയിലും ഇംഗ്ലണ്ടിലുമുള്ള ശിഷ്യന്മാർ എഴുത്തുമൂലം തുടരെത്തുടരെ അങ്ങോട്ടു ക്ഷണിക്കുകയും ചെയ്തിരുന്നു. ആകയാൽ സ്വാമികൾ ഈ സന്ദർഭത്തിൽ വീണ്ടും ഒരു വിദേശസഞ്ചാരംകൂടി ചെയ്യുവാൻ തീർച്ചയാക്കി. 1899 ജൂൺ 20-ാംനു- സ്വാമി തുരീയാനന്ദൻ സിസ്റ്റർ നിവേദിത എന്നിവരോടുകൂടി കൽക്കത്തയിൽനിന്നു കപ്പൽ കയറുകയും ചെയ്തു.

---

## മുപ്പത്താറാമദ്ധ്യായം

### വീണ്ടും പാശ്ചാത്യരാജ്യങ്ങളിൽ

സ്വാമികളുടെ സതീർത്ഥ്യന്മാരിൽ തപസ്സും സാധനയുംകൊണ്ട് അത്യുൽകൃഷ്ടമായ ഒരു നിലയിലെത്തിയിരുന്ന സ്വാമി തുരീയാനന്ദൻ പ്രവൃത്തിയിൽ യാതൊരുകാര്യത്തിലും പങ്കെടുത്തിരുന്നില്ല. സംസ്കൃതസാഹിത്യത്തിന്റെ പാരം കണ്ട അദ്ദേഹം ശാസ്ത്രഗ്രന്ഥപാരായണത്തിലും ധ്യാനം തപം മുതലായവയിലും മുഴുകി ലോകവ്യാപാരങ്ങളെക്കുറിച്ചുള്ള സ്മരണപോലുമില്ലാതെയാണു കാലംകഴിച്ചിരുന്നതു്. സ്വാമികൾ ഈ ദിവ്യരത്നവും ലോകക്ഷേമത്തിനു ഉപയുക്തമാകണമെന്നു വെ

ച്ചു വളരെ പരിശ്രമിച്ചുനോക്കി. യുക്തിവാദവും, സിദ്ധാന്തങ്ങളുമൊന്നും അവിടെ ഫലിച്ചില്ല. നാസ്തികമതത്തിൽ ലയിച്ചിരിക്കുന്ന അദ്ദേഹത്തിന്നു ഈ ശബ്ദപ്രകാശാവരണങ്ങളെക്കുറിച്ചുള്ള വിചാരം എന്തായിരിക്കുമെന്നൂഹിക്കാമല്ലോ. ഇങ്ങിനെ എല്ലാ മാർഗ്ഗവും മുട്ടിക്കണ്ടപ്പോൾ സ്വാമികൾക്കു സങ്കടം സഹിക്കവയ്യാതായി. അദ്ദേഹം തന്റെ സതീർത്ഥ്യനെക്കെട്ടിപ്പിടിച്ചു മാറിൽതലവെച്ചു തേങ്ങിക്കരഞ്ഞുകൊണ്ടു: "ഹരിദാസ്! നിങ്ങളിതു കാണുന്നില്ലേ? നോക്കൂ! ശ്മശാനത്തിന്റെ സമീപത്തെത്തുന്നവരേയും ഞാൻ എന്റെ ജീവിതത്തെ ഓരോ അംഗുലമായി ക്രമത്തിൽ ഈശ്വരന്റെ സന്ദേശത്തിന്നു സമർപ്പിച്ചു. നിശ്ചലനായി ഇതു നോക്കിക്കൊണ്ടിരിക്കാനല്ലാതെ, ഇതിൽ ഭാഗഭാക്കായി ഈ അസാദ്ധ്യമായ ഭാരത്തെ ഒന്നു ചുരുക്കിത്തരുവാൻ നിങ്ങൾക്കു കഴികയില്ലേ?" എന്നു തന്റെ ഹൃദയത്തിലെ ഭാരത്തെ ഒന്നായി അദ്ദേഹത്തിൽ ചുമത്തി. തുരിയാനന്ദനു ഈ ശക്തി മുഴുവനും താങ്ങാൻ കഴിഞ്ഞില്ല. സതീർത്ഥ്യന്റെ സങ്കടത്തിൽ അദ്ദേഹത്തിന്റെ കരളലിഞ്ഞു. അന്നുമുതൽ നരേന്ദ്രന്റെ പരിശ്രമങ്ങളിലെല്ലാം താൻ പ്രവർത്തിച്ചുകൊള്ളാമെന്നു അദ്ദേഹം [illegible] സത്യം ചെയ്തു. സ്വാമികൾ സന്തുഷ്ടനായി. ഒരു കുട്ടിയുടെ സന്തോഷത്തോടുകൂടി വീണ്ടും വീണ്ടും സതീർത്ഥ്യനെ ആലിംഗനംചെയ്തു. ഇതിന്നശേഷം അമേരിക്കയിലേക്കു അദ്ദേഹത്തെ കൂടെ കൊണ്ടുപോകാൻ തീർച്ചയാക്കി. പുറപ്പെടുന്നതിന്നുമുമ്പു ചില പുസ്തകങ്ങൾകൂടി കയ്യിൽ കരുതണമെന്നു അദ്ദേഹം ആവശ്യപ്പെടുകയുണ്ടായി. "വേണ്ട; ഗ്രന്ഥങ്ങളും ജ്ഞാനോപദേശങ്ങളും അവർക്കവിടെ ധാരാളമായിട്ടുണ്ട്. ഇനി അവർക്കൊരു യഥാർത്ഥബ്രാഹ്മണനെ കാണിച്ചുകൊടുപ്പാനാണു ഞാനാഗ്രഹിക്കുന്നതു" എന്നു സ്വാമികൾ തന്റെ ഉദ്ദേശം മുഴുവനും വെളിവാക്കി. ഈ നിലയിൽ അദ്ദേഹം സ്വാമികളോടുകൂടി അമേരിക്കയിലേക്കു പുറപ്പെടുകയും ചെയ്തു.

കപ്പൽ മതിരാശിയിലെത്തിയപ്പോഴേയ്ക്കും അവിടെ ഒരു വലിയ ജനസംഘം കൂടിയിരുന്നു. സ്വാമികൾ ഒന്നുരണ്ടുദിവസം അവിടെ താമസിക്കുമെന്നായിരുന്നു അവരുടെ വിചാരം. അദ്ദേഹത്തെ ഒന്നുനോക്കു കാണ്മാനായി അനേകംപേർ തുറമുഖത്തിൽ വന്നുചേർന്നിരുന്നു. എന്നാൽ പ്ലേഗുബാധയുള്ള കാലമായിരുന്നതിനാൽ ആരെന്തുതന്നെ പറഞ്ഞിട്ടും അധികാരസ്ഥന്മാർ അദ്ദേഹത്തിന്നു് അവിടെ ഇറങ്ങുവാൻ അനുവാദം കൊടുത്തില്ല. പ്രമാണികളിൽ ചിലർ കപ്പലിൽച്ചെന്നു സ്വാമികളെക്കണ്ടു. പിന്നെ കളമ്പിലാണു് കപ്പലിറങ്ങിയതു്. അവിടത്തെ ജനങ്ങൾ സ്വാമികളെ വളരെ ആഘോഷത്തോടും ആദരവോടുംകൂടി സ്വീകരിക്കയും ചെയ്തു.

ജൂൺ 28-ാംനു- രാവിലെ കപ്പൽ കളമ്പുവിട്ടു. സ്വാമികൾ സതീർത്ഥ്യനും ശിഷ്യരുമായി ഓരോ വിഷയങ്ങളെക്കുറിച്ചു സംസാരിച്ചും ഭാവികൃത്യങ്ങളെക്കുറിച്ചാലോചിച്ചുംകൊണ്ടു യാത്രചെയ്തു. ഇക്കാലങ്ങളിൽ പാശ്ചാത്യദേശങ്ങളെക്കാൾ അധികം ഇന്ത്യയായിരുന്നു അദ്ദേഹത്തിന്റെ ചിന്തനവിഷയമായിരുന്നതു്. സ്വദേശത്തെ ഏതുവിധമെങ്കിലും ഉദ്ധരിച്ചു രക്ഷിക്കുന്നതിന്നുള്ള അഭിലാഷം അദ്ദേഹത്തിന്റെ ജീവിതത്തിൽ ആന്തരമായി ഇണങ്ങിക്കഴിഞ്ഞിരുന്നു. ആകയാൽ അധികസമയവും ആ വിഷയത്തെക്കുറിച്ചുള്ള ആലോചനയിലും സംഭാഷണത്തിലും തന്നെയാണു കഴിച്ചുകൂട്ടിയതു്. ജൂലായി 31-ാംനു- ലണ്ടനിൽച്ചെന്നിറങ്ങി. ശിഷ്യരും ഭക്തന്മാരുമായി അനേകംപേർ അദ്ദേഹത്തെ സ്വീകരിപ്പാൻ വന്നിരുന്നു. കൂട്ടത്തിൽ രണ്ടു് അമേരിക്കൻശിഷ്യകളുമുണ്ടായിരുന്നു. അവർ സ്വാമികൾ അമേരിക്കയിലേയ്ക്കു പുറപ്പെടുന്നുവെന്നറിഞ്ഞു വഴിക്കുവെച്ചുതന്നെ അദ്ദേഹത്തെക്കാണ്മാൻ ലണ്ടനിൽ വന്നു കാക്കുകയാണു്. ഇവരുമായി കുശലപ്രശ്നങ്ങൾ ചെയ്തുകൊണ്ടും, ലണ്ടനിലെയും അമേരിക്കയിലെയും വേദാന്തപ്രചാരത്തിന്റെ നില കണ്ടുംകേട്ടും മനസ്സിലാക്കിക്കൊണ്ടും രണ്ടാഴ്ചയോ

ളും അവിടെത്താമസിച്ചു. പ്രസംഗങ്ങളോ മററു പ്രവൃത്തികളൊ ഒന്നും അന്നു നടത്തുകയുണ്ടായില്ല. ദേഹസ്ഥിതി അതിനൊന്നും അനുകൂലമല്ലാത്തതിനാൽ ആരും അദ്ദേഹത്തെ നിർബ്ബന്ധിച്ചതുമില്ല. ലണ്ടനിൽ ഇങ്ങിനെ രണ്ടാഴ്ച കഴിച്ചശേഷം അവിടുന്നു നേരെ ന്യൂയാർക്കിലെയ്ക്കു കപ്പൽകയറി. നിവേദിത തൽക്കാലം സ്വാമികളെ അനുഗമിച്ചില്ല. തുരിയാനന്ദസ്വാമികളും രണ്ടു് അമേരിക്കൻ സ്ത്രീകളുമാണു സഹായത്തിനുണ്ടായിരുന്നതു്.

ന്യൂയോർക്കിലും സ്വാമികൾ അധികദിവസം താമസിച്ചില്ല. അവിടെ ഏതാനും ചില പ്രസംഗങ്ങളും മററും ചെയ്തു സ്വാമി അഭേദാനന്ദനെ സഹായിക്കയും, തുരിയാനന്ദസ്വാമികളെ അവിടത്തെ ശിഷ്യർക്കു പരിചയപ്പെടുത്തി ഉപയോഗപ്രദമായ ചില പ്രവൃത്തികളിൽ ഏർപ്പെടുത്തുകയും ചെയ്തശേഷം കാലിഫോർണിയയിലെയ്ക്കു തിരിച്ചു. അവിടെയായിരുന്നു ഇത്തവണ അദ്ദേഹത്തെക്കൊണ്ടു പ്രവർത്തിപ്പിക്കുവാൻ മഹേശ്വരി കരുതിയിരുന്നതു്. ലാസ്റ്റ് ഏൻജിൽസ് എന്ന പട്ടണത്തിൽ ആദ്യം ചെന്നു. അവിടത്തെ ജനങ്ങൾക്കു സ്വാമികളെപ്പററി ധാരാളം കേട്ടറിവുള്ളവരായിരുന്നതിനാൽ പ്രവൃത്തി തുടങ്ങുവാൻ യാതൊരു താമസവുമുണ്ടായില്ല. പ്രസംഗം കേൾക്കുവാൻ കൌതുകത്തോടുകൂടി കാത്തിരുന്ന അനേകംപേരുടെ ക്ഷണനക്കത്തുകൾ കിട്ടിത്തുടങ്ങി. വേദാന്തം പഠിക്കുവാൻ ഒരുങ്ങി അനേകംപേർ അദ്ദേഹത്തിന്റെ കാൽക്കലിരുന്നു പഠിക്കുവാനും തയ്യാറായെത്തിച്ചേർന്നു. പ്രസംഗങ്ങളും പാഠങ്ങളും ക്രമത്തിൽ ആരംഭിച്ചു. അതിലെല്ലാം സീമാതീതമായ യശസ്സും വിജയവും സിദ്ധിക്കയും ചെയ്തു. ഇതിനെ തുടർന്നുകൊണ്ടു് ആ രാജ്യത്തിലെ പ്രധാനപട്ടണങ്ങളായ ഓക്ക്ലാൻഡ്, സാൻഫ്രാൻസിക്കോ മുതലായ സ്ഥലങ്ങളിലും ചെന്നു പല പ്രസംഗങ്ങളും ചെയ്യുകയുണ്ടായി. സ്വാമികളുടെ വിശാലസ്ഥശി

ഷ്യനായ ഗുഡ്‌വിൻ മരിച്ചുപോയിരുന്നതിനാൽ ഈ പ്രസംഗങ്ങളിൽ പലതും ലോകത്തിന്നു നഷ്ടമായിപ്പോയിരിക്കുന്നു. ശരിയായ നിലയിൽ അവയെല്ലാം പകൎത്തിയെടുക്കുവാൻ ആരും ഉണ്ടായിരുന്നില്ല. വൎത്തമാനപത്രങ്ങളിലും മററും ചേൎത്തിരുന്ന സംഗ്രഹങ്ങൾ മുഴുവനും ശേഖരിപ്പാനും സാധിച്ചിട്ടില്ലെന്നാണ് കാണുന്നതു്.

പാശ്ചാത്യരാജ്യങ്ങളിലെ പതിവനുസരിച്ച് രാജയോഗപ്രസംഗങ്ങൾക്കാണ് ഇവിടേയും പ്രാമാണ്യം കിട്ടിയതു്. അനേകംപേർ സ്വാമികളുടെ നേതൃത്വത്തിൽ യോഗംശീലിപ്പാനാരംഭിച്ചു. ഇങ്ങിനെ ഒരു വലിയ ശിഷ്യസംഘം അവിടേയുമുണ്ടായി. എന്നുമാത്രമല്ല മിസ്സ്. എം. സി. കുക്ക് (Miss M. C. Cook) എന്ന മഹതി അവിടെ സ്ഥിരമായി ഒരു വേദാന്താശ്രമം സ്ഥാപിക്കുവാനായി 160 ഏക്കർ ഭൂമി സ്വാമികൾക്കു ദാനം നൽകുകയും ചെയ്തു. അദ്ദേഹത്തെ സ്ഥിരമായി അവിടെ താമസിപ്പിക്കണമെന്നായിരുന്നു അവരുടെ ആഗ്രഹം. എന്നാൽ അതു സാദ്ധ്യമല്ലെന്നുകണ്ടപ്പോൾ തക്കതായ ഒരാളെ അവിടെ അയച്ചുകൊടുക്കണമെന്നാവശ്യപ്പെട്ടു. അതുപ്രകാരം തുരിയാനന്ദനെ അവിടത്തെ പ്രവൃത്തികൾ ഏല്പിക്കയും ചെയ്തു. അമേരിക്കയിൽ ഇന്നും പ്രശസ്തമായി നടന്നുവരുന്ന സാൻഫ്രാൻസിക്കോവിലെ 'ശാന്തിയാശ്രമം' പിന്നീടു സ്ഥാപിച്ചതു് ആ സതീരത്നമാണ്.

* * * * * * * *

അമേരിക്കയിലെ മതമഹാസഭയ്ക്കുശേഷം ആ വിഷയത്തിൽ ലോകത്തിന്നുണ്ടായ മാററങ്ങളെല്ലാം പരന്ത്രീസ്സുകാർ നല്ലവണ്ണം കണ്ടറിഞ്ഞു. ഏതാദൃശമായ ഒരു സാരംഭംകൊണ്ടു യൂറോപ്പിലും ഒരു ചലനമുണ്ടാക്കിത്തീൎക്കുവാൻ അവർ തീൎച്ചയാക്കി. സ്വാതന്ത്ര്യത്തിൻെറ ഗുണം വളരെക്കാലമായി അനുഭവിച്ചുവന്നിട്ടുള്ള ഒരു ജനസമുദായം ഏതുവിഷയത്തിലും സ്വാതന്ത്ര്യമായ ചിന്തനത്തിനും പ്രവൃത്തിക്കും സൌ

കയ്യുമുണ്ടാകുവാൻ ശ്രമിക്കുന്നതു സാധാരണമാണല്ലോ. മാമൂലിന്നുള്ള വില സ്വതേതന്നെ മററുള്ളവരുടെ ഇടയിലെന്നപോലെ അവരുടെ ഇടയിലില്ല. യുക്തിക്കും ശാസ്ത്രത്തിന്നും യോജിക്കുന്നതൊക്കെ അംഗീകരിക്കും. രാജകീയശക്തി സമുദായത്തിന്റെ ഹൃദയത്തെ പിടിച്ചുഞെരുക്കി എന്നെന്നും അവികസിതമാക്കി വെക്കയുമില്ല. ഇങ്ങിനെയുള്ള ഉത്തമഗുണങ്ങൾ എത്രയോ പുരാതനമായ ഒരു കാലംമുതൽ ആസ്വദിച്ചുവരാകയാൽ മതവിഷയകമായ സ്വാതന്ത്ര്യബോധം എളുപ്പത്തിൽ അവരുടെ ഹൃദയത്തിൽ സ്ഥലം പിടിച്ചു. എന്നാൽ ഏതുവിഷയത്തിലും വിപരീതശക്തികളുണ്ടാകുന്നതും സാധാരണമാണല്ലോ. പ്രഞ്ചുകാരുടെ ഈ ശ്രമം റോമൻകത്തോലിക്കകാൎക്ക ഒട്ടും രസമായില്ല. അതിലെ ആചാൎയ്യന്മാരിൽ പലരും അതു മുടക്കുവാൻതന്നെ പരിശ്രമിച്ചു. അമേരിക്കയിലെ മഹാസഭമൂലം പൌരസ്ത്യമതങ്ങൾക്കു പ്രാധാന്യം വളരെ വൎദ്ധിച്ചിട്ടുണ്ടെന്നു അവർ മനസ്സിലാക്കി. അമേരിക്കപോലെ യൂറോപ്പും ഈ വിഷയത്തിൽ സ്വാതന്ത്ര്യമായിത്തീരുമോ എന്ന ശങ്കയാണ് അവരെ ഇതിനെല്ലാം പ്രേരിപ്പിച്ചതു്. ഈ ശക്തി മുഴുവനുമില്ലെങ്കിലും ഏതാണ്ടൊന്നു ഫലിച്ചു. 'മതമഹാസഭ' പോയി 'മതചരിത്രമഹാസഭ'യായി. മതങ്ങളുടെ ആവിർഭാവം വളൎച്ചമുതലായവയെക്കുറിച്ചല്ലാതെ അവയുടെ തത്വങ്ങളെയും മാഹാത്മ്യങ്ങളെയും പററി യാതൊന്നും അവിടെവെച്ചു സംസാരിപ്പാൻ പാടില്ലെന്നു നിശ്ചയപ്പെടുത്തി. സ്വാമികളുടെ സാന്നിദ്ധ്യംകൊണ്ടു അവിടെ കൂടാതെ കഴിപ്പാനും ചിലർ ശ്രമിക്കായ്കയില്ല. പക്ഷെ അദ്ദേഹം കൂടാതെ അത്രയുംവലിയ ഒരു യോഗം അക്കാലത്തു പൂൎണ്ണമാകയില്ലെന്നു ബോധമുള്ളവർ അതിൽ ചേരുന്നവരൊക്കെ പ്രശംസിക്കയും സ്വാമികളെ ക്ഷണിക്കയും ചെയ്തു.

സ്വാമികൾ സഭ യോഗംചേരുന്നതിന്നു രണ്ടുമാസം മുമ്പുതന്നെ, അമേരിക്കയിലെ പ്രവൃത്തികളെല്ലാം ഒരുക്കി പാരി

സ്സിലെത്തി. ആദ്യംതന്നെ ഫ്രഞ്ചുഭാഷ പഠിക്കാനാണു ഭാവിച്ചതു്. ഏകദേശം രണ്ടുമാസംകൊണ്ടു അതിൽ നല്ല പാണ്ഡിത്യം നേടി. എന്നുമാത്രമല്ല പാരീസ്സിൽ തൻെറ അഭിപ്രായങ്ങൾക്കും വേദാന്തമതത്തിന്നുതന്നെയും ധാരാളം പ്രചാരമുണ്ടാക്കിത്തീക്കുകയും ചെയ്തു. വൈദികമതം 'പ്രകൃത്യാരാധനയിൽ നിന്നുത്ഭവിച്ചതാണോ?' എന്നതിനെപ്പററി പാശ്ചാത്യപണ്ഡിതന്മാരുമായി വാഗ്വാദംനടത്തി ഒരു തീപ്പുണ്ടാക്കുന്നതിന്നുള്ള പ്രമുഖ സ്വാമികളെയാണ് ഏല്പിച്ചതു്. ഈ വിഷയങ്ങളിലെല്ലാം അദ്ദേഹത്തെ കവിച്ചുവെയ്ക്കുന്നതക്ക ഒരാൾ ലോകത്തിലില്ലെന്നു അവിടെ കൂടിയവക്കെല്ലാം ബോദ്ധ്യംവന്നു. സഭയുടെ ആരംഭംമുതൽ അവസാനംവരെ അദ്ദേഹം അതിൽ സംബന്ധിച്ചിരുന്നുവെങ്കിലും, ദേഹാസ്വാസ്ഥ്യം നിമിത്തം രണ്ടുപ്രസംഗങ്ങൾ മാത്രമേ ചെയ്യുയുണ്ടായുള്ളു. ഇതിൽ ഒന്നാമത്തേതു ഒരു ജമ്മൻപണ്ഡിതൻെറ ആക്ഷേപത്തിന്നു സമാധാനമായിരുന്നു. ഇന്ത്യയിലെ ശിവലിംഗാച്ചനവും സാളഗ്രാമപൂജയും കേവലം വിഷയസുഖത്തെ സൂചിപ്പിക്കുന്ന ലിംഗാരാധനം എന്ന അപരിഷ്കൃതസമ്പ്രദായത്തിൻെറ അവശിഷ്ടങ്ങളാണെന്നായിരുന്നു ആ പണ്ഡിതൻെറ സിദ്ധാന്തം. സ്വാമികൾ ഈ വാദത്തെ മുഴുവനും അതിശക്തിയോടെ ഖണ്ഡിച്ചു ശിഥിലമാക്കിക്കളഞ്ഞു. ശിവലിംഗം വൈദികകാലത്തെ യജ്ഞസ്തംഭത്തെ അനുസ്മരിപ്പിക്കുന്നതാണെന്നു് അദ്ദേഹം സിദ്ധാന്തിച്ചു. അഥവ്വവേദസംഹിതയിൽനിന്നു അതിന്നു വേണ്ടുവോളം പ്രമാണങ്ങളും എടുത്തുകാണിച്ചു. പിന്നീടു ബുദ്ധമതക്കാരുടെ സ്തൂപങ്ങൾ ഇതിന്നു കുറെക്കൂടെ പ്രമാണ്യം സിദ്ധിപ്പാൻ കാരണമായിത്തീന്നിരിക്കാമെന്നും, ഇങ്ങിനെ ഈ രണ്ടു സംഗതികളുംകൂടി സമ്മേളിച്ചു നാടെങ്ങും പ്രചരിച്ചിട്ടായിരിക്കണം ശിവലിംഗപൂജയെന്നും സയുക്തികമായും സപ്രമാണമായും സമത്ഥിക്കയും ചെയ്തു. സാളഗ്രാമം ബുദ്ധമതക്കാരുടെ സ്തൂപാരാധനയെ മാത്രം സൂചിപ്പിക്കുന്നതും ആ മതത്തിൻെറ

അധഃപതനത്തോടുകൂടി നടപ്പായതുമാണെന്നായിരുന്നു സ്വാമികളുടെ മതം. ഭൂഗൎഭത്തിൽവെച്ചു സ്വയമേവ കൃത്രിമശിലകളുടെ ആകാരം സിദ്ധിക്കുന്ന ഈ കല്ലിനെ ശിവലിംഗത്തെപ്പോലെതന്നെ ആരാധിക്കുന്ന സമ്പ്രദായം പിന്നീടു നടപ്പായതാണെന്നും വാദിച്ചു. ഈ അഭിപ്രായങ്ങൾക്കാണു മഹാസഭയിൽ സൎവ്വസമ്മിതി സിദ്ധിച്ചതു്. യുക്തികൊണ്ടും പ്രമാണംകൊണ്ടും അദ്ദേഹം സ്ഥാപിച്ച സിദ്ധാന്തങ്ങളെ ഖണ്ഡിക്കുവാൻ ജൎമ്മൻപണ്ഡിതന്നു യാതൊരു കഴിവുമുണ്ടായില്ല. രണ്ടാമത്തെപ്രസംഗം കുറെക്കൂടി ഉൽക്കടകരമായ ഒരു വിഷയത്തെ സംബന്ധിച്ചായിരുന്നു. മഹാഭാരതത്തിന്റെ നടുനായകമായ 'ഭഗവൽഗീത' ബുദ്ധമതകാലത്തുണ്ടായതാണെന്നും, ഇന്ത്യയിലെ ജ്യോതിഷം, ഗണിതം, കലാവിദ്യകൾ, സാഹിത്യം മുതലായവയെല്ലാം ഗ്രീക്കുകാരിൽനിന്നു വന്നുചേൎന്നതാണെന്നും പാശ്ചാത്യപണ്ഡിതന്മാരുടെ ഇടയിൽ ഒരു ധാരണയുണ്ടു്. ഇതിനെ എതിൎക്കുന്നതായിരുന്നു സ്വാമികളുടെ ആ പ്രസംഗത്തിന്റെ ഉദ്ദേശം. ഗീത മഹാഭാരതത്തോടുകൂടിയല്ലെങ്കിൽ അതിനു മുമ്പുണ്ടായതായിരിക്കണമെന്നാണു് സ്വാമികളുടെ മതം. ഭാരതത്തിലെയും ഗീതയിലെയും ഭാഷാരീതിയും മററുമാണു് ഇതിന്നു തെളിവായെടുത്തതു്. സംസ്കൃതത്തിലെയും യവനഭാഷയിലെയും ചില ശബ്ദങ്ങളുടെ സാമ്യംകൊണ്ടോ നിസ്സാരമായ മററു ചില സംഗതികൾകൊണ്ടോ ഹൈന്ദവപരിഷ്കാരം മുഴുവനും ഗ്രീക്കുകാരുടെ വകയാണെന്നു സിദ്ധാന്തിച്ചുകൂടുന്നതല്ലെന്നും വാദിച്ചു. ഈവക വാദങ്ങളെല്ലാം അദ്ധ്യക്ഷൻ തന്റെ ഉപസംഹാരപ്രസംഗത്തിൽ സമ്മതിക്കയാണുണ്ടായതു്. എന്നാൽ ഗീതയുടെ കാൎയ്യത്തിൽമാത്രം അദ്ദേഹം അഭിപ്രായഭേദം പ്രകടിപ്പിച്ചു. ഇതിനുള്ള ന്യായം പാശ്ചാത്യന്മാരുടെ ഇടയിൽ ഗീത മഹാഭാരതത്തിന്നു ശേഷമുണ്ടായതാണെന്ന ധാരണ പരക്കെയുള്ളതാണെന്നു മാത്രമായിരുന്നു. സദസ്യരിൽ മിക്കപേരും സ്വാമികളുടെ അഭിപ്രായത്തെത്തന്നെ അം

ഗീകരിക്കയും അദ്ദേഹത്തിൻെറ വാചാലത, ജ്ഞാനം, മുഖതേജസ്സ് എന്നിവയെ എല്ലാവരും ഏകകണ്ഠമായി പുകഴ്ത്തുകയും ചെയ്തു.

ഇങ്ങിനെ യൂറോപ്പിലെ മഹാസഭയിലും വിജയംസമ്പാദിച്ചശേഷം സ്വാമികൾ കുറച്ചു ദിവസംകൂടി പാരീസ്സുപട്ടണത്തിൽതന്നെ താമസിച്ചു. ആരോഗ്യക്കുറവുനിമിത്തം പിന്നെ യാതൊരു പ്രസംഗവും ചെയ്തില്ലെങ്കിലും വേദാന്തപ്രചരണത്തിന്നായി മററനേകംവിധത്തിൽ പരിശ്രമിക്കാതിരുന്നില്ല. പാരീസ്സിൽനിന്നു കരവഴിയായി അദ്ദേഹം കൺസ്റ്റാൻറിനോപ്പ്ൾ പട്ടണത്തിലേക്കാണു തിരിച്ചത്. വഴിക്കു വിയന്നായിൽ ഒന്നിറങ്ങി. അതിപ്രാചീനമായ ആ പട്ടണത്തിലെ പല കാഴ്ചകളും കണ്ടു ചിലദിവസം കഴിച്ചശേഷമേ യാത്ര തുടൎന്നുള്ളു. തുൎക്കിസുൽത്താൻെറ തലസ്ഥാനവും മഹമ്മദുമതത്തിൻെറ ബലപ്പെട്ട സങ്കേതവുമായ ആ പട്ടണത്തിലെ ചൈത്യങ്ങളും രാജധാനികളും മററും സ്വാമികൾക്കു വളരെ കൌതുകാവഹമായ കാഴ്ചകളായിരുന്നു. മുസ്ലിംസന്യാസിവൎയ്യന്മാരുടെ ആശ്രമവും ജീവിതരീതിയും മററും അദ്ദേഹം പ്രത്യേകിച്ചും നോക്കിക്കണ്ടു. തുൎക്കികൾക്കു ഇന്ത്യയുടെ നേരെയുള്ള ബഹുമാനവും അറിവാനിടകിട്ടി. ഇതുകൊണ്ടും അദ്ദേഹത്തിൻെറ ദിക്സഞ്ചാരത്തിലുള്ള താല്പൎയ്യം നിലച്ചില്ല. ഇന്ത്യയെപ്പോലെതന്നെ അതിപുരാതനമായ ഒരു പരിഷ്കാരത്തിൻെറ ജന്മഭൂമിയായമിശ്രദേശം(ഈജിപ്ത്)കൂടി കാണണമെന്നുവെച്ചു അങ്ങോട്ടുപോയി. അവിടേയും സ്വാമികളെപ്പോലെയുള്ള പൌരസ്ത്യപണ്ഡിതന്മാരുടെ ശ്രദ്ധയ്ക്കു വിഷയമാകത്തക്ക കാഴ്ചകൾക്കു കുറവില്ലല്ലോ. ഇതിൽ മനസ്സു ലയിപ്പിച്ചുകൊണ്ടു കഴിയുമ്പോഴാണു തൻെറ പ്രിയശിഷ്യനായ മിസ്റ്റർ സേവിയർ ഇന്ത്യയിൽ വെച്ചു പരലോകം പ്രാപിച്ചു കഥയറിഞ്ഞത്. വസിഷ്ഠനും അരുന്ധതിയുമെന്നപോലെ ഗൃഹസ്ഥാശ്രമത്തിൽ ഇരുന്നു ഋഷിവൃത്തി നിറവേററുന്ന ആ ദമ്പതികൾ ഇങ്ങിനെ ഇണപിരി

ഞ്ഞതിലുള്ള സങ്കടം സ്വാമികൾ വളരെ പ്രയാസപ്പെട്ടാണു ഒതുക്കിയതു്. എന്നിട്ടും മിസ്സിസ്സ് സേവിയരുടെ ദയനീയസ്ഥിതി പിന്നെയും പിന്നെയും അദ്ദേഹത്തെ അലട്ടിക്കൊണ്ടിരുന്നു. ഉടനെ ഇന്ത്യയിലെത്തി ആ മഹതിയെ സമാധാനിപ്പിക്കാതെ തനിക്കു സ്വസ്ഥതയുണ്ടാകയില്ലെന്നും അദ്ദേഹത്തിന്നു തോന്നി. ദൈവഗതി മനുഷ്യന്റെ വിചാരങ്ങളെ എങ്ങിനെയൊക്കെയാണു തിരിക്കുന്നതെന്നാരറിഞ്ഞു! ഏതു ദിവ്യനും അതിന്നു കീഴ്പ്പെടാതെ കഴികയുമില്ല. സ്വാമികളുടെ വിദേശവാസം ഒരുപക്ഷേ അവസാനിച്ചുപോയിരിക്കാം. ശേഷംകാലം ഇന്ത്യയിൽതന്നെ വേണ്ടതുമായിരിക്കാം. ഏതായാലും നാം അതിനെപ്പററിയൊന്നും അധികം ചിന്തിച്ചിട്ടു പ്രയോജനമില്ല. കാര്യങ്ങൾ മാത്രമേ മിക്കപ്പോഴും നമ്മുടെ ബുദ്ധിക്കു വിഷയമാകുന്നുള്ളു. കാരണങ്ങൾ പലപ്പോഴും അജ്ഞാതങ്ങളാണ്. പക്ഷേ അഭിമാനം നിമിത്തം അതു സമ്മതിപ്പാൻ കഴിയാതെ ഏതെങ്കിലും ഒന്നിനെപ്പിടിച്ച് ആ സ്ഥാനത്തു പ്രതിഷ്ഠിച്ചു കൃതകൃത്യന്മാരാകുവാൻ മടിക്കാറില്ലെന്നേയുള്ളു.

## മുപ്പത്തേഴാമദ്ധ്യായം

### ബ്രഹ്മനിർവ്വാണം

അന്നു വൈകുന്നേരം ബേലൂർമഠത്തിൽ പതിവുപോലെയുള്ള പൂജയുംമററും കഴിഞ്ഞു. ബ്രഹ്മചാരികളും സന്ന്യാസിമാരും തങ്ങളുടെനിത്യകർമ്മങ്ങൾ കഴിഞ്ഞു് ഓരോ വർത്തമാനങ്ങളും പറഞ്ഞു വിനോദിച്ചുകൊണ്ടിരിക്കുന്നതിനിടയിൽ അത്താഴത്തിന്റെസമയംകുറിക്കുന്ന മണിനാദം മുഴങ്ങി. എല്ലാവരും ഭോജനശാലയിലേയ്ക്കു നടന്നു. അവിടെ അവർ ഭക്ഷണപദാർത്ഥങ്ങളുടെ മുമ്പിലിരുന്നപ്പോഴേയ്ക്കുംതോട്ടക്കാരൻ, "ഒരു സാഹിബ്ബ്

വന്നിരിക്കുന്നു; സാഹിബ്ബ്'' എന്നു പറഞ്ഞുംകൊണ്ടോടിയെത്തി പടിവാതിലിന്റെ താക്കോൽ തിരക്കിച്ചോദിച്ചുതുടങ്ങി. ഏതു സാഹിബ്ബാണ് ഈ അസമയത്തു വന്നുചാടിയിരിക്കുന്നതെന്നും എന്തിനാണെന്നും ഒന്നും മനസ്സിലായില്ല. താക്കോൽ എടുത്തു കൊടുക്കുന്നതിനല്ല 'സാഹിബ്ബ് ഏതാണ്? എന്തിനാണ് ഈ സമയത്തു വന്നിരിക്കുന്നതു്' എന്നൊക്കെ ചോദിച്ചറിയാനാണ് ബ്രഹ്മചാരികൾക്കു ബദ്ധപ്പാട്. ഇതിനിടയിൽ ബൂട്സിന്റെ ശബ്ദം കേട്ടു. എന്നല്ല അതു വന്നടുത്തു. താക്കോൽ കിട്ടുന്നതിനുമുമ്പു പടി ചാടിക്കടന്ന സാഹസിസ്സാഹിബിന്റെ നേരെ എല്ലാവരുടേയും കണ്ണുകൾ ഒന്നിച്ചു തിരിഞ്ഞു. സാഹിബ്ബ് നേരെ അവരുടെ ഇടയിലേയ്ക്കു തന്നെയാണ് കടന്നതു്. ഉടനേ "സ്വാമിജി വന്നു! സ്വാമിജി വന്നു!'' എന്ന ശബ്ദംകൊണ്ടു് അവിടം മുഴങ്ങി. അവിടേയുള്ളവരെല്ലാം ആശ്ചര്യംകൊണ്ടും സന്തോഷംകൊണ്ടും മതിമറന്നു. "മണിയടിക്കുന്ന ശബ്ദം കേട്ടപ്പോൾ ധൃതിപ്പെട്ടുവരാഞ്ഞാൽ ഇവിടെ യാതൊന്നും ബാക്കിയുണ്ടാവില്ലെന്നുവെച്ചാണ് പടി ചാടിക്കടന്നു പോന്നതു്'' എന്ന് ഒന്നു മന്ദഹസിച്ചുംകൊണ്ടു് അദ്ദേഹം അവിടെ നിന്നപ്പോഴേക്കും ഇരിപ്പാൻ ആസനവും ഭക്ഷണപദാർത്ഥങ്ങളും മുമ്പിലെത്തി. അന്നു രാത്രി— 1900 ഡിസംബർ 9-ാംനു— ബേലൂർമഠത്തിലുള്ളവർ അപ്രതീക്ഷിതമായിസ്സിദ്ധിച്ച ഈ സന്തോഷംനിമിത്തം ഉറങ്ങീട്ടില്ലെന്നാണു പറയേണ്ടതു്.

സ്വാമികൾ അധികദിവസം അവിടേ താമസിച്ചില്ല. നേരേ മായാവതിയിലേയ്ക്കു പുറപ്പെട്ടു. അനേകം നാഴിക അകലെക്കിടക്കുന്ന ആ സ്ഥലത്തുചെന്നു ചേരുന്നതു സ്വാമികളുടെ അപ്പോഴത്തെ ദേഹസ്ഥിതിനിമിത്തം കുറെ പ്രയാസംതന്നെയായിരുന്നു. കാലവും നന്നായിരുന്നില്ല. മഞ്ഞുവീഴുന്ന ആ സമയത്തു സഞ്ചാരം അത്യന്തം അപകടകരമാണ്. ഏതെങ്കിലും ഇതൊന്നും വിലവെക്കാതെ വഴിക്കു പല ക്ലേശങ്ങ

ളും സഹിച്ച് ആശ്രമത്തിലെത്തി. അവിടത്തെ സ്ഥിതികളെ പ്പററി അന്വേഷിച്ചും ഭർത്താവിൻെറ മരണം നിമിത്തം അനന്യ ശരണയായിത്തീൎന്ന സേവിയറെ സമാധാനപ്പെടുത്തിയും കുറച്ചു ദിവസം അവിടെ കഴിച്ചു. പിന്നെയും കൽക്കത്തയ്ക്കുതന്നെ മടങ്ങി. കിഴക്കൻ ബങ്കാളം ആസ്സാം എന്നീ ദിക്കുകളിൽനിന്നു പലരും പലപ്പോഴും ക്ഷണിച്ചിട്ടും സ്വാമികൾ അങ്ങോട്ടു പോയിട്ടുണ്ടായിരുന്നില്ല. ഈ സന്ദൎഭത്തിൽ അതിനാണു തുനിഞ്ഞതു്. ആ പ്രദേശങ്ങളിലെ മുഖ്യസ്ഥലങ്ങളെല്ലാം സന്ദൎശിക്കയും ഏതാനും പ്രസംഗങ്ങൾ ചെയ്യുകയുമുണ്ടായി. ഇങ്ങിനെ ദിക്സഞ്ചാരവും പ്രസംഗവുമായി ദിവസം കഴിപ്പാൻ തുടങ്ങിയതോടുകൂടി രോഗം വല്ലാതെ വൎദ്ധിച്ചു. ഇതിനൊരു ശമനം കിട്ടുമെന്നുവെച്ചു ഷില്ലോങ്ങിൽച്ചെന്നു കുറച്ചു ദിവസം താമസിച്ചു. ആസ്സാം ഗവൎമ്മെണ്ടിൻെറ തലസ്ഥാനമായ ആ സ്ഥലം സുഖവാസയോഗ്യമായ ഒന്നാണു്. സ്വാമികൾ അവിടെച്ചെന്ന വൎത്തമാനം അന്നത്തെ ആസ്സാം ചീഫ് കമ്മീഷ്ണർ മിസ്റ്റർ എച്ചു്. ഇ. എ. കോട്ടൻ മനസ്സിലായപ്പോൾ എത്രമാത്രം സന്തോഷമായി എന്നു വിവരിപ്പാൻ പ്രയാസം. ഭാരതഭൂമിയുടെ യഥാൎത്ഥബന്ധുവും ഇന്നത്തെ ഭാരതമഹാജനസഭയുടെ പിതാക്കന്മാരിൽ ഒരാളുമായ അദ്ദേഹം സ്വാമികളെക്കുറിച്ചു ധാരാളം കേട്ടറിഞ്ഞിട്ടുണ്ടായിരുന്നു. പക്ഷേ ഒരിക്കലും അവർ തമ്മിൽ കണ്ടിരുന്നില്ല. തന്നിമിത്തം സ്വാമികളുടെ ആഗമനം ഒരനുഗ്രഹമായിട്ടാണു് അദ്ദേഹം വിചാരിച്ചതു്. മിസ്റ്റർ കോട്ടൻെറ അപേക്ഷപ്രകാരം ഷില്ലോങ്ങിലെ യൂറോപ്യൻ സംഘത്തിൽവെച്ചു സ്വാമികൾ ഒരു പ്രസംഗം ചെയ്തു. ഇതു മിസ്റ്റർ കോട്ടൻെറ അസാമാന്യമായ അഭിനന്ദനത്തിന്നു വിഷയമായിത്തീരുകയും ചെയ്തു. പിന്നീടു് അദ്ദേഹം സ്വാമികളെ വസതിയിൽ ചെന്നു സന്ദൎശിച്ചും സ്വന്തം ഡാക്ടരെ അയച്ചു ചികിത്സിപ്പിച്ചും ഒരുററ ബന്ധുവെപ്പോ

ലെയാണു പെരുമാറിയിരുന്നതു്. ഈ കാലങ്ങളിലെല്ലാം സ്വാമികളുടെ ആരോഗ്യം ദിനംപ്രതി ക്ഷയിച്ചുവരികയായിരുന്നു. തന്നിമിത്തം ഈ ഒരു യാത്ര കഴിഞ്ഞു മടങ്ങി മഠത്തിലെത്തിയ ശേഷം സ്വാമികൾ അധികവും അവിടെത്തന്നെ ദിവസം കഴിച്ചുകൂട്ടിയുള്ളൂ. ഇക്കാലങ്ങളിലൊരിക്കൽ ജപ്പാനിൽനിന്നു രണ്ടു പ്രമാണികൾ സ്വാമികളെ വന്നു കാണുകയും ഏതാനും പ്രസംഗങ്ങൾ ചെയ്തു ജപ്പാന്റെ മതവിശ്വാസത്തിനു് ഉത്തേജനം നൽകുന്നതിനു് അങ്ങോട്ടു ക്ഷണിക്കയുമുണ്ടായി. പക്ഷെ രോഗം നിമിത്തം പോകാൻ സാധിച്ചില്ല. ഒടുവിൽ അവരിലൊരാൾ ബുദ്ധഗയവരെ ചെല്ലുവാനായി സ്വാമികളെ നിർബ്ബന്ധപൂർവ്വം ക്ഷണിച്ചു. ഇതു സ്വാമികൾക്കു സന്തോഷകരമായി തോന്നുകയാൽ ഗംഗാനദി വഴിയായി ഒരു യാത്ര ചെയ്തു ബുദ്ധഗയയും വാരാണസിയും സന്ദർശിച്ചു മടങ്ങി. പരിവ്രാജകന്റെ നിലയിൽച്ചെന്നു "ഞാൻ ജനസമുദായത്തെ അടിയോടെ ഇളക്കിമറിച്ച ശേഷമല്ലാതെ ഇനി ഈ നഗരം സന്ദർശിക്കയില്ല" എന്നു ശപഥം ചെയ്തു പോന്നശേഷം അദ്ദേഹം ഒരിക്കലും വാരാണസിയിൽ പോയിട്ടില്ല. ആ ശപഥം സഫലമായ ശേഷം ഒരിക്കൽക്കൂടിച്ചെന്നു തന്റെ മാതാവിന്റെ ഇഷ്ടദേവതാവിനെച്ചെന്നു വണങ്ങി.

പിന്നീടുള്ള കാലം മുഴുവനും മഠത്തിലെ കാര്യങ്ങൾ ചിട്ടപ്പെടുത്തിയും സതീർത്ഥ്യരേയും ശിഷ്യരേയും ഉപദേശിച്ചും ശാസിച്ചും ഭാവികൃത്യങ്ങളേയും നടപടികളേയും ചിട്ടപ്പെടുത്തിയുമാണു കഴിച്ചുകൂട്ടിയതു്. ഇക്കാലങ്ങളിൽ സതീർത്ഥ്യരെപ്പോലും അദ്ദേഹം വളരെ നിഷ്കൃഷ്ടിച്ചു ശാസിച്ചിട്ടുണ്ടു്. പക്ഷെ അദ്ദേഹത്തിന്റെ ഉദ്ദേശം കേവലം പരിശുദ്ധമാണെന്നറിവുള്ളതിനാൽ അവർക്കാർക്കും അതിൽ യാതൊരു സുഖക്കേടുമുണ്ടായില്ല. എല്ലാവരും സാക്ഷാൽ ഗുരുദേവനെ എന്നപോലെ അദ്ദേഹത്തെ ബഹുമാനപുരസ്സരം അനുസരിച്ചുകൊണ്ടു

പോന്നു. ദുർഗ്ഗാപൂജ, രാമകൃഷ്ണദിനോത്സവം എന്നിവ രണ്ടും സ്വാമികളുടെ മേൽനോട്ടത്തിലും സതീർത്ഥ്യരുടേയും ശിഷ്യരുടേയും ശ്രമത്തിലും ഇക്കാലത്തു വളരെ ആഘോഷത്തോടുകൂടി കൊണ്ടാടി. ഇതെല്ലാം ജനങ്ങളുടെ ഇടയിൽ എത്രമാത്രം ആഹ്ലാദകാരണമായിത്തീർന്നുവെന്നു വിവരിപ്പാൻ പ്രയാസം. രാമകൃഷ്ണദിനാഘോഷത്തിൽ ഏകദേശം അമ്പതിനായിരം ജനങ്ങൾ സംബന്ധിച്ചിരുന്നുവെന്നുപറഞ്ഞാൽ ഇതിന്റെ ഏകദേശജ്ഞാനമുണ്ടാകുന്നതാണല്ലോ.

1902 മെയി ജൂൺ എന്നീ രണ്ടു മാസങ്ങളിൽ ലോകത്തിന്റെ നാനാഭാഗങ്ങളിൽനിന്നും അനേകം ജനങ്ങൾ സ്വാമികളെ കാണ്മാൻ വന്നുപോയ്ക്കൊണ്ടിരുന്നു. അങ്ങുമിങ്ങുമായി ഓരോ കാര്യങ്ങളിലേർപ്പെട്ടു കഴിയുന്ന സതീർത്ഥ്യരേയും ശിഷ്യരേയുമെല്ലാം സ്വാമികൾ എഴുത്തയച്ചു മഠത്തിലേയ്ക്കുവരുത്തി. ഈ എഴുത്തിന്റെ താല്പര്യം മനസ്സിലാകാത്തതുകൊണ്ടോ അതോ കാര്യാന്തരഗൌരവത്താലോ അന്നു ബേലൂർ മഠത്തിലേക്കു വരാത്ത സ്വല്പം ചിലർ പിന്നീടതിനെപ്പററി പശ്ചാത്തപിക്കേണ്ടതായി വരികയും ചെയ്തു.

ജൂലായി മാസാരംഭത്തോടുകൂടി സ്വാമികളുടെ ദേഹത്തിന്നു വളരെ സുഖം കണ്ടുതുടങ്ങി. അതുവരെ പുറത്തിറങ്ങാൻ പോലും പ്രയാസമായിരുന്ന നിലവിട്ടു ദിനംപ്രതി രണ്ടും മൂന്നും നാഴിക നടപ്പാൻ അദ്ദേഹത്തിന്നൊരു പ്രയാസവുമില്ലാതായി. ഒരു ദിവസം പുറത്തിറങ്ങി നടക്കുന്നതിന്നിടയിൽ അദ്ദേഹം ഗംഗാതീരത്തിൽ ഒരു സ്ഥലം ചൂണ്ടിക്കാണിച്ചുകൊടുത്തു് "അവിടെയാണു് എന്നെ സംസ്കരിക്കേണ്ടതു്" എന്നു ശിഷ്യരോടു പറകയുണ്ടായി. പക്ഷേ ആരും അപ്പോൾ അതത്ര പെട്ടന്നുള്ള ഒരാവശ്യമായി വിചാരിച്ചില്ല. അന്നുതന്നെ ഒരു പഞ്ചാംഗം വാങ്ങി അദ്ദേഹം കുറെ നേരം എന്തോ അതിൽ നോക്കുകയും ഏതോ ഗൌരവമേറിയ ഒരു കാര്യം പെട്ടന്നു

നിശ്ചയിച്ചുകഴിഞ്ഞ ഭാവം അദ്ദേഹത്തിന്റെ മുഖത്തു പ്രകാശിച്ചു കാണുമാറാകയും ചെയ്തു. ജൂലായിമാസം 4-ാംനു-യും പതിവിലധികം സമയം രാമകൃഷ്ണക്ഷേത്രത്തിലിരുന്നു ധ്യാനിച്ചു. അന്നു രാത്രി 9 മണിക്കു മഹാസമാധി പ്രാപിക്കയും ചെയ്തു.

സ്വാമികളുടെ നിർവ്വാണപ്രാപ്തിയെപ്പററി ഒരു ശിഷ്യൻ എഴുതീട്ടുള്ള ചില വിവരങ്ങൾകൂടി ഇവിടെച്ചേൎത്ത് ഈ അദ്ധ്യായം അവസാനിപ്പിക്കാം.

"ജൂലായിമാസം 4-ാംനു- അദ്ദേഹം പതിവിലധികം ധ്യാനത്തിൽ മുഴുകിയതായിക്കാണപ്പെട്ടു. അന്ന് അദ്ദേഹത്തിനു പൂൎണ്ണമായ ദേഹസുഖവുമുണ്ടായിരുന്നു. രാവിലെ 8 മണിമുതൽ 11 മണിവരെ ശ്രീരാമകൃഷ്ണക്ഷേത്രത്തിലിരുന്നു ധ്യാനിച്ചു. അക്കാലത്തൊന്നും അത്ര അധികനേരം ഒന്നിച്ച് ഒരേടത്തിരുന്നു ധ്യാനിക്കുന്ന പതിവില്ല. വാതിലും ജനലുമെല്ലാം അടച്ചു വായുസഞ്ചാരം മുട്ടിച്ചു ധ്യാനത്തിനിരിക്കാറുമില്ല. ഈ സമ്പ്രദായത്തിന്നൊക്കെ വിപരീതമായിട്ടാണ് അന്നു ചെയ്തതു്. ഇതിൽപ്പിന്നെ മദ്ധ്യാഹ്നഭക്ഷണം കഴിച്ചു ശിഷ്യന്മാരെ പഠിപ്പിക്കുവാൻ തുടങ്ങി. 'ലഘുകൌമുദി' എന്ന സംസ്കൃതവ്യാകരണഗ്രന്ഥമാണ് അന്നു പഠിപ്പിച്ചതു്. കൂട്ടത്തിൽ മററു ചില വിഷയങ്ങളെക്കുറിച്ചും ചിലതൊക്കെ പറഞ്ഞു. വെയിലാറിയതോടുകൂടി പുറത്തിറങ്ങി കുറെ നടന്നു. കൂടെ സതീൎത്ഥ്യന്മാരിൽ ഒരാളുമുണ്ടായിരുന്നു. നടക്കുന്ന സമയത്തു തനിക്കു 'ശരീരത്തിന്നു വളരേ സുഖം തോന്നുന്നു'ണ്ടെന്ന് അദ്ദേഹത്തോടു പറകയുണ്ടായി. മടങ്ങിവന്നശേഷം സ്വന്തം മുറിയിൽച്ചെന്നു വീണ്ടും ധ്യാനത്തിനിരുന്നു. ഒരു ബ്രഹ്മചാരി വാതിൽക്കൽ ഉണ്ടായിരുന്നു. വിളിച്ചല്ലാതെ ആരും അടുത്തുചെല്ലരുതെന്ന് അദ്ദേഹം പ്രത്യേകം അയാളെ പറഞ്ഞേല്പിക്കുകയും ചെയ്തിരുന്നു. ധ്യാനവും ജപവുമായി ഏകദേശം ഒരു മുക്കാൽമണിക്കൂർ കഴിഞ്ഞശേഷം സ്വാമികൾ ബ്രഹ്മചാരിയെ വിളിച്ചു കു

റച്ചു വീശാൻ പറഞ്ഞു് ഒരേടത്തുകിടന്നു. അയാൾ വീശിക്കൊണ്ടിരിയ്ക്കേ, അദ്ദേഹത്തിന്റെ മട്ടാകെ മാറി. ഉറക്കമോ സമാധിയോ ആയിരിക്കാമെന്നുവെച്ചു ബ്രഹ്മചാരി അതിനെപ്പററി അത്ര ഗൌനിച്ചതുമില്ല. ഏകദേശം ഒരൊമ്പതു മണിയായപ്പോൾ ഒന്നു നീണ്ടുനിവൎന്നു രണ്ടു ദീൎഘശ്വാസം വിട്ടു് അഗാധമായ സമാധി പ്രാപിക്കയുംചെയ്തു. ബ്രഹ്മചാരിക്കു് ഇതിന്റെ സ്വഭാവമൊന്നും മനസ്സിലായില്ല. അയാൾ പരിഭ്രമിച്ചു് ഒരു സന്ന്യാസിയെ വിളിച്ചു. അദ്ദേഹം ചെന്നു സൂക്ഷ്മമായി ദേഹം പരിശോധിച്ചപ്പോൾ സ്വാമികൾ തീവ്രമായ ധ്യാനശക്തിവഴിയായി നിൎവ്വികല്പസമാധി പ്രാപിച്ചിരിക്കുന്നതായിക്കണ്ടു. അപ്പോഴെക്കും മററുള്ളവരുമെല്ലാം അടുത്തുചെന്നു. പരീക്ഷാൎത്ഥം ശ്രീരാമകൃഷ്ണദേവന്റെ തിരുനാമം പലതവണ ചെവിയിൽ ഉച്ചരിച്ചുനോക്കി. എന്തായിട്ടും ഒരനക്കവുമില്ല. ഉടനെ ഡാക്കടർ മോഹേന്ദ്രനാഥമുസുംദാരെ കൂട്ടിക്കൊണ്ടുവരുവാൻ ആൾ പോയി. അദ്ദേഹം വന്നു ദേഹം പരിശോധിച്ചിട്ടും ജീവന്റെ ലക്ഷണമൊന്നും കണ്ടില്ല. എന്നാൽ മൃതാവസ്ഥയിൽ അദ്ദേഹത്തിന്റെ ദേഹകാന്തി അനല്പമായി വൎദ്ധിച്ചിരുന്നു. കണ്ടാൽ മരിച്ചിരിക്കുന്നുവെന്നു ഒരാളും പറകയില്ല. അത്രമാത്രമുള്ള ഓജസ്സും തേജസ്സും മുഖത്തു പ്രകാശിച്ചിരുന്നു. പത്മപത്രംപോലെയുള്ള നേത്രങ്ങളുടെ കൃഷ്ണമണി രണ്ടും നാസാഗ്രത്തോടടുത്തുചെന്നു മറഞ്ഞിരുന്നുവെങ്കിലും ആ കണ്ണുകളിൽനിന്നു് അപ്പോഴും ഒരു ദിവ്യതേജസ്സു സ്ഫുരിക്കുന്നുണ്ടായിരുന്നു. കണ്ടാൽ സമാധിസ്ഥനായ സാക്ഷാൽ മഹേശ്വരൻതന്നെയാണെന്നു തോന്നിപ്പോകും.

"പിന്നീടു പല ഡാക്കടർമാരും ദേഹം പരിശോധിച്ചു. മരിച്ചിരിക്കുന്നുവെന്നു് എല്ലാവരും അഭിപ്രായപ്പെട്ടുവെങ്കിലും മരണകാരണമായ രോഗത്തെക്കുറിച്ചു് ഓരോരുത്തരുടേയും അഭിപ്രായം ഓരോവിധത്തിലായിരുന്നു. വാസ്തവത്തിൽ, അദ്ദേഹം ഒരു യോഗിയായി ജനിച്ചു; യോഗിയോഗ്യമായ നിൎവ്വാ

ണം പ്രാപിക്കയും ചെയ്തു. "ഞാൻ വിളിക്കുന്നതുവരെ ധ്യാനിച്ചുകൊണ്ടിരിക്കുവിൻ" എന്നാണ് അദ്ദേഹം സതീർത്ഥ്യന്മാർക്കും ശിഷ്യർക്കും നൽകിയ അന്ത്യശാസനം. അതിന്റെ അർത്ഥം ഒരുപക്ഷേ കുറെ അഗാധമായിരിക്കാം."

ഓം. ശാന്തിഃ ശാന്തിഃ

## മുപ്പത്തെട്ടാമദ്ധ്യായം

—:o:—

### ഉപസംഹാരം.

തനിക്കുതാൻ പോന്നവനാണെന്ന വിചാരമില്ലാത്ത മനുഷ്യരെ എത്ര എളിയവരുടെ ഇടയിലും കാണുകയില്ല. ആത്മാഭിമാനം അവസ്ഥാനുസരണം എല്ലാവർക്കുമുണ്ട്. അന്യന്റെ ശക്തിക്കു കീഴ്പ്പെടുന്നതിൽ കലശലായ രസക്കേറവുമുണ്ട്. നിവൃത്തിയില്ലാത്ത നിർബ്ബന്ധശക്തിക്കു കീഴ്പ്പെടുന്നവരിൽനിന്നു നിരോധശാസനങ്ങൾ ഒരു നിർവ്വാഹവുമില്ലാത്തപക്ഷം പിറുപിറുപ്പായിട്ടെങ്കിലും പുറപ്പെടാതിരിക്കയില്ല. ഇതൊക്കെ തീരെ അവശതയിൽപ്പെട്ടവരുടെ വകയാണ്. ശക്തിയും, സ്വാതന്ത്ര്യവും, സമ്പത്തും, പാണ്ഡിത്യവുമൊക്കെയുള്ളവരുടെ കഥ ഇനി പറയേണ്ടതില്ലല്ലോ. അവരുടെ അഹങ്കാരത്തിന്നു അതിർതന്നെയില്ല. ഇത്രയും ധാർഷ്ട്യക്കാരായ മനുഷ്യരെ ധനികനെന്നും ദരിദ്രനെന്നും, പണ്ഡിതനെന്നും മൂഢനെന്നും, ശക്തനെന്നും അശക്തനെന്നും ഉള്ള ഭേദംകൂടാതെ ഏകഭാവനയോടെ അടക്കിയൊതുക്കിക്കൊണ്ടുനടക്കുവാനും, ലൌകികവും ആദ്ധ്യാത്മികവുമായ അവരുടെ ജീവിതത്തെ ഒന്നുപോലെ സംസ്കരിപ്പാനും പോന്ന ചില ശക്തികൾ കൂടക്കൂടെ ഈ ലോകത്തിൽ മനുഷ്യരൂപത്തിലവതരിക്കാറുണ്ടെന്നുപറഞ്ഞാൽ ആർക്കും അതിനെ വിസംവദിപ്പാൻ സാധിക്കുമെന്നു

തോന്നുന്നില്ല. ആസ്തികന്മാർ അവരെ ഈശ്വരാംശജന്മാരെന്നു വിളിച്ചു ഭക്തിപൂർവ്വം പൂജിക്കുന്നു. എന്നാൽ നാസ്തികന്മാൎക്കും അവരെ തള്ളിക്കളവാൻ തരമില്ല. പരിണാമപദ്ധതിയിൽക്കൂടി അഭ്യുദയം പ്രാപിച്ചുകൊണ്ടുവരുന്ന ജനസമുദായത്തിൻെറ ഉൽഗ്ഗതിക്കുവേണ്ടി മാനുഷത്വത്തിലെ ഉൽകൃഷ്ടാംശങ്ങളെ അസാമാന്യമായി ചെലുത്തിക്കൊണ്ടു പ്രകൃതി പുറത്തുവിടുന്ന ഉൽകൃഷ്ടപുരുഷന്മാരാണ് അവരെന്നു പരിണാമവാദികളും സമ്മതിക്കും. പ്രകൃതി എന്നു നാസ്തികന്മാർ വിളിക്കുന്ന വസ്തുവിൽത്തന്നെ ആസ്തികന്മാരുടെ ഈശ്വരനും അടങ്ങിട്ടുണ്ടെന്നുവരുമ്പോൾ ആ രണ്ടു കൂട്ടരും തമ്മിലുള്ള തൎക്കം കലാശിക്കയും ചെയ്യുന്നു. ഈ അവതാരപുരുഷന്മാർ തങ്ങളുടെ ജന്മോദ്ദേശം സാധിക്കുന്നതിന്നു പുറമേ, അനേകായിരം മനുഷ്യൎക്കു ജീവിപ്പാനും കൃതാൎത്ഥതയോടുകൂടി മരിപ്പാനും വേണ്ടുന്നതെല്ലാം എന്നെന്നേക്കുമായി ലോകത്തിന്നു സമൎപ്പിക്കയും ചെയ്യുന്നു. അലക്സാണ്ടരും, സീസരും, അക്ബറും, നെപ്പോളിയനും ഈ ലോകത്തിൽനിന്നു മറഞ്ഞിട്ടു സംവത്സരങ്ങൾ എത്ര കഴിഞ്ഞു! അവരുടെ കയ്യിലുണ്ടായിരുന്നതിനോടുതുല്യമായ ആയുധങ്ങളെടുത്ത് എത്രപേർ അന്നു പടക്കളത്തിലിറങ്ങിയിരിക്കും. അതേസിദ്ധാന്തങ്ങളും, ധൎമ്മശാസ്ത്രങ്ങളും, തന്ത്രങ്ങളും തന്നെ ലക്ഷ്യമാക്കിക്കൊണ്ട് എത്രപേർ രാജ്യഭാരം ചെയ്തിരിക്കും! എന്തുഫലം! ലോകം അങ്ങിനെയുള്ളവരെപ്പററിയൊന്നും സ്മരിക്കുന്നതേയില്ല. എന്നാൽ ആ ശ്രേഷ്ഠപുരുഷന്മാരുടെ ചരിത്രമാകട്ടെ ഇന്നും ലോകത്തിന്ന് ഉത്സാഹവും ഉശിരും നൽകിക്കൊണ്ടു ശോഭിക്കുന്നു. ഭൗതികദേഹം വിട്ടിട്ടും അവരുടെ സ്വാധീനശക്തി ഒട്ടും കുറഞ്ഞിട്ടില്ല.

നശ്വരങ്ങളായ ഭൗതികസാമ്രാജ്യങ്ങൾതന്നെ ശ്രേഷ്ഠപുരുഷന്മാരുടെ മാഹാത്മ്യത്തെ ഇത്രയും വെളിപ്പെടുത്തുന്നുണ്ടെങ്കിൽ സത്യവും നിത്യവുമായ ആദ്ധ്യാത്മികപദ്ധതിയിൽ പരിശ്രമിച്ചിട്ടുള്ളവരുടെ നില എത്രമാത്രം പ്രശംസനീയമായിരിക്കു

ന്നം. അധൎമ്മത്തിൽനിന്നു ലോകത്തെ രക്ഷിച്ചു ധൎമ്മസ്ഥാപനം ചെയ്യാനായവതരിക്കുന്ന ആ ദിവ്യപുരുഷന്മാർ അവരുടെ ഉദ്ദേശം നിൎവ്വഹിക്കുകയും ലോകത്തിൽ ശാശ്വതമായ ഒരു സ്ഥാനം നേടുകയും, ചെയ്യുന്നു. ബുദ്ധനും ക്രിസ്തുവും മുഹമ്മദും ഇങ്ങിനെയുള്ള ദിവ്യപുരുഷന്മാരാണെന്നു തീൎച്ചയായിട്ടുണ്ടല്ലോ. യൂറോപ്പിലും അമേരിക്കയിലും ഇന്നു കാണുന്ന മഹാസാമ്രാജ്യങ്ങളുടെയെല്ലാം അടിത്തട്ടു കിളച്ചുനോക്കിയാൽ അവിടെയൊക്കെ ക്രിസ്തുവിൻെറ പരിശുദ്ധരക്തത്തിൻെറ ഛായ കാണാം. ചരിത്രകാലത്തെ ഇന്ത്യയിലെ വലിയ വലിയ സാമ്രാജ്യങ്ങളും, അശോകൻ തുടങ്ങിയ മഹാചക്രവൎത്തികളും, ചീന ജാപ്പാൻ തുടങ്ങിയ രാജ്യങ്ങളും ബുദ്ധൻെറ ജീവകാരുണ്യത്തിൽ മുളച്ചുവളൎന്നവയാണ്. യൂറോപ്പിലെ പരിഷ്കാരത്തിൻെറയും, ഇടക്കാലത്തെ വിശാലമായ മുസൽമാൻസാമ്രാജ്യങ്ങളുടേയും, പേൎഷ്യ ഇന്ത്യ മുതലായ രാജ്യങ്ങളിൽ കാണുന്ന അനേകം കലാപ്രദൎശനങ്ങളുടേയും ഉത്ഭവം അറബിരാജ്യയിലെമരുഭൂമിയിൽ ഒരിക്കൽ കച്ചവടക്കാരനായും പിന്നെ അഭയംതേടി നടക്കുന്ന രാജ്യദ്രോഹിയായും നടന്ന് ഒടുവിൽ വിശ്വവിജയിയായിത്തീൎന്ന മുഹമ്മദുനബിയുടെ മതപ്രസംഗങ്ങളിൽനിന്നാണ്. ഈ ദിവ്യന്മാർ അവരുടെ ഭൌതികദേഹമുപേക്ഷിച്ചാലും ഏതോ നക്ഷത്രത്തിൻെറ രശ്മിമാൎഗ്ഗമായി ഈലോകത്തെ സ്പൎശിച്ചു തങ്ങളുടേ ആദൎശങ്ങളെ വീണ്ടും വീണ്ടും പരിപോഷിക്കുന്നുണ്ടെന്നു തോന്നിപ്പോകുന്നു. ഒരു കാലത്തും ഒരുവിധത്തിലും അവരെ വിസ്മരിപ്പാൻ ലോകത്തിനു കഴിയുന്നില്ല. അഥവാ അങ്ങിനെ ചെയ്താൽതന്നെ അതോടുകൂടി ലോകത്തിൻെറ ഉൽകൃഷ്ടാംശം മുഴുവനും നശിച്ചു അതു് അന്ധകാരമയമായ കാലഗൎത്തത്തിൻെറ അഗാധഭാഗങ്ങളിലേക്കു പതിച്ചുപോകയും ചെയ്യേക്കാം.

അവതാരപുരുഷന്മാരെപ്പററി പൊതുവിൽ ഇതിലധികമൊന്നും ഇവിടെ പറവാൻ വിചാരിക്കുന്നില്ല. എന്നാൽ നമ്മുടെ ചരിത്രപുരുഷന്നു് ഇതിൽ ഒരു സ്ഥാനമുണ്ടോ, ഉണ്ടെ

ങ്കിൽ അതെങ്ങിനെയുള്ളതാണ്, അദ്ദേഹത്തെപ്പോലെയുള്ള ഒരവതാരപുരുഷൻെറ ജനനം 19-ാം ശതാബ്ദത്തിന്നാവശ്യമാണോ, അദ്ദേഹം എന്തൊരു സന്ദേശമാണു നൽകീട്ടുള്ളത് എന്നീസ്സംഗതികളെ നമുക്കിവിടെ വളരെ സമഷ്ടിയായി ഒന്നാലോചിച്ചുനോക്കാം.

ശ്രീവിവേകാനന്ദസ്വാമികൾ ബാല്യം മുതൽക്കേ അസാമാന്യശക്തിയോടുകൂടിയ ഒരാളായിരുന്നുവെന്നു നാം കണ്ടിട്ടുണ്ട്. ചൈതന്യൻ തുടങ്ങിയ സിദ്ധപുരുഷന്മാരെപ്പോലെ ഈശ്വരഭക്തിയാണ് ഈ ലോകത്തിൽവെച്ച് തുല്യമായി അദ്ദേഹത്തിൻെറ ഉള്ളിൽക്കടന്ന വിഷയം. ഉറക്കത്തിലുണ്ടായിരുന്ന ജ്യോതിർദ്ദർശനം അദ്ദേഹം സ്വതേ'ധ്യാനസിദ്ധ'നാണെന്നു വെളിവാക്കി. ഗ്രഹണശക്തി, ധാരണാശക്തി, ഉചിതജ്ഞത, സ്വാതന്ത്ര്യം, ജീവകാരുണ്യം, സത്യാന്വേഷണത്തിൽ അസാമാന്യമായ ഉൽക്കണ്ഠ എന്നീ ഗുണങ്ങൾ അദ്ദേഹത്തിന്നു സാധാരണ മനുഷ്യരേക്കാൾ എത്രയോ കവിഞ്ഞ ഒരു നിലയിലുണ്ടായിരുന്നു. അഞ്ചാറു വയസ്സു മാത്രം പ്രായമുള്ള നരേന്ദ്രൻ കളിപ്പാവ വാങ്ങാൻ തെരുവിലേയ്ക്കുപോയി മടങ്ങിവരുമ്പോൾ, അബദ്ധത്തിൽ കുതിരയുടെ കുളമ്പിനടിയിൽപ്പെട്ട ഒരു ബാലനെ അത്ഭുതകരമായ ധീരത കാണിച്ചു രക്ഷിച്ചു. ഈ കുട്ടിയേക്കാൾ ശക്തിയും സാമർത്ഥ്യവുമുള്ള അനേകം പേൎക്ക് ഈ സംഭവം കണ്ടാശ്ചര്യപ്പെടാൻ മാത്രമേ ശേഷിയുണ്ടായുള്ളു. പത്തുപതിനാലു വയസ്സു പ്രായമുള്ള കാലത്ത് ഒരിക്കൽ ഒരു നാടകം കണ്ടുകൊണ്ടിരിക്കെ, അതിലെ മുഖ്യനടനെ രംഗത്തിൽവെച്ചു വാറണ്ടുപിടിച്ച ഉദ്യോഗസ്ഥനോടു "മാറിപ്പോ! ആ വേഷക്കാരനെ വാറണ്ടുപിടിപ്പാൻ തനിക്കധികാരമുണ്ടെങ്കിലും ഈ നാടകം മുടക്കുവാനോ ഇവിടെക്കൂടിയ അനേകം യോഗ്യരെ അവമാനിപ്പാനോ അധികാരമില്ല. അവൻ സ്റ്റേജിൽനിന്ന് ഇറങ്ങുന്നതുവരെ കാത്തുനിന്നുകൊൾക!'' എന്ന് ഉൗർജ്ജിതമായിക്കല്പിച്ച് അവിടെക്കൂടിയിരുന്ന അനേകം

സ്ത്രീപുരുഷന്മാരുടെ മാനം രക്ഷിച്ചു. 18 വയസ്സു മാത്രം പ്രായമുള്ള ഒരു കോളേജുവിദ്യാർത്ഥിയായിരിക്കെ വിശ്വവിശ്രുതനായ ഹേർബർട്ട്സ്പെൻസരുടെ തത്വശാസ്ത്രഗ്രന്ഥത്തിന്നു ഒരു നിരൂപണമെഴുതി അദ്ദേഹത്തിന്നയച്ചു കൊടുക്കുകയും ചെയ്തു. ഇതെല്ലാം ഗുരുസന്നിധിയിൽനിന്നു ജ്ഞാനോപദേശം ലഭിക്കുന്നതിന്നു മുമ്പുള്ള സംഭവങ്ങളാണല്ലോ. പക്ഷെ അമാനുഷത്വത്തിൻെറ വല്ല ചിഹ്നങ്ങളും ഇതിൽ കാണ്മാനുണ്ടോ? ഒന്നുമില്ല. പിന്നെയെങ്ങിനെ ഇതെല്ലാം അത്ഭുതകൃത്യങ്ങളാകും? നാടകഹാളിൽ എത്ര യോഗ്യന്മാരുണ്ടായിരുന്നു? അവൎക്കാൎക്കെങ്കിലും അതു തോന്നിയോ? സ്പെൻസരുടെ ഗ്രന്ഥം എത്ര വിദ്യാർത്ഥികൾ വായിച്ചു! വല്ലവരും അതിൽ എന്തെങ്കിലും ന്യൂനതയുണ്ടെന്നു മനസ്സിലാക്കിയോ? ഇല്ല. അതുതന്നെയാണു് ആ കൃത്യങ്ങൾക്കു് അസാധാരണത്വം കല്പിപ്പാനുള്ള കാരണവും. ഇതിനെല്ലാം പുറമേ സ്വാമികളുടെ ജനനത്തെപ്പററി ശ്രീരാമകൃഷ്ണദേവൻ അരുളിച്ചെയ്ത കഥയും ഇവിടെ സ്മരിക്കേണ്ടതാണു്! ഇതെല്ലാംകൂടി നോക്കുമ്പോൾ അദ്ദേഹം ജന്മനാതന്നെ ഒരസാമാന്യപുരുഷനാണെന്നു നമുക്കു ബോദ്ധ്യപ്പെടുന്നുണ്ടു്.

പ്രത്യേകസംഗതികളെവിട്ടു സാമാന്യമായി നോക്കുമ്പോൾ അദ്ദേഹത്തിൻെറ പ്രകൃതി അതിഗഹനമായ ഒന്നായിത്തോന്നുന്നു. രാമദേവൻെറ ധീരധീരമായ ധൎമ്മനിഷ്ഠയും, ശ്രീകൃഷ്ണഭഗവാൻെറ 'കൎമ്മസുകൌശലവും', ബുദ്ധൻെറ ജീവകാരുണ്യവും, ക്രിസ്തുവിൻെറ വിനയവും, ശങ്കരാചാൎയ്യരുടെ ബുദ്ധിശക്തിയും ചൈതന്യൻെറ ഭക്തിയും, വ്യാസമഹൎഷിയുടെ ജ്ഞാനവും, ശുകദേവൻെറ ബ്രഹ്മചൎയ്യവും ഒന്നിച്ചു നാം അദ്ദേഹത്തിൽക്കാണുന്നു. നിധികളിലാകട്ടെ ഗുരുവായ പരമഹംസദേവനല്ലാതെ മററാരും അദ്ദേഹത്തെ കവിച്ചുവെക്കുന്നില്ല. സ്വാമികളുടെ സകല വിജയങ്ങളുടേയും രഹസ്യം അദ്ദേഹത്തിലന്തൎഭവിച്ചിട്ടുള്ള ഈ ശക്തികളിൽതന്നെയാണു്. മതവിഷയകമാ

യ ചർച്ചയിൽനാനാ രൂപത്തിലാണ് അദ്ദേഹത്തെക്കാണുന്നതു്. കർമ്മം, ഭക്തി, യോഗം, ജ്ഞാനം എന്നീ മാർഗ്ഗചതുഷ്ടയങ്ങൾ, വിഷ്ണുഭഗവാനു നാലു തൃക്കൈകളെങ്ങിനെയോ അങ്ങിനെ, അദ്ദേഹത്തിൽ സ്വയമായി ഇണങ്ങി നിൽക്കുന്നു. ഒന്നിനെക്കുറിച്ചു സംസാരിക്കുമ്പോൾ അദ്ദേഹം മററവയെ ഏററക്കുറെ ആക്ഷേപിക്കുന്നതു കേൾക്കാം. ഉടനെ മറെറാരു മാർഗ്ഗമെടുത്തു വിവരിക്കുമ്പോൾ ഇതരമാർഗ്ഗങ്ങളേയും ഇതുപോലെ് ഖണ്ഡിക്കും. ശിഷ്യരിൽ ചിലർ ചിലപ്പോൾ ഇതു കേട്ടു പകച്ചുപോക പതിവായിരുന്നു. വന്ദ്യനായ ഒരു സതീർത്ഥ്യൻ ഒരിക്കൽ ഒരു പാശ്ചാത്യശിഷ്യനോടു "നിങ്ങൾ ഏതു മാർഗ്ഗത്തിൽ പ്രവർത്തിക്കുന്നുവോ അതിലേയ്ക്കാവശ്യമുള്ള സംഗതികൾ മാത്രം സ്വാമികളുടെ പക്കൽനിന്നു ഗ്രഹിച്ചാൽ മതി. അതിലധികമൊക്കെ മനസ്സിലാക്കാൻ പുറപ്പെട്ടാൽ അദ്ദേഹം നിങ്ങളുടെ ബുദ്ധി ചിന്നിയ്ക്കും" എന്നുപദേശിക്കയുണ്ടായി. സ്വാമികളുടെ വാഗ്വൈഭവത്തിനു് അതും അതിലപ്പുറവും സാദ്ധ്യവുമായിരുന്നു. "ഞാൻ കറുപ്പു വെളുപ്പായും വെളുപ്പു കറുപ്പായും പിന്നീടു രണ്ടും ഇതിനു നേരെ വിപരീതമായും കാണിച്ചുതന്നു നിങ്ങളെ സമ്മതിപ്പിക്കു"മെന്നു സ്വാമികൾതന്നെ ഒരിക്കൽ സതീർത്ഥ്യരോടു തന്നെക്കുറിച്ചു പറകയുണ്ടായി. അനുഭവസ്ഥന്മാർക്കെല്ലാം ഇതു സമ്മതവുമാണ്. എന്നാൽ ഇങ്ങിനെയുള്ള മാർഗ്ഗങ്ങളെല്ലാം ഒരേ ദിക്കിലെത്തുവാനുള്ള പ്രത്യേകവഴികൾ മാത്രമാണെന്നു് അദ്ദേഹം നല്ലവണ്ണം ഗ്രഹിച്ചിരുന്നു. ഓരോന്നിനെക്കുറിച്ചും പറയുമ്പോൾ അതിന്റെ ഗുണങ്ങൾ പൂർണ്ണമായി പ്രകാശിപ്പിപ്പാൻവേണ്ടി മാത്രമാണ് അദ്ദേഹം ഇതരമാർഗ്ഗങ്ങളെ ഖണ്ഡിച്ചിരുന്നതു്. എല്ലാ മനുഷ്യർക്കും ഓരോ പ്രകൃതി പ്രത്യേകമായുണ്ടല്ലോ. അതനുസരിച്ച് അവർക്കു പ്രത്യേകം പറ്റുന്ന മാർഗ്ഗത്തെ അവർ അംഗീകരിക്കണമെന്നായിരുന്നു സ്വാമികളുടെ അഭിപ്രായം. അതിനെ ഇത

നന്നു *

രന്മാർ എത്രതന്നെ ആക്ഷേപിച്ചാലും അതിനെല്ലാം സമാധാനം പറയത്തക്ക ജ്ഞാനം അതിൽ അവർ നേടിയിരിക്കണമെന്നും അദ്ദേഹം സിദ്ധാന്തിച്ചിരുന്നു. ഈ നിലയിൽ അദ്ദേഹത്തിൻെറ ഖണ്ഡനമണ്ഡനങ്ങൾ വല്ലവരേയും തകരാറിൽപ്പെടുത്തുന്നുവെങ്കിൽ അതു് അവരുടെ അശക്തി എന്നേ വരുന്നുള്ളു. അദ്ദേഹത്തിന്നതിൽ യാതൊരു കുററമില്ല. വാസ്തവത്തിൽ സ്വാമികൾ ഒരു മണ്ഡനപ്രിയനായിരുന്നു. അദ്ദേഹം ഏററവും താണപടിയിൽ നിൽക്കുന്ന പ്രേതാരാധനയെക്കൂടി നിന്ദിച്ചിട്ടില്ല. ശാക്തേയം, ശൈവം, വിശിഷ്ടാദ്വൈതം തുടങ്ങിയ ഇന്ത്യയിലെ എല്ലാ മതങ്ങളും സനാതനമായ ഹിന്തുമതത്തിൻെറ ഓരോ അവാന്തരവിഭാഗങ്ങൾ മാത്രമാണെന്നും, അവയെല്ലാം മനുഷ്യബുദ്ധിയുടെ ക്രമാനുസൃതമായ വളർച്ചയെ കുറിക്കുന്നുവെന്നും ആയിരുന്നു അദ്ദേഹത്തിൻെറ അഭിപ്രായം. ലോകത്തിലുള്ള സകല മതങ്ങളേയും ദ്വൈതം, വിശിഷ്ടാദ്വൈതം, അദ്വൈതം എന്നീ മൂന്നു വിഭാഗത്തിലുൾപ്പെടുത്താം. ഈ മൂന്നും ഇന്ത്യയിൽ പ്രചാരത്തിലിരിക്കുന്നവയുമാണു്. ക്രൈസ്തവമതം, മുഹമ്മദുമതം എന്നിവ ദ്വൈതസിദ്ധാന്തത്തേയും, ബുദ്ധമതം അദ്വൈതത്തേയും അനുസരിക്കുന്നു. ഏകദൈവവിശ്വാസംകൊണ്ടു മാത്രം ഒരു മതം അദ്വൈതമാകുന്നില്ല. ആ ഏകദൈവമല്ലാതെ മറെറാന്നും ഇല്ലെന്നും താൻതന്നെയും ആ ദൈവമാണെന്നുമുള്ള വിശ്വാസവും അനുഭവവും പൂർത്തിയാകുമ്പോഴേ അദ്വൈതമതത്തിന്നു പൂർണ്ണത ലഭിക്കുന്നുള്ളു. ഈ സിദ്ധാന്തത്തെ അംഗീകരിച്ചു പരിശോധിക്കുമ്പോൾ ഹിന്തുക്കളുടെ വേദാന്തവും അതിൽനിന്നുത്ഭവിച്ച ബുദ്ധമതവും മാത്രമേ അദ്വൈതമാകുന്നുള്ളുവെന്നും, ക്രിസ്തുമതം മഹമ്മദുമതം മുതലായവയെല്ലാം ദ്വൈതമതങ്ങൾ മാത്രമാണെന്നും ബോദ്ധ്യമാകും. എന്നാൽ ക്രിസ്തുമതത്തിലെ പരിശുദ്ധാവി(Holy Ghost)നെപ്പററിയുള്ള സിദ്ധാന്തവും മഹമ്മദുമതത്തിലെ ജ്ഞാനകാണ്ഡമായ "സൂഫി"മിതവും"

അദ്വൈതത്തെ അവയുടെ പരമമായ പ്രാപ്യസ്ഥാനമായി അംഗീകരിക്കയും ചെയ്യുന്നു. വിശിഷ്ടാദ്വൈതം, ദ്വൈതത്തിനും അദ്വൈതത്തിനും മദ്ധ്യത്തിലുള്ള ഒരു സ്ഥാനമായി നിൽക്കുന്നു. ഇങ്ങിനെ സകല മതങ്ങളും അവയുടെ അന്ത്യസങ്കേതമായി വരിച്ചിട്ടുള്ളതും, മനുഷ്യബുദ്ധിയ്ക്ക് അതിൻെറ പരിപൂർണ്ണതയിൽ മാത്രം പ്രാപിക്കത്തക്കതുമായ അദ്വൈതമായിരുന്നു സ്വാമികളുടെ മതം. മററുള്ളവയെല്ലാം ആ ഉച്ചസ്ഥാനത്തിലേയ്ക്കു കയറിപ്പോകുവാനുള്ള ഓരോ പടികളായിട്ടു മാത്രം അദ്ദേഹം അംഗീകരിച്ചു. ഹിന്തുക്കളുടെ സനാതനമതത്തെ ഇങ്ങിനെ എല്ലാ മതങ്ങളുടേയും മാതാവും പരമമായ സങ്കേതവുമാക്കിക്കല്പിച്ചുകൊണ്ടുള്ള ഒരു മതഗ്രന്ഥമെഴുതുവാൻ വേണ്ടി അദ്ദേഹം പരിശ്രമിച്ചിരുന്നു. അതിനു വേണ്ടുന്ന സംഗതികൾ ഒട്ടുമുക്കാലും ശേഖരിച്ചു കുറിപ്പുകൾ തയ്യാറാക്കിവെക്കുകയും ചെയ്തിട്ടുണ്ട്. ഇതരമതങ്ങൾ ലോകോല്പത്തിയെക്കുറിച്ചും മററും പ്രസ്താവിച്ചിട്ടുള്ള സംഗതികൾ അബദ്ധമാണെന്നു നവീനശാസ്ത്രം തെളിയിച്ചിട്ടുണ്ടല്ലോ. എന്നാൽ അതിപുരാതനമായ ഹൈന്ദവമതത്തിൻെറ സിദ്ധാന്തങ്ങളെ മാത്രം ഖണ്ഡിപ്പാൻ ശാസ്ത്രത്തിനു കഴിഞ്ഞിട്ടില്ല. ആകയാൽ ഹിന്തുമതം കേവലം ശാസ്ത്രീയമായ ഒന്നാണെന്നു കൂടി അതിൽ സ്ഥാപിപ്പാൻ അദ്ദേഹം കരുതിയിരുന്നു. ലോകത്തെ മുഴുവനും ഏകമതംകൊണ്ടു കൂട്ടിയിണക്കേണ്ടുന്ന കാര്യത്തെക്കുറിച്ചുള്ള സ്വാമികളുടെ പ്രസംഗങ്ങളിലെല്ലാം ഈ അഭിപ്രായത്തിൻെറ ഛായകാണാം. പക്ഷേ ലോകത്തിന്ന് അത്രയും വിശിഷ്ടമായ ഒരു പദാർത്ഥം സമ്പാദിപ്പാനുള്ള കാലം ഇനിയും സമീപിച്ചിട്ടില്ലായിരിക്കാം. അല്ലെങ്കിൽ ആ ഗ്രന്ഥം പൂർത്തിയാകുന്നവരെയെങ്കിലും അദ്ദേഹത്തിനു ജീവിച്ചിരിക്കാമായിരുന്നുവല്ലോ. കാര്യം അങ്ങിനെയല്ല സംഭവിച്ചതു്. അപൂർണ്ണമായ ആ അനർഘരത്നത്തെ നമ്മുടെ കയ്യിൽ തന്നു് അദ്ദേഹം പ്രപഞ്ചത്തിൽനിന്നു തിരോധാനം ചെയ്തുകളഞ്ഞു.

പത്തൊമ്പതാം ശതവർഷം നവീനശാസ്ത്രങ്ങളുടെ കാലമാണെന്നു പ്രസിദ്ധമാണല്ലോ. ശാസ്ത്രങ്ങൾ ലോകത്തിന്നു ചെയ്തിട്ടുള്ള നന്മകൾ അനല്പങ്ങളുമാണ്. എന്നാൽ അതിഭയങ്കരമായ ഒരു ദോഷവും അവയിൽനിന്നു നമുക്കു സിദ്ധിച്ചു. അവ മതങ്ങളെ സാമാന്യത്തിലധികം നിന്ദിപ്പാനും അവിശ്വസിപ്പാനും ലോകത്തിന്നു പഠിപ്പിച്ചു. വാസ്തവത്തിൽ മതത്തെക്കുറിച്ച് യാതൊന്നും പഠിപ്പാൻ ശാസ്ത്രങ്ങൾക്കു സാധിച്ചിട്ടില്ല. യുക്തിക്കൊക്കാത്ത പ്രസ്താവങ്ങൾ ചില മതഗ്രന്ഥങ്ങളിൽ അങ്ങുമിങ്ങും കണ്ടപ്പോൾ 'മതം' അന്ധവിശ്വാസത്തിന്റെ ഒരു പര്യായശബ്ദം മാത്രമാണെന്നു പെട്ടെന്നു തീർച്ചപ്പെടുത്തിക്കളഞ്ഞു. ഇതു നിമിത്തം മതാനുഷ്ഠാനങ്ങളിൽ നിഷ്ഠ തീരെ കുറഞ്ഞു. എന്നാൽ മതങ്ങൾ നശിച്ചില്ല. അവ ലോകത്തെ അനേകം അറകളാക്കി മുറിക്കുന്ന ചുവരുകളുടെ സ്ഥാനം മാത്രം അംഗീകരിച്ചുകൊണ്ടു നില്പായി. മനുഷ്യഹൃദയത്തിൽ അന്ധകാരം നിറയുമ്പോൾ അതിനെ നീക്കുവാനുള്ള ഏകദീപമാണ് മതം. ആ ദീപം ഇങ്ങിനെ സ്വപ്രകാശംകൊണ്ടുതന്നെ മനുഷ്യലോകത്തിന്ന് അന്ധത്വം നൽകുന്നുവെങ്കിൽ അതില്പരമായ കഷ്ടമെന്താണുള്ളത്! ഇങ്ങിനെയുള്ള കുഴപ്പം ലോകത്തിൽ നേരിട്ടകാലത്താണ് സ്വാമികളുടെ ജനനം. ശ്രീരാമകൃഷ്ണദേവന്റെ ആവിർഭാവത്തോടുകൂടി ആ നവചൈതന്യം മുളച്ചു വളൎന്നുകഴിഞ്ഞിരുന്നു. സ്വാമികളുടെ ശക്തികൂടി സംയോജിച്ചപ്പോൾ അതു ഫലിക്കയും ചെയ്തു. സകല മതങ്ങളേയും ഒന്നുപോലെ ആദരിച്ചും സ്വീകരിച്ചും 'നാനാത്വത്തിൽ ഐക്യം' എന്ന പരമോൽകൃഷ്ടസിദ്ധാന്തത്തിന്റെ പ്രായോഗികരൂപത്തെ ഇദംപ്രഥമമായി കാണിച്ചുതന്നതു പരമഹംസദേവനാണ്. അദ്ദേഹത്തിന്റെ യുക്തിവാദക്രമവും അതിന്നു മുമ്പാരും മതവിഷയത്തിൽ പ്രയോഗിക്കാത്തതാണ്. അതു ആധുനികന്യായശാസ്ത്രകാരന്മാരെക്കൂടി ഏറക്കുറെ അതിശയിപ്പിക്കത്തക്കതായിരിക്കുന്നു. ഇങ്ങിനെ നവീനമായ ഒരു സിദ്ധാന്തത്തെ, അഥവാ

മതത്തെ, നൂതനമായ ഒരു രീതിയിൽ പ്രതിപാദിക്കുന്നതായിരുന്നു ഗുരുദേവന്റെ പ്രത്യേകത. സ്വാമികളുടെ വ്യക്തിക്കൂടി അതിൽ ലയിച്ചു രാമകൃഷ്ണ-വിവേകാനന്ദന്മാർ ഒന്നായപ്പോൾ ഈ നൂതനമതം അതിന്റെ പരിപൂർണ്ണാവസ്ഥയിലെത്തി. മതസ്സിദ്ധാന്തം, നരകുലവിജ്ഞാനീയം സമുദായശാസ്ത്രം രാജ്യതന്ത്രം എന്നീ ശാസ്ത്രങ്ങളുടെ പ്രത്യക്ഷവാദപ്രതിപത്തി കൊണ്ടും ഛിന്നഭിന്നമായിക്കിടന്നിരുന്ന ലോകത്തെ "മനുഷ്യരെല്ലാം ഏകമായ പരബ്രഹ്മത്തിന്റെ അംശവും ഈ നിലയിൽ ഏകോദരസഹോദരത്വത്തേക്കാളും കവിഞ്ഞ നിലയിലുള്ളതും ദിവ്യവുമായ പരസ്പരബന്ധത്തോടുകൂടിയവരുമാണ്. മതങ്ങളെല്ലാം ഈ തത്വത്തെ സിദ്ധവൽക്കരിപ്പാനുള്ള വിഭിന്നമാർഗ്ഗങ്ങളുമാണ്. അന്ത്യത്തിൽ അവയെല്ലാം സത്യം എന്ന ഏകബിന്ദുവിൽത്തന്നെ ചെന്നുചേരുന്നു. കാലദേശഭേദങ്ങളും, കുലം നിറം ജാതി എന്നിവയിലുള്ള വ്യത്യാസങ്ങളും മായയിൽനിന്നാവിർഭവിക്കുന്ന മിഥ്യാഭ്രമങ്ങൾ മാത്രമാണ്. ആകയാൽ നിങ്ങൾ മായാസ്വരൂപമായ ഈ 'നാനാത്വ'ത്തെ അതിക്രമിച്ചു പരമമായ 'ഐക്യം' പ്രാപിക്കുവിൻ!' എന്ന പരമോൽകൃഷ്ടമായ സന്ദേശംകൊണ്ടു സംയോജിപ്പിക്കുവാൻ സ്വാമികൾ സ്വജീവിതം മുഴുവനും ചിലവഴിച്ചു. ഏതു ചില ശാസ്ത്രങ്ങൾ ജനങ്ങളുടേ ആസ്തിക്യബുദ്ധിയെ നശിപ്പിച്ചുവോ അതേശാസ്ത്രങ്ങളുടേ ജീവനായ യുക്തിവാദത്തെ മുൻനിർത്തിക്കൊണ്ടുതന്നെയാണു സ്വാമികൾ ഈ സന്ദേശത്തെ ലോകത്തിൽ വിതരണം ചെയ്തതും. ഇങ്ങിനെ ശാസ്ത്രീയമായ ഒരു നൂതനമതസന്ദേശം അദ്ദേഹം ലോകത്തിന്നു നൽകി.

ജാതി, മതം, നിറം മുതലായ ഭേദങ്ങളെയൊന്നും വകവെക്കാതെ അദ്ദേഹം നൽകിയ സന്ദേശത്തെ ലോകം ഏറ്റവും ആദരവോടേസ്വീകരിക്കുകയും ചെയ്തു. പക്ഷേ, മഹാത്മാക്കളുടെ ആദർശങ്ങളെ എളുപ്പത്തിലൊന്നും പ്രവൃത്തിയിൽക്കൊണ്ടുവന്നു ഫലിപ്പിക്കുവാൻ ആർക്കും സാധിക്കയില്ല. ഏതാനും ചില ശ

താബ്ദങ്ങളിലെ നിരന്തരവും നിസ്സ്വാർത്ഥവുമായ യത്നങ്ങൾകൊണ്ടു മാത്രമേ അവയെ ശരിയായ രൂപത്തിൽ പ്രവൃത്തിച്ചു ഫലിപ്പിക്കുവാൻ ഏതു ജനസമുദായത്തിന്നും സാധിക്കയുള്ളു. ബുദ്ധന്റെയും ക്രിസ്തുവിന്റെയും മുഹമ്മദിന്റെയും ആദർശങ്ങളെ എത്രകാലംകൊണ്ടാണു സാക്ഷാൽക്കരിപ്പാനും തജ്ജന്യമായ ഫലം മുഴുവനും വെളിപ്പെടുത്തുവാനും ലോകത്തിന്നു സാദ്ധ്യമായിട്ടുള്ളതെന്നു നോക്കിയാൽ ഈ സംഗതി ബോദ്ധ്യപ്പെടുവാൻ ഞെരുക്കവുമില്ല. ലോകത്തിന്റെ വിശാലതയെക്കുറിച്ചു് പ്രത്യേകിച്ചൊന്നും മനസ്സിലാക്കാത്ത ആ പുരാതനകാലങ്ങളിൽ അന്നത്തെ ഏതെങ്കിലും ഒരു ജനസമുദായത്തിന്റെ അഭ്യുദയമാത്രം ലാക്കാക്കിക്കൊണ്ടു നൽകപ്പെട്ടവയും സാമാന്യം ക്ലിപ്തരൂപങ്ങളുമായ ആ സന്ദേശങ്ങളെത്തന്നെ പ്രയോഗപഥത്തിൽ കൊണ്ടുവരുവാൻ ചില ശതാബ്ദങ്ങൾ വേണ്ടിവന്നു എന്നു കാണുമ്പോൾ ഭൂലോകത്തിലെ സകല സമുദായങ്ങളെയും ഒന്നുപോലെ ബാധിക്കുന്നതും തന്നിമിത്തം തുലോം വിഷമരൂപത്തിലിരിക്കുന്നതുമായ ഈ മഹാസന്ദേശത്തെ സാക്ഷാൽക്കരിപ്പാൻ ലോകത്തിന്നു ശതാബ്ദമല്ല സഹസ്രാബ്ദംതന്നെ വേണ്ടിവരുമെന്നു വിചാരിക്കാം. "ആയിരത്തഞ്ഞൂറു കൊല്ലത്തേയ്ക്കുള്ള വേല ഞാൻ ലോകത്തിന്നു നൽകീട്ടുണ്ടു്" എന്നു് അദ്ദേഹംതന്നെ ഒരിക്കൽ പറഞ്ഞിട്ടുള്ളതിന്റെ താല്പര്യവും ഇതായിരിക്കണം. ആകയാൽ ആ സന്ദേശം സാവധാനത്തിലേ ഫലിക്കുന്നുള്ളുവെന്നു കണ്ടു നാം അതിനെ അവഗണിക്കയോ നിരാശപ്പെടുകയോ ചെയ്യേണ്ടതില്ല. ഈശ്വരന്റെ തൃക്കൈകൊണ്ടു വിതയ്ക്കുന്ന വിത്തുകൾ ഒരുപക്ഷേ കുറച്ചധികം മൂപ്പുകൂടിയവയായിരിക്കാം. കൊയ്ത്തിന്നു കാലതാമസം നേരിടുന്നുവെങ്കിൽ വിളവിന്നു വർദ്ധനയുമുണ്ടായിരിക്കും. കാത്തിരിക്കുവാൻ വേണ്ടത്ര ക്ഷമ വേണമെന്നേയുള്ളു.

ലോകത്തിനെല്ലാംകൂടിയുള്ള സന്ദേശത്തിന്റെ സ്വരൂപം നാം കണ്ടുവല്ലോ. എന്നാൽ സ്വാമികൾ സർവ്വവും ത്യജി

ച്ചിരുന്നുവെങ്കിലും ഒന്നുമാത്രം അദ്ദേഹം ത്യജിച്ചില്ല. അതു സ്വന്തമായിത്തന്നെ വെച്ചുകൊണ്ടിരുന്നു. ആ വസ്തു, സ്വന്തം മാതൃഭൂമിയല്ലാതെ മറ്റൊന്നുമല്ല. ഇന്ത്യയെ—"എന്റെ സ്വന്തം ഇന്ത്യ"—എന്ന മനോഭാവത്തോടുകൂടിയല്ലാതെ അദ്ദേഹത്തിനു നോക്കുവാൻ സാധിച്ചിട്ടില്ല. പരിപാവനിതയായ മാതൃഭൂമിക്കുവേണ്ടി എന്തുതന്നെ ചെയ്വാനും അദ്ദേഹത്തിനു മടിയുമുണ്ടായിരുന്നില്ല. എന്നാൽ ഇന്ത്യയിൽവെച്ചു സ്വാമികൾ ചെയ്തിട്ടുള്ള പ്രസംഗങ്ങളും സംഭാഷണരൂപത്തിലുംമറ്റും നല്കീട്ടുള്ള ഉപദേശങ്ങളും അധികവും സാമുദായികവിഷയങ്ങളെപ്പറ്റിയാണു്. മതം ഇന്ത്യക്കാരെ പുതുതായി പഠിപ്പിക്കേണ്ടതില്ലെന്നും, അഥവാ വേണമെങ്കിൽതന്നെ വിശപ്പുമാറ്റിക്കൊടുത്തശേഷമല്ലാതെ തത്വജ്ഞാനത്തെക്കുറിച്ചു പറഞ്ഞാൽ മനസ്സിലാവുകയില്ലെന്നുമുള്ള തന്റെ അഭിപ്രായങ്ങളെ അദ്ദേഹം തുറന്നുപറകതന്നെയുണ്ടായിട്ടുണ്ടു്. ഇന്ത്യാമാതാവിന്റെ ഹൃദയത്തെ തുണ്ടുതുണ്ടായി മുറിച്ചിട്ടിട്ടുള്ള ജാതികളെയും അവയെ വീണ്ടും കൊച്ചറകളാക്കി മുറിക്കുന്ന അവാന്തരജാതികളേയും 'അന്തകന്റെ നിഴൽപോലെ' അവയെ ചുറ്റിപ്പറ്റിക്കൂടിയിരിക്കുന്ന പ്രത്യേകാവകാശങ്ങളേയും നശിപ്പിച്ചുകളഞ്ഞു സാമുദായികമായ സമത്വവും സ്വാതന്ത്ര്യവും സാഹോദര്യവും സർവ്വത്ര പ്രചരിപ്പിക്കയും, ധനസംബന്ധമായ ബുദ്ധിമുട്ടുകളിൽനിന്നു സാധുക്കളെ സംരക്ഷിക്കയും, ദേശീയമാതൃകകൾക്കനുസരിച്ചുള്ള ഒരു വിദ്യാഭ്യാസത്തെ നാട്ടിലെങ്ങും നടപ്പാക്കുകയും, സന്മാർഗ്ഗബോധം നൽകി സമുദായത്തെ വിശ്വസ്തതയും സത്യനിഷ്ഠയും പുരുഷത്വവുമുള്ള വ്യക്തികൾകൊണ്ടു സുരക്ഷിതമാക്കുകയും ചെയ്യണമെന്നായിരുന്നു സ്വാമികളുടെമതം. ഒന്നാമത്തെ വിദേശയാത്രകഴിഞ്ഞു മടങ്ങിവന്നശേഷം അദ്ദേഹം ഇന്ത്യയിൽ നടന്നു പ്രസംഗിച്ച സംഗതികൾ ഇവയെല്ലാമായിരുന്നു. പ്രസംഗത്തിൽമാത്രമല്ല അദ്ദേഹം പ്രവൃത്തിയിലും ഇത്തരം സ്വാതന്ത്ര്യങ്ങളെല്ലാം അംഗീകരിച്ചിരുന്നുവെന്നു പ്രത്യേകം പറയേ

ങ്ങതില്ലല്ലോ. കടൽയാത്രചെയ്യുക, പാശ്ചാത്യശിഷ്യന്മാർക്കു സന്ന്യാസം നൽകുക മുതലായ പ്രവൃത്തികളെല്ലാം അദ്ദേഹത്തിനൊഴികെ മറ്റൊരു സന്ന്യാസിക്കും അക്കാലത്തു ചെയ്വാൻ ധൈര്യമുണ്ടാന്ന കാര്യം വളരെ സംശയംതന്നെയാണ്. ഇങ്ങിനെതന്നെ സ്വാതന്ത്ര്യമായ ഒരു സമുദായപരിഷ്കാരപദ്ധതിയെ ഇന്ത്യ അവലംബിക്കണമെന്നായിരുന്നു അദ്ദേഹത്തിന്റെ മതം. എന്നാൽ ഇതിനുവേണ്ടി രാജ്യത്തെ ഒന്നായി ഇളക്കിമറിക്കുവാൻ അദ്ദേഹം പുറപ്പെട്ടില്ല. സാവധാനത്തിൽ പ്രവർത്തിച്ചു ഫലിപ്പിക്കത്തക്കവണ്ണം ഈ ഉദ്ദേശങ്ങളെ സമുദായത്തിന്റെ ഹൃദയത്തിലേക്കു കടത്തിവിടുകയേ ചെയ്തുള്ളൂ. അചിരേണ ഇതിൽനിന്നു സ്വാതന്ത്ര്യംനേടിയ ഭാരതം സകല ബന്ധനങ്ങളിൽനിന്നും മോചനം നേടുമെന്ന് അദ്ദേഹം തീർച്ചപ്പെടുത്തീട്ടുണ്ട്. ഇന്ത്യയാകട്ടെ അദ്ദേഹം കുറിച്ചിട്ട മാർഗ്ഗത്തിൽക്കൂടിത്തന്നെ പൊയ്ക്കൊണ്ടുമിരിക്കുന്നു. കാലംവൈകാതെ പ്രാപ്യസ്ഥാനത്തിലെത്തും. "ദൈവമേ ഇതരദേശങ്ങൾക്കുവേണ്ടി ഞാൻ ചെയ്യുന്ന സാരംഭങ്ങളെല്ലാം എന്റെ പ്രിയപ്പെട്ട മാതൃഭൂമിയിൽത്തന്നെ പ്രതിഫലിക്കേണമേ!" എന്നു കണ്ണീർചൊരിഞ്ഞു പ്രാർത്ഥിച്ചുകൊണ്ട് അദ്ദേഹം വിദേശങ്ങളിൽ കഴിച്ച രാത്രികൾ അചിരേണ സഫലങ്ങളാകും. ദേഹത്തെ ഒരു പഴയ കുപ്പായംപോലെ പരിത്യജിച്ചുവെങ്കിലും അദ്ദേഹത്തിന്റെ സർവ്വശക്തമായ ആത്മാവ് ആ ഉദ്ദേശങ്ങളുടെ സാഫല്യം കണ്ടു സംതൃപ്തിയണയാതെ ഒരിക്കലും നമ്മെ വിട്ടുപിരികയില്ല. അദ്ദേഹം ഒടുവിൽ സതീർത്ഥ്യർക്കും ശിഷ്യർക്കും "ഞാൻ വീണ്ടും വിളിക്കുന്നതുവരെ ധ്യാനിച്ചുകൊണ്ടിരിപ്പിൻ!" എന്ന നിർദ്ദേശം മാത്രമാണ് നൽകിയതു്. വിഷമഘട്ടങ്ങളിൽ ഒരുപക്ഷേ അദ്ദേഹത്തിന്റെ ആഹ്വാനം വീണ്ടും കേൾപ്പാനിടവരുമായിരിക്കാം.

ഓം. ശാന്തിഃ ശാന്തിഃ

ശുഭമസ്തു.



# ശുദ്ധിപത്രം

| ഭാഗം. | വരി. | അബദ്ധം. | സുബദ്ധം. |
|---|---|---|---|
| 3 | 10 | കൈക്കൊണ്ടു | കൈകൊണ്ടു |
| ടി | 12 | സ്വപ്നാടന | സ്വപ്നാടനം |
| 7 | 21 | ബങ്കാളത്തി | ബങ്കാളത്തിലെ |
| ടി | 22 | കരീടമില്ലാത്ത | കിരീടമില്ലാത്ത |
| ടി | 25 | അദ്ധ്യാത്മിക | ആദ്ധ്യാത്മിക |
| 8 | 2 | ഭാഗം | ഭംഗം |
| ടി | 6 | ധനാൎജ്ജജനത്തിന്നു | ധനാൎജ്ജനത്തിന്നു |
| ടി | 23 | വിംഹാവും | വിവാഹവും |
| 58 | 28 | പവൎണ്ണശാല | പൎണ്ണശാല |
| 63 | 8-12 | 'മായാവതി' എന്ന പേരിൽ ……… ……… ……… സ്ഥാപിക്കയും ചെയ്തിട്ടുണ്ട്. | 'ശാരദാദേവി' എന്ന [illegible] പ്രസിദ്ധയായ ഇദ്ദേഹത്തിന്റെ [illegible] ഗുരുവിന്റെ നിൎവ്വാണശേഷവും കുറേക്കാലം ശിഷ്യസംഘത്തിന്റെ മാതൃസ്ഥാനമലങ്കരിപ്പാൻ ഭാഗ്യമുണ്ടായി. |
| 65 | 4 | സംഗ്ഗത്താൽ | സംസൎഗ്ഗത്താൽ |
| 68 | 26 | ന്നായിരുന്നു് | ന്നായിരുന്നു |
| 78 | 18 | ഇടപ്പെട്ടവാ | ഇടപെട്ടവാ |
| 83 | 18 | ഗാസിപ്പൂരി | കോസിപ്പൂരി |
| 90 | 5 | ന്നതുമില്ല. | ന്നതുമല്ല. |
| 92 | 4 | സുതീക്ഷ്ണനെന്ന | ശരഭംഗനെന്ന |
| 94 | 29 | അവർ പ്രത്യേകം | പ്രത്യേകം |
| 108 | 23 | അഞ്ഞുന്നു | "അഞ്ഞുന്നു |
| 112 | 25 | പൂട്ടും താക്കോലും | പൂട്ടിന്റെ താക്കോൽ |
| 122 | 23 | ശാശ്വതമായ ആ | ശാശ്വതമായ |
| 123 | 22 | 'രാമകൃഷ്ണമിഷ്യൻ' എന്ന സംഘം | 'രാമകൃഷ്ണസഹോദരസംഘം' |
| 125 | 18 | ശിരത്ത് | ശരത്ത് |
| 127 | 17 | രംഭത്തിൽ | സംരംഭത്തിൽ |
| 132 | 27 | കോസിപ്പൂരിയിൽ | കോസിപ്പൂരിയിൽനിന്ന |
| 134 | 8 | അദ്ദേഹം തുടരെത്തുടരെ | തുടരെത്തുടരെ |
| 135 | 5 | സംക്ഷത്തായുള്ള. | സാക്ഷാത്തായുള്ള. |
| 137 | 22 | ശാന്തഗംഭീസ്സങ്ങളായ | ശാന്തഗംഭീരങ്ങളായ |

# ശുദ്ധിപത്രം

| ഭാഗം. | വരി. | അബദ്ധം. | സുബദ്ധം. |
|---|---|---|---|
| 137 | 23 | വദ്ധിച്ചിട്ടുള്ളതു്. | വദ്ധിപ്പിച്ചിട്ടുള്ളതു്. |
| [illegible] | 7 | ഇത | "ഇത |
| 142 | 12 | എന്നിവയുടെ | എന്നിവരുടെ |
| ടി | 18 | ചാൎച്ചയിൽ | ചൎച്ചയിൽ |
| 145 | 28 | മുമ്പുതന്നെ നരേന്ദ്രനു. | മുമ്പു നരേന്ദ്രനുതന്നെ. |
| 145 | 14 | അക്ലിഷ്ടവും | അക്ലേശ്യവും |
| 157 | 18 | മുഖംമുറിഞ്ഞ. | മുഖംമുറിഞ്ഞു |
| 174 | 25 | [illegible] | [illegible] |
| 175 | 18 | [illegible] | അനുസന്ധാന |
| 185 | 3 | [illegible] | [illegible] അന്നത്തെക്കാൾ |
| ടി | 11 | [illegible]ബോധനവാക്യം | എന്ന സംബോധനാവാക്യം |
| 188 | 18 | [illegible] | [illegible] |
| [illegible] | [illegible] | [illegible] | [illegible] |
| [illegible] | [illegible] | [illegible] | [illegible] |
| [illegible] | [illegible] | [illegible] | [illegible] |
| 210 | 23 | [illegible] | പീഡിതയായ |
| 223 | 25 | അവൻ | അവർ |
| 225 | 4 | [illegible] | [illegible] |
| ടി | 22 | [illegible] | [illegible] |
| ടി | ടി | ശമനവും | ശമനവും കിട്ടാതെ |
| 227 | 4 | മാക്സ്മുള്ളർ | മാക്സ്മുള്ളർ |
| 231 | 17 | [illegible] | ഒരാളല്ല. |
| ടി | 29 | വിട്ടുകൂടി | വിട്ടുകക്കൂടി |
| 237 | 4 | സ്വാമികളുവക്കൽ | സ്വാമികളുടെ പക്കൽ |
| 238 | 19 | കല്ലിച്ചെടുത്തു | [illegible] |
| 240 | 25 | ശബ്ദത്തോടു | ശബ്ദത്തോടുകൂടി |
| 249 | 22-23 | [illegible] | ഹിന്ദുക്കൾ |
| 253 | 10 | പഠിക്കുന്നതും | പഠിപ്പിക്കുന്നതും |
| 258 | 13 | 160 | 100 |
| ടി | 28 | സ്വാതന്ത്ര്യമായ | സ്വതന്ത്രമായ |
| 262 | 28 | അ[illegible]ന്ധതി | അരുന്ധതി |
| 266 | 18 | ഒരിക്കൽകൂടിക്കുന്നു | ഇങ്ങിനെ ഒരിക്കൽകൂടി |

നിസ്സാരങ്ങളായ അച്ചടിത്തെറ്റുകൾ ഇനിയും പലതുമുണ്ടു്. അവയെല്ലാം മാന്യവായനക്കാർ യഥാക്രമം തിരുത്തി വായിച്ചുകൊള്ളുമെന്നു വിശ്വസിക്കുന്നു.

